# മംഗളോദയം.

## ൲൰൮൯

പുസ്തകം ൬ } വൃശ്ചികമാസം. { ലക്കം ൧


### മംഗളം.

ഉത്സാഹത്തോടുകൂടിപ്പലതൊഴിലുകളുംചെയ്തുലോകോപകാരം
നത്സാമർത്ഥ്യത്തോടെപ്പാരെല്ലാമിളയിലുവഹാത്തൊരമേറുംജനങ്ങൾ
സ്വാതന്ത്ര്യംഭേദംവരിച്ചടിമടിയിടിവാനൊന്നമേശാതെമേവർ
സത്സംഗാരാജ്യത്തുവസിപ്പതിനുളനിയുമാറാക്കണംലോകനാഥൻ

ര. ര.

## പ്രസ്താവന.

മംഗളോദയം പറയത്തക്ക ബാലാരിഷ്ടങ്ങളൊന്നും പിടിപെടാതെ അഞ്ചാമത്തെ വയസ്സു പൂർത്തിയാക്കിയിരിക്കുന്നു. ഈ കഴിഞ്ഞ ബാലദശയിൽ ഓടിച്ചു കൂടാതെ കഴിഞ്ഞതിൽ കൃതാർത്ഥതയും മംഗളോദയത്തെ ലാളിച്ചു സ്നേഹിച്ച ബന്ധുക്കളോടു കൃതജ്ഞതയും ഒപ്പമാണ് ഞങ്ങൾക്കു തോന്നുന്നത്. 'ബാലവൽപഞ്ചവർഷാണി' എന്ന പ്രകൃതം വിട്ടു 'ദാസവൽ' എന്ന സ്ഥിതിയിൽ എത്തിക്കഴിഞ്ഞിട്ടുണ്ടെന്നു ഞങ്ങളെ ഓർമ്മപ്പെടുത്തുകയാണോ എന്നു തോന്നുമാറ് ചില ബന്ധുക്കൾ സ്നേഹശകാരം തുടങ്ങിട്ടുണ്ടുതാനും. ഭാഷാസാഹിത്യലോകത്തിൽ യഥാശക്തി എന്തു ദാസ്യവേലയും ചെയ്യാൻ മംഗളോദയത്തിന് അശേഷം മടിയില്ല. അതു ചെയ്യുന്ന വേല തൃപ്തികരമായി വരുന്നില്ലെങ്കിൽ അതു ശ്രമിക്കാത്തകൊണ്ടാണെന്നുള്ള ആക്ഷേപത്തിനിട കൊടുക്കാതെ കഴിച്ചാൽ കൊള്ളാമെന്ന മോഹവും ഉത്സാഹവും നന്നായുണ്ട്. മോഹവും ഉത്സാഹവും കൂടിയാൽ കാര്യസാദ്ധ്യമാകുന്നതാണെങ്കിൽ മംഗളോദയത്തിന്റെ ആകൃതിയിലും പ്രകൃതിയിലും ചില ഭേദഗതികൾ ഇപ്പോൾതന്നെ കാണേണ്ടതായിരുന്നു. അങ്ങിനെ കാണാത്തതിനുള്ള കാരണം:—

അല്ലാതെ ശക്തിസ്ഥാനമല്ല. ഇതിനു ഒരു ദൃഷ്ടാന്തം പറയാം.

സൌന്ദൎയ്യവതിയായ ഒരു തരുണി, അനവധി ജനങ്ങളെ ആകൎഷിക്കുന്നു. അവളുടെ സൌന്ദൎയ്യകാലാവധി വരെ ഈ ആകൎഷണശക്തിയും നിലനില്ക്കുന്നു. ഈ തരുണി, അവളുടെ സൌന്ദൎയ്യപൂൎത്തിയോടുകൂടി, മരിച്ചുപോയതായി വിചാരിക്കുക. മരണശേഷം അവൾ ആരെയെങ്കിലും ആകൎഷിക്കുന്നുണ്ടോ? ഇല്ല; എങ്കിലും, സൌന്ദൎയ്യത്തിനു കുറവു വന്നിട്ടില്ലതാനും. എന്തുകൊണ്ടാണ്, ഇവളുടെ സൌന്ദൎയ്യം ഇപ്പോൾ ആരെയും ആകൎഷിക്കാത്തത്? അവളിൽ പ്രകാശിച്ചിരുന്ന അദൃശ്യമായ ഒരു ശക്തി ഇപ്പോൾ ഇല്ലാതായിരിക്കുന്നു. അതുകാരണം, പണ്ടു ഇവളുടെ ആകൎഷണത്തിൽ പെട്ടിരുന്നവർ ഇപ്പോൾ പിന്നോക്കം മാറുന്നു. എന്നു മാത്രമല്ല, കഴിയുന്ന വേഗത്തിൽ ആ ശരീരത്തെ ദൃഷ്ടിയിൽ നിന്നു മാറ്റുവാനും ശ്രമിക്കുന്നു. ഈ ആകൎഷണശക്തിക്കാണ് ജീവകാന്തശക്തിയെന്നു പറയുന്നത്. എന്നാൽ, ഇതേശക്തി തന്നെ, ഒരു വികൃതരൂപത്താൽ മൂടപ്പെട്ടിരുന്നാൽ, ഈ ആകൎഷണമുണ്ടാകുന്നതല്ല. ഇപ്രകാരം, മനഃശക്തിയുടെ വൈശിഷ്ട്യത്തെ, അവയവങ്ങൾ മൂലം, പുറത്തുവരുത്തുന്നു. ചിലർ, തങ്ങളുടെ വാചാവിലാസവൈശിഷ്ട്യത്താൽ ജനസംഘത്തെ അപഹൃതചിത്തവൃത്തികളാക്കിത്തീൎക്കുന്നു. ചിലർ, തങ്ങളുടെ സാരഗൎഭങ്ങളായ ഉപദേശങ്ങളാലും, മറു ചിലർ, സാത്വികഗുണപ്രകടനത്താലും, സുമുഖത്വവും, ജനങ്ങളെ വശീകരിക്കുന്നു. ഇനിയും ചിലർ, തങ്ങളുടെ കാപട്യത്താലും, മഹത്തായ വാഗ്ദാനങ്ങളാലും വശ്യംചെയ്യുന്നു. ഈ സംഗതികളിലും, ഇപ്രകാരമുള്ള മറ്റനേകസന്ദൎഭങ്ങളിലും, ജീവകാന്തശക്തിയുടെ അദൃശ്യമായ വിളയാട്ടം പ്രത്യക്ഷപ്പെടുന്നുണ്ട്; ഈ ശക്തിയുടെ ഉത്ഭവസ്ഥാനം തലച്ചോറാകുന്നു. ഇതിനെ ഉദാഹരണസഹിതം തെളിയിച്ചു, വിവരമായ ഒരറിവുണ്ടാക്കുന്നതിനാണ് ഇപ്പോൾ പലരും ശ്രമിച്ചുവരുന്നത്. ഇവ തമ്മിലുള്ള സംബന്ധത്തെ സംക്ഷിപ്തമായിട്ടെങ്കിലും പ്രതിപാദിക്കുന്നതിനാണ് ഞാനും ഇപ്പോൾ ഉദ്യമിക്കുന്നത്.

തലയുടെ ഒരു ചെറിയ—എങ്കിലും പ്രാധാന്യമേറിയ—ഭാഗമായ 'മസ്തിഷ്കം' അല്ലെങ്കിൽ 'തലച്ചോറ്' അനേകം ഞരമ്പുകളെ (Nerve Cells) കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ളതാകുന്നു. ഇവകൾ, മനോവിചാരത്തിന്റെയും, ഉണൎച്ചയുടെയും ആസ്ഥാനവുമാകുന്നു. ഈ ഞരമ്പുകളുടെ യോജിപ്പിനെയും, സ്ഥാനഭേദങ്ങളെയും, ഇപ്പോൾ, ഒരു പ്രത്യേകശാസ്ത്രമായി പഠിച്ചുവരുന്നുണ്ട്. നവീനതത്വശാസ്ത്രപ്രകാരം ഇവകളെ പ്രകൃതിക്കനുസാരമായി സൃഷ്ടിക്കുകയും ചെയ്യാം. എങ്കിലും, ഇവകൾക്കും മനസ്സിനും തമ്മിൽ സംബന്ധമുണ്ടെന്നു പറയുന്നതല്ലാതെ, ഏതു വിധത്തിലാണ് സംബന്ധിക്കപ്പെട്ടിട്ടുള്ളതെന്നും, ദേഹവും മനസ്സുമാകുന്ന മറകളുടെ പിൻഭാഗത്തു ഇളക്കിക്കളിച്ചുകൊണ്ടിരിക്കുന്ന ജീവകാന്തശക്തിയുടെ പ്രസരണസമ്പ്രദായവും, ഭാവവ്യത്യാസവും ഏതുപ്രകാരത്തിലെന്നു ഒരു തീൎച്ചയായ നിയമത്തെ, ഇതുവരെ ആരും ധൈൎയ്യമായി പറഞ്ഞിട്ടില്ല. മസ്തിഷ്കശാസ്ത്രജ്ഞന്മാരിൽ പലരും, ഞരമ്പുവസി

ഖവും,ജ്ഞാനാഗ്രവും, ഭാസകരവുമായ ഈ വിഷയത്തെക്കുറിച്ച പ്രതിപാദിക്കുന്നതായ പല പുസ്തകങ്ങളും എഴുതീട്ടുണ്ടെങ്കിലും, ഞരമ്പുകളുടെ സ്ഥാനഭേദങ്ങളേയും,അവകളിൽ ഓരോന്നിന്റെയും പ്രവൃത്തിവിശേഷങ്ങളെയും പററി പ്രസ്തുതപുസ്തകങ്ങളിൽ പറഞ്ഞിരിക്കുന്നതു മുഴുവനും വിശ്വസിക്കത്തക്കതല്ലെന്നും, യുക്തിഭംഗങ്ങളുണ്ടെന്നും മാത്രമാണ് ഇപ്പോഠം,പ്രധാനം പറയുന്നത്. മനുഷ്യന്റെ ഈ ശക്തിയെ ന്യായമായവിധം വൎദ്ധിപ്പിക്കുന്നതുകൊണ്ടല്ലാതെ, ഇതുകളുടെ മാഹാത്മ്യത്തെയൊ, സാക്ഷിതപരത്തെയൊ, പൂൎണ്ണമായി അറിയുവാൻ സാധിക്കുകയില്ല. ഒരു മനുഷ്യൻ മൌഢ്യമായിരിക്കുന്നു. സന്തോഷവാനും, സുമുഖനും ആയിരിക്കുന്ന ഒരാഠം ഇയ്യാളുടെ സമീപത്തിൽ ചെന്ന്, അല്പസമയംകൊണ്ടു, മൌഢ്യവാനെയും, സന്തോഷഭരിതനാക്കിത്തീൎക്കുന്നു. ഇതെങ്ങിനെ? മൌഢ്യോൽപാദനസ്ഥാനമായ ഞരമ്പുകളെ ബന്ധിച്ചു,സന്തോഷസ്ഥാനത്തെ സുമുഖൻ ഉണൎത്തിവിടുന്നു. സുമുഖനിൽ നിന്നു അദൃശ്യമായ ഒരു ശക്തി മൌഢ്യനിൽ പ്രവേശിച്ചു, മൌഢ്യസ്ഥാനാധിപനായ ഞരമ്പിനെ, തന്റെ അധികശക്തികൊണ്ട് അമച്ചുചെയ്യുകയൊ, തീരെ ഇല്ലാതാക്കുകയൊ ചെയ്യുന്നു. ഇതിന്നു ശേഷം, തന്റെ സന്തോഷഫലവാനായ ഞരമ്പുകളിൽ നിന്നുള്ള ശക്തി, മൌഢ്യന്റെ സന്തോഷസ്ഥാനങ്ങളിൽ പ്രവേശിപ്പിക്കുന്നു. എന്നാൽ, എന്തുകൊണ്ടു, സന്തോഷവാന് മൌഢ്യത വരുവാൻ പാടില്ലേ? എന്നൊരു ചോദ്യം, പക്ഷെ പുറപ്പെട്ടേക്കും. അതിന്നുത്തരം പറകയാണെങ്കിൽ, മൌഢ്യം ഒരുവന്റെ സകല നാഡികളെയും ക്ഷീണിപ്പിച്ചു മനസ്സിന്റെ ശക്തിയെ കുറക്കുന്നു, എന്നു മാത്രമാണ് പറയേണ്ടത്.

മനുഷ്യഹൃദയത്തിന്നുണ്ടാകുന്ന ഭാവവ്യത്യാസങ്ങളുടെ മൂലസ്ഥാനവും ശേഖരിപ്പുസ്ഥലവുമായ, ഞരമ്പുകളിൽ, അതാതിന്നുള്ള പ്രത്യേകസ്ഥലങ്ങളെയും, അവകളിൽ ഓരോന്നിന്റെയും ജോലികളെയും തിരിച്ചറിയുന്നതായ ശാസ്ത്രം, വളരെ ഗാംഭീൎയ്യമുള്ളതും, മനുഷ്യലോകത്തിന്റെ ശ്രേയോഭിവൃദ്ധികളെ, ഉൽകൃഷ്ടസ്ഥിതിയിൽ നിൎത്തുവാൻ ഒരു പ്രധാന താങ്ങായി ഭവിക്കുന്നതും ആകുന്നു, സംശയമില്ല. ഈ ശാസ്ത്രപഠനം, കായികമായും,മാനസികമായും,സകലൎക്കും,ഒരു പരിപൂൎണ്ണത നൽകുകയും ചെയ്യും. വിവേകജ്ഞാനമുള്ളവൎക്കെല്ലാം ജീവകാന്തശക്തിയെക്കുറിച്ചുള്ള മതിയായ അറിവു സിദ്ധിക്കുവാൻ അഭിലാഷമുണ്ടാകുന്നതാണെന്നു മാത്രമല്ല, അതിന്റെ സൂക്ഷ്മതത്വം മനസ്സിലാക്കി, ന്യായമായും മാനമായും അതിനെ വൎദ്ധിപ്പിച്ച് ഉപയോഗപ്പെടുത്തുന്നതുകൊണ്ട്, ഉടമസ്ഥന്മാരെ അനുഗ്രഹീതന്മാരാക്കിത്തീൎക്കയും ചെയ്യും. മസ്തിഷ്കശാസ്ത്രവും, ജീവകാന്തശക്തിയും പ്രാണസ്നേഹിതന്മാരാണ്. മസ്തിഷ്കത്തിലെ ഞരമ്പുകളിൽകൂടിയും നമ്മുടെ ഓരോ അവയവങ്ങളിൽകൂടിയും, ഈ കാന്തശക്തി ഇടവിടാതെ പ്രവഹിച്ചുകൊണ്ടാണിരിക്കുന്നത്. ഇവകൾ സന്താപത്തെയും സന്തോഷത്തെയുമുണ്ടാക്കുന്നു. ഇതിന്റെ ആകൎഷണവും, ഉപേക്ഷിക്കലുമാകുന്നു, നമ്മുടെ ജയവും തോൽവിയും. നമുക്കു ഉന്നതാനുഭവം വരുന്ന സൗ

ങ്ങളിൽ, നാം ഉപേക്ഷിക്കപ്പെടുന്നു. ഇതുപോലെതന്നെ, ആപത്തിലേയ്ക്കും നാശത്തിലേയ്ക്കും ചിലപ്പോൾ നമ്മെ ആകർഷിക്കയും ചെയ്യുന്നു. ഗ്രഹിപ്പിക്കാതിരിയ്ക്കുന്ന ഈ ശക്തി, നമ്മെ ഏതെങ്കിലും ഒരു വഴിയ്ക്കു മാത്രമെ നയിപ്പിയ്ക്കുയുള്ളു. ആ വഴി, ചിലപ്പോൾ ഗുണകരമായും, ചിലപ്പോൾ, ദോഷമായും പരിണമിച്ചേയ്ക്കും. ഗ്രഹിപ്പിച്ചാൽ, നമുക്ക ഗുണദോഷത്തെ തിരിച്ചറിഞ്ഞ്, തക്ക സമയങ്ങളിൽ, അപകടം പറ്റാതെ മാറുവാൻ സാധിക്കയും ചെയ്യും.

ഞരമ്പുകളിൽകൂടി പലവഴിയ്ക്കും പ്രവഹിയ്ക്കുന്ന ഈ ശക്തികളെ ഒന്നായി കൂട്ടിച്ചേർത്തു പറയുമ്പോൾ, അതു മനഃശക്തിയായിരിയ്ക്കും. ഭടന്മാരുടെ മദ്ധ്യേ നില്ക്കുന്ന സേനാനായകനെപ്പോലെ, കായികശക്തികളുടെ മറവിൽ, അതുകളെ ഭരിച്ചുകൊണ്ടിരിയ്ക്കുന്ന മനഃശക്തിയുടെ നേതൃത്വം വഹിയ്ക്കുന്നതായി വേറൊരു ശക്തികൂടിയുണ്ട്. ഈ അദൃശ്യശക്തിയായ പ്രധാന സേനാനായകനെയാണ് അഹം ego, or self എന്നു വിളിച്ചു വരുന്നത്. മനുഷ്യരെ കൊട്ടയാട്ടുന്നതായ ഈ ഞരമ്പുകളുടെ പ്രത്യേകശക്തികളെയും, അവകളുടെ സ്വഭാവവൈകല്യങ്ങളെയും, കുറിച്ച് അറിവു സിദ്ധിയ്ക്കുവാൻ സാധിയ്ക്കുന്നതാണെങ്കിലും, വിഷയം ഗൌരവമുള്ളതാകയാൽ, അതിലേയ്ക്കുള്ള പ്രയത്നവും, ഗൌരവത്തോടെ ചെയ്യേണ്ടിവരും. എന്നാൽ, പ്രയത്നഫലം ജനസാഹചര്യത്തെത്തന്നെയെന്നുള്ള കാര്യത്തിൽ, ഒന്നുപേക്ഷമില്ലതാനും. ഏകാഗ്രചിത്താവസ്ഥയാണല്ലോ യോഗീശ്വരന്മാരും അനുഷ്ഠിച്ചിരുന്നത്.

തലച്ചോറിൽ പല ഭാഗങ്ങളുണ്ടെന്നും, ഈ ഓരോ ഭാഗവും കാന്തശക്തിയാൽ പ്രസരിപ്പിയ്ക്കുവുന്നതാണെന്നും, ഇവകളിൽ ഓരോന്നിന്റെയും ചലനം, അതിൽ അടങ്ങിക്കിടക്കുന്ന ഭാവത്തെ പുറത്തു പുറപ്പെടുവിയ്ക്കുന്നതാണെന്നും, നവീന ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിയ്ക്കുന്നു. പുറത്തു പ്രകാശിപ്പിക്കേണ്ടതായ ഭാവം ഒളിഞ്ഞിരിയ്ക്കുന്ന ഭാഗത്തു കൈവിരൽ വയ്ക്കുന്നതുകൊണ്ടു, ആ ഭാഗത്തിന്നു ചലനം വരുത്താവുന്നതാകുന്നു. പക്ഷേ, ജീവകാന്തശക്തി പ്രയോഗിയ്ക്കുന്ന ആൾ, വളരെ മനഃശക്തിയുള്ളവനും, എളുപ്പത്തിൽ തന്റെ മനസ്സിനെ ഏകാഗ്രചിത്താവസ്ഥയിൽ കൊണ്ടുവരുവാൻ സാധിയ്ക്കുന്നവനുമായിരിയ്ക്കണം. ആരിൽ ശക്തി പ്രയോഗിയ്ക്കുവാൻ വിചാരിയ്ക്കുന്നുവോ, ആയാൾ, പ്രയോഗിയ്ക്കുന്നവനെക്കാൾ മനഃശക്തി അധികരിച്ചിട്ടുള്ളവനാണെങ്കിൽ, മറ്റവന്റെ പ്രയത്നങ്ങളെല്ലാം നിഷ്ഫലമായിത്തീരുന്നതാണ്. ഇതുതന്നെയാണല്ലോ ദേഹബലത്തിന്റെയും സ്ഥിതി. കായബലം ധാരാളമുള്ളവനു ക്ഷീണിച്ചിരിയ്ക്കുന്ന ഒരുത്തനെ എളുപ്പത്തിൽ തോല്പിച്ചു കീഴടക്കാം. ഇരുവരും സമബലവാന്മാരാണെങ്കിൽ അവർ, തമ്മിലുള്ള മൽപ്രയോഗങ്ങളുടെ ഫലവും സമത്വത്തിൽ കലാശിയ്ക്കും. അതിന്നുപകരം, ബലഹീനൻ, ബലവാനെ ആക്രമിച്ചു ചെയ്യാൻ ഒരുങ്ങിയാൽ അതിന്റെ ഫലം അപജയമാണെന്നു നമുക്കെല്ലാവർക്കും അറിയാവുന്നതല്ലെ. നമ്മുടെ പൂർവ്വികന്മാരായിരിയ്ക്കുന്ന ഋഷികളുടെയും മറ്റും മനഃശക്തി, ശൌര്യവീര്യപരാക്രമികളായിരുന്ന മഹാരാജാക്കന്മാരെയുംകൂടി കീഴടക്കിയിരുന്നു. എന്നുമാത്രമല്ല, ഇവരുടെ ശക്തി, സൈന്യങ്ങ

ളെ, വിറപ്പിയ്ക്കുകയും, നാമാവശേഷമാക്കിത്തീർക്കുകയും ചെയ്തിട്ടുണ്ട്. ഇതിലേയ്ക്കുള്ള ദൃഷ്ടാന്തത്തിന്, അധികംകാലം പിന്നോക്കം പോകണമെന്നില്ല. സ്വാമിരാമകൃഷ്ണപരമഹംസർ, സ്വാമിവിവേകാനന്ദൻ, ഗണപതിസ്വാമികൾ, ഇവരെല്ലാം അടുത്തകാലങ്ങളിൽ ജീവിച്ചിരുന്നവരാണ്. പാശ്ചാത്യന്മാരുടെ ഇടയിൽ അന്വേഷിച്ചാലും ചിലരില്ലെന്നില്ല. നെപ്പോളിയൻ, നെൽസൺ, വെല്ലിങ്ങ്ടൺ, ഗ്ലാഡ്സ്റ്റോൺ, മുതലായവർ അസാമാന്യമനഃശക്തിയുള്ളവരായിരുന്നു. ഇല്ലെങ്കിൽ, അവർ സാധിച്ചിരിയ്ക്കുന്ന അത്ഭുതകർമ്മങ്ങളിൽ ഒന്നെങ്കിലും അവർക്കു ചെയ്യാൻ സാധിയ്ക്കുന്നതല്ലായിരുന്നു. മനഃശക്തിയുടെ ഫലമാണ് ഏകാഗ്രചിത്താവസ്ഥ. ഏകദേശം രണ്ടും ഒന്നാണെന്നുതന്നെ പറയാം. സ്വല്പവ്യത്യാസമേയുള്ളു. ഇതു സാധിയ്ക്കുന്നതിനു് ഒന്നാമതായി വേണ്ടതു നിശ്ചയയാകുന്നു. ഒരു കാര്യം പ്രവൃത്തിയ്ക്കുവാനാരംഭിയ്ക്കുമ്പോഴും, അതു നാം പ്രവർത്തിയ്ക്കുന്നതെന്തിന്? ആ പ്രവൃത്തി ചെയ്യേണ്ടതു നമ്മുടെ മുറയാണോ? എന്നീ രണ്ടു ചോദ്യങ്ങളും മനസ്സിനോടു ചോദിക്കണം. പ്രവൃത്തിയ്ക്കു് അഥവാ ഉദ്ദേശമില്ലെങ്കിലും, അതു നമ്മുടെ മുറയാണെന്നു തെളിഞ്ഞുകഴിഞ്ഞാൽ, നമ്മുടെ മനസ്സു മുഴുവൻ ആ പ്രവൃത്തിയിൽ ചെലുത്തണം. കാര്യം ഗൌരവമായാലും നിസ്സാരമായാലും വേണ്ടില്ല. നാം ചെയ്യുന്ന സകല പ്രവൃത്തികളിലും നമ്മുടെ മനസ്സുകൂടെ വേണം. 'വർത്തമാനം പറഞ്ഞു ഉണ്ടതറിഞ്ഞില്ല'. 'മനോരാജ്യംകൊണ്ടു വഴിനടന്നതറിഞ്ഞില്ല'. 'ഉറക്കത്തിന്റെ ശക്തികൊണ്ടു സംസാരിച്ചതൊന്നും മനസ്സിലായില്ല'. എന്നിത്യാദി സാധാരണ കേട്ടുവരുന്ന കാര്യങ്ങളാണ്. കാലിന്മേൽ ഒരു മുള്ളുകൊണ്ടത് എടുത്തുകളയുന്ന സമയം ഇക്കൂട്ടരുടെ മനസ്സിനെ ഇവർ വല്ലിടത്തെയ്ക്കും പറഞ്ഞയയ്ക്കുമോ? ഇല്ല. ദേഹത്തിലുള്ള വേദന വല്ല പരുക്കുകൾക്കും ശുശ്രൂഷചെയ്യേണ്ടുന്ന സമയം ഇവരുടെ മനസ്സിനെ തെണ്ടിനടക്കാനനുവദിയ്ക്കുമോ? ഇല്ല. ഇതാണ് തെററ്. ചിലതിൽ മനസ്സുവയ്ക്കുകയും ചിലതിൽ മനസ്സു വിടുകയുമരുത്. പ്രവൃത്തികളുടെ സാരവും നിസ്സാരതയുമല്ല വിചാരിക്കേണ്ടത്. താൻ ഒരു പ്രവൃത്തി ചെയ്യുന്നുണ്ടെങ്കിൽ, അതിൽ തന്റെ മനസ്സു മുഴുവൻ വേണം. ഇതാകുന്നു മനഃശക്തി കിട്ടുവാനുള്ള ഒന്നാമത്തെ വഴി. ഇതുതന്നെയാണ് പലരെയും മഹാന്മാരാക്കിത്തീർത്തിട്ടുള്ളത്.

What ever you do, do it with your might; and, do not do any thing by halves.

ഏകാഗ്രചിത്താവസ്ഥയെപ്പററിയും, അതു സാധിയ്ക്കുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചും, അതിന്റെ ഗുണങ്ങളെക്കുറിച്ചും, മററും ഈ ന്യായം പ്രതിപാദിച്ചതുതന്നെ പ്രകൃതവിഷയമായതുകൊണ്ടും, ഇതുകളെപ്പററി വഴിയെ പറയുവാനുള്ളതുകൊണ്ടും, അത്, എനിയൊരവസരത്തിലേയ്ക്കു നീട്ടിവയ്ക്കാതെ നിവൃത്തിയില്ല.

തലച്ചോറിൽ ഓരോ ഭാഗങ്ങളിലും ഓരോ ഭാവങ്ങളടങ്ങിയിരിയ്ക്കുന്നെന്നും, മനഃശക്തിയുള്ള ഒരു മസ്തിഷ്കശാസ്ത്രജ്ഞനു അവയെ പുറത്തുവരുത്തുവാൻ സാധിയ്ക്കുമെന്നും, പറഞ്ഞുവെച്ചുവല്ലോ. താഴെ പറയുന്ന ഭാവങ്ങളടങ്ങിയിരിയ്ക്കുന്ന ഭാഗങ്ങ

# മണ്ണ് — ഒരു ഭക്ഷ്യം

ഒരു ദീർഘകാലത്തെ ദേശാടനവും കഴിഞ്ഞു മടങ്ങിയെത്തിയ ഭർത്താവിനോടു, ധനശാസ്ത്രത്തിൽ നിപുണയായ ഭാര്യ "കുട്ടിയെ പുല്ലുകൊടുത്തു ശീലിപ്പിച്ചാണ് ഞാൻ വളൎത്തിയിരിക്കുന്നത്" എന്നു പറഞ്ഞപ്പോൾ "മണ്ണു കൊടുത്തു ശീലിപ്പിച്ചിട്ടായിരുന്നില്ലേ?" എന്ന് അയാൾ മറുവടിപറഞ്ഞതു, തനിക്കു ധനശാസ്ത്രത്തിൽ അവളെക്കാൾ പാണ്ഡിത്യമുണ്ടെന്ന് അറിയിപ്പാനല്ലാതെ, മണ്ണു തിന്നാൻ കൊള്ളുന്ന ഒരു പദാൎത്ഥമാണെന്നു അയാൾക്കു ബോദ്ധ്യമുള്ളതിനാലാണെന്ന് ആൎക്കും വിശ്വസിപ്പാൻ കാരണമില്ല. എന്തുകൊണ്ടെന്നാൽ മണ്ണുതിന്നുകയെന്നത് ഇവിടങ്ങളിൽ ആരും ചെയ്യുവരാറില്ലെന്നല്ല, കുട്ടികളോ മറ്റോ അറിയാതെ തിന്നുപോയാൽ അവരെ ശിക്ഷിച്ചുവരുന്നതുമാണല്ലോ. മണ്ണു ഇന്നും ഇന്നലെയും മുതൽക്കു ആഹരിച്ചുവരുന്നതല്ലെന്നുള്ളതിലേക്കു 'കണ്ണൻതാ മണ്ണുഭുജിച്ചു പോലും—ദണ്ഡം പിടിച്ചീടുമവന്നതൂനം' എന്നു ഒരുത്തിപറഞ്ഞതു കേട്ടപാതി കേൾക്കാത്തപാതി അത്യന്തം കുപിതയായി കണ്ണൻ്റെ വായ്പരിശോധിപ്പാൻ ചെന്ന യശോദ നമുക്കു ഒരു ദൃഷ്ടാന്തം കാണിച്ചുതരുന്നുണ്ട്. അതങ്ങിനെയിരിക്കെ, ഭക്ഷണത്തിന്നു മണ്ണ് ഉപയോഗപ്പെടുത്താമെന്നു കേൾക്കുമ്പോൾ അതു നാട്ടിൽ കിടക്കുവൎക്കും ഒരു പുതുമയായേക്കാം; ഉപയോഗപ്പെടുത്തി വരുന്നുണ്ടെന്നറിയുമ്പോൾ നമ്മളിൽ ആശ്ചൎയ്യം ജനിക്കുവാനും മതി. ആ സ്ഥിതിക്കു ജനങ്ങൾ ഭക്ഷണത്തിന്നു മണ്ണുപയോഗിച്ചുവരുന്നതിനെപ്പറ്റി ഒരു ഇംഗ്ലീഷ് പത്രത്തിൽ ഈയിടെ പ്രസിദ്ധപ്പെടുത്തിക്കണ്ട ഒരു ഉപന്യാസത്തിൻ്റെ സാരം ഇവിടെ കൊടുക്കുന്നത് അസ്ഥാനത്തിലാവാൻ വഴിയില്ല. അതിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"മണ്ണോ കളിമണ്ണോ ഭക്ഷണമായി ഉപയോഗിക്കുന്നതു ഒരു വൎഗ്ഗക്കാരുടേയോ ഒരു ജാതിക്കാരുടേയോ ഇടയിൽ മാത്രമല്ല, ഭൂമിയിൽ പലരുടെയും ഇടയിൽ കണ്ടുവരുന്ന ഒരു സമ്പ്രദായമാണ്. വടക്കെ അമേരിക്കയിലും തെക്കെ അമേരിക്കയിലും പലവകക്കാരും മണ്ണു ഭക്ഷണമായുപയോഗിച്ചുവരുന്നുണ്ട്. അവിടത്തെ പാണി ഇന്ത്യക്കാർ(Pawnee Indians)ഒരുവക മഞ്ഞനിറത്തിലുള്ള കളിമണ്ണാണ് ഉപയോഗിക്കുന്നത്. അവരിതു ചെറിയ ഉരുളകളാക്കുന്നു, വെയിലത്തുവെച്ചുണക്കി, തീയിൽ ചുടുക വറുത്തു, വെള്ളം ചേൎത്തു പതംവരുത്തി ഭക്ഷിക്കും. ഭക്ഷിക്കുന്നതു അധികവും മത്സ്യം കൂട്ടിയാണ്. അതുകൊണ്ടു ഭോജനത്തിന്നു കുറെ എളുപ്പമുണ്ട്. മെക്സി നദീതീരങ്ങളിലുള്ള ഇന്ത്യന്മാരും ക്ഷാമകാലത്തു മണ്ണു ഭക്ഷിച്ചുവരാറുള്ളതാകുന്നു. നദീതീരങ്ങളിലുള്ള പൊത്തുകൾ കിളച്ചു അതിൽനിന്നാണ് അവരതിലേക്കു കളിമണ്ണെടുക്കുക. ക്ഷാമമില്ലാത്തകാലങ്ങളിലും മണ്ണ് ഒരു ധൂപപദാൎത്ഥംപോലെ അവർ മുക്കുവാൻ ഉപയോഗപ്പെടുത്തും. അപ്പെച്ചി(Apaches) എന്നവൎഗ്ഗക്കാർ അപ്പമുണ്ടാക്കുന്നതിന്നുള്ള മാവിൽ ചളിപൊടിച്ചു ചേൎത്തുവരുന്നതുമാണ്.

"തെക്കെ അമേരിക്കയിൽ ബൊളിവി

യ രാജ്യത്തെ ഉയൎന്ന പ്രദേശങ്ങളിലുള്ള ഇന്ത്യന്മാർ ഏതാണ്ടു വെളുത്തനിറത്തിലുള്ള ഒരുവക ഘനംകുറഞ്ഞ കളിമണ്ണു ഭക്ഷിച്ചുവരുന്നുണ്ടു. ഇതു എടുത്തപടിതന്നെയും, ചിലപ്പോൾ പല ആകൃതിയിലുള്ള അപ്പങ്ങളായുണ്ടാക്കിയും ഭക്ഷിക്കും. ഇത്തരം അപ്പങ്ങൾ അങ്ങാടിയിൽ വില്പാനുണ്ടാവും. ഇതുകൂടാതെ അവർ കളിമണ്ണുകൊണ്ട് ഒരുവക കറിയുണ്ടാക്കുകയും അത് ഉരുളക്കിഴങ്ങുകൂട്ടി കഴിക്കുകയും ചെയ്യുന്നുണ്ട്.

"ആഫ്രിക്കയിൽ ഗിനി എന്ന രാജ്യത്തിലും പടിഞ്ഞാറെ ആഫ്രിക്കയിലും നിവസിക്കുന്ന കാപ്പിരികളുടെയിടയിലും കളിമണ്ണു ഭക്ഷണം സാധാരണയാണ്. തെക്കെ ആഫ്രിക്കയിലെ കാപ്പിരികൾ ഭക്ഷണത്തിനുള്ള കളിമണ്ണെടുക്കുന്നതു നദീതീരങ്ങളിൽ കാണപ്പെടുന്ന ചാണക്കല്ലുകളുടെ അടികളിൽ നിന്നാകുന്നു. കാവിമണ്ണു കലൎന്നിട്ടുള്ള ചളികൊണ്ടു ജാവാദ്വീപിലുള്ള നിവാസികളും ഭക്ഷണം തയ്യാറാക്കിവരുന്നുണ്ട്. ഇതുകൊണ്ടുള്ള അപ്പം അങ്ങാടികളിൽ വിറ്റുംവരുന്നുണ്ട്.

'വടക്കെ ജാപ്പാനിലെ ആദിമനിവാസികൾ ചോറിലും, ഭക്ഷണത്തിനുപയോഗപ്പെടുത്തിവരുന്ന എല്ലാക്കറികളിലും കളിമണ്ണു ചേൎത്തു വരുന്നതാണ്. പേൎഷ്യരാജ്യത്തു ചിലർ ഒരു തരം കളിമണ്ണ് ഒരു സുഖോപഭോഗസാധനമായി കരുതിവരുന്നുമുണ്ട്. ഹിമവാൻ പൎവ്വതത്തിന്റെ ചെറുമലകളിൽ പാൎക്കുന്ന ചിലർ ഒരു വക പച്ചനിറമുള്ള കളിമണ്ണു ചവക്കാൻ ഉപയോഗിച്ചുവരുന്നുണ്ടും, അതിനു തൊണ്ട വീക്കം മുതലായ കണ്ഠരോഗങ്ങളെ നശിപ്പിക്കാൻ ശക്തിയുണ്ടെന്നു നിനച്ചുവരുന്നതുമാകുന്നു.

"ഫിൻലൻഡി (Finland) ലും സ്വീഡനിൽ ചിലേടങ്ങളിലും കളിമണ്ണും, യൂറാൽ (Ural) പൎവ്വതങ്ങളിൽ താമസിക്കുന്നവർ ചുണ്ണാമ്പുകല്ലും അപ്പമുണ്ടാക്കുവാനുള്ള മാവിൽ ചേൎത്തുവരാറുണ്ട്. സൎവ്വീനിയ, സിറിയ, എന്നീരാജ്യങ്ങളിൽ മറ്റു ഭക്ഷണസാധനങ്ങളൊന്നിച്ചു കളിമണ്ണുകൊണ്ടുള്ള അപ്പങ്ങളും വില്പാൻ വെച്ചിരിക്കുന്നതായിക്കാണാം."

നോക്കുക, ജനങ്ങളുടെ വൃത്തിയുടെ വൈഭവം! ഭൂദേവിയെ ഭക്ഷിക്കുന്നത് പാപകരമാണെന്നു ശഠിക്കുന്ന അന്ധവിശ്വാസികളെപ്പോലെ ഈ കൂട്ടരേ ശപിക്കാനോ രോഗബാധിതരാണെന്നു സിദ്ധാന്തിക്കുന്ന ഭിഷഗ്വരന്മാരെപ്പോലെ ഉപദേശിപ്പാൻ ചെല്ലാനോ ഞാൻ ഒരുക്കമില്ല. എങ്കിലും അവരുടെ ഈ പ്രവൃത്തി 'പൊൻമുട്ട ഇടുന്ന പാത്തയെ കൊല്ലുന്നപോലെ'യാണെന്ന് എനിക്കു തോന്നാതിരിക്കുന്നില്ല. ഗതാനുഗതികത്വത്തിനുള്ള വാസനാ ജന്മസിദ്ധമായിട്ടുള്ള ബാക്കി ജനങ്ങളും ഇവരെ അനുകരിച്ചു ഭക്ഷണത്തിനു പുറപ്പെട്ടരുതെന്നെ എനിക്കു് പ്രാൎത്ഥനയുള്ളൂ. എന്തുകൊണ്ടെന്നാൽ, ഇഹലോകത്തിലുള്ള ജനസമൂഹമെല്ലാം അവരുടെ ഭക്ഷണം മണ്ണായി നിയമിക്കുകയും ദിവസം ചുരുങ്ങിയതു് ഒരു പലം വീതം ഭക്ഷിപ്പാൻ തുടങ്ങുകയും ചെയ്താൽ അല്പകാലത്തിനുള്ളിൽ—വസ്തുക്കൾ അക്ഷയ്യമാണെന്നുള്ള ന്യായം ഇരിക്കട്ടെ—നമ്മുടെ ഭൂമിദേവിയുടെ സ്ഥിതി എന്തു വിധം കലാശിക്കും?

കെ. പി. കെ.

———

## വ്യായാമവും
# അതിന്റെ ഫലങ്ങളും

---

**വ്യായാമാധിക്യഫലങ്ങൾ**

വ്യായാമം അധികമായാൽ ശരീരത്തിന്നു കേടാകുന്നു. അധികം ക്ഷീണിച്ചു എന്നു തോന്നുകയും, അല്പനേരം വിശ്രമിച്ചിട്ടും ആ ക്ഷീണം തീരാതെ വരികയും ചെയ്യുന്നതാകുന്നു അധികമായതിന്റെ അടയാളം. വ്യായാമം അധികമായാൽ മാംസങ്ങൾ ക്രമേണ ക്ഷയിക്കയും ശരീരത്തിലെ സാമാന്യമായ പോഷണത്തിന്നുടവു തട്ടുകയും ചെയ്യും. അത്രതന്നെയുമല്ലാ അതുകൊണ്ടു ദീപനക്ഷയം വരുകയും, തന്മൂലം ദൂഷണപദാർത്ഥങ്ങൾ ശരീരത്തിൽപിടിക്കാതെ വരികയും, മാറാ രോഗങ്ങൾ പിടിപ്പാനുള്ള എളുപ്പം വർദ്ധിക്കയും ചെയ്യും. വ്യായാമാധിക്യത്താലുള്ള ക്ഷീണം സാംക്രാമികരോഗങ്ങൾ പിടിപ്പാൻ ഒരു മുഖ്യകാരണവും വഴിയുമാണെന്നു കണ്ടിരിക്കുന്നു.

**അഭ്യാസം.**

മനുഷ്യരുടെ ശരീരപ്രകൃതിക്കും കായബലത്തിന്നും യാതൊരു ഐകരൂപ്യവുമില്ലാത്തതിനാൽ ഒരാൾ ഇത്ര വ്യായാമം എടുക്കേണമെന്നു പരക്കെ പറയുന്നതായ ഒരു നിയമം ക്ലിപ്തപ്പെടുത്തുവാൻ തരമില്ലാ. ഒരാൾക്കു അധികവ്യായാമമായിട്ടുള്ളതു മറ്റൊരാൾക്കു പോരാതെയോ, ദോഷരഹിതമായോ വരാം. ക്ഷമാനിശ്ചയത്തോടുകൂടിയും, ക്രമേണ വർദ്ധിപ്പിച്ചുകൊണ്ടും ചെയ്യുന്ന വ്യായാമംകൊണ്ടു ദേഹാദ്ധ്വാനത്തിലുള്ള സഹനശക്തിയെ ഇരട്ടിയോളംവർദ്ധിപ്പിക്കും. ഇങ്ങിനെ തങ്ങളുടെ മാംസങ്ങളെ അഭ്യസിപ്പിച്ചാൽ അവയ്ക്കു ഉറപ്പും മാർദ്ദവവും ഉണ്ടാകുന്നതിന്നു പുറമെ അവകൾ സ്വാധീനവുമായിത്തീരും; നാഡി സാവധാനമായി മിടിക്കയും, അതേ അദ്ധ്വാനം തന്നെ വലിയ ശ്വാസനിശ്വാസം കൂടാതെ ചെയ്വാൻ സാധിക്കയും ചെയ്യും. പരിചയമില്ലാത്ത ആളുകൾ വ്യായാമം ചെയ്യുമ്പോൾ നാഡി ക്രമം തെറ്റി മിടിക്കയും, തഴക്കമുള്ളവർ ചെയ്യുമ്പോൾ ഒരു മിടിപ്പിഴക്കയും ചെയ്തു എന്നു വരാം. വ്യായാമം ചെയ്തു പരിചയമുള്ളവരിലും, ഇല്ലാത്തവരിലും നാഡിമിടിപ്പിന്നു ഏറക്കുറെ ഭേദങ്ങൾ വരും. വ്യായാമാനന്തരം പരിചയമുള്ളവരിൽ മറ്റവരിൽ ഉള്ളതിനേക്കാൾ വേഗത്തിൽ നാഡിമിടിപ്പു പൂർവ്വസ്ഥിതിയെ പ്രാപിക്കും.

വ്യായാമരൂപം.— മാംസങ്ങൾ അസാധാരണമായും ദൃഢതരമായും പോഷിക്കേണമെന്നുദ്ദേശിക്കാത്തവർ കഠിനതരമായ കായികാഭ്യാസങ്ങൾ ചെയ്യേണമെന്നില്ലാ. ശരീരസുഖം നിലനിർത്തുവാൻ മാത്രമായി ഉദ്ദേശിക്കുന്ന സാധാരണന്മാർക്ക കൃത്യമായും, മിതമായും ഒരു ദിവസത്തിൽ 15 മിനിട്ടുനേരം ദേഹായാസം ചെയ്താൽ ധാരാളം മതിയാകുന്നതാണ്. ചില സംഗതികളിൽ ആവശ്യമാണെങ്കിലും, വ്യായാമത്തിന് ഒരു പ്രത്യേകമായ യന്ത്രങ്ങൾ ഒന്നും ആവശ്യമില്ല. വ്യായാമം ദേഹത്തിലെ എല്ലാ മാംസങ്ങൾക്കും വ്യാപാരം അല്ലെങ്കിൽ ആയാസം ഉണ്ടാകത്തക്കനിലയിലുള്ളതായിരിക്കണം. ക്ഷീണിച്ചിരിക്കുന്നതും, പുഷ്ടികുറഞ്ഞതും ആയ മാംസങ്ങളുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കയും വേണം. മനസ്സ് അതിങ്കൽതന്നെ സമർപ്പിച്ചു ഓരോരോ ചലനങ്ങളും എത്രത്തോളം ശ്രദ്ധയോടുകൂടി ചെയ്യുമോ അത്രത്തോളം ഗുണഫലങ്ങളും ഉണ്ടാകും. കുറച്ചുദിവസം കഴിയുമ്പോൾ ഒരേ വ്യായാമങ്ങൾതന്നെ ദിനംതോറും ചെയ്യുന്നതിൽനിന്നു അഭ്യാസികൾക്കു പലപ്പോഴും മുഷി

ണ്ടിരിയ്ക്കയൊ, തീരെ ഇല്ലാതിരിയ്ക്കയൊ ആയതു. അതുകൊണ്ടാണ് കാലത്തല്ലെങ്കിൽ ഈ ദോഷം കൂടാത്ത സമയം പിന്നെ വൈകന്നേരമാണെന്നു പറഞ്ഞതു. ഇതു കഴിയുന്നതും ധാരാളം വായുസഞ്ചാരമുള്ള തുറസ്സായ സ്ഥലത്തു വെച്ചു ചെയ്യണം. വല്ല മുറിയ്ക്കകത്തു വെച്ചാണ് ചെയ്യുന്നത് എങ്കിൽ അതിന്റെ വാതലുകളും, ജനേലകളും എല്ലാം തുറന്നിടണം. ശീതവാതപ്രചാരമുള്ള വർഷകാലങ്ങളിൽ പുറത്തിറങ്ങി വ്യായാമം ചെയ്യുമ്പോൾ ജലദോഷവും മറ്റും ബാധിയ്ക്കാതിരിപ്പാൻ തക്കതായി വസ്ത്രങ്ങൾ കൊണ്ടൊ കപ്പായങ്ങൾ കൊണ്ടൊ ദേഹത്തെ രക്ഷിയ്ക്കണം.

വ്യായാമവും ശരീരസുഖവും. എല്ലാവർക്കും പറ്റപ്പെടുന്നതായ ഒരു വ്യായാമനിയമം ഉണ്ടാക്കുവാൻ സാധിയ്ക്കുന്നതല്ലെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഓരോരുത്തർക്കും യോജിയ്ക്കുന്നതിന്നതാണെന്ന് അവരുടെ ശരീരസ്ഥിതിയ്ക്കനുസരിച്ചു അവരവർ തന്നെയാണ് തീർച്ചപ്പെടുത്തേണ്ടതു. ഒരു ബലമുള്ള ആൾക്കു വേണ്ടുന്ന വ്യായാമത്തിൽ കുറച്ചു ബലഹീനന്നു വേണ്ടു. വലിയ ദേഹാദ്ധ്വാനം ചെയ്തു ഉപജീവനം കഴിയ്ക്കുന്ന തൊഴിൽക്കാർ വ്യായാമത്തിന്നായി പ്രത്യേകം ഒരു സമയം കളയേണമെന്നില്ല. ശരീരം ഒരു പോഷകസ്ഥിതിയിലും ആരോഗ്യസ്ഥിതിയിലും വെയ്ക്കുന്നതിന്നു വ്യായാമം മുഖ്യമായ ഒരു ഉപകരണമാണെന്നു മേൽപറഞ്ഞ സംഗതികളിൽ നിന്നും പ്രത്യക്ഷമാണല്ലൊ.

വ്യായാമം രോഗനിവാരണത്തിന്നുള്ള ഒരു മാർഗ്ഗമായി ഭവിയ്ക്കുന്നതു. വ്യായാമം മനുഷ്യശരീരത്തെ ആക്രമിയ്ക്കുന്ന സകലരോഗങ്ങൾക്കും ഫലിയ്ക്കുന്നതായ ഒരു സിദ്ധൌഷധമായി ഗണിയ്ക്കപ്പെടുവാൻ പാടില്ലെങ്കിലും, അതുകൊണ്ടു പ്രത്യക്ഷത്തിൽ സുഖപ്പെടുത്താവുന്ന ശരീരസ്ഥിതികൾ പലതും ഉണ്ടു. ക്രമമായി വ്യായാമം ചെയ്യുന്ന രോഗികൾ തന്റെ സാമാന്യമായ ശരീരപോഷണസ്ഥിതി അഭിവൃദ്ധികരിയ്ക്കയും, രോഗോല്പാദകങ്ങളായ കൃമികളുടെ ആക്രമത്തെ എതിർത്തു നില്പാൻ ശക്തിയുണ്ടാവുകയും ചെയ്യുന്നു. മുഖ്യ താഴെയും നാഡിയ്ക്കു മിതമായുള്ള മാംസങ്ങൾക്ക് ആയാസം കൊടുക്കുന്ന അഭ്യാസങ്ങൾകൊണ്ടു ദീപനക്ഷയം മാറുന്നതും, ശോധനക്കുറവ് ഇല്ലാതാക്കുന്നതുമാകുന്നു. പരിണാമശക്തിസംബന്ധമായ ദീനങ്ങൾ (metabolic diseases) ചിലതിപ്പോൾ വ്യായാമംകൊണ്ടു ഭേദപ്പെടാവുന്നതാണത്രെ. ചില ഞരമ്പുരോഗങ്ങൾക്കു വ്യായാമവും, ആരോഗ്യശാസ്ത്രവിധിയ്ക്കനുസരിച്ചു താമസവും ഒരു മുഖ്യമായ ചികിത്സയാകുന്നു. അധികമായ മനോവ്യാപാരത്തിൽ നിന്നും, മനുഷ്യത്തിൽനിന്നുമകന്ന നാട്ടുനിറച്ചു തുറസ്സായിട്ടുള്ള സ്ഥലങ്ങളിൽ വെച്ചു ചെയ്യുന്ന വ്യായാമം ഒരു ദൈകക്കെ മരുന്നാകുന്നു. ക്ഷയരോഗത്തിന്റെ ബാധയാറ്റവർക്കു ശ്വാസകോശത്തിന്റെ ബലവൃദ്ധിയെ ഉദ്ദേശിച്ചു വായുസഞ്ചാരമുള്ള സ്ഥലത്തുവെച്ചു ചെയ്യുന്ന വ്യായാമം ഇപ്പോൾ നമ്മുടെ അറിവിൽപെട്ടേടത്തോളമുള്ള നിരോധന ചികിത്സാമാർഗ്ഗങ്ങളിൽ വെച്ചു ഏറ്റവും വിലയേറിയ ഒന്നാണെന്നുള്ളതിലേയ്ക്കു യാതൊരു വാദവുമില്ല. തുറസ്സായ സ്ഥലങ്ങളിലിരുന്നു പതിവായി ശ്വാസോച്ഛ്വാസം ചെയ്തു ശീലിയ്ക്കുന്നതായാല് ആരംഭദശയിലുള്ള ക്ഷയരോഗിയുടെ ദീനം മാറുന്നതാണെന്നു കൂടി ബലമായി പറയുന്നുണ്ട്.

നാഹീം (nauheim), ഹെസ്സി (hesse), നാസാൻ (nassan) എന്നീ സ്ഥലങ്ങളിൽ ഹൃദയസംബന്ധമായ ദീനങ്ങൾ കൂടി ക്ലിഷ്ടമായ വ്യായാമംകൊണ്ടു ഇപ്പോൾ ചികിത്സിച്ചു ഭേദപ്പെടുത്തി വരുന്നതായി പറയുന്നു. ("Head and heart) പറഞ്ഞ ഹൃദയസംബന്ധമായ രോഗങ്ങൾക്ക തീരെ ദേഹമനങ്ങാതെ ഇരുന്നു വിശ്രമമെടുക്കേണ്ടതൊന്നായിരുന്നുവല്ലൊ നിശ്ച

ങ്ങൾ അവയുടെ ഇടയിൽ കാണപ്പെടുന്നില്ല.

ബുദ്ധിശക്തിയുടെ വളർച്ചയോടുകൂടിയാണ് ആത്മഹത്യ സാദ്ധ്യപ്പെടുന്നത്. പരിഷ്കാരം വർദ്ധിക്കുന്നതോടുകൂടി ആത്മഹത്യയുടെ സംഖ്യയും വർദ്ധിക്കുന്നു. ഏറാവും പരിഷ്കാരം സിദ്ധിച്ചിട്ടുള്ള രാജ്യങ്ങളിലും സമുദായങ്ങളിലും ആകുന്നു ആത്മഹത്യ ധാരാളം കാണപ്പെടുന്നത്. ആത്മഹത്യയെപ്പറ്റി എച്ച്. മോർസല്ലി (H. Moreselli) എന്ന പണ്ഡിതൻ എഴുതിട്ടുള്ള പുസ്തകത്തിൽ ചേർത്തു കാണുന്ന പരിശോധനാ കണക്കിൽ (statistics) നിന്ന് പത്തൊമ്പതാം നൂറ്റാണ്ടിൽ യൂറോപ്പിലെ ഏതു രാജ്യത്തും ആത്മഹത്യാകേസ്സുകളുടെ സംഖ്യ ക്രമമായി കൂടി വന്നിട്ടുണ്ടെന്നു കാണാം.

പരിഷ്കൃതരാജ്യങ്ങളിലാണ് ഇതു അധികം ഉണ്ടാകുന്നത് എന്നു മാത്രമല്ല അവിടെത്തന്നെയും ഈ കൃത്യം അധികം സംഭവിക്കുന്നത് ഉയർന്നതരം വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരുടെ സമുദായത്തിലാണ്. 'മോർസല്ലി' ഇതിലേയ്ക്കു ശരിയായ തെളിവുകൾ ഹാജരാക്കീട്ടുണ്ട്. എത്രയും പ്രാഥമികമായ വിധത്തിലാണ് ഒരു സമുദായം ജീവിക്കുന്നത്, എത്രയും അപരിഷ്കൃതന്മാരാണ് ആ സമുദായത്തിലെ അംഗങ്ങൾ, അത്രയും കുറവായിട്ടേ ആ സമുദായത്തിൽ ആത്മഹത്യയും ഉണ്ടാകുന്നുള്ളൂ. സമുദായം, അഭ്യുന്നതിയെ പ്രാപിക്കുകയും, സാമുദായികവാസം കൂടി കൂടി ബുദ്ധിമുട്ടുള്ളതായി വരികയും ചെയ്യുമ്പോൾ ആത്മഹത്യയുടെ സംഖ്യയും ക്രമേണ കൂടി കൂടി വരുന്നു. വിദ്യാഭ്യാസത്തിന്റെ ഒരു ദോഷമാണ് ഇത് എന്ന് ആരും ശഠിക്കയില്ല. പ്രാഥമികവും തന്നിമിത്തം പ്രകൃത്യാനുസാരവും ആയ രീതിയിൽനിന്നു ജീവിതസമ്പ്രദായം വളരെ വ്യത്യാസപ്പെട്ടുവരികയും അകാലമായും അത്യധികമായുമുള്ള മാനസിക പരിശ്രമങ്ങൾ കൂടി കൂടി വരികയും അതിനനുസാരമായ കായികപരിശ്രമങ്ങൾ ഇല്ലാതിരിക്കുകയും, അളവറ്റ ആഗ്രഹത്തോടും അപരിമിതമായ ഉത്സാഹത്തോടുംകൂടി പണത്തിനും ബഹുമാനത്തിനുംവേണ്ടി മനുഷ്യർ ചെയ്യുന്ന അസാമാന്യപരിശ്രമങ്ങൾ വർദ്ധിച്ചുവരികയും, അതോടുകൂടി അപ്രതീക്ഷിതങ്ങളായ നാശങ്ങളും ഇച്ഛാഭംഗങ്ങളും സംഭവിക്കുമ്പോൾ അവയെ നിവാരണം ചെയ്യുകയോ നിയന്ത്രണം ചെയ്യുകയോ ചെയ്യുന്നതിനു മനസ്സിനു ശക്തി ഇല്ലാതെ വരികയും, ചെയ്യുമ്പോൾ മനശ്ശക്തിയെ അധികരിച്ചു ബുദ്ധിശക്തിക്കു ക്ഷീണമുണ്ടാകുന്നതിൽ എന്താണ് അത്ഭുതപ്പെടുവാനുള്ളത്. ഈ ഘട്ടങ്ങളിൽ മനുഷ്യർ ആത്മഹത്യയിൽ ശരണം പ്രാപിക്കുന്നതു വളരെ പരിതാപകരംതന്നെ എങ്കിലും അത്ഭുതജനകമാണെന്നു തോന്നുന്നില്ല. മേല്പറയപ്പെട്ട സംഗതികൾ പരിഷ്കൃതജനങ്ങളുടെ ബാഹുല്യമുള്ള തലസ്ഥാന പട്ടണങ്ങളിൽ അധികം ശക്തിയോടെ കാണപ്പെടുന്നു; ആ സ്ഥലങ്ങളിൽതന്നെ, ഈ സംഗതികൾ അധികം ബാധിക്കുന്ന കൂട്ടരുടെ ഇടയിൽ, ആത്മഹത്യയും അധികരിച്ചു കാണുന്നു.

നീതിശാസ്ത്രകാരന്മാർ ആത്മഹത്യയെപ്പറ്റി പറവാനുള്ളത് എന്താണെന്ന് ഇനി ആലോചിച്ചു നോക്കാം. ഭയത്തോടുകൂടിയ ഒരു വെറുപ്പാണ് 'മരണ'മെന്നു കേൾക്കുമ്പോൾ നമുക്കാദ്യമായുണ്ടാകുന്ന സ്വാഭാവികവികാരം. കല്പിച്ചുകൂട്ടി ഒരുത്ത

ൻ മരണാന്തരനെ ഗതിപ്പെടുത്തി എന്നു കേൾക്കുമ്പോൾ നമുക്കു കലശലായ ഭയവും അസഹനീയമായ വെറുപ്പും തോന്നുന്നു. ആത്മഹത്യ എന്നു കേൾക്കുമ്പോൾ തന്നെ അത് അപ്രകൃതവും ഭയങ്കരവും ആയ ഒരു നീചകൃത്യമെന്നു ഉടനെ തോന്നുന്നു. ആത്മഹത്യ ചെയ്യുവന്റെ മൃതശരീരം പള്ളിയ്ക്കകത്തുള്ള ശവപ്പറമ്പിൽ അടക്കം ചെയ്യരുതെന്നു വിധിച്ചിട്ടുള്ള ക്രിസ്ത്യാനികളുടെ നടപടിയും, തന്നെത്താൻ ഹിംസിച്ചവന്റെ പ്രേതത്തിനു മുക്തിയില്ലാതെ അത് അന്യർക്കു ദ്രോഹംചെയ്തുകൊണ്ട് അലഞ്ഞുനടക്കുമെന്നു നമ്മുടെ ഇടയിലുള്ള വിശ്വാസവും, ആത്മഹത്യയെപ്പററി നമുക്കു പൊതുവിൽ തോന്നിയിരിക്കുന്ന വെറുപ്പിന്നു മതിയായ ലക്ഷ്യങ്ങളാകുന്നു. പുരാതനന്മാരുടെ ഇടയിലും ആത്മഹത്യ നിന്ദ്യമെന്നു വിധിക്കപ്പെട്ടിരുന്നു. പ്രകൃതിനിയമങ്ങൾക്ക് അനാവശ്യമായി വിഘ്നം വരുത്തുന്നു എന്നുള്ള ന്യായത്തിന്മേൽ ആത്മഹത്യ ചെയ്യുവന്നു ബഹുമാനപുരസ്സരം സാധാരണ ചെയ്യപ്പെടാറുള്ള ശവദാഹക്രിയ വിധിക്കപ്പെട്ടിരുന്നില്ല.

പക്ഷെ, ഈ വിഷയത്തിൽ തത്വജ്ഞാനികളുടെ മതം മുൻപ്രസ്താവിച്ചതിൽനിന്നു പലപ്പോഴും വിപരീതമായിട്ടാകുന്നു. യവനതത്വജ്ഞാനികളിൽ പല വിജ്ഞന്മാരും ആത്മഹത്യയെ നീതീകരിച്ചിട്ടുണ്ട്. ശരിയായ വിലയും കുറിയും ഇല്ലെന്നു തെളിയുകയോ, ദുസ്സഹമെന്നു തോന്നുകയോ ചെയ്താൽ ജീവിതഭാരം താഴെ വെയ്ക്കുക എന്നതു മനുഷ്യർക്കു പ്രത്യേകമുള്ള ഒരു അവകാശവും അധികാരവും ആണെന്നാണ് അവരുടെ വാദം. രാജ്യഭരണവിഷയത്തിലും സാഹിത്യക്കളരിയിലും മാന്യസ്ഥാനം വഹിച്ചിരുന്ന പലരും ഈ അവകാശം ന്യായമെന്നു സമ്മതിച്ച്, ആഹ്ലാദപുരസ്സരം അംഗീകരിച്ച്, പൂർണ്ണമനസ്സോടെ അപ്രകാരം പ്രവർത്തിച്ചിട്ടും ഉണ്ട്. ഉല്പതിഷ്ണുക്കളായ ആധുനികതത്വജ്ഞാനികളുടെയും പോക്ക് ആകപ്പാടെ ഈ വഴിക്കുതന്നെ അല്ലയോ എന്നു സംശയിക്കുന്നു. ആത്മഹത്യയെപ്പററി താൻ എഴുതീട്ടുള്ള പ്രബന്ധത്തിൽ ഹ്യൂം (Hume) എന്ന വിശ്വവിശ്രുതനായ പണ്ഡിതൻ അത് എപ്പോഴെല്ലാം നീതീകരിക്കപ്പെടാമെന്നു കാണിച്ചിട്ടുണ്ട്. 'മനുഷ്യജീവനെ നിശ്ശേഷം ഇല്ലായ്മചെയ്യുന്നതിനുള്ള അധികാരം ദൈവത്തിനു മാത്രമേ ഉള്ളു എന്നോ, ആത്മഹത്യചെയ്യുന്നതു ദൈവത്തിന്റെ അധികാരങ്ങളെ അതിലംഘിക്കുന്നതാണെന്നോ, പറയുന്നതിൽ വല്ല വാസ്തവമുണ്ടെങ്കിൽ, തന്നെത്താൻ ഗതിപ്പെടുത്തുന്നതു മാത്രമല്ല, ആത്മരക്ഷ ചെയ്യുന്ന പരിശ്രമങ്ങളുംകൂടി ദൈവേച്ഛയ്ക്കു വിരോധമായിട്ടുള്ളവയും, തന്നിമിത്തം ഇഹത്തിലും പരത്തിലും ഒരുപോലെ ശിക്ഷാർഹങ്ങളും ആയിരിക്കണം. തന്റെ തലയിൽ വീഴുവാൻ പോകുന്ന ഒരു മരത്തിന്റെ ചുവട്ടിൽനിന്നു ജീവനിൽ കൊതിയോടുകൂടി മാറിപ്പോകുന്നതും ഔഷധാദികളിൽകൂടി അശ്രാന്തം ഒഴുകിക്കൊണ്ടിരിക്കുന്ന രക്തത്തിൽനിന്ന് അല്പം ഒരു കത്തികൊണ്ട് കുത്തി പുറത്തുകളയുന്നതുപോലെതന്നെ ശിക്ഷാർഹമായിരിക്കേണ്ടതാകുന്നു.'

അതുകൊണ്ട്, ഹ്യൂം പറയുന്നതു ആത്മഹത്യചെയ്യുന്നതു പാപകരമാണെങ്കിൽ ആത്മരക്ഷയ്ക്കു ശ്രമിക്കുന്നതും പാപമാണെന്നാണ്. പക്ഷെ, ആത്മരക്ഷയ്ക്കു മനുഷ്യൻ ശ്രമിക്കുന്നത് അവന്റെ സ്വാഭാവി

കമായും ആകസ്മികമായും ഉള്ള ഒരു മനോവികാരത്താലാണെന്നും, ആ വികാരം തന്നെ ഒരു പ്രകൃതിനിയമമായതുകൊണ്ട് അതു പാപകരമായിക്കൂടാ എന്നും വാദിക്കാം. എന്നാൽ ആത്മഹത്യക്കാരനും അതിനു ശരിയായ ഉത്തരം പറയുവാനുണ്ട്. തനിക്ക് ഇപ്രകാരം ഒരു മനോവികാരം ഉണ്ടായിരുന്നു എങ്കിൽ കൂടി തീർച്ചയായും ഇപ്പോൾ ഇല്ലെന്നും, അതിനാൽ ആത്മരക്ഷയ്ക്കു പകരം ആത്മഹത്യയാകുന്നു തന്നിൽ സ്വാഭാവിക ശക്തിയായിത്തീർന്നിരിക്കുന്നത് എന്നും, തന്നിമിത്തം തന്നത്താൻ ഏതിരപ്പെടുത്തുന്നതു തന്റെ കാര്യത്തിൽ ഏതുവിധവും പ്രകൃതിനിയമവിരുദ്ധമാകുവാൻ വഴിയില്ലെന്നും അവൻ പറയുന്നു. ആകയാൽ ആത്മഹത്യ ഒരിക്കലും ദൈവേച്ഛയ്ക്കു വിരോധമാകയില്ലെന്നാണ് ഹ്യൂം വാദിക്കുന്നത്.

ആത്മഹത്യ പ്രായേണ സമുദായക്ഷേമത്തിനും, ആത്മക്ഷേമത്തിനും തന്നെയും വിരോധമല്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. അന്യർക്ക് യാതൊരുവിധത്തിലും യാതൊരു ഗുണവും ചെയ്യുന്നതിനു പ്രാപ്തനല്ലാത്തവനും, തന്റെ ജീവിതം അന്യർക്ക് മാത്രമല്ല തനിക്കുതന്നെയും ഒരു വെറും ഭാരം മാത്രമായിത്തീർന്നിട്ടുള്ളവനും, ജീവിതസുഖങ്ങൾ ഒന്നും തനിക്ക് ഇനിമേലിൽ അനുഭാവ്യങ്ങളല്ലെന്നും നേരെമറിച്ച് ജീവിതയുദ്ധത്തിൽ മരണവേദനയ്ക്കും പരാജയത്തിനും മാത്രമല്ലാതെ താൻ പാത്രമാവാനില്ലെന്നും അനുഭവത്താൽ തെളിയിച്ചിട്ടുള്ളവനും, തന്റെ മരണത്താൽ തനിക്കും തന്റെ സമുദായത്തിനും നന്മയല്ലാതെ അശേഷം ദോഷം ഉണ്ടാകുകയില്ലെന്നു തീർച്ചയുള്ളവനും, ആയ ഒരു മനുഷ്യൻ ജീവിതദുഃഖം ആത്മഹത്യകൊണ്ട് അവസാനിപ്പിക്കുന്നുവെങ്കിൽ അത് ഒരിക്കലും തെറ്റാകയില്ലെന്ന് അദ്ദേഹം വിവരമായി വിസ്തരിക്കുന്നു. നേരെമറിച്ച്, അപ്രകാരമുള്ള ആത്മഹത്യ ഉചിതവും സമുദായത്തിനു ഗുണകരവും, സമുദായത്തിൽ 'ഇത്തിക്കണ്ണി'കളായും വിഷബീജങ്ങളായും മാത്രം കഴിച്ചുകൂട്ടുന്ന ഇത്തരക്കാർക്ക് അനുകരണീയമായ ഒരു മാതൃകയും ആകുന്നു. ഒരു മാതൃകാരാജ്യത്തെയും സമുദായത്തെയും വിവരിച്ചുംകൊണ്ടു സർ തോമസ് മൂർ(Sir Thomas Moor)എഴുതിട്ടുള്ള 'യുട്ടോപ്പിയാ'(Utopia) എന്ന പുസ്തകത്തിൽ, മാറാത്ത രോഗത്തിൽ കിടന്നു കഷ്ടപ്പെടുന്ന രോഗികളെ ആത്മഹത്യക്കു പ്രോത്സാഹിപ്പിക്കുന്നതു നല്ലതാണെന്നു പ്രസ്താവിച്ചിട്ടുണ്ട്. ജീവിതഭാരം ദുസ്സഹമെന്നു തോന്നിയാൽ താഴെ വെച്ചൊഴിയുന്നതിനു, വിശേഷബുദ്ധിയും ആലോചനയും ഉള്ള മനുഷ്യർക്കുകൂടി സമുദായനിയമപ്രകാരം സ്വാതന്ത്ര്യമില്ലാത്തതു കഷ്ടമാണെന്നു കാർലൈൽ (Carlyle) ഒരിക്കൽ പ്രസ്താവിച്ചിട്ടുണ്ട്.

ആത്മത്രാണനം ഒരിക്കലും മുടക്കപ്പെടുവാൻ വയ്യാത്ത ഒരു വിശിഷ്ടകൃത്യവും ആത്മഹത്യ എല്ലായ്പോഴും പ്രകൃതിനിയമവിരോധവും പാപവും ആണെന്നു പറയുവാൻ കാരണം കാണുന്നില്ല. 1756 മുതൽ 1768 വരെ യൂറോപ്പു മുഴുവനുമുണ്ടായിരുന്ന സപ്തവർഷകലഹകാലത്തിൽ (Seven years war) ഒരു പ്രധാന ഭാഗക്കാരനും, പ്രഷ്യാചക്രവർത്തിയും, ധീരനായ യോദ്ധാവും ആയിരുന്ന ഫ്രെഡറിക് (Frederic The Great) എന്ന മഹാനായവൻ ആ യുദ്ധകാലം മുഴുവനും, ആത്മഹത്യ വേണ്ടി

വന്നാൽ ചെയ്യുന്നതിനുള്ള മൂർഖതതലോടുകൂടി ഒരു കുപ്പിയിൽ അല്പം വിഷം എല്ലാ സമയത്തും കൈവശം വെച്ചുകൊണ്ടിരുന്നു എന്നു കേട്ടിട്ടുണ്ട്. താൻ എപ്പോഴെങ്കിലും ശത്രുപക്ഷക്കാരാൽ തടവുകാരനാക്കപ്പെട്ടാൽ തന്നെ വീണ്ടെടുക്കുന്നതിനു തന്റെ രാജ്യത്തിനു അതുവരെ ഉണ്ടായ സകല ലാഭങ്ങളും വിട്ടുകൊടുക്കുന്നതിനു തന്റെ പ്രജകൾ മടിയ്ക്കില്ലെന്നും അപ്പോൾ അതുവരെ ചെയ്ത സകലപരിശ്രമങ്ങളും നിഷ്ഫലങ്ങളാകുമെന്നും, മറ്റും, ആ നാശം കൂടാതെ കഴിയ്ക്കുന്നതിലേയ്ക്കു തടവുകാരനാക്കപ്പെട്ട ഉടനെ ആത്മഹത്യചെയ്യുന്നതിനു ആ രാജ്യകേസരി സജ്ജനായിരുന്നു തന്റെ രാജ്യത്തുനിന്നു നാടുകടത്തപ്പെട്ടവനും, അടുത്ത നാട്ടുകാരാൽ ഉപദ്രവിക്കപ്പെട്ടവനും ആയ തെമിസ്റ്റോക്ലീസ് (Themistocles)എന്ന അഥേന(Athens) രാജ്യത്തിലെ പൌരൻതന്നെ സൂക്ഷിച്ചു രക്ഷിച്ചു പേഴ്സ്യാചക്രവർത്തിയോടു പ്രവൃത്തിച്ചത് എന്താണ്? പേഴ്സ്യാക്കാർ അഥേനാരാജ്യക്കാരോടു യുദ്ധം വേണമെന്നും അതിലേയ്ക്കു വേണ്ട സകല ഗൂഢതന്ത്രങ്ങളും അറിയിച്ചുകൊടുക്കണമെന്നും ചക്രവർത്തി അദ്ദേഹത്തോട് ആവശ്യപ്പെട്ടപ്പോൾ, ഉപകാരസ്മരണയും സ്വരാജ്യസ്നേഹവും ഒരുപോലെ ഉണ്ടായിരുന്ന ആ ഉത്തമപൌരൻ വിഷാശനംകൊണ്ടു രണ്ടു പക്ഷക്കാരെയും ദുഷിപ്പിക്കാതെയും തന്റെ മനസ്സാക്ഷിയെ കലപ്പെടുത്താതെയും കഴിച്ചു. അദ്ദേഹത്തെ ഇക്കാര്യത്തിൽ ആർ കുറ്റം പറയും? അദ്ദേഹത്തിന്റെ ആത്മഹത്യ പാപകരമെന്ന് എങ്ങിനെ വിധിയ്ക്കും? ഇത്തരം സന്ദർഭങ്ങളില്ലാതെയും തന്റെ ജീവിതത്തിൽ തനിയ്ക്കുതന്നെ വെറുപ്പും നിരാശയും തോന്നിയതുകൊണ്ടുമാത്രം ആത്മഹത്യചെയ്യുന്ന ഒരുവന്റെ നിവൃത്തിയും, തീരെ കാതരവും ഒരിയ്ക്കലും ക്ഷന്തവ്യമല്ലാത്തതും ആണെന്നു പറയുവാൻ എനിയ്ക്കു ധൈര്യമില്ല. എന്തോ തനിയ്ക്കു നേരിട്ട ചില തോൽമകളും, ഇച്ഛാഭംഗങ്ങളും, നഷ്ടങ്ങളും സഹിയ്ക്കുന്നതിനു പ്രാപ്തനല്ലാതെ, കേവലം ഒരു ഭീരുവിനെപ്പോലെ തന്റെ കുഡുംബങ്ങളെ ദാരിദ്ര്യത്തിലും അനാഥാവസ്ഥയിലും നിർദ്ദാക്ഷിണ്യം വിട്ടുകൊണ്ട് ആത്മഹത്യചെയ്യുന്ന ഒരുവനെ നാം നിഷ്കാരുണ്യം കുറ്റപ്പെടുത്തണം. എന്നാൽ മാറാത്ത ചില രോഗങ്ങളാൽ വളരെ കഷ്ടപ്പെടുന്നവനും, താൻ തനിയ്ക്കും മറ്റുള്ളവർക്കു ഒരുപോലെ വെറും ഭാരം മാത്രമായിത്തീർന്നിട്ടുണ്ടെന്നും തന്റെ നാശം രണ്ടുകൂട്ടർക്കും ഒരുപോലെ ഗുണാഭിവൃദ്ധിയ്ക്കു കാരണമാകുമെന്നും പൂർണ്ണബോദ്ധ്യം വന്നിട്ടുള്ളവനും ആയ ഒരുവൻ ആത്മഹത്യചെയ്യുന്നതിനു മുതിർന്നാൽ ആ കേസ്സു വിചാരണചെയ്യുന്ന നിഷ്പക്ഷപാതിയായ ജഡ്ജി നിഷ്കാരുണ്യം പ്രവൃത്തിയ്ക്കുന്നത്. ക്ഷമയോടും ധീരതയോടുംകൂടി കഷ്ടപ്പാടുകൾ സകലവും സഹിയ്ക്കുന്നവൻ വളരെ ബഹുമാനിയൻ എന്നതു നിർവ്വിവാദംതന്നെ. സങ്കടത്തോടും ആപത്തുകളോടും മല്ലിടുന്ന ഒരു ധീരനേയും ധൈര്യവാനായ ഒരു യോദ്ധാവിനെയുംനാം ഒരുപോലെ ബഹുമാനിക്കുന്നു. എന്നാൽ നിശ്ചഞ്ചലമായ ധീരത കാണിക്കുന്നതു ഒരുത്തന്റെ മുറയല്ല. അതില്ലാത്തവൻ കൃത്യനിർവ്വഹണത്തിൽ ഭ്രഷ്ടയില്ലാത്തവനുമല്ല- ധീരനായിരിയ്ക്കുന്നതു വളരെ വിശിഷ്ടവും വിശേഷവും തന്നെ. പക്ഷെ ധീരനല്ലാതിരിയ്ക്കുന്നതു സാധാരണവും മനുഷ്യകവും ആകുന്നു. ഒരുത്തൻ ധീരതയോടും ക്ഷ

ഷിട്ടുള്ളവരും ഉണ്ടാകുന്നതാണെന്നു ഞാൻ വിശ്വസിക്കുന്നു. അപ്പോൾ ഈ വക കേസ്സുകൾ ആത്മഹത്യക്കേസ്സുകൾക്കു പകരം കലപാതകക്കേസ്സുകൾ ആയിത്തീരുകയും ചെയ്യുന്നു. പലപ്പോഴും ആത്മഹത്യ നീചമായ ഒരു ജീവിതത്തിന്റെ നീചമായ ഒരു അന്ത്യമാകുന്നു. ചിലപ്പോൾ അതു വിശിഷ്ടമായ ജീവിതത്തിന്റെ നീചമായ അന്ത്യമായും വരാം. അപൂർവ്വം ചിലപ്പോൾ ആത്മഹത്യ വിശിഷ്ടമായ ഒരു ജീവിതത്തിന്റെ വിശിഷ്ടമായ ഒരു അന്ത്യവും ആകാറുണ്ട്. അധികഭാഗവും അത് നീചമായ ഒരു ജീവന്റെ നീചമായ അവസാനം തന്നെ ആകുന്നു.

ആത്മഹത്യയുടെ ഒരു കണക്കെടുത്തു പരിശോധിക്കുന്നതായാൽ അതിന്നുള്ള കാരണങ്ങളെപ്പററിയും അല്പം ചിലതെല്ലാം ധരിക്കുന്നതിന്നു സാധിക്കുന്നതാണ്. നൂറിന്നുമുപ്പത്തഞ്ചുവീതം കേസ്സുകളിൽ ആത്മഹത്യക്കു കാരണം ചിത്തഭ്രമമാകുന്നു. അസഹ്യമായ രോഗപീഡ, ജീവിതത്തിലുള്ള നിരാശ, മദ്യപാനം മുതലായ ദുശ്ശീലങ്ങൾ, കുഡുംബവഴക്കിൽനിന്നും മററും ഉണ്ടാകുന്ന മനോവ്യസനം, അപമാനം, ശിക്ഷ മുതലായവയാണ് പിന്നീട് ഗണനീയങ്ങളായിക്കാണപ്പെടുന്നത്. 'കാമനിമിത്തം' ഉണ്ടാകുന്ന വഴക്കുകൾ മൂന്നാമതായിവരുന്നു. സാധാരണയായി മനസ്സ്, ശരീരം, സമ്പത്ത്, സമുദായബന്ധം, ഈവക സംഗതികളിൽ ഒന്നിൽ അധികം ഇനത്തിൽ, പലപ്പോഴും എല്ലാററിലും, വൈകല്യം വന്നിട്ടുള്ളവരാണ് ആത്മഹത്യ ചെയ്യുന്നത്. മദ്യപാനംമുതലായ ദുശ്ശീലങ്ങൾ ആത്മഹത്യയെക്കാൾ അധികം കലപാതകത്തിന്നാണ് കാരണമുണ്ടാക്കുന്നതെങ്കിലും, മദ്യപാനികളായ മാതാപിതാക്കന്മാരിൽ കാണപ്പെടുന്ന നീചസ്വഭാവങ്ങൾ സന്താനങ്ങളിൽക്കൂടി പകൎന്നുകാണുന്നതു സാധാരണയാകുന്നു. മദ്യപാനം ഒരു മനുഷ്യന്റെ മാനസികവും ദൈഹികവും ആയ ശക്തികളെ നശിപ്പിക്കുന്നു. അതു തലച്ചോറിനെ അലങ്കോലപ്പെടുത്തുകയും ശരീരപീഡയും ജീവിതത്തോടു ഒരു വെറുപ്പും ഉണ്ടാക്കുകയും ചെയ്യുന്നു. അതു സമ്പത്തിന്നു ശത്രുവും, ഭവനസുഖത്തിന്നു കോടാലിയും, അടിപിടി, കലപാതകം മുതലായ കേസ്സുകൾക്ക് കാരണവും ആകുന്നു. അതു പലപ്പോഴും വ്യസനത്തിന്നും അപമാനത്തിന്നും ദേഹനാശത്തിന്നും വഴിയാകുന്നു. മദ്യപാനം സകലമനുഷ്യരും ഉപേക്ഷിക്കേണ്ടതാകുന്നു.

അധികം ആത്മഹത്യക്കേസ്സുകൾ ഉണ്ടാകുന്ന സമുദായത്തിന്നും രാജ്യത്തിന്നും എന്തെങ്കിലും കാതലായ ഒരു തരക്കേടുണ്ടെന്നു തീൎച്ചതന്നെ. എങ്കിലും ഈ ഒരു ഒററ സംഗതിമാത്രം അടിസ്ഥാനപ്പെടുത്തി രാജ്യങ്ങളേയും സമുദായങ്ങളേയും സാരങ്ങളും നിസ്സാരങ്ങളും ആയി തരംതിരിക്കുന്നത് ഉചിതമായിരിക്കയില്ല.

ആത്മഹത്യ നരകമായിക്കഴിച്ച ഒരു ജീവിതത്തിന്ന് തെളിവാകുന്നു. അത് അനാദരണീയമായ തെളിവല്ലെന്നു തീൎച്ചതന്നെ. ആത്മഹത്യ ഒരു പുതിയജീവിതത്തിന്റെ തുടക്കമാകുന്നു. പക്ഷെ, ആ പുതിയജീവിതം തുടങ്ങുന്നതിന്നു നിവൃത്തിയില്ലാതെ താൻ മരിക്കുന്നു എന്ന് ആത്മഹത്യക്കാരൻ വെളിപ്പെടുത്തുന്നു. എങ്കിലും, താൻതന്നെ ബാഹ്യമായ പ്രേരണയില്ലാതെ മരിക്കുന്നതുകൊണ്ട്, തന്റെ ജന്മത്തെ പററി തനിക്കുതന്നെ വ്യസനവും പുച്ഛവും ഉണ്ടെന്നും, നിവൃത്തിയുണ്ടായിരുന്നു എങ്കിൽ

ജൈത്രശ്രീകല്പസിദ്ധികരണമരസമം
കല്പയന്നൽഉതാരമാ
പ്രോത്സാഹീ പാവനോസ്പദാവിധിയിലെ-
ണ്ണുാപതേന്ദ്രകീലേ (പ-
സാദപീഠകൈലാസയാത്രാംകലിതമ ചി-
കൊണ്ടിരന്നുകിരീടി. (കവി-

കൈലാസയാത്രാപ്രബന്ധമാകിനാതാ-
ണ്ണുനിയമമന്യാദപി വിധാമിയേതി
ഭൂഷായതാംസ്മൃതിഗൃഹീന്ദ്രസൂനോ-
രേഷാ ചരിത്രസ്മൃതിതോമാലാ.

സമാപ്തം.

---





# पिकसन्देशे

## (द्वितीयसर्गः)

---

लोलाक्षीणां सदनशिखरोत्संगगानां मुखानि
 स्वर्गात् पश्यन्निव किल विधुः पञ्चबाणावलीढः ।
प्राप्तोर्भूमिं लुठति नियतं स्वानु बिम्बापदेशान्
 सन्माणिक्यप्रघटितशिलाकुट्टिमेषु प्रलभ्रः ॥ ८ ॥

यस्मिन्नित्यं मधुरवचनैः पञ्जरान्तश्शुकाना
 केकारावैः भवनशिखिनां सारसानां निनादैः ।
शिञ्जच्छिञ्जच्चरणसुदृशां नूपुरक्वाणजालै-
 र्व्यर्थैवास्ते ह्युषसि रचिताऽव्यक्त मांगल्यगीतिः ॥ ९ ॥

रोलंबाळीं चिकुरनिकुरे पद्मशोभां च वक्त्रे
 श्वासे वातानधरमृदुले पल्लवं कन्धरायाम् ।
कंबुं कोकं स्तनकलशयोरूरुयुग्मेचनाळं
 बाहुद्वय्यां किल बिसलतां पद्मिनीयंति बालाः ॥ १० ॥

भ्रूवल्लीभ्यां धनुरलकजैर्ज्यांसुमास्त्राण्युपाङ्गै-
 रम्यालापैः परभृतकुलं श्रोणिभारेण यानम् ।
वापीं नाभ्या कुसुमधनुषि प्लुष्टदेहे शिवेन
 स्वान्यस्यैता नगरवनिता यत्र नूनं ह्यहार्षुः ॥ १० ॥

यस्मिन् साक्षाद्विजितकमलेभ्योऽङ्गनानां मुखेभ्यो-
 रूपेभेदं प्रियसहचरस्याप्यनुद्वीक्ष्य बाला ।
रोहिण्येनं निजपतिममीभ्यो विशिष्येव बोद्धुं
 मध्ये चिह्नं किमपि विदधे वक्षसश्शीतरश्मेः ॥ ११ ॥

यस्मिन् वीथीरनुविचरतां कामिनां कामदानां
कामस्यापि प्रकृतितरला वीक्ष्य शारीरकान्तीः ।
जाताशङ्कैर्विधिहरिशिवैरप्यहो यत्प्रियास्वां
आधीयन्ते स्वतनुषु सतीनां धुरि श्लाघनीयाः ॥ १२ ॥

यत्स्त्रीणां लुलितलुलितैराननैर्निर्जितानि
प्रायः पद्मान्यतिशिशिरिते कण्ठदघ्ने तटाके ।
इष्टावाप्त्यै प्रतिदिनमहो संतपंते तपांसि
न्याय्यं लोके परपरिभवं कोहि मानी क्षमेत ॥ १३ ॥

रात्रौ यत्र प्रियसहचरेणान्वितो मुग्धलोकः
शय्योत्थायं स्खलितगमनः प्रातरुत्थाय वेगात् ।
प्रागुद्बुद्धान् गृहगुरुजनान् वीक्ष्यसंजातलज्जैः
शय्यागेहान्नसरति बहिर्नोपि चास्ते गृहान्तः ॥ १४ ॥

यस्मिन् कश्चिन् शयनसदनेष्वागतेषु प्रियेषु
स्वैरालापान् प्रणयमधुरान् संप्रवृत्तेषु बालाः ।
नो भाषन्ते श्रवणविषयं नापि तूष्णीं भवन्ति
स्पन्दत्स्वेदोत्पुलकितकचास्संलिखन्त्येव भूमिम् ॥ १५ ॥

इष्टान् कामान् बहु वितरितुं यत्र सेवानतानां-
मास्ते विष्णुः करिपतिपुरीनाथ इत्यूढकीर्तिः ।
शंकाक्रान्ता चपलहृदयं वीक्ष्य यं गोपवेषे
वक्षोभागे नियतनिलया वर्तते वास्यलक्ष्मीः ॥ १६ ॥

तत्र स्वच्छस्फटिकनिकरः श्लक्ष्णमाणिक्यवेदि-
द्वय्याजुष्टं मरतकमयप्रौढसोपानमार्गम् ।
सौधे तुङ्गप्रचुरकनकाश्लिष्टभित्तिप्रगल्भं
यद्वेश्माग्रे करिपतिपुरे लक्ष्यते तत्प्रियायाः ॥ १७ ॥

क्रमशः

को. र. रंगाचार्यः

അദ്ധ്യായം ൨

---

## 1. നാട്ടുമലയന്മാർ.

## 2. കൊങ്ങമലയന്മാർ.

മൂലവൃത്തം.

മലയന്മാർ കൊച്ചിക്കാടുകളിൽ നിവസിച്ചുവരുന്ന മറെറാരു കാട്ടുജാതിയാണ്. അവർ 1. നാട്ടുമലയന്മാർ 2. കൊങ്ങമലയന്മാർ അല്ലെങ്കിൽ മലസർ എന്നു രണ്ടു തരക്കാരായിട്ടുണ്ട്. ഇതിൽ നാട്ടുമലയന്മാർ പക്ഷെ കാട്ടിലെ ആദ്യനിവാസികളും കൊങ്ങമലയന്മാർ കോയമ്പത്തൂർ മലകളിൽ നിന്നും പുറപ്പെട്ട് ഇവിടത്തെ കാടുകളിൽവന്നു താമസിപ്പാൻ തുടങ്ങിയവരുമാണ്. ഈ രണ്ടു കാട്ടുജാതികളുടെയും ആചാരനടവടിസമ്പ്രദായങ്ങളിൽ വലിയ വ്യത്യാസമുണ്ട്. മലയന്മാർ എന്ന പദത്തിന്റെ അർത്ഥം 'മലയിൽ പാർക്കുന്നവർ' എന്നാണ്. ഈ പേർ 'മലകയറുക' (മല+കയറുക) അല്ലെങ്കിൽ 'മലയേറുക' (മല+ഏറുക) എന്ന പദങ്ങളിൽനിന്നുണ്ടായിയെന്നാണ് പ്രത്യക്ഷത്തിൽ തോന്നുക. എന്നാൽ അതു തീരെ ശരിയാണെന്നു വിചാരിപ്പാൻ വയ്യ. മേൽജാതിക്കാർ ഇവരെപ്പററി ഉറപ്പായും പറയുന്നത് ഇവരും കാടന്മാരും ഒരു വംശക്കാർ തന്നെയാണെന്നും, മലയന്മാർ പശ്ചിമഘട്ടത്തിന്റെ പടിഞ്ഞാറെ ഭാഗത്തു മലയാളത്തിനടുത്തും കാടന്മാർ കിഴക്കെ ഭാഗത്തു കോയമ്പത്തൂരിനടുത്തും പാർക്കുന്നു എന്ന വ്യത്യാസം മാത്രമെയുള്ളൂ എന്നുമാണ്. സ്വഭാവംകൊണ്ട് അടിമപ്രകൃതികളായ പുലയന്മാരിൽ നിന്നും ഇവർ തീരെ വ്യത്യാസപ്പെട്ടവരാണ്. നാട്ടിലെ ഹിന്തുക്കളിൽനിന്നും ദൂരിയിൽ പൊക്കത്തിൽ പാർത്തുവരുന്നപോലെ തന്നെ സാമുദായികനിലയിൽ താഴ്ന്നിരിക്കുന്നുവെങ്കിലും, ഇവൎക്കു ഹിന്തുക്കളുടെ സ്വഭാവവും ആദിമനിവാസികളുടെ സ്വഭാവവും രണ്ടിൽ നിന്നും കലൎന്നു കിട്ടീട്ടുണ്ട്. ഇവർ 'കാട്ടുനീചന്മാർ' എന്നു വിളിക്കപ്പെട്ടുവരികയും കൊച്ചിരാജ്യത്തിലെ മച്ചാട്ട പാലപ്പിള്ളി പാറവട്ടാനി എന്ന മലകളിൽ കാണപ്പെട്ടുവരികയും ചെയ്യുന്നു. ഇവർ തമിഴും മലയാളവും കൂടികലൎന്ന ഒരു വക പ്രത്യേക ഭാഷയാണ് സംസാരിക്കുന്നത്. അവർ തമ്മിൽ സംസാരിക്കുമ്പോൾ നാട്ടിലുള്ളവൎക്കു യാതൊന്നും മനസ്സിലാവില്ല. കാരണം അവരുടെ ദ്രുതവും അസ്പഷ്ടവുമായ ഉച്ചാരണത്താൽ പുറപ്പെടുന്ന അപശബ്ദം മാത്രമാണ്. ഭാഷ എന്ന ഏകമാൎഗ്ഗത്താൽ മാത്രമല്ല ഒരുവന്റെ മനോഗതം മറെറാരുവനെ മനസ്സിലാക്കുന്നത്. അവൎക്കു ഭാഷയിൽ വലിയ സ്വാധീനവുമില്ല. ഭാഷ കൊണ്ടു തീരാവാത്തതു കയ്യും കലാശവും കാട്ടിയാണ് പൂൎത്തിപ്പെടുത്തുക. ഒരു ഉദ്യോഗസ്ഥനൊ അല്ലെങ്കിൽ മേൽജാതിക്കാരിൽ ആരെങ്കിലുമൊ ചെന്ന് എന്തെങ്കിലും ചോദിച്ചാൽ, നിഷേധമറുപടി പറയുന്നതുകൊണ്ടു ദേഷ്യപ്പെട്ടെങ്കിലൊ എന്നു കരുതി, സാധാരണയായി തലയും കുലുക്കികൊണ്ടു 'ഉവ്വ്' 'ശരി' എന്നു മാത്രം മറുപടി പറയും. തലയൊക്കി കുറുങ്ങനെ കുലുക്കിയാൽ അതു നിഷേധം സൂചിപ്പിക്കുന്നു.

## 1. നാട്ടുമലയന്മാർ.

ഉല്പത്തിയും ഐതിഹ്യവും.

നാട്ടുമലയന്മാരോട് അവരുടെ ഉൽപത്തിയെപ്പററി ചോദിച്ചപ്പോൾ, അവർ വനത്തിൽ തപസ്സുചെയ്തിരുന്ന അൎജ്ജുനന്നു പാശുപതാസ്ത്രം കൊടുക്കുന്നതിലെക്കു

കിരാതനും കിരാതിയുമായിരുന്ന ശിവന്റെയും പാർവ്വതിയുടെയും വംശജന്മാരാണെന്നാണ് മറുവടി പറഞ്ഞത്. ശ്രീരാമന്റെ വനവാസകാലത്തു ലക്ഷ്മണനാൽ മൂക്കുംമുലയും ഛേദിക്കപ്പെട്ട ശൂർപ്പണഖയുടെ സന്താനങ്ങളാണ് സ്ത്രീകൾ എന്നും ചിലർ വിശ്വസിച്ചുവരുന്നു. ഈ കഥ പാലപ്പിള്ളി മലയിലെ ചില മലയന്മാർ പറഞ്ഞതാണ്. അവർ വളരെക്കാലം മുമ്പ് നായന്മാരായിരുന്നുവെന്നും, ചില പെണ്ണുങ്ങൾ കീഴ്ജാതിക്കാരായി സംസർഗ്ഗം ചെയ്ത നിമിത്തം ഭ്രഷ്ട് കല്പിച്ച് കാട്ടിലേക്കയക്കപ്പെടുകയാൽ അവരിൽനിന്നും ഉണ്ടായ സന്താനങ്ങളാണെന്നും അവരിൽ ചിലർ പറയുന്നു. അവരുടെ കല്യാണം ശവസംസ്കാരം മുതലായ ക്രിയകളുടെ സമ്പ്രദായം നായന്മാരുടേതുപോലെയാണ്. അവർ മലനായന്മാരെന്നു തന്നത്താൻ വിളിച്ചുവരികയും ചെയ്യുന്നു. ഈ പലതരം ഉൽപത്തികളുടെ വാസ്തവം എന്തായിരുന്നാലും അവർ കാട്ടിലെ ആദ്യനിവാസികളാണെന്ന് ഈ കഥകൾ സൂചിപ്പിക്കുന്നുണ്ട്.

വാസസ്ഥലം.

മുളകൊണ്ട് പണിതും ഇലകൊണ്ട് മേൽപ്പുര മേഞ്ഞും ഉണ്ടാക്കപ്പെടുന്ന കാടന്മാരുടെ മാടങ്ങളെപ്പോലെ ബലഹീനമായവതന്നെയാണ് മലയന്മാരുടെ മാടങ്ങളും. എന്നാൽ മൃഗങ്ങളുടെ ശല്യത്തിൽനിന്നും രക്ഷപ്പെട്ട് കഴിഞ്ഞുപാർക്കുന്നതിലേക്ക് ചില കാടുകളിലെ മാടങ്ങൾ ഒരു പ്രത്യേകരീതിയിൽ പണിചെയ്യപ്പെട്ടിരിക്കും. അവിടെ ഇല്ലിപ്പട്ടികകൾ ഏതാണ്ട് മദ്ധ്യത്തിൽ വെച്ചു നിരപ്പായി വെട്ടി അതിന്റെ മുകളിലാണ് മാടങ്ങൾ കെട്ടിയുണ്ടാക്കുന്നത്. നിരപ്പിൽ വെട്ടിയ ഈ മുളംകുറ്റികളുടെ മീതെ പലകനിരത്തി, അതിന്റെ മീതെ ചളികൊണ്ട് തിണ്ണയുണ്ടാക്കി, നാലുപുറവും പലകകൾ പഴുതില്ലാതെ അടുത്തടുത്തു വെച്ചു ചുമരുകളും ഉണ്ടാക്കി, വാതിലുകളും വെച്ചു മേൽപ്പുര കെട്ടുന്നു. ഇതിലേക്കു കയറിപ്പോകുവാനും ഇറങ്ങിവരുവാനുമുള്ള മാർഗ്ഗം പട്ടിയിന്റെ പുറത്തുള്ള മുളകളിൽ ഒന്നിൽ ചെറുകമ്പുകൾ ആണികളിട്ടുണ്ടാക്കുന്ന ഒരു ഏണിയാണ്. മാടത്തിൽ ബലമുള്ള വില്ലുകളും ഇരിമ്പുകൊണ്ട് പരന്ന മൂർച്ചയുള്ള മുനകളോടുകൂടിയ അമ്പുകളും സദാ ശേഖരിക്കപ്പെട്ടിരിക്കും. എന്തെങ്കിലും മൃഗങ്ങൾ ശല്യത്തിനെത്തിയാൽ പ്രയോഗിക്കുന്നതിലേക്കായി അമ്പുകളിൽ ചിലവ പഴുക്കുവാൻ തീയിലും ഇട്ടിരിക്കും. തെക്കേ ഇന്ത്യയിലെ കാട്ടുനിവാസികളുടെ ഗൃഹങ്ങൾ വൃക്ഷങ്ങളുടെ മുകളിൽ പണിചെയ്യപ്പെട്ടിരിക്കുമെന്നാണ് പറയുക. തങ്ങളുടെ സഹവാസികളായ കാട്ടുമൃഗങ്ങളുടെ ഉപദ്രവത്തിൽനിന്നും ഒഴിഞ്ഞിരിക്കുന്നതിന്നായി കൊച്ചിയിലെ കാട്ടുവാസികളും പലപ്പോഴും അവരുടെ കുടിലുകൾ വൃക്ഷങ്ങളുടെ മുകളിൽ കെട്ടിയുണ്ടാക്കുന്നതുകൊണ്ട് അവർ ഈ പറഞ്ഞതിന്നു വ്യത്യസ്തരല്ല.

മലയന്മാർ സ്ഥിരതയില്ലാതെ ദിക്കു മാറി താമസിക്കുന്ന സ്വഭാവക്കാരാണ്. അവർ പലപ്പോഴും ആൾക്കൂട്ടത്തിന്നിടയിൽ കാരൊ ആവശ്യങ്ങൾക്കായി പോകേണ്ടിവരും. എന്നാലും അവിടെ സ്ഥിരമായി താമസിക്കുവാൻ അവരെ യാതൊന്നും പ്രോത്സാഹിപ്പിക്കുകയില്ല. പലപ്പോഴും അവരുടെ അരയിൽ ഒരു കത്തിയും കയ്യിൽ ഒരു വടിയൊ കന്തമൊ ചിലപ്പോ ധ

ണവും വില്ലുമൊ ഉണ്ടായിരിക്കും. ചുമലിൽനിന്നു തൂക്കിയിടുന്ന ഒരു കൊട്ടയിൽ ചില്ലറ ചില പാത്രങ്ങളുമുണ്ടായിരിക്കും. കൂടെ നായ്ക്കളും ചെറിയ കുട്ടികളെയും മാടത്തിലെ മറ്റു സാമഗ്രികളെയും ചുമന്നുകൊണ്ടു പെണ്ണുങ്ങളും നടക്കും. അവർ ഇഷ്ടവും സൌകര്യവും അനുസരിച്ചു സ്ഥലംതോറും സഞ്ചരിക്കുക പതിവാണ്. എന്നാൽ അടുത്തകാലങ്ങളിലായി കാട്ടിൽ തന്നെ ചില പ്രദേശങ്ങളിൽ സ്ഥിരമായി കെട്ടിയുണ്ടാക്കിയ മാടങ്ങളിൽ പാർത്തുവരുവാൻ തുടങ്ങീട്ടില്ലെന്നില്ല.

അവരുടെ ഗോത്രങ്ങൾ പരിഷകളായിത്തിരിഞ്ഞു പാർത്തുവരുന്നവരാണെങ്കിലും ഈ വിധം സംഘങ്ങൾക്കു ചേരാൻ ചെയ്യേണ്ട കൃത്യത്തെപ്പററി അവർ കുറച്ചേ അറിയുന്നുള്ളു. ഓരോ പരിഷക്കും ഓരോ മൂപ്പനുണ്ട്. ഗവർമ്മെണ്ടുമലകളിൽ പാർക്കുന്ന പരിഷകളെല്ലാം മഹാരാജാവിനാടിമപ്പെട്ടവരും അവരുടെ ക്ഷേമത്തിങ്കൽ അവിടേക്കു വലിയ താൽപര്യവുമാണ്. എന്നാൽ ചിറ്റൂർ കാടുകളിൽ പാർക്കുന്നവർ അവിടത്തെ വസ്തു ഉടമസ്ഥന്മാരെയാണ് സേവിക്കുന്നത്. അവർ സൌകര്യവും ചഞ്ചലസ്വഭാവവും അനുസരിച്ച് ഒരു സ്വാമിയുടെ കീഴിൽനിന്നും മറെറാരു സ്വാമിയുടെ കീഴിലേക്കു മാറിക്കളയും. നാട്ടുമലയപ്പരിഷകളുടെ പേരുകളിൽ ചിലവ താഴെ പറയുംവിധമാണ്:—

| | |
|---|---|
| 1. കടത്തുകാർ | 6. നെല്ലുക്കാർ |
| 2. തോണിക്കാർ | 7. ചക്കൻകാർ |
| 3. പൊക്കൻകാർ | 8. കൂടകാർ |
| 4. എരനാട്ടുകാർ | 9. കനിക്കാർ |
| 5. അയംബക്കാർ. | |

ഇതിൽചിലവ അവർ അധിവസിക്കുന്ന കാട്ടുപ്രദേശങ്ങളുടെ പേരുകളായിട്ടുള്ളവയാണെന്നാണ് അന്വേഷണത്തിൽ അറിയുന്നത്. ചിലതു പണ്ടു പ്രമാണികളായിരുന്ന പൂർവികന്മാരുടെ പേരുകളുമാണ്. ഈ സംഗതിയിൽ ഈ പൂർവ്വസ്ഥാപകന്മാരോടുള്ള ബന്ധത്തെ അവരുടെ പ്രതിമകൾ മാടങ്ങളിൽ സ്ഥാപിച്ചും ആപൽകാലങ്ങളിൽ അവരെ പൂജിച്ചും നിലനിർത്തിക്കൊണ്ടു പോരുന്നുണ്ട്. ഒരു യുവാവു കല്യാണം കഴിപ്പാൻ പോകുന്നതിനു മുമ്പായി ഈ പ്രതിമയെ പൂജിച്ചു പ്രീതിപ്പെടുത്തുക പതിവാണ്.

കല്യാണപ്രായം

പെൺകുട്ടികളെ 10 വയസ്സു തികഞ്ഞതിനു ശേഷം കല്യാണം കഴിക്കും. ഭർത്താവിനെ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ സ്ത്രീയുടെ അഭിപ്രായം നോക്കാറില്ല. അതിനുള്ള അധികാരം മാതാപിതാക്കളിലിരിക്കുന്നതും ഭാര്യാഭർത്താക്കന്മാരാകുവാൻപോകുന്നവർ തമ്മിൽ കണ്ടു സംസാരിച്ചു വിവാഹകാര്യം തീർച്ചയാക്കുന്ന സമ്പ്രദായം നടപ്പില്ലാത്തതുമാകുന്നു. ഒരു പുരുഷനു കല്യാണം കഴിക്കേണ്ടതായി വരുമ്പോൾ അവന്റെ അച്ഛനമ്മമാർ ഒരു പെണ്ണിനെ നോക്കിക്കണ്ടുപിടിച്ചു അവളുടെ അച്ഛനമ്മമാരോടാലോചിക്കുകയും അവർ സമ്മതിക്കുന്ന പക്ഷം പുരുഷന്റെ അമ്മ മഞ്ഞളിൽ മുക്കിയ ഒരു ചരടു സ്ത്രീയുടെ കഴുത്തിൽ കെട്ടിക്കുകയും ചെയ്യും. ഇത് അവൾ ഒരുവനു തീർച്ചയാക്കിയിരിക്കുന്നവളെന്നും മറ്റാർക്കും അവകാശപ്പെടുവാൻ പാടില്ലെന്നും കാണിപ്പാനുള്ള ഒരു സൂചനമാണ്. അനന്തരം ഒരു നല്ല ദിവസം നോക്കി വരൻ തന്റെ കൂട്ടുകാരൊന്നിച്ചു വധുവിന്റെ മാടത്തിലേക്കു ചെല്ലുകയും, അവിടെ സദ്യ കഴിച്ചുവേണ്ടുംവിധം സൽക്കരിക്കപ്പെടുകയും ചെയ്തതിനു ശേഷം വരൻ വധുവിനു കല്യാണപ്പുടവ കൊടുത്തിട്ട് അവളെയും അ

വൃത്തിയൊന്നും ആരംഭിച്ചുകാണുന്നില്ല. ഇതിന്നു കൊച്ചി അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടോ, ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ അവർകളോ ഉടനെ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു. ഒന്നാമത്, നാനാ ശാസ്ത്രങ്ങളിൽ നൈപുണ്യമുള്ള നാനാ വിദ്വാന്മാരെക്കൊണ്ട് ആ വക ശാസ്ത്രങ്ങളിലുള്ള സാങ്കേതികശബ്ദങ്ങൾ തിരഞ്ഞെടുക്കാൻ ശട്ടംകെട്ടണം. ഇതിന്ന് അധികം പ്രയാസമുണ്ടാകുമെന്നു തോന്നുന്നില്ല. അങ്ങിനെ തിരഞ്ഞെടുത്തുകഴിഞ്ഞതിന്നശേഷം അവയിൽ ഓരോന്നിന്റെ പരിഭാഷയുണ്ടാക്കി അച്ച്ചു വല്ല മാസികകളിലും പരസ്യം ചെയ്കയും അവയെപ്പറ്റി അഭിപ്രായം ആവശ്യപ്പെടുകയും ചെയ്യാവുന്നതാകുന്നു. ഇതിനെ ചെയ്യാനുള്ള കാലം വളരെ അതിക്രമിച്ചിരിക്കുന്നു. അത് ഏതെങ്കിലും ഒരു കാൎയ്യമായി ആരംഭിച്ചുതന്നെ വേണം. വല്ല സഭയും വിളിച്ചുവരുത്തി അതിൽ വാദപ്രതിവാദങ്ങളും മറ്റും നടത്തി ഒരു കമ്മിറ്റിയെ ഏല്പിച്ചു കാൎയ്യം നടത്താമെന്നുവെച്ചാൽ സാധിച്ചേക്കുന്ന വകയല്ല. അത് അനുഭവംകൊണ്ടു നമുക്കറിയാവുന്നതാണ്.

---

പശുക്കളുടെ അകിടും

# അതിന്റെ രോഗവും.

ജീവികളിൽ പ്രസവിക്കുന്നവയൊക്കെ കുഞ്ഞുങ്ങളെ മുലകൊടുത്തു വളൎത്തുന്നവയാണ്. ചില വ്യത്യാസങ്ങളുണ്ട്. ആസ്ത്രേലിയായിലെ 'ഡക്ബിൽ', 'ആന്റ് ഈറ്റർ' മുതലായ ദുൎല്ലഭം ചിലവ മുട്ടയിട്ടു കുഞ്ഞുങ്ങളെ വിരിയിക്കയും, അതിൽ പിന്നെ അവയെ മുലകൊടുത്തു വളൎത്തുകയും ചെയ്യുന്നു. മുട്ടയിട്ടു വിരിയിക്കാതെ, കുഞ്ഞുങ്ങളെ ജീവനോടുകൂടിത്തന്നെ പ്രസവിക്കുന്നവയിൽ, ആ വക കുഞ്ഞുങ്ങൾ വയറ്റിലിരിക്കുമ്പോൾ, ഗൎഭപാത്രത്തിലെ 'മറുക്' എന്നു പറയുന്ന സാധനം വഴിയായിട്ടാണ് പോഷിക്കപ്പെടുന്നത്. പ്രസവിച്ചു കഴിഞ്ഞാൽ അവക്കു മുലപ്പാൽ വേണം.

മുലപ്പാൽ രക്തത്തിൽനിന്ന് ഉണ്ടാക്കപ്പെടുന്ന ഒരു പോഷകസാധനമാണ്, വിയൎപ്പ്, കണ്ണീർ, കൊഴുപ്പ്, മുതലായവ രക്തത്തിൽനിന്ന് ഉണ്ടാക്കപ്പെടുന്ന സാധനങ്ങളാണല്ലോ. ഇവയൊക്കെ രക്തത്തിൽനിന്നു വേർപെടുത്തുന്നത് ഓരോ മാംസഗ്രന്ഥികൾ മാൎഗ്ഗമായിട്ടാണ്. രക്തത്തിൽനിന്നു മുലപ്പാൽ ഉണ്ടാക്കുന്നതും ചില മാംസഗ്രന്ഥികളാണ്. ഉദരത്തോടു സമീപിച്ച സ്ഥലത്താണ് മുലപ്പാലുണ്ടാകുന്ന മാംസഗ്രന്ഥികൾ സാധാരണ ഉണ്ടാകുന്നത്. കുഞ്ഞുങ്ങൾക്കു മുലകുടിക്കാൻ എളുപ്പവും സൌകൎയ്യമുള്ള സ്ഥലം അതാണ്. മാംസഭോജികളായ, നരി, നായ മുതലായവയിലും പന്നി മുതലായവയിലും നെഞ്ഞിന്മേലും വയറ്റിന്മേലും രണ്ടുവരികളായിട്ടായിരിക്കും ഈ മാംസഗ്രന്ഥികളുടെ ഇരിപ്പ്. കുളമ്പുള്ള മൃഗങ്ങൾക്ക് രണ്ടു കാലുകളുടെ മദ്ധ്യത്തിൽ നാഭിപ്രദേശത്തായിരിക്കും. തിമിംഗലം മുതലായവയ്ക്കും ആ സ്ഥാനത്തുതന്നെയാണ്. ആന, കടവാതിൽ, കുരങ്ങ്, മനുഷ്യർ

ണാം. ഇത് അവൎക്ക് വളരെ രുചികരവും പ്രിയവുമായുള്ള ഭക്ഷണസാധനമാകുന്നു. വല്ലപ്പോഴും ഒരു രാത്രി അവരുടെ കൂട്ടത്തിൽ കഴിച്ചു കൂട്ടേണ്ടതായി വന്നേക്കാവുന്ന മേൽജാതിക്കാൎക്ക് അവർ ഈ ഭക്ഷണപദാൎത്ഥം ഭോജ്യം ചെയ്യാറുണ്ട്. അവർ ഇതും കഴിച്ച് ധാരാളം വെള്ളവും കുടിക്കും. മാൻ കാട്ടുപോത്ത് കോലാട് ഇതുകളേയും പുലി തിന്ന് ഉപേക്ഷിച്ചു പോകുന്ന മാംസങ്ങളേയും അവർ ഭക്ഷിക്ക പതിവാണ്. എന്നാൽ പട്ടി ചെന്നായ ആന പുലി ഇതുകളുടെ മാംസം തൊടുകയും ഭക്ഷിക്കുകയുമില്ല.

സാമുദായിക നില

തമിഴ് മലയന്മാരേക്കാൾ നാട്ടുമലയന്മാൎക്ക് സമുദായനിലയിൽ ശ്രേഷ്ഠതയുണ്ടെന്നാണ് അവരുടെ പക്ഷം. അവർ ഇവരുടെ അടുത്തു വന്നാൽ ഇവർ അശുദ്ധമാകുന്നതുകൊണ്ട് ഇരു അകലം കണ്ടു നടക്കുവാൻ പാടുള്ളു എന്നു നിശ്ചയമുണ്ട്. ഇവർ തമ്മിൽ അന്യോന്യസംബന്ധമോ തൊട്ടൂണോ പാടില്ല. നാട്ടുമലയന്മാൎക്ക് ബ്രാഹ്മണരുടേയും നായന്മാരുടേയും ഈഴവന്മാരുടേയും ഭക്ഷണം കഴിപ്പാൻ വിരോധമില്ല. എന്നാൽ പുലയന്മാരുടേയും പറയന്മാരുടേയും മറ്റു കീഴ്ജാതിക്കാരുടേയും ഭക്ഷണം അവർ കഴിക്കുന്നതല്ല.

ആകൃതിപ്രകൃതികളും വസ്ത്രാഭരണങ്ങളും

നാട്ടുമലയന്മാരുടെ നിറം കറുപ്പോ ഇരുനിറമോ ആണ്. ശരീരം കുറിയതും മുഖം താടിക്കലേക്കു കൂൎത്ത ത്രികോണാകൃതിയിലുമാണ്. അവൎക്ക് ദേഹശക്തിയും, ദേഹസുഖവും വലിയ സഹനശക്തിയുമുണ്ട്. അവർ സൌമ്യന്മാരും, പഴക്കമുള്ളവരും, വിശ്വാസയോഗ്യന്മാരും, സത്യവാന്മാരും, പഴയ (കാട്ടു) സമ്പ്രദായങ്ങളെ തെറ്റിനടക്കുന്നതിൽ വിമുഖന്മാരുമാണ്. സാധാരണയായി അവർ അരയിൽ ഒരു തുണി മാത്രമേ ചുറ്റുന്നുള്ളു. എന്നാൽ പാലപ്പിള്ളിമലയിൽ ഒരിക്കൽ കണ്ട 20 പേരിൽ പത്തോ പന്ത്രണ്ടോ പേർ 4 നീളം 2½ വീതിയിലുള്ള മുണ്ടുചുററി മുന്നിൽ കെട്ടിട്ട് അതിന്നു മുകളിൽ ചുമലിൽ രണ്ടാം മുണ്ടു ധരിച്ചിട്ടുണ്ടായിരുന്നു. ഇതു ഈ അപരിഷ്കൃതന്മാരായ കാട്ടുജാതികളുടെയിടയിൽ ആധുനിക വിദ്യാഭ്യാസം കടന്നു കൂടുന്നുണ്ടെന്നുള്ളതിലേക്ക് ഒരു ദൃഷ്ടാന്തമാകുന്നു. ചിലരുടെ അരക്കച്ചയിൽ കത്തി തിരുകീട്ടും ചിലരുടെ ചുമലിൽ മരത്തായയുള്ള മഴുവും ഉണ്ടായിരുന്നു. കറുത്തതും മെഴുക്കു തൊട്ടു മിനുക്കിയതുമായ മുടി നിറുകയിൽ വകഞ്ഞ് പിന്നിൽ കെട്ടിവെച്ചിരിക്കുന്നു. ചിലരുടെ കാതിൽ കടുക്കനുമുണ്ട്. ഹരിശ്ചന്ദ്രൻ എന്നു പേരായ തലവന്റെ കഴുത്തിൽ വെള്ളികൊണ്ടുള്ള ഒരു വള ധരിച്ചിട്ടുണ്ട്. ഇതു മറ്റുള്ളവരേക്കാൾ അവനുള്ള കൂടുതൽ യോഗ്യതയുടെ അടയാളമായി മഹാരാജാവു തിരുമനസ്സിൽനിന്നും കല്പിച്ചു കൊടുത്തിട്ടുള്ളതാണ്. വയസ്സു അമ്പതിൽ കൂടിയവനെങ്കിലും നരച്ചിട്ടില്ല. പെണ്ണുങ്ങൾ കുറിയശരീരികളും കറുത്ത നിറക്കാരും ചിലർ ഇരുനിറക്കാരുമാണ്. അവൎക്ക് ചിക്കിമിനുക്കിയോടിട്ട നീണ്ടതലമുടിയുണ്ട്. എല്ലാവരുടേയും കാതുകുത്തി വലിയ ഇരുമ്പുകട്ടികളോ ഓലച്ചുരുളോ ഇടത്തക്കവിധം അതു ധാരാളം വലുതാക്കീട്ടുണ്ട്. തലവന്റെ മകൾ മൂക്കുതോടയാണ് ധരിച്ചിരുന്നത്. ചിലർ മൂക്കുത്തിയും ഇട്ടിരുന്നു. കഴുത്തിൽ പിച്ചിയും പളുങ്കും മുത്തുംകൊണ്ടുണ്ടാക്കിയ പണ്ടങ്ങളും കയ്യിൽ പിച്ചളയും ഇരിമ്പും കൊണ്ടുള്ള വളകളും മോതിരങ്ങളും കാലിന്റെ മണ്ട പാദവിരലിലും മെട്ടികളും ധരിച്ചിരുന്നു. നാലോ അഞ്ചോ വാര നീളമുള്ള ഒരു തുണി രണ്ടാക്കി മടക്കി മുലക്കു മീതെ വട്ടു

ലിയും കൊടുക്കം അവരുടെയിടയിൽ യാതൊരു നിയമവുമില്ല. നിയമം ഏർപ്പെടുത്തുവാൻ കാരണമുണ്ടായിട്ടുമില്ല. വല്ല തൎക്കങ്ങളും കലഹങ്ങളും തന്നത്താൻ തീൎക്കുവാൻ കഴിയാതെ വരുന്ന സന്ദൎഭങ്ങളിൽ അതുകൾ മലവക ഡിപ്പാർട്ടുമെന്റ ഉദ്യോഗസ്ഥന്മാർ തീൎച്ചപ്പെടുത്തുന്നതും അവരുടെ തീൎപ്പ് അവർ സന്തോഷത്തോടെ കൈക്കൊള്ളുന്നതുമാകുന്നു. അവൎക്ക മന്ത്രവാദം ആഭിചാരം മുതലായ നീചപ്രവൃത്തികളിൽ വലിയ വിശ്വാസവും ശകുനങ്ങളെപ്പറ്റി നിശ്ചിതകളായ അഭിപ്രായങ്ങളുമാണ്. യാത്ര പുറപ്പെടുമ്പോൾ പല്ലി ശബ്ദിക്കുകയോ ആളൊ പൂച്ചയൊ അഭിമുഖമായി വരികയോ ചെയ്താൽ അതുകൾ ദുർല്ലക്ഷണങ്ങളെന്നു കരുതി അവർ യാത്ര വേണ്ടെന്നു വെച്ചുകളയും.

മലയന്മാർ വീരഭദ്രനെയും ഭദ്രകാളിയേയും ആരാധിച്ചുവരുന്നു. വൃക്ഷച്ചുവട്ടിലൊ ചെറിയ കട്ടിലോ വെച്ചിരിക്കുന്ന കല്ലുകളെയാണ് ഈ മൂൎത്തികളെന്നു സങ്കല്പിക്കുന്നത്. മണ്ഡലകാലത്തു പതിയിലെ എല്ലവരുമായവർ നോമ്പു നോറ്റു കുളിച്ചു വന്ന് ഒരു വിളക്കുകൊളുത്തിവെച്ചു വീരഭദ്രനു പൂജ കഴിക്കും. ഈ കാലത്തു നായാട്ടിന്നു പോകയോ മാംസം ഭക്ഷിക്കുകയോ ചെയ്കില്ല. ഒടുക്കത്തെ ദിവസം ആടു കോഴി മുതലായവകളെ ബലികൊടുത്തു പതിയിലുള്ള എല്ലാവരും സദ്യ കഴിച്ചു മണ്ഡലം അവസാനിപ്പിക്കും.

മല്ലൻ അവരാരാധിക്കുന്ന മറ്റൊരു ദേവനാണ്. കൊല്ലത്തിലൊരിക്കൽ, മീനമാസത്തിൽ, മേൽപറഞ്ഞ വിധം ബലി അതിന്നും കൊടുത്തുവരുന്നുണ്ട്. ഇതിന്നു ഉപേക്ഷ ചെയ്താൽ അത് പുലികളെയും ആനകളെയും അയച്ച് തങ്ങളെയും മാടുകളെയും നശിപ്പിച്ചുകളയുമെന്നാണ് അവരുടെ വിശ്വാസം.

ഇമ്മാതിരി തന്നെ ഭദ്രകാളിയേയും പൂജിച്ചുവരുന്നുണ്ട്. മലയന്മാരുടെ വിശേഷദിവസങ്ങൾ മകര കൎക്കടക സംക്രാന്തികളും വിഷു ഓണം മണ്ഡലം ഇതുകളുമാകുന്നു. ദൈവങ്ങളെപ്പറ്റി അഭിപ്രായമെന്തെന്നു ചോദിച്ചാൽ അവർ മനുഷ്യരെപ്പോലെയാണെന്നും എന്നാൽ അദൃശ്യന്മാരും സൎവ്വശക്തന്മാരുമാണെന്നും മറുപടി പറയും. ഓരോ ദൈവത്തിന്നും വെവ്വേറെ ഇലയിൽ നിവേദ്യം വെക്കുവാൻ അവർ പ്രത്യേകം ശ്രദ്ധവെക്കുന്നുണ്ട്. അല്ലാഞ്ഞാൽ ദൈവങ്ങൾ തമ്മിൽ വഴക്കിന്നും തല്ലുകൾക്കും ഹേതുവായതിന്നും സംഗതിയാണെന്നു അവർ വിശ്വസിച്ചുവരുന്നു. ഈ വിശ്വാസം നാട്ടിലെ എല്ലാ താഴ്ന്നജാതിക്കാരുടെ ഇടയിലുമുണ്ട്. മലയന്മാർ പൂജിക്കുന്ന കല്ലുകളോ രൂപങ്ങളോ കേവലം ആ ദൈവങ്ങളുടെ പ്രതിമകളോ ഛായകളോ ആണെന്നു മാത്രമല്ല അവർ വിശ്വസിച്ചുവരുന്നത്; ആ ദൈവങ്ങൾതന്നെ അതുകളിൽ വസിക്കുന്നുണ്ടെന്നും അല്ലെങ്കിൽ അതുകൾ ദൈവങ്ങൾ തന്നെയാണെന്നും അവരെക്കൊണ്ടു ഗുണദോഷങ്ങൾ ചെയ്വാൻ സാദ്ധ്യമാണെന്നുമാണ് അവരുടെ ഉൾപ്രായധാരണ. അവർ അതുകളെ ഭയഭക്തിപുരസ്സരം കരുതിവരികയും അതുകളുടെ പ്രീതി ബലികളാൽ മാത്രം ലഭ്യമാണെന്നു വിശ്വസിച്ചുവരികയും ചെയ്യുന്നു. പിശാചുക്കളുണ്ടെന്നാണ് അവരുടെ ദൃഢമായ വിശ്വാസം. പിശാചുക്കൾക്ക മനുഷ്യരോട് അധികം അടുപ്പമുണ്ടെന്നും അവർ മഹാ ഭൂതങ്ങളാണെന്നുമാണ് വെച്ചിരിക്കുന്ന

# കൊച്ചിസാഹിത്യസമാജം.

---

൯൯ കൎക്കിടകത്തിലെ 'മംഗളോദയ'ത്തിൽ പ്രസിദ്ധപ്പെടുത്തിട്ടുള്ള ചില സാമാജികന്മാരുടെ പേർ വിവരത്തിൽ തെറ്റുകൾ വന്നിട്ടുണ്ട്. അവയെ ശരിപ്പെടുത്തി താഴെ ചേൎക്കുന്നു.

| | | | |
|---|---|---|---|
| | മ. രാ. രാ. | | അവർകൾ |
| ൧൮. | " | കെ. രാമൻമേനോൻ ബി. ഏ. ബി. എൽ. വക്കീൽ തൃശ്ശിവപേരൂര്. | " |
| ൨൭. | " | പാറാശ്ശേരി കൃഷ്ണമേനോൻ ബി. ഏ. വക്കീൽ എറണാകുളം. | " |
| ൩൬. | " | കെ. പി. നാരായണമേനോൻ ബി. ഏ. ബി. എൽ. വക്കീൽ എറണാകുളം. | " |
| ൪൫. | " | കെ. ശേഖരമേനോൻ എം. ഏ. എൽ. ടി. കോളേജ് എറണാകുളം. | " |
| ൫൭. | " | പി. രാമൻമേനോൻ ബി. ഏ. ഹജൂർ കച്ചേരി, എറണാകുളം. | " |

---

കൎക്കിടകം മാസികയിൽ ൨൧൦ വരെ പേർ ചേൎത്തിട്ടുണ്ട്. അതിന്നുശേഷം ചേൎന്നിട്ടുള്ള പുതിയ സാമാജികന്മാരുടെ പേർ താഴെ കൊടുക്കുന്നു.

---

| | | | |
|---|---|---|---|
| ൨൧൧ മ. രാ. രാ. | | ചങ്ങരംകോത കൃഷ്ണൻകർത്താവ് പുന്നൂക്കാട്. | അവർകൾ |
| ൨൧൨. | " | കണ്ണമ്പ്ര കുഞ്ഞുണ്ണിനായർ ബി. ഏ. ബി. എൽ. ഹൈക്കോർട്ടുവക്കീൽ തൃശ്ശിവപേരൂർ. | " |
| ൨൧൩. | " | ഇ. ഗോപാലമേനോൻ സർക്കാർ സ്കൂൾ വടക്കാഞ്ചേരി. | " |
| ൨൧൪. | " | കെ. രാമൻ നമ്പിയാര് ചാലക്കുടി. | " |
| ൨൧൫. | " | കല്ലാറ്റുകൽ കുട്ടപ്പമേനോൻ തൃപ്പൂണിത്തുറ. | " |
| ൨൧൬. | " | ഇ. നാരായണമേനോൻ ഇളമനമഠം തൃപ്പൂണിത്തുറ. | " |

ചെയ്യുന്നു. അച്ചുകൂടക്കാരാണ് ഇതിൽ ശ്രദ്ധിക്കേണ്ടത്. മലയാളത്തിലും സംസ്കൃതത്തിലും ഇംഗ്ലീഷിലും നല്ല പാണ്ഡിത്യം സിദ്ധിച്ച യോഗ്യന്മാരെ നല്ല ശമ്പളംകൊടുത്തു പ്രൂഫ് വായനക്കാരായി നിയമിയ്ക്കുവാൻ അച്ചുകൂടക്കാർ ശ്രമിയ്ക്കേണ്ടതാണ്. ലേഖകന്മാരുടെയും ഗ്രന്ഥകർത്താക്കളുടെയും പ്രമാദം കൊണ്ടോ, അശ്രദ്ധകൊണ്ടോ വരാവുന്ന തെറ്റുകൾപോലും തിരുത്തി ശരിപ്പെടുത്താൻ യോഗ്യരായിരിക്കണം പ്രൂഫ് വായനക്കാർ. പിന്നീടു കണ്ടുപിടിക്കുന്ന ഓരോ അക്ഷരപ്പിഴയ്ക്ക് ഇന്നതൊപ്പവീതം പ്രൂഫ് വായനക്കാരെ പിഴ കല്പിക്കുന്ന സമ്പ്രദായം ചില ഇംഗ്ലീഷ് അച്ചുകൂടങ്ങളിൽ ഉണ്ടെന്ന് അറിയുന്നു. അതിനെ വല്ലതും ഏർപ്പെടുത്തുന്നതും നന്നായിരിക്കും.

# ബീറാംജി മലബാറി

E. R. Menon

'ഉത്സാഹിലഭതേകാര്യം' എന്ന പ്രമാണമനുസരിച്ചു പ്രയത്നിക്കുന്ന ഏവനും, ജയവും യശസ്സും, കരസ്ഥമാക്കുവാൻ പ്രയാസമില്ലെന്നുള്ള ലോകവ്യവഹാരം ആർക്കും പുത്തരിയായിരിക്കയില്ലല്ലൊ. സ്ഥിരോത്സാഹം, ക്ഷമ, എന്നീ ഗുണങ്ങൾ, ഉദ്ദിഷ്ടകാര്യസാദ്ധ്യത്തിന്ന എല്ലാവരെയും—പ്രത്യേകിച്ചും വിദ്യാർത്ഥികളെ—സഹായിക്കുന്നവകളാണെന്ന, നമുക്ക ദിവസേന കണ്ടുകേട്ടും അനുഭവപ്പെടുന്നതാണ്. ജീവിതരംഗത്തിൽ ഒരുത്തന നേരിടാവുന്ന സകല പ്രതിബന്ധങ്ങളെയും, പ്രസ്തുതഗുണങ്ങൾ, നിശ്ശേഷം നിരാകരണം ചെയ്തു, പുഷ്പാസ്തീർണ്ണമായിരിക്കുന്ന കാലപഥത്തിൽ കൂടി അവനെ സഞ്ചരിപ്പിച്ച് അവസാനത്തിൽ സന്തുഷ്ടമാനസനാക്കിത്തീർക്കുമെന്നുള്ളതിന്ന, ഇന്ത്യൻ വിദ്യാർത്ഥികൾക്ക ദൃഷ്ടാന്തപ്പെടുത്തിക്കൊടുക്കുന്നതായ, 'ബീറാംജിമലബാറി' എന്ന പാർസിമഹാന്റെ ജീവചരിത്രസംഗ്രഹത്തെ ഇവിടെ ചേർക്കുന്നത് അനുചിതമായിരിക്കയില്ലെന്ന വിശ്വസിക്കുന്നു.

ബറോഡാ സാമ്രാജ്യത്തിൻകീഴിൽ ഇരുപത്തഞ്ചുറുപ്പിക വീതം പ്രതിമാസം ശമ്പളം പറ്റിക്കൊണ്ടിരുന്ന ഒരു സാധുഗൃഹസ്ഥന്റെ ഏകസന്താനമായ ഇദ്ദേഹം, 1853-ൽ ആദ്യമായി ഭൂസ്പർശം കഴിച്ചു. ബീറാംജിയുടെ ആറാംവയസ്സിൽ, പിതാവു കാലഗതി പ്രാപിച്ചു. പിതാവിന്റെ ദാരിദ്ര്യം നിമിത്തവും, അകാലവിയോഗം ഹേതുവാലും, ഉപജീവനമാർഗ്ഗം നിരോധിക്കപ്പെട്ടു. മാതാവ്, സഹായാലംബനാർത്ഥം വീണ്ടും കല്യാണം കഴിപ്പാൻ നിർബ്ബന്ധിതയായിത്തീർന്നു. ഇതിന്നു ശേഷം, മറ്റു ചില ബാലന്മാരൊന്നിച്ചു, ബീറാംജിയും, ഗ്രാമപള്ളിക്കൂടത്തിലേക്കയയ്ക്കപ്പെട്ടു. പക്ഷെ, അദ്ധ്യാപകൻ ഒരു വിദ്വാനല്ലായിരുന്നതുകൊണ്ട്; അദ്ദേഹത്തോടൊന്നിച്ചു ചില വേദവാക്യങ്ങൾ ഉച്ചരിപ്പാനല്ലാതെ, വേറെയാതൊരു വിശേഷവിധിയായ അറിവുകളും സമ്പാദിക്കുവാൻ ബാലന്മാർക്ക് തരം വന്നില്ല. എന്നുതന്നെയല്ല, അദ്ധ്യാപകനും അദ്ധ്യേതാക്കൾക്കും ദുർഗ്രാഹ്യങ്ങളായ അർത്ഥത്തോടുകൂടിയ വേദവാക്യങ്ങൾ, ഉ

ദശാസനകളാൽ നീ സങ്കടപ്പെടുന്നതുണ്ടോയിരുന്നു! പക്ഷേ, നിനക്ക് അനുഭവിപ്പാൻ കിട്ടിയിരിക്കുന്ന ആ മാതൃസ്നേഹസുഖത്തെ ഓർക്കുമ്പോൾ ഇതെല്ലാം എത്ര നിസ്സാരം!! സന്താനങ്ങളുടെ ഹൃദയത്തിലുള്ള രഹസ്യവർത്തമാനങ്ങളെക്കൂടി ഗ്രഹിച്ച്, അവയ്ക്കു വേണ്ടുന്ന പരിഹാരങ്ങൾ ചെയ്യുവാൻ സദാ സന്നദ്ധയായിരിക്കുന്ന ഒരു സ്നേഹമുള്ള മാതാവിന്റെ മുഖകമലത്തെ ദർശിക്കുന്ന മാത്രയിൽ നശിച്ചു പോകാത്ത വ്യസനം ഏതാണ്! മക്കളെ പുനർജ്ജീവിപ്പിക്കുവാനുള്ള അമൃതകണങ്ങളാണല്ലോ മാതൃവാക്യങ്ങൾ! സൂര്യരശ്മി കൂരിരുട്ടിനെ എന്നപോലെ, സ്നേഹവാത്സല്യപരിപൂർണ്ണങ്ങളായിരിക്കുന്ന നയനങ്ങളിൽ നിന്നുള്ള ഒരു നോട്ടം, ജീവകാലം മുഴുവൻ നാം അനുഭവിക്കുവാനിടയുള്ള സകല സങ്കടസമൂഹങ്ങളെയും, മനസ്സിൽ നിന്നു ആട്ടിപ്പായിക്കുന്നു. അസഹനീയമായ പ്രാണവേദനയോടുകൂടി അത്യാസന്നമരണനായി കിടക്കുന്ന പുത്രന്റെ ദേഹത്തിൽ, സ്നേഹവ്യസനങ്ങളോടുകൂടിയ മാതാവിന്റെ കരസ്പർശമുണ്ടാകുമ്പോൾ അവൻ അനുഭവിക്കുന്ന ആ സുഖം, കഴിഞ്ഞുപോയതും, അനുഭവിക്കുന്നതും, അനുഭവിപ്പാൻ പോകുന്നതുമായ സകല മരണവേദനയേയും ക്ഷണത്തിൽ വിസ്മരിപ്പിക്കുന്നു! മക്കളുടെ അമൃതകുംഭമാണ് മാതാവ്!! പിതൃവിയോഗം സഹിക്കാം! മാതൃവിയോഗം അസഹനീയംതന്നെ! ഹാ! സ്നേഹമുള്ള മാതാവേ! ഭവതിയോടുകൂടിയുള്ള ജീവിതമാണ് "സ്വർഗ്ഗവാസം"! മാതൃവിയോഗത്തിനുശേഷമുള്ള കാലമാണ് നരകം! ഭാഗ്യവാനായ ഖീമാംജി! എത്രപേർ നിന്നെ അസൂയയോടുകൂടി നോക്കുന്നു! ഹാ! ദൈവമേ! മാതൃവിയോഗം ദുഃഖം അനുഭവപ്പെടുത്തരുതേ!!

ഖീമാംജിയുടെ അദ്ധ്യാപകൻ ക്രൂരമാനസനായിരുന്നെങ്കിലും, പാർസി ഭാഷയിൽ അസാമാന്യവൈദഗ്ദ്ധ്യം നേടിയവനായിരുന്നു. അതുകാരണം, ഖീമാംജിയുടെ വിദ്യാഭ്യാസം പൂർണ്ണശക്തിയോടുകൂടിയതായി ഭവിച്ചു. ഈ കുട്ടി, ജനനാൽതന്നെ അതിബുദ്ധിശക്തിയുള്ളവനും, വിദ്യാഭ്യാസസമ്പാദനത്തിൽ മോഹമുള്ളവനുമായിരുന്നു. ഈ സന്ദർഭത്തിലാണ്, ഖീമാംജിയുടെ ജീവിതത്തിന്നു കഠിനമായ ഒരു മാറ്റം സംഭവിച്ചത്.

പന്ത്രണ്ടുവയസ്സായപ്പോൾ, മാതാവും പിതാവിനെ അനുഗമിച്ചു. എന്തുചെയ്യാം! "അലംഘനീയാ കമലാസനാജ്ഞാ" ഈ സംഭവം അവനെ അത്യധികം പരിതപിപ്പിച്ചു. പ്രിയപ്പെട്ട പിതൃവിയോഗം—ലോകൈകസർവ്വസ്വമായിരുന്ന മാതൃവിരഹം—ബാല്യദശ—അപാരവും അനന്തവുമായ ലോകമാർഗ്ഗം—അപൂർണ്ണ വിദ്യാഭ്യാസം—ദാരിദ്ര്യം—ഇത്രയും പോരേ! ഇതിലധികമായിട്ടെന്താണുള്ളത്! എങ്കിലും അന്യന്മാൎക്ക് അസഹനീയങ്ങളായ പ്രസ്തുത സംഭവങ്ങളെല്ലാം, ഈ ബാലന്റെ മനോഗുണത്തെയും മനശ്ശക്തിയേയും വർദ്ധിപ്പിക്കുകയാണ് ചെയ്തത്. ഈ വക പ്രതിബന്ധങ്ങളിൽ അടിഞ്ഞുകിടക്കാതെ, സ്ഥിരോത്സാഹംകൊണ്ടുയർന്ന ഒരു മനുഷ്യപദവിയിൽ എത്തുവാനിടയായതുകൊണ്ടാണ്, ഇദ്ദേഹത്തിന്റെ ജീവചരിത്രം ഒരു മാതൃകാസ്ഥാനത്തിനർഹിക്കുന്നത്.

മാതാവിന്റെ മരണശേഷം, ദരിദ്രനായ തന്റെ ജന്മാമത്തെ അച്ഛന്റെ അപ്രാപ്തിനിമിത്തം, അതിനു താൻതന്നെ ഉപജീവനമാർഗ്ഗം തിരയേണ്ടിവന്നു. കുറച്ചുനാൾ, കുട്ടികളെ വിദ്യാഭ്യാസം ചെയ്യിച്ചു നിത്യവൃത്തി കഴിച്ചുവന്നു. ഒടുവിൽ, ഈ

ബാലന്റെ ദയനീയാവസ്ഥയെയും, ഉത്സാഹശീലത്തെയും പററി കേട്ട് അനുകമ്പ തോന്നിയ ഒരു പാതിരി, സൂററിലുള്ള ഒരു ഇംഗ്ലീഷ് മിഷ്യൻസ്കൂളിൽ ഈ കുട്ടിയെ ധർമ്മമായി പഠിപ്പിക്കുവാൻ വേണ്ടുന്ന ഏർപ്പാടുകളെല്ലാം ചെയ്തുകൊടുത്തു. ഇതിനുശേഷം, പന്ത്രണ്ടു വയസ്സുമാത്രം പ്രായമായ ഈ ബാലൻ രാവിലെ ഏഴുമണിമുതൽ ഒമ്പതുമണിവരെയും, വൈകുന്നേരം ആറുമണിമുതൽ എട്ടുമണിവരെയും അദ്ധ്യാപകവൃത്തിയിലേർപ്പെട്ടും, പകൽസമയം ഒമ്പതുമണിമുതൽ നാലുമണിവരെയും അദ്ധ്യേതാവായിട്ടും കാലയാപനം ചെയ്തുവന്നു. ഇതിനിടക്കു കിട്ടുന്ന സ്വല്പസമയം അശനാപാനാദിദിനകൃത്യങ്ങളിലും വിനിയോഗിച്ചുപോന്നു. ഇതുകാരണം, പലപ്പോഴും രാത്രിമുഴുവൻ ഇംഗ്ലീഷ് പഠനത്തിനുപയോഗിക്കേണ്ടിവന്നു. ബീറാംജിയെപ്പോലെ അതിപ്രയത്നം ചെയ്തതായ ഒരു വിദ്യാർത്ഥി, അവന്റെ തരത്തിൽ അതുവരെ ഉണ്ടായിട്ടില്ല. മേലാലുണ്ടാകയുമില്ല.

ഇംഗ്ലീഷ് മിഷ്യൻ സ്കൂളിലെ വിദ്യാഭ്യാസപൂർത്തിയോടുകൂടി, ഏകദേശം പതിനഞ്ചു വയസ്സ് പ്രായമായ ഈ പാർസിബാലൻ, ബൊമ്പായിൽ പോയി കോളേജ് വിദ്യാഭ്യാസം സിദ്ധിക്കണമെന്നുറച്ചു. ജീവിതകാലത്തിലെ ഇതരഘട്ടങ്ങളിലെന്നപോലെ, അവിടെയും ജയലക്ഷ്മി അയാളെ അനുഗമിച്ചു. തന്റെ പരിശ്രമഫലമായ ചുരുക്കസമ്പാദ്യത്തിൽനിന്നു, സ്വല്പമായ ഒരു സംഖ്യ ബീറാം ശേഖരിച്ചിട്ടുണ്ടായിരുന്നു. ഇതിനും പുറമെ, ആദ്യം പ്രസ്താവിച്ചിരുന്ന ദീനാനുകമ്പിയായ 'പാതിരി', ആവശ്യംപോലെ സഹായിച്ചുകൊള്ളാമെന്ന് ഏററം ചെയ്തിട്ടുമുണ്ടായിരുന്നു. പക്ഷെ, ദൈവകാരുണ്യത്താൽ; ഇതൊന്നും വേണ്ടിവന്നില്ല. ഈ കുട്ടിയുടെ, വിദ്യാഭ്യാസത്തിനോടുള്ള, അതിരററ വാത്സല്യം കണ്ടു മനസ്സു മറിഞ്ഞ ഒരു പുല്ലുക്രേഷ്യർ, ബീറാമിന്റെ കയ്യിൽ ഇരുപതുറുപ്പിക നിക്ഷേപിച്ച്, 'എന്റെ കുട്ടി! നീ വ്യസനിക്കരുത്; ഇത് കയ്യിലിരിക്കട്ടെ; സത്യം പ്രകാശിക്കുന്നതായ നിന്റെ മുഖം ഈ സംഖ്യക്ക് മതിയായ ലക്ഷ്യമായിരിക്കും'; എന്നു പറഞ്ഞയച്ചു. ബീറാമിനു ഇതൊരു നിധി കിട്ടിയതുപോലെയായിരുന്നെങ്കിലും, കാലക്രമേണ, ഒരു പൈസപോലും കുറയാതെ, അദ്ദേഹം ഈ കടം വീട്ടി.

ഈ സമയം മുതൽ, വായനക്കാരേ! നിങ്ങൾ ഈ മനുഷ്യനെ, മലബാറി എന്നു വിളിക്കണം. ബീറാംജിയെന്നു വിളിക്കരുത്. ബൊമ്പായിൽ ചെന്ന ഉടനെതന്നെ, ഇദ്ദേഹത്തിന്റെ പരിശ്രമശീലത്തിനു ഒരു ലക്ഷ്യവും കിട്ടാതിരുന്നില്ല. 'പാർസി പ്രൊപ്രൈറററി സ്കൂളി'ലെ ഒരദ്ധ്യാപകനായിട്ടാണ് ആദ്യം നിയമിക്കപ്പെട്ടത്. ഇരുപതുറുപ്പിക മാസപ്പടിയോടുകൂടിയ ഈ ഉദ്യോഗത്തിൽവെച്ചുതന്നെ, ഇദ്ദേഹത്തിന്റെ ശമ്പളം, ക്രമേണ, അറുപതുറുപ്പികയായി ഉയർന്നു. ഇപ്പോൾ തന്റെ കഷ്ടപ്പാടുകളെല്ലാം തീർന്നുവെന്നു അദ്ദേഹത്തിനുതന്നെ തോന്നി. കോളേജ് വിദ്യാഭ്യാസം പൂർത്തിയാകുന്നതിനു മുമ്പുതന്നെ, മാസംപ്രതി ഒരു നൂററമ്പതുറുപ്പികയോളം, അദ്ധ്യാപകവൃത്തിയിൽനിന്നും സമ്പാദിപ്പാൻ ഈ ഭാഗ്യവാൻ സാധിച്ചു. ഈ സമയംകൊണ്ടു, മലബാറി, ഇംഗ്ലീഷ് ഭാഷയിൽ അസാമാന്യമായ പാണ്ഡിത്യം സമ്പാദിച്ചു. എന്നുമാത്രമല്ല, ഏതൽഫലമായി, ഒരു പദ്യസംഗ്രഹഗ്രന്ഥം; പ്രസ്തുത ഭാഷയിൽ പ്രസിദ്ധീകരിക്കയും ചെയ്തു. ഈ പദ്യഗ്രന്ഥം, 'ടെനിസൺപ്രഭു' മുതലായ ആംഗ്ലേയക

വി കഞ്ചുകന്മാരുടെ പ്രേമഭാജനമായും, ശ്ലാഘനീയപാത്രമായും ഭവിക്കുകയും ചെയ്തു.

മലബാറിക്ക് സ്വജീവിതകാലം പ്രാപ്തമായി. ഗ്രന്ഥനിർമ്മാണ പരിശ്രമത്താൽ വളരെ ധനികനായിത്തീരുകയും ചെയ്തു. ഇദ്ദേഹം വളരെ പുസ്തകങ്ങൾ എഴുതീട്ടുണ്ട്. ഇവകളിലെല്ലാം ഒന്നാം സ്ഥാനം അർഹിക്കുന്നത്, 'ഗുജരാത്തും, ഗുജറാത്തികളും' (Guzarat and the Guzaratics) എന്ന ഗ്രന്ഥമാണ്. ഈ മഹാപുരുഷൻ, പല വർത്തമാനപത്രങ്ങളുടേയും ലേഖകനായിരുന്നു മാത്രമല്ല, പ്രസിദ്ധപ്പെട്ടതും, പാശ്ചാത്യ ഇന്ത്യയിലെ ഏകപത്രവുമായ 'ഇന്ത്യൻസ്പെക്റ്റേറ്റർ'(Indian Spectator), എന്ന പത്രത്തിന്റെ അധിപരും ഉടമസ്ഥനുമായിരുന്നു. ജീവിതനാടകമണ്ഡലത്തിൽ ഉച്ചസ്ഥാനാധിപത്യം വഹിച്ചു, നിഷ്കളങ്കതേജസ്സോടെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഈ ചന്ദ്രന്റെ, ധവളരശ്മി പ്രവാഹത്തിൽ കുളിച്ചു നിൽക്കുന്ന ബീറാംജി മലബാറി, ആസന്നത്തിൽ പോലും, ലൗകികവിഷയങ്ങളിൽനിന്നു മനസ്സിനെ വേർപെടുത്തി, തന്റെ അനന്യസാധാരണമായ ശക്തിയേയും വിദ്യാഭ്യാസഫലത്തേയും അനാഥകളായ വിധവകളുടേയും സാധുക്കളുടേയും ഉന്നമനത്തിനായി, വിനിയോഗിച്ചു കൃതാർത്ഥത പൂണ്ടുവെന്നുള്ള സംഗതി, ആരുടെ ഹൃദയത്തിലാണ് സ്നേഹം, ഭക്തി, ബഹുമാനാദികളെ ഉത്ഭവിപ്പിക്കാത്തത്!! 'ഈശ്വരചന്ദ്രവിദ്യാസാഗർ' എന്ന മഹാത്മാവിനെപ്പോലെതന്നെ, ഇദ്ദേഹവും, വിധവകളുടെ പുനർവിവാഹത്തെ സഹായിച്ചും, ശൈശവവിവാഹത്തെ നിരോധിച്ചും, ജീവിതം നയിച്ചു. വിധവകളുടെ വിവാഹനിരോധം—ശൈശവവിവാഹാനുകൂലം— എന്നീ രണ്ടു ശാപങ്ങൾക്കും ഒരു മോക്ഷം വരുത്തിക്കൊടുക്കുന്നതിനായിരുന്നു അദ്ദേഹം പരിശ്രമിച്ചത്. ഇന്ത്യാരാജ്യത്തെ പരിഷ്കരിക്കുവാൻ ശ്രമിച്ചിരുന്ന, മഹാമനസ്കന്മാരായ സ്വദേശാഭിമാനികളുടെ സംഘത്തിൽ ഒന്നാമനായി, ഇദ്ദേഹത്തെ ഇന്നും, ഇന്ത്യ വിചാരിച്ചുവരുന്നുണ്ട്. എന്നെന്നും വിചാരിക്കുകയും ചെയ്യും.

# മാറിപ്പോയ തോൽപ്പെട്ടി

ബോമ്പായിൽനിന്നു മംഗലാപുരം വഴിക്കു മടങ്ങിയാൽ വഴിച്ചെലവിന് അല്പാശ്വാസമുണ്ടാകുമെങ്കിലും പ്ലേഗുപാസ്പ്പോർട്ടും മറ്റും വിടാത്ത ആ കർണ്ണാടകനഗരിയിൽ കപ്പലിറങ്ങിയാലുള്ള ബുദ്ധിമുട്ട് ഇന്ന വിധമാണെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം. മംഗലാപുരം അഴി, പ്രസിദ്ധപ്പെട്ടതാണല്ലോ. ബോട്ടിൽ അഴി കടക്കുമ്പോൾ ഉണ്ടാകുന്ന ഭയം ആലോചിച്ചാൽ ഒരിക്കൽ അതിലെ സഞ്ചരിച്ചവർ മറ്റൊരിക്കൽ ആ വഴിക്കു പോകുന്നതിനു മുമ്പ് ഒരു പത്തു പ്രാവശ്യം ജാതക പരിശോധനയും ഈശ്വരപരീക്ഷയും കഴിക്കാതിരിക്കയില്ല. ഭീരുക്കൾ യഥാർത്ഥമരണത്തിനു മുമ്പിൽ അനേക പ്രാവശ്യം മരിക്കുമെന്നും ധീരന്മാർ മരണം ഒരിക്കൽ മാത്രമേ അനുഭവിക്കുള്ളൂ എന്നും പറഞ്ഞ കവി ആ പദ്യബന്ധം എഴുതുമ്പോൾ മനസ്സിൽ കരുതിയ ധീരനെ

ന്നു മംഗലാപുരം വഴിയിൽകൂടി നല്ല കാററും കോളും ഉള്ള ഒരു ദിവസം ഒരു ബോട്ടിൽ ഇരുത്തി കടത്തികൊണ്ടു പോയി നോക്കണം. ധൈൎയ്യം! ഭ്രാന്തല്ലേ, ഉപ്പുവെള്ളം കുടിച്ചു മരിയ്ക്കുമെന്നു കാണുമ്പോൾ പേടിയ്ക്കാതെ ആരാണുള്ളത്? വിഘ്നേശ്വരനേയും ഗുരുകാരണവന്മാരേയും പരദേവതയേയും ധ്യാനിച്ചുകൊണ്ട് ഒരു വിധം മംഗലാപുരത്തു ചെന്നിറങ്ങി. പാലത്തിന്മേൽതന്നെ, മലയാളികൾ വളരെ ഉണ്ട്. അതിൽ ഒരാൾ, വിശേഷിച്ചും വളരെ ലൌകികവും ഔദാൎയ്യവും ഉള്ള മനുഷ്യനാണെന്നു കണ്ടു. പിറേറ ദിവസം പുലച്ചയാണ് മെയിൽവണ്ടി പുറപ്പെടുന്നത്. രാത്രി തന്റെ വീട്ടിൽ കഴിക്കാമെന്നു ക്ഷണിച്ചു. അദ്ദേഹത്തിന്റെ കാരുണ്യംകൊണ്ടു പാസ്പോർട്ടു വേഗം കിട്ടി; എന്റെ സാമാനങ്ങളും ഉടനെ എടുത്തുകൊണ്ടുവാൻ അനുവാദം സിദ്ധിച്ചു. ഒരു തോൽപ്പെട്ടിയും ഒരു ടിൻപെട്ടിയും ഒരു മെത്തയും ചില ചില്ലറസ്സാമാനങ്ങളും മാത്രമേ ഉള്ളു. അവയൊക്കെ എടുപ്പിച്ചു ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോയി കിടന്നു. പുലച്ചു മെയിൽവണ്ടിയ്ക്കു പുറപ്പെട്ടു. പത്തു മണിക്കു വീട്ടിലെത്തി. സ്വന്തം വീട്ടിലെ ഊണിന്നും കറിയ്ക്കുമുള്ള രുചി വേറെതന്നെയാണ്. പുറമേ പോയി നാലു കറിയും സദ്യയും എന്നല്ല, ഇംഗ്ലീഷു സമ്പ്രദായത്തിലുള്ള പലവിധ വിഭവങ്ങളോടുകൂടിയുള്ള 'തിന്നം' മററും എന്തുതന്നെ കഴിച്ചാലും അവനവന്റെ വീട്ടിലെ ചാറിന്നും ചോറിന്നും ഉള്ള രുചി കിട്ടുന്നതല്ല. വെച്ചുവിളമ്പിത്തരുന്ന ആ കൈപ്പുണ്യവിശേഷവും ഉണ്ടല്ലോ. കുളിയും ഊണും കഴിഞ്ഞശേഷം താക്കോൽ എടുത്തു ഭാൎയ്യയുടെ കൈവശം കൊടുത്തു തോൽപ്പെട്ടി തുറന്നു, അതിൽ കുട്ടികൾക്കു കൊണ്ടുവന്ന ചില കളിസ്സാമാനങ്ങൾ വെച്ചിരുന്നവ എടുത്തു അവൎക്കു കൊടുപ്പാൻ പറഞ്ഞു. ഭാൎയ്യ പെട്ടി തുറന്നു നോക്കിയശേഷം, 'നിങ്ങൾ എന്തൊക്കെയാണ് ഇതിൽ കുത്തിനിറച്ചിരിയ്ക്കുന്നത്. ഈ മുഷിഞ്ഞു നാറിയ 'കളസവും' മററും എവിടുന്നു കിട്ടി?' എന്നു ചോദിച്ചു.

"മുഷിഞ്ഞു നാറിയ 'കളസ'മോ? നീ എന്തൊക്കെയാണ് പറയുന്നത്. അതിലുണ്ടോ 'കളസം'?"

'മററില്ലാതെയോ' ഇതെന്താ ഒരു കീറിപ്പാറിയ നിക്കറോ?

ഞാൻ ചെന്നു നോക്കിയപ്പോൾ കാൎയ്യം യഥാൎത്ഥംതന്നെ. ഉടനെ ഞാൻ 'അയ്യോ പെട്ടി മാറിപ്പോയല്ലോ. ഇതെന്റെ പെട്ടിയല്ല' എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ഭാൎയ്യയ്ക്കുള്ള സങ്കടം എന്റെ പെട്ടി മാറിയതിലും, അതിലെ സാമാനങ്ങൾ പൊയ്പ്പോയതിലും അല്ല, ആരാന്റെ നാറുന്ന കളസവും കീറിയ ചെരിപ്പും കൈകൊണ്ടു തൊട്ടതിലായിരുന്നു. അവൾ കൈ കഴുകാൻ സോപ്പും വെള്ളവും അന്വേഷിച്ചു നടക്കുന്നതിനിടയ്ക്കു ഞാൻ മരത്തിൽനിന്നു വീണ അണ്ണാനെപ്പോലെ പരിഭ്രമിച്ചു നിന്നു. പെട്ടി എന്റെ പെട്ടിപോലെതന്നെ ഇരിയ്ക്കുന്നു. അതിന്റെ നേരെ സഹോദരൻ; ഒരു ഭേദവും ഇല്ല. തുകലും അതിന്ന പററിയതുതന്നെ. എന്റെ പെട്ടിയിൽ വില പിടിച്ച ചില സാധനങ്ങൾ ഉണ്ടായിരുന്നു. ബോമ്പായിലെ ഒരു ഉദ്യോഗസ്ഥൻ മദിരാശിയിലെ ഒരു വലിയ ഉദ്യോഗസ്ഥനു തന്ന ഒരു ശിപാൎശിക്കത്തും എന്റെ ചില സൎട്ടിഫിക്കററുകളും നല്ല ചില പുസ്തകങ്ങളും കുറെ ഉടുപ്പുകളും കുട്ടികളുടെ കുറെ കളിസ്സാമാനങ്ങളും പുതിയ രണ്ടു കോട്ടും ഉണ്ടായിരുന്നു. ഇവ

ളുപുറമെ, എന്റെ ഡയറിയും ഉണ്ട്. ഇനി എന്താണ് നിവൃത്തി? ഈ പെട്ടിയുടെ ഉടമസ്ഥനായിരിക്കണം എന്റെ പെട്ടി കൊണ്ടുപോയത്. ഏതോ ഒരു "ചട്ടക്കാര"ന്റേതാവാനാണ് സംഗതി. ഗോവയിൽനിന്നു ഒരു ചെറുപ്പക്കാരൻ കപ്പലിൽവന്നു കയറിയതായി ഓർമ്മയുണ്ട്. അവനും മംഗലാപുരത്താണ് ഇറങ്ങിയത്. അവിടത്തെ ചുങ്കത്തുവെച്ചായിരിക്കണം പെട്ടി മാറിപ്പോയത്. ഞാൻ ഉടനെ മംഗലാപുരത്തുള്ള പുതിയ സ്റ്റേഷന് ഒരു കമ്പി അയച്ചു. ചുങ്കത്തുള്ള പെട്ടികളൊക്കെ നീക്കംചെയ്തുകൊണ്ടു പോയിരിക്കുന്നുവെന്നു ഉടനെ മറുപടിയും കിട്ടി. ഏതായാലും ഈ പെട്ടിയുടെ ഉടമസ്ഥന്റെ പേര് എന്തായിരിക്കുമെന്ന് അറിവാൻ വല്ല ലക്ഷ്യവും ഇതിനകത്തുണ്ടോ എന്നു പരിശോധിച്ചുനോക്കാമെന്നുവെച്ചു. അതിൽ ഒരു പുസ്തകമേ ഉള്ളൂ. അതു "റെയിനോൾഡ്" എന്ന വിദ്വാൻ എഴുതിയ "മേരീപ്രൈസ്" എന്ന നോവലാണ്. അതു തുറന്നു നോക്കിയപ്പോൾ അതിന്മേൽ പേരില്ല. അതിൽ ഒരു കത്തുകണ്ടു. കത്ത് ആരംഭിച്ചത് ഇംഗ്ലീഷിലാണ്. ഒരു ഭാര്യ ഭർത്താവിന് എഴുതുന്ന ശൃംഗാരരീതിയിലാണ് ആരംഭം. ഇംഗ്ലീഷിലാണ് അവസാനിച്ചതും. പേര് "മേരി ബ്രിട്ടോ" എന്നും ഇംഗ്ലീഷിൽ എഴുതീട്ടുണ്ട്. കത്തിലെ വാചകങ്ങളൊക്കെ കന്നടഭാഷയിലാണ്. അത് എനിക്കറിയുന്ന വല്ല ഭാഷയിൽ ആയിരുന്നാൽപോലും ഞാനതു വായിക്കയില്ലായിരുന്നു. എനിക്ക് ആ പേര് അറിയേണ്ടിയിരുന്ന ആവശ്യമേ ഉണ്ടായിരുന്നുള്ളു. ഏതായാലും "മേരിബ്രിട്ടോ"വിന്റെ ഭർത്താവായിരിക്കും എന്റെ പെട്ടി എടുത്തതെന്നും ആ മനുഷ്യന്റെ പെട്ടിയാണ് എന്റെ കൈവശമുള്ളതെന്നും തീർച്ചയാക്കി അവർക്ക് ഒരു കത്തയയ്ക്കാമെന്നു തീർച്ചപ്പെടുത്തി. മംഗലാപുരത്ത് ബ്രിട്ടോ എന്ന പേരുള്ളവർ നൂറല്ല, ആയിരമുണ്ട്. ആട്ടെ ഏതായാലുമൊന്നു ശ്രമിച്ചുനോക്കാമെന്നാച്ചു. പെട്ടി മാറിപ്പോയ സംഗതിയെയും മറ്റും കാണിച്ചു ഒരു കത്തെഴുതി, അതിൽ ഈ കന്നടകത്തും അടക്കംചെയ്തു. മിസ്സിസ്സ് മേരിബ്രിട്ടോ, മംഗലാപുരം എന്ന മേൽവിലാസവും എഴുതി തപ്പാലിൽ കൊണ്ടിട്ടു. എന്റെ പെട്ടി ഇന്നുനോക്കിയാൽ അതിൽനിന്നു എന്റെ മേൽവിലാസം അറിവാൻ യാതൊരു പ്രയാസവും ഉണ്ടാകാതിരുന്ന സ്ഥിതിക്ക്, മിസ്റ്റർ ബ്രിട്ടോ മര്യാദസ്ഥനും സത്യവാനും ആണെങ്കിലോ, അഥവാ തന്റെ പെട്ടി മടക്കി കിട്ടേണമെന്ന് ഉൽക്കണ്ഠയുള്ളവനാണെങ്കിലോ എനിക്കു ഉടനെ കത്തയയ്ക്കുമെന്നുള്ളതിനു സംശയമില്ല. എല്ലാ സംഗതികളും കാണിച്ചു ഞാൻ വിവരമായ ഒരു കത്ത് മംഗലാപുരത്തെ സ്റ്റേഷനും അയച്ചു. ശിപാർശിക്കത്തും ഡയറിയും പോയുള്ള വ്യസനം എനിക്കു; കളിസ്സാമാനം കിട്ടാത്ത സങ്കടം കുട്ടികൾക്കു; ആ പഴയ കുപ്പായത്തിലും ചെരിപ്പിലും പ്ലേഗിന്റെ വിഷകൃമികൾ ഉണ്ടായേക്കുമോ എന്ന പരിഭ്രമം ഭാര്യയ്ക്ക്. ഇങ്ങിനെ രണ്ടുദിവസം കഴിച്ചശേഷം ഒരു കത്തുകിട്ടി. മിസ്സിസ്സ് ബ്രിട്ടോവിന്റെ കത്താണ്.

"തെമ്മാടിയും ധിക്കാരിയും ആയ ഒരുവനെയും അവന്റെ പെട്ടിയെയും പറ്റി അറിവാൻ നിങ്ങൾ അയച്ച കത്തു കിട്ടി. അവനെപ്പറ്റി മേലാലെങ്കിലും എനിക്കു യാതൊന്നും എഴുതാതിരിപ്പാൻ അപേക്ഷിക്കുന്നു."

ഇതാണ് കത്ത്. ഇത്രയേ വാചകങ്ങളുള്ളൂ. ഇതെന്തുകഥയാണീശ്വര! ആകപ്പാടെ എന്റെ പെട്ടി കൊണ്ടുപോയ

വിടൻ ഒരു മടക്കിത്തയന്ന മാതിരിക്കാരനാണെന്നു തോന്നുന്നില്ലല്ലോ. ഞാൻ മംഗലാപുരത്തേയ്ക്കു പോകാനാച്ചു. പിറേറദിവസം ആ നാശംപിടിച്ച പെട്ടിയും എടുത്തു മംഗലാപുരത്തെയ്ക്കു യാത്രയായി.

നേരെ എന്റെ സ്നേഹിതന്റെ വീട്ടിൽ ചെന്നു. എന്നെ കണ്ട ഉടനെ അദ്ദേഹം,

"നിങ്ങളെന്താ ചെയ്യുന്നത്? നിങ്ങൾ എന്തിന് ആ കത്തു മിസ്സിസ്സ് ബ്രിട്ടോവിന്നയച്ചുകൊടുത്തു? ആ പെണ്ണിന്നു എത്ര തല്ലു കൊണ്ടു'.

'ഏതു പെണ്ണിന്'?

'മിസ്സ് ബ്രിട്ടോവിന്ന'.

'എനിക്കൊന്നും മനസ്സിലായില്ല. മുഴുവൻ വിവരം കേൾക്കട്ടെ'.

സ്നേഹിതൻ ഇതു കേട്ടപ്പോൾ ഇങ്ങിനെ പറഞ്ഞു.

'മിസ്റ്റർ ബ്രിട്ടോ, ഇവിടെ സാമാന്യം യോഗ്യനാണ്. അയാളുടെ മകൾ ഒരു ചെറുപ്പക്കാരനുമായി സ്നേഹമായി. അയാൾ ആളൊരു തെമ്മാടിയാണ്. മിസ്റ്റർ ബ്രിട്ടോവിന്റെ മകൾ മേരി മഹാ സാധുക്കുട്ടിയാണ്. ആ വികൃതി, എങ്ങിനെയോ ആ സാധുവിന്റെ സ്നേഹം സമ്പാദിച്ചു അവളെ കല്യാണം കഴിക്കാമെന്നു വാഗ്ദത്തം ചെയ്യിച്ചു. ക്രിസ്ത്യാനികളെ വിവാഹനിയമംകൊണ്ട് ഒരിക്കൽ അങ്ങിനെ വാഗ്ദത്തം ചെയ്തുപോയാൽ നിർബ്ബന്ധമായി വിവാഹം കഴിപ്പിക്കുവാൻ പുരുഷനോ സ്ത്രീക്കോ അവകാശമുണ്ടത്രെ. ആ പെൺകുട്ടി അവന്നയച്ച ചില കത്തുകൾ അവന്റെ കൈവശമുണ്ട്. അവൾ അവന്നയച്ച ഒരു കത്താണ് നിങ്ങൾ അവളുടെ അമ്മയ്ക്ക് അയച്ചുകൊടുത്തത്.'

കഷ്ടം! ഇതൊക്കെയുണ്ടോ ഞാൻ അറിഞ്ഞിട്ട്. ഞാൻ ഉത്തമവിശ്വാസത്തിൽ ചെയ്തതാണ്. അതുകൊണ്ട് ഈ അനർത്ഥമൊക്കെ ഉണ്ടാകുമെന്ന് ആരാൻ വിചാരിച്ചതാണോ? ഏതായാലും വന്നതു വന്നു. ഇനി എന്റെ പെട്ടി കിട്ടാനെന്താണ് വിദ്യ? ആ ചെറുപ്പക്കാരൻ വികൃതിയുടെ പേർ ഡിമെല്ലോ എന്നാണെന്നും അവൻ മംഗലാപുരത്തു വന്നിറങ്ങി രണ്ടു ദിവസം കഴിഞ്ഞശേഷം എവിടെയോ പോയിരിക്കയാണെന്നും മനസ്സിലായി. എനിക്കു മേരിയെ കാണുകതന്നെ. അവളോടു അവന്റെ മേൽവിലാസം അന്വേഷിച്ചു മനസ്സിലാക്കണം. മേരി സാധാരണ പാവിട്ട വണ്ടിയിൽ കയറി സവാരിചെയ്യാറുണ്ടെന്നു മനസ്സിലായി. പിറേറദിവസം രാവിലെ ഞാൻ ഒരു പാവിട്ടവണ്ടി വാടകയ്ക്കു വാങ്ങി മേരിയുടെ വീട് അന്വേഷിച്ചുപോയി. വളരെ നേരം വീട്ടിന്റെ മുൻഭാഗത്തു കാത്തുനിന്നു. കുറെ കഴിഞ്ഞപ്പോൾ ഒരു പെൺകുട്ടി സൈക്കിളിൽ കയറി വീട്ടിന്റെ ഗെയിററു കടന്നുവരുന്നതു കണ്ടു. ഞാനും പിന്നാലെ കൂടി. ജനസഞ്ചാരം കുറഞ്ഞ ഒരു ദിക്കിലെത്തിയപ്പോൾ അവളുടെ അടുത്തുചെന്നു. ഒന്നും മറച്ചുവെയ്ക്കാതെ വിവരമെല്ലാം പറഞ്ഞു. തന്റെ അമ്മയ്ക്കു കത്ത് അയച്ചുകൊടുത്തതു അറിയാതെ വന്ന അബദ്ധമാണെന്നറിഞ്ഞപ്പോൾ അവൾ എന്റെ തെറ്റു ക്ഷമിച്ചു. ഡിമെല്ലോവിന്റെ മേൽവിലാസം പറഞ്ഞുതന്നു. അതു മദിരാശിയിൽ ജോർജ്ജ് ടൌണിൽ ഒരു തെരുവിലാണ്. അവൾ ചെറുപ്പകാലത്തിലെ ചാപല്യം നിമിത്തം ഡിമെല്ലോവിനെ കല്യാണം കഴിക്കാൻ വാഗ്ദത്തം ചെയ്തുപോയിട്ടുണ്ടെങ്കിലും അതിൽനിന്നു മോചിക്കപ്പെടുവാൻ ആഗ്രഹിക്കുന്നുണ്ടെന്നും അതിന്നു യാതൊരു നിവൃ-

ത്തിലും ഇല്ലാത്തതിൽ വ്യസനിക്കുന്നവനെന്നും എന്നോടു തുറന്നുപറഞ്ഞില്ലെങ്കിലും എന്നെ മനസ്സിലാക്കി. ഞാൻ വന്ദനം പറഞ്ഞു പിരിഞ്ഞു. പിരിയുമ്പോൾ 'നിങ്ങളെ ഈ കാര്യത്തിൽ സഹായിക്കുവാൻ ഞാൻ കഴിയുംപോലെ ശ്രമിക്കാം' എന്നും പറഞ്ഞു.

അന്നുതന്നെ ഞാൻ നാട്ടിലേക്കും പിറെറദിവസം അവിടുന്നു മദിരാശിയിലേക്കും പുറപ്പെട്ടു. വഴിക്കുവെച്ചു ഞാൻ ക്രിസ്ത്യാനികളുടെ വിവാഹനിയമത്തെയും നമുക്കുണ്ടാവാൻ പോകുന്ന നിയമത്തെയും, നിയമനിർമ്മാണസഭയെയും ബഹുമാനപ്പെട്ട മെമ്പർമാരെയും പററി പലതും ആലോചിച്ചു മദിരാശിയിൽ എത്തി. അന്നു തന്നെ ഡിമെല്ലോവിൻെറ വീട്ടിൽ ചെന്നു. മദിരാശിയിൽ വൃത്തികെട്ട ചെറിയ തെരുവുകളിൽ ഒന്നിൽ സാധുക്കളായ ചട്ടക്കാർ താമസിക്കുന്ന ചില വീടുകളുടെ മദ്ധ്യത്തിൽ ഉള്ള ഒരു വീട്ടിൻെറ നമ്പറാണ് മേൽ പറഞ്ഞതാണത്, എന്നു കണ്ടു. ഞാൻ ചെന്നു വാതിലിന്നു മുട്ടിയപ്പോൾ ഒരാൾ വന്നു വാതിൽ തുറന്നു. അതു ഡിമെല്ലോ തന്നെ. എനിക്കു് ഉടനെ മനസ്സിലായി. എൻെറ പുതിയ കോട്ടാണ് ഇപ്പോൾ ധരിച്ചിരിക്കുന്നതു്. അതുകൊണ്ടു് എൻെറ പെട്ടിയും അവൻെറ കൈവശമുണ്ടെന്നു് ഉറപ്പായി. എന്നെ കണ്ട ഉടനെതന്നെ അവൻെറ മുഖസ്വഭാവം ഒന്നു മാറിയതായി തോന്നി. വളരെ ഗൌരവത്തിൽ എന്നോട് — 'നിങ്ങൾ ആരാണ്?' എന്നു ചോദിച്ചു.

'എൻെറ പേർ ഗോവിന്ദമേനോൻ എന്നാണ്. നിങ്ങൾ ആ പേർ കണ്ടിരിക്കുവാൻ സംഗതിയുണ്ട്. ആ പെട്ടിയിൽ ചില കടലാസ്സുകൾ ഉള്ളതിൽ ആ പേരുണ്ടല്ലോ.

ഡി.— ഓഹോ. നിങ്ങളാണോ ഗോവിന്ദമേനോൻ. ഇരിക്കിൻ. കുടിക്കാൻ വല്ലതും വേണോ. നല്ല ബീയറുണ്ട്. ഇംഗ്ലീഷു ബീയറാണ്.

ഞാൻ—എനിക്കൊന്നും വേണ്ട. പെട്ടി കിട്ടിയാൽ മതി. എൻെറ കോട്ടല്ലേ നിങ്ങൾ ഇട്ടിരിക്കുന്നതു്? അതു കോട്ടു നിങ്ങൾ എടുത്തോളൂ. മററു സാമാനങ്ങളൊക്കെ മടക്കിത്തരണം. അതിൽ 50 ക. യുടെ ഒരു നോട്ടുണ്ടായിരുന്നു.

ഡി — അതൊക്കെ പോയി. എന്തോ ചില സാമാനങ്ങൾ ശേഷിക്കിയുണ്ട്. ബാക്കിയുള്ളതു് എടുക്കാം.

ഞാൻ—കാണട്ടെ. എന്തൊക്കെയാണുള്ളതെന്നു നോക്കട്ടെ.

ഡിമെല്ലോ പെട്ടി എടുത്തുകൊണ്ടുവന്നു. എൻെറ ഷർട്ടുകളും മററു ചില കടലാസ്സുകളും ഡയറിയും ഉണ്ട്. മറെറാന്നും കാണാനില്ല. അതു എൻെറ ഭാഗ്യം. എന്തായാലും ഇവനെ വെറുതെ വിടാൻ പാടില്ലെന്നു വിചാരിച്ചു് ഇങ്ങിനെ ചോദിച്ചു.

'മറെറാരു കോട്ടുണ്ടായിരുന്നതു എവിടെ?'

"അതും പോയി."

'നിങ്ങൾ ഇത്ര മര്യാദയില്ലാത്തവനാണോ. എൻെറ പേരും മേൽവിലാസവും അറിഞ്ഞാൽ നിങ്ങൾ ഉടനെ എനിക്കു എഴുതേണ്ടിയിരുന്നില്ലേ?'

'നിങ്ങൾ എന്തറിഞ്ഞു സാർ. ഞാൻ പാപ്പരായിരിക്കുന്നു. എൻെറ കൈവശം ഇനി ഒരു അഞ്ചുറുപ്പികയല്ലാതെ മററു യാതൊന്നുമില്ല. എന്നോടു ദയയുണ്ടായിട്ടു് എന്നെ ഉപദ്രവിക്കാതെ പെട്ടിയും അതിൽ

ബാക്കിയുള്ള സാമാനങ്ങളും എടുത്തു കൊണ്ടു പോയാൽ കൊള്ളാം'.

ഇതു കേട്ടപ്പോൾ പരമാൎത്ഥത്തിൽ എനിക്കു് ആ മനുഷ്യനോടു ദയതോന്നി. എങ്കിലും എന്റെ കാൎയ്യം നിവൃത്തിക്കാതെ മടങ്ങുന്നതു ഭംഗിയല്ലെന്നു വിചാരിച്ചു. ആ സാധുപെൺകുട്ടിയെ കല്യാണം കഴിക്കുന്നതു് ഈ മഹാപാപിയോ? ഞാൻ ഇങ്ങിനെ പറഞ്ഞു.

'നിങ്ങളെ ഞാൻ ഇപ്പോൾ പോലീസ്സിൽ ഏല്പിക്കും. നിങ്ങൾ ഒരിക്കലും ഒരു ചില്ലറക്കാരനല്ല.' ഇതു കേട്ടപ്പോൾ ആ പാപി വല്ലാതെ സങ്കടപ്പെട്ടു പലതും പറഞ്ഞു. ഒടുവിൽ ഞാൻ ഇങ്ങിനെ പറഞ്ഞു.

'നിങ്ങളെ വിടേണമെങ്കിൽ ഒരു കാൎയ്യം ചെയ്യണം. നിങ്ങൾ മേരിയെ അവളുടെ വാഗ്ദത്തത്തിൽ നിന്നു മോചിപ്പിച്ചതായി ഞാൻ പറയുന്ന വാചകത്തിൽ ഇപ്പോൾ ഒരു കത്തെഴുതിത്തരണം. അവളുടെ കത്തുകളൊക്കെ മടക്കിത്തരണം'.

അധികം പ്രയാസമില്ലാതെ ഇതിന്നു അയാൾ സമ്മതിച്ചു. ഞാൻ പറഞ്ഞുകൊടുത്തു. അയാൾ എഴുതി.

'ഞാൻ നിന്നെ പറഞ്ഞു കബളിപ്പിച്ചു എന്നെ വിവാഹം കഴിക്കാമെന്നു വാഗ്ദത്തം ചെയ്യിച്ചതിനെപ്പറ്റി ഞാൻ വ്യസനിക്കുന്നു. ഞാൻ മറെറാരു സ്ത്രീയെ കല്യാണം കഴിക്കാൻ തീൎച്ചയാക്കീട്ടുള്ളതിനാൽ നിന്നെ നിന്റെ വാഗ്ദത്തത്തിൽ നിന്നു ഒഴിവാക്കിയിരിക്കുന്നു. നിന്റെ കത്തുകളൊക്കെ ഇതുസഹിതം മടക്കി അയക്കുന്നു.'

കത്തു് എഴുതിയ ശേഷം ആ പരമവിഡ്ഢി എന്നോടു 'ഞാൻ ലൂസിയെ സ്നേഹിക്കുന്നതു നിങ്ങളെങ്ങിനെ അറിഞ്ഞു. അതു മേരി അറിയുമോ? അവളെ കല്യാണം കഴിക്കാൻ ഞാൻ ഉറച്ചിട്ടില്ല'.

മറെറാരു സ്ത്രീയെ കല്യാണം കഴിക്കാൻ തീൎച്ചയാക്കിയിരിക്കുന്നുവെന്നു ഞാൻ അയാളെക്കൊണ്ടു എഴുതിച്ചുള്ള കത്തിന്റെ ബലത്തെ ആലോചിച്ചു മാത്രമായിരുന്നുവെങ്കിലും അതിൽ അല്പം സത്യമുണ്ടെന്നറിഞ്ഞു ഞാൻ സന്തോഷിച്ചു. ഇങ്ങിനെ മറുപടി പറഞ്ഞു

'അതൊക്കെ അറിവാൻ പ്രയാസമാണെന്നാണോ വിചാരിക്കുന്നതു്'?

ഇങ്ങിനെ പറഞ്ഞു. മറു കത്തുകളൊക്കെ വാങ്ങി ഈ കത്തിൽ അടക്കം ചെയ്തു പൂട്ടി മേൽ വിലാസം എഴുതി വാങ്ങി, ഒരു കൂലിക്കാരനെ വിളിച്ചു എന്റെ പെട്ടിയും എടുപ്പിച്ചു ഞാൻ പോയി. കത്തു ഞാൻ രജിസ്റ്റർ ചെയ്തയച്ചു. ഞാൻ നാട്ടിലെത്തിയ ശേഷം മിസ്സിസ്സ് ബ്രിട്ടൊ എനിക്കു വല്ലാതെ വന്ദനം പറഞ്ഞുകൊണ്ടു് ഒരു കത്തെഴുതി. ഞാൻ വിവരമൊക്കെ എന്റെ സ്നേഹിതന്നു് എഴുതിയിരുന്നതിൽ നിന്നാണു് അവൻ അറിഞ്ഞതു്. കുറെ ദിവസം കഴിഞ്ഞപ്പോൾ എനിക്കു പൊടിപ്പൂരമായ ഒരു സൽക്കാരവും ഉണ്ടായി.

മൂർക്കോത്തു കുമാരൻ.

# ഹരിണാക്ഷി

([illegible])

---

ധനികന്മാരായ വ്യാപാരികളാൽ അധിവസിക്കപ്പെട്ടതായി (വളരെ കാലങ്ങൾക്കു മുമ്പ്) വടക്കെ ഇന്ത്യയിൽ 'താമലുക്' എന്ന ഒരു നഗരമുണ്ടായിരുന്നു. ബംഗാൾ ഉൾക്കടലിന്റെ വക്കത്തുണ്ടായിരുന്ന ആ പട്ടണത്തിലെ തെരുവുകളിൽ നിന്നു കടലിൽ തിരമാലകൾ അടിക്കുന്ന ശബ്ദം വിശദമായി കേൾക്കാമായിരുന്നു. കടൽവക്കിന്ന് ഏറ്റവും സമീപിച്ച് 'ധനദാസൻ' എന്ന ഒരു ലക്ഷപ്രഭു താമസിച്ചിരുന്നു. ആ ഗേഹത്തിന്റെ ഉന്നതമായ സൌധത്തിൽ നിന്നു സുന്ദരിയായ ഒരു ബാലിക പല അവസരങ്ങളിലും തനിച്ചും മറ്റു ചിലപ്പോൾ കോമളനായ ഒരു ബാലകനോടുകൂടിയും സമുദ്രത്തിലെ തിരമാലകൾ എണ്ണുന്നതിന്നു ശ്രമിച്ചുംകൊണ്ടും മറ്റും മനസ്സിണങ്ങി കളിക്കാറുണ്ടായിരുന്നു. ആ വലിയ മാളികയുടെ ഒരു വശത്തു കടലിൽ നിന്നു അധികം ദൂരെ അല്ലാതെ മോഹനതരമായ ഒരു പൂങ്കാവുണ്ടായിരുന്നു. ഒരു ദിവസം സന്ധ്യക്ക് അസ്തമന സൂര്യന്റെ രശ്മിപ്രകരങ്ങളെക്കൊണ്ടു മനോഹരമായ ആ ഉദ്യാനത്തിൽ അത്യന്തം കൃതാർത്ഥതയോടുകൂടി വരുന്ന കടൽക്കാറ്റ് ഏറ്റുകൊണ്ട് അന്യോന്യം ഒന്നും സംസാരിക്കാതെയും മുഖത്തോടുമുഖം നോക്കാതെയും, പ്രകൃതിയുടെ പ്രശാന്ത രമണീയാവസ്ഥയെ കണ്ടാസ്വദിച്ചുംകൊണ്ടെന്നപോലെ, സുന്ദരനായ ഒരു യുവാവും കോമളഗാത്രിയായ ഒരു തരുണിയും ഇരിപ്പുണ്ടായിരുന്നു. അവർ സഹോദരീസഹോദരന്മാരല്ലെങ്കിൽ, ഭാര്യാഭർത്താക്കന്മാരാകേണമെന്നു സൃഷ്ടികർത്താവിന് ഉദ്ദേശമുണ്ടെന്ന് അവരുടെ അംഗസൌന്ദര്യംകൊണ്ടും കാന്തികരങ്ങൾകൊണ്ടും അന്യോന്യമുള്ള അനുരൂപതകൊണ്ടും അവരെ കണ്ടിരിക്കുന്ന ഏതൊരാൾക്കും തോന്നിപ്പോകും. വിശ്രുതനും ധനികനും ആയിരുന്ന 'ധനദാസൻ' എന്ന കപ്പൽവടക്കാരന്റെ ഏകസന്താനമായ 'ഹരിണാക്ഷി' ആയിരുന്നു അവിടെ തനിച്ച് ആ യുവാവുമായി നടന്നുകൊണ്ടിരുന്നതു.

ഹിന്ദുബാലികകളെ സാധാരണയായി കല്യാണംകഴിച്ചുകൊടുക്കുന്ന പ്രായം 'ഹരിണാക്ഷി' കഴിഞ്ഞിരിക്കുന്നു. പക്ഷെ അവരുടെ പേരിലുള്ള വികൃതിയല്ല ഈ കാലവിളംബത്തിന്നു കാരണം. അവളുടെ പതിനൊന്നാമത്തെ വയസ്സു മുതൽ, അവൾ വളരെ കാലമായി സ്നേഹിച്ചുവരുന്ന പുരുഷനെ തന്നെ ഭർത്താവായി ലഭിക്കുന്നതിന്നു ഭാഗ്യമുണ്ടാകേണമെന്ന് അവൾ നിത്യവും 'സാഗരേശ്വരി'യോടു പ്രാർത്ഥിക്കാറുണ്ടായിരുന്നു. എങ്കിലും ഇതുവരെ അവൾക്ക് അതു സാധിച്ചിട്ടില്ല. വിവാഹത്തിന്നുള്ള പ്രായം അധികം അതിക്രമിച്ചിട്ടുള്ള ഈ യുവതി തനിച്ച് ഒരു യുവാവുമായി സംസാരിച്ചിരുന്നതു ഹിന്ദുബാലികകളുടെ സമ്പ്രദായത്തിന്നു ചേരാത്തതും പലവിധത്തിലും ദോഷത്തിന്ന് ഇടവരുത്തുന്നതും അല്ലേ എന്നു സംശയിപ്പാൻ വഴിയുണ്ട്. പക്ഷെ ആ യുവാവ് ആരാ

ണെന്നും ഇപ്രകാരം കാണ്മാനുണ്ടായ കാരണമെന്താണെന്നും അറിയുമ്പോൾ ഇതിനെ ഒരു സംശയത്തിന്നു തീരെ അടിസ്ഥാനമില്ലെന്നു തെളിവാകും. 'ഹരിണാക്ഷി'ക്കു നാലു വയസ്സായിരുന്ന കാലത്ത് ഈ യുവാവ് എട്ടുവയസ്സു പ്രായമുള്ള ഒരു കുട്ടിയായിരുന്നു. അവന്റെ അച്ഛനായ 'ശുചിസ്മിതൻ' 'ധനദാസന്റെ' അയൽവക്കത്താണും ഉററ സ്നേഹിതനും ആയിരുന്നു. ഈ രണ്ടു കുട്ടികളും ബാല്യം മുതൽ ഒന്നിച്ചുതന്നെ കളിച്ചുവളർന്നു വന്നു. ശുചിസ്മിതന്റെ വീട്ടിൽ ഹരിണാക്ഷിക്കും ധനദാസന്റെ വീട്ടിൽ ഈ ബാലനും പൂർണ്ണസ്വാതന്ത്ര്യമുണ്ടായിരുന്നതുകൊണ്ട് ഈ കുട്ടികൾ സമയം മുഴുവനും ഒന്നിച്ചുതന്നെ കഴിച്ചുകൂട്ടി. അവരുടെ കുട്ടിക്കളികളും ബാലചാപല്യങ്ങളും കണ്ടുംകേട്ടും അവരുടെ അച്ഛനമ്മാർ വളരെ സന്തോഷിച്ചിരുന്നു. നമ്മുടെ കഥ ഇടങ്ങുന്ന കാലത്തു 'ഹരിണാക്ഷി'ക്കു പതിനാറു വയസ്സു തികഞ്ഞിരുന്നു. ധനദാസന്റെ പുത്രിയായി സകല സുഖവും അനുഭവിച്ചുംകൊണ്ടു വളർന്നുവന്ന ഹരിണാക്ഷിയിൽ യൌവനം വരുത്തിക്കൂട്ടിയ കൌതുകകരങ്ങളായിരുന്ന മാററങ്ങൾ പറഞ്ഞറിയിപ്പാൻ പ്രയാസം. അവളുടെ രൂപലാവണ്യത്താൽ ആ പ്രദേശത്തിലെ യുവാക്കന്മാരെല്ലാം അപഹൃതചിത്തന്മാരാക്കി ചെയ്യപ്പെട്ടു എന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലൊ. അവളുടെ ഒപ്പം ഒന്നിച്ചു വളർന്നുവന്ന ആ യുവാവിന്ന് ഈ കാലത്ത് ഇരുപതു വയസ്സായിരിക്കുന്നു. യൌവനയുക്തന്മാരാണെങ്കിലും ഹിന്തുനിയമപ്രകാരം അന്യോന്യം സൈരസല്ലാപം ചെയ്യുന്നതിന്നു വിരോധമുണ്ടെങ്കിലും ആ സ്ത്രീപുരുഷന്മാർ അവരുടെ ബാല്യകാലത്തെ സ്നേഹം ഇപ്പോഴും അശേഷം കുറച്ചിട്ടുണ്ടായിരുന്നില്ല. ഈ സ്നേഹം നിലനിന്ന് അനുരാഗമായിത്തീർന്നിട്ടും അതു ഫലപ്രദമാകുന്നതിന്നു വലിയ പ്രതിബന്ധമായി ഒരു സംഗതിയുണ്ടായിരുന്നു. അവരെ ഭാര്യാഭർത്താക്കന്മാരാക്കേണമെന്നുള്ള സ്വാഭാവികമായ ആഗ്രഹം അവരുടെ അച്ഛനമ്മാർക്കും ഉണ്ടാകാതിരുന്നില്ല. വിവാഹം തീർച്ചയാക്കി, അതിനുള്ള ശുഭമുഹൂർത്തം കൂടി അവർ നിശ്ചയിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ആ മംഗളകർമ്മം നടത്തുവാൻ നിശ്ചയിച്ചിരുന്ന വിശേഷദിനത്തിന്നു കുറെ ദിവസങ്ങൾക്കുമുമ്പു 'ധനദാസൻ' തന്റെ മകളെ 'ശുചിസ്മിതന്റെ' പുത്രന്ന് ഒരിക്കലും വിവാഹം ചെയ്തുകൊടുക്കയില്ലെന്നു തീർച്ചപ്പെടുത്തി. ഇത്ര പെട്ടെന്ന് ഇവരുടെ പൂർവ്വനിശ്ചയം മാറുന്നതിന്നുണ്ടായ കാരണമെന്തായിരുന്നു എന്ന് ആരും അറിഞ്ഞില്ല. വ്യസനകരമായ ഈ നിശ്ചയം ആ സ്ത്രീപുരുഷന്മാർക്കും അവരുടെ അന്യോന്യമുള്ള യോജിപ്പും ഇണക്കവും കണ്ടു സന്തോഷിച്ചിരുന്ന നാട്ടുകാർക്കും എത്രമാത്രം നിരാശയ്ക്കും ഇച്ഛാഭംഗത്തിന്നും ഇടവരുത്തി എന്നതിന്നു കയ്യും കണക്കുമില്ല. വളരെ അനുസരണയും താതഭക്തിയും ഉണ്ടായിരുന്ന 'ഹരിണാക്ഷി' തന്റെ ദുഃഖം പുറത്തു കാണിക്കാതെ താതശാസനക്കു കീഴടങ്ങി. അതിൽപിന്നെ അവൾ അവളുടെ കാമുകനെ കാണ്മാൻ ശ്രമിക്കയോ കണ്ടാൽ തന്നെ എന്തെങ്കിലും സംസാരിക്കയോ ചെയ്തില്ല. അവളുടെ കാമുകനായിരുന്ന 'പുരന്ദരൻ' അവളെ കണ്ടു സംസാരിക്കുന്നതിന്നു വളരെ ശ്രമിക്കാറുണ്ടെങ്കിലും ഇതിന്നു മുമ്പു സാധിച്ചിട്ടുണ്ടായിരുന്നില്ല. അധികം താല്പര്യത്തോടുകൂടി വളരെ അപേക്ഷിച്ചതുകൊണ്ടും, തന്നോടു ചില സാരങ്ങളായ വർത്തമാനങ്ങൾ പറയുവാനുണ്ടെ

ന്ന് അറിയിച്ചതുകൊണ്ടും മാത്രം ഈ അവസരത്തിൽതന്നെ കാണുന്നതിന് അവൾ 'പുരന്ദരനെ' മനഃപൂർണ്ണമനസ്സോടുകൂടി സമ്മതം കൊടുത്തു. 'ഹരിണാക്ഷി' തോട്ടത്തിൽ പ്രവേശിച്ചപ്പോൾ 'പുരന്ദരൻ' അവൾക്കുവേണ്ടി കാത്തുനില്ക്കുന്നുണ്ടായിരുന്നു. അവനെ കണ്ടപ്പോൾ വിവിധങ്ങളായ വികാരങ്ങളാൽ ഹരിണാക്ഷിയുടെ മുഖം വിളറിയെങ്കിലും തന്റെ മനോവികാരങ്ങളെല്ലാം മാച്ചുവെച്ചുകൊണ്ട് അവൾ വേഗം നടന്ന് 'പുരന്ദര'ന്റെ അടുക്കത്തെത്തി, ഒരു ഭാഗത്തേക്ക് അല്പം മാറിനിന്ന് നിലത്തു നോക്കിക്കൊണ്ട്, തന്നെത്താൻ പറയുന്നപോലെ അവനോട് ഇപ്രകാരം ചോദിച്ചു."

'നിങ്ങൾ എന്തിനാണെന്നിട്ട് എന്നെ അയച്ചത്? നാം പണ്ടത്തെപ്പോലെ ഇപ്പോഴും ചെറിയ കുട്ടികൾ അല്ലെന്നും അന്നത്തെപ്പോലെ തടസ്ഥംകൂടാതെ നമുക്ക് കണ്ടുസംസാരിപ്പാൻ ഇപ്പോൾ പാടില്ലെന്നും എന്നെപ്പോലെ നിങ്ങൾക്കും അറിയാമെന്ന് ഞാൻ വിശ്വസിക്കുന്നു. ഇനി മേലിൽ എന്നിട്ട് എന്നെ അയച്ചാൽ ഞാൻ തീർച്ചയായും വരുന്നതല്ല".

യൌവനയുക്തയും, രൂപവതിയും, വിവാഹം കഴിയാത്തവളുമായ ആ ബാലിക വളരെ ഗൌരവത്തോടുകൂടി താൻ ഒരു ചെറിയ പെൺകുട്ടിയല്ലെന്നു പറഞ്ഞ് ഉള്ളിൽ ഒതുക്കിയാൽ ഒതുങ്ങാത്ത ഒരു ചെറിയ പുഞ്ചിരിയോടുകൂടി പിന്നോട്ടു തിരിഞ്ഞു നിന്നതു കാണേണ്ട കാഴ്ചയായിരുന്നു. പണ്ട് അവളുടെ സരസമായ ചേഷ്ടകളും ചപലതാകാന്തികളും കണ്ടും കേട്ടും രസിക്കുന്നതിനു മനോവേദനയോടുകൂടി നില്ക്കുന്ന 'പുരന്ദരനു' അല്ലാതെ അതും ഇല്ലാതായിപ്പോയതു വളരെ കഷ്ടമായി. പുരന്ദരൻ ഒന്നും മിണ്ടാതെ ഒരു ദീർഘശ്വാസം വിട്ട്, അടുത്തുണ്ടായിരുന്ന ഒരു ലതയിൽനിന്ന് ഒരു പുഷ്പം പറിച്ചു മനോരാജ്യത്താൽ അറിയാതെ അതിന്റെ ഇതളുകൾ ഓരോന്നായി നുള്ളിക്കളഞ്ഞുംകൊണ്ടു നിന്നു. അല്പം കഴിഞ്ഞു വളരെ വ്യസനത്തോടുകൂടി ഗൽഗദാക്ഷരത്തിൽ ഇങ്ങിനെ പറഞ്ഞു.

'എന്നിട്ട് ഇനി മേലിൽ ഹരിണാക്ഷിയുടെ അടുക്കലേക്ക് എന്നെ അയക്കേണ്ടിവരികയില്ല. ഞാൻ ഈ രാജ്യം വിട്ട് ഒരു ദൂരദേശത്തേക്കു പോകയാണ്. പോകുന്നതിനുമുമ്പു കണ്ടു യാത്ര പറയുവാൻ വന്നതാണ്.

ഹരിണാക്ഷി—'ദൂരദേശത്തേക്കോ! നിങ്ങൾ എവിടേക്കാണ് പോകുന്നതു?'

പുരന്ദരൻ—'ഞാൻ കപ്പൽ കയറി ലങ്കാരാജ്യത്തേക്കു പോകുന്നു.

ഹരി—ലങ്കയിലേക്കോ! ഹരി! എന്തിനാണ്? എന്തിനാണ് ലങ്കാരാജ്യത്തേക്കു പോകുന്നതു.

പുരന്ദരൻ—ഞാൻ എന്തിനാണ് പോകുന്നതെന്നോ? ശരി. ഞങ്ങളെല്ലാം കച്ചവടക്കാരല്ലേ. കപ്പൽകച്ചവടമല്ലേ ഞങ്ങളുടെ പ്രവൃത്തി.

ഇത്രയും പറഞ്ഞപ്പോഴേക്കും ധീരോദാത്തനായിരുന്ന ആ യുവാവിന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. ഹരിണാക്ഷിയാകട്ടെ താൻ ഒന്നും കേട്ടിട്ടില്ലെന്നു നടിച്ചു. അവൾ ഒരക്ഷരംപോലും മിണ്ടിയില്ല. അവൾ ആ തോട്ടത്തിലെ ഓരോ മനോഹരകാഴ്ചകൾ നോക്കിക്കൊണ്ടുനിന്നു. അവളുടെ അനുരാഗം നിറഞ്ഞു തെളിയുന്ന വിശിഷ്ട നേത്രങ്ങൾ സമുദ്രത്തിലെ തിരമാലകളേയും അവയിൽ ചന്ദ്രരശ്മി തട്ടുമ്പോളുണ്ടാകുന്ന കൌതുകത്തേയും കണ്ടാനന്ദിച്ചു. തണുത്ത കാറ്റു ചീറ്റുന്നുണ്ടായിരുന്നു. സമുദ്രക്കരയിൽ തിരകളടിച്ചിട്ടുണ്ടായ വെളുത്ത പത കാററത്തു ചിന്നിച്ചിതറിക്കൊണ്ടിരുന്നു. നീലപ്പട്ടിൽ പതിച്ച വജ്രക്കല്ലുകൾപോലെ തിരകളുടെ ഇടയിൽ വെളുത്ത നുരകൾ ധാരാളം കാണപ്പെട്ടു. അന്യമനസ്കമായതുകൊണ്ടു വെളുത്ത കടൽക്കാക്കകൾ കൂട്ടം കൂട്ടമായി അവിടെ പറക്കുന്നുണ്ടായിരുന്നു. 'ഹരിണാക്ഷി' ഈ കാഴ്ചകൾ എല്ലാം കണ്ടുനില്ക്കുന്നതായി കാണപ്പെട്ടു. സമുദ്രത്തി

ൽ വളരെ ദൂരെ ഒരു കപ്പൽ പോകുന്നതായി അവൾക്കു തോന്നി. കറുത്തു വളരെ ചെറുതായ ഒരു പക്ഷി ആ കപ്പലിനെ പിന്തുടരുന്നുണ്ടെന്ന് അവൾ വിചാരിച്ചു. ദീർഘശ്വാസം വിട്ടുംകൊണ്ടു കീഴ്പോട്ടു നോക്കി. അവളുടെ അടുത്തു കാല്ക്കൽ ഒരു പുഷ്പം വാടിവീണു കിടക്കുന്നുണ്ടായിരുന്നു. അവൾ അതു കണ്ടു ഞെട്ടി. വളരെ പരിഭ്രമത്തോടുകൂടി ഒടുവിൽ ഇപ്രകാരം ചോദിച്ചു. 'എന്തിനാണ് നിങ്ങൾ പോകുന്നത്. ഇതിനു മുമ്പെല്ലാം നിങ്ങളുടെ അച്ഛനല്ലേ കച്ചവടാവശ്യങ്ങൾക്കു പോയ്ക്കൊണ്ടിരുന്നത്.'

പുരന്ദരൻ— 'എന്റെ അച്ഛനു വളരെ വയസ്സായി. എന്തെങ്കിലും കാര്യസംബന്ധമായി പ്രവൃത്തിക്കേണ്ടതിനു ഈ പ്രായം എനിക്കും ആയി. ഇനിയും അച്ഛനെ ബുദ്ധിമുട്ടിക്കുന്നത് ഉചിതമല്ലെന്ന് എനിക്കു തോന്നുകയാൽ ഇത്തവണ അച്ഛനുപകരം ഞാൻ തന്നെ പോകുവാൻ നിശ്ചയിക്കുകയും അച്ഛൻ എന്റെ അപേക്ഷ അനുസരിക്കുകയും ചെയ്തു. അതുകൊണ്ടു ഞാൻ ഉടനെ ഈ രാജ്യം വിട്ടു പുറപ്പെടുന്നു. ഹരിണാക്ഷി ചിരം ജീവിയും ഭാഗ്യവതിയും ആയി ഇരിക്കട്ടെ.'

ഇതുകേട്ട ഹരിണാക്ഷി അടുത്തുണ്ടായിരുന്ന വള്ളിക്കുടിലിന്റെ ഒരു തൂണിന്മേൽ പിന്നോട്ടു ചാരി. പശ്ചിമചന്ദ്രനെ വെല്ലുന്ന അവളുടെ നെറ്റിത്തടത്തിൽ വിയർപ്പുതുള്ളികൾ നിറഞ്ഞു. അവളുടെ അധരങ്ങൾ ഇടറി. നാസാപുടങ്ങൾ വിറച്ചു. അവളുടെ കണ്ണുകളിൽനിന്ന് അനർഗ്ഗളമായി കണ്ണുനീർ ഒഴുകി. പുരന്ദരൻ പരിഭ്രമിച്ചു പിന്നാക്കം മാറി. അവനും നാലുപുറവും നോക്കി; തോട്ടമോ, കടൽവക്കോ, തിരമാലകളോ, ചന്ദ്രനോ, ആകാശമോ അവനു സമാധാനം കൊടുത്തില്ല. അവൻ അറിയാതെതന്നെ അവന്റെ നേത്രങ്ങളിൽനിന്നു കണ്ണുനീർ ധാരാ പ്രവഹിച്ചു. തന്റെ മനസ്സിന്റെ ബലഹീനതകണ്ടുണ്ടായ കോപത്തോടുകൂടിയെന്നപോലെ, അവൻ നയനങ്ങൾ തുടച്ച് ഇങ്ങിനെ പറഞ്ഞു.

'ഇതു പറയുവാനാണ് ഞാൻ വന്നത്. നിങ്ങളുടെ അച്ഛൻ നമ്മുടെ വിവാഹനിശ്ചയം എന്നു ഉപേക്ഷപ്പെടുത്തിയോ, അന്നുതന്നെ ഞാൻ ഈ രാജ്യം വിട്ടുപോകുവാൻ തീർച്ചപ്പെടുത്തി. ഞാൻ ഇനി— ഇല്ല— ഞാൻ ഇനി മടങ്ങിവരില്ലെന്നാണ് എന്റെ വിചാരം. ഹരിണാക്ഷിയെ മറക്കുവാൻ എന്റെ മനസ്സിനു സാധിക്കാതിരിക്കുന്ന കാലംവരെ ഞാൻ മടങ്ങുകയില്ല നിശ്ചയംതന്നെ. എന്നെങ്കിലും എനിക്കു ഹരിണാക്ഷിയെ മറക്കുവാൻ സാധിച്ചാൽ അന്നു ഞാൻ മടങ്ങിവരാം. എനിക്ക് ഇതിലധികമൊന്നും പറയുവാനില്ല. പറഞ്ഞാൽ തന്നെ ഹരിണാക്ഷിക്കു മുഴുവൻ മനസ്സിലാക്കുവാനും സാധിക്കയില്ല. എങ്കിലും ഒരു കാര്യം തീർച്ചതന്നെ. ഈ ലോകത്തെക്കാളും, അതിലുള്ള സകലവിധമായ സമ്പത്തിനെക്കാളും, എന്റെ കണ്ണേ! എനിക്ക് എന്നെന്നും വലിയതും വിലയേറിയതും നീ തന്നെ ആകുന്നു.'

ഇത്രയും പറഞ്ഞ് ഹരിണാക്ഷിയുടെ മുഖത്തു നോക്കുന്നതിനു ശക്തിയില്ലാതെ 'പുരന്ദരൻ' പിന്മാറി മേല്പോട്ടും നോക്കി ലാത്തിത്തുടങ്ങി. അവന്റെ കയ്യിലുണ്ടായിരുന്ന പുഷ്പത്തിന്റെ ഇതളുകളിൽ കൈവിരലുകൾ അവനറിയാതെ തന്നെ പ്രവൃത്തിച്ചുകൊണ്ടിരുന്നു. മനസ്സിനെ അല്പം സമാധാനപ്പെടുത്തുവാൻ സാധിച്ചപ്പോൾ പുരന്ദരൻ തിരികെ വന്നു. വ്യസനാക്രാന്തയായ ഹരിണാക്ഷിയെ അവൻ ഉദാരസ്നേഹത്തോടുകൂടി നോക്കിക്കൊണ്ടു താഴെ പറയുംവിധം സാന്ത്വനവാക്കുകൾ പറഞ്ഞു. 'ഹരിണാക്ഷി! നീ എന്നെ ഹൃദയപുരസ്സരം സ്നേഹിക്കുന്നുണ്ടെന്ന് എനിക്കു നല്ലവണ്ണം അറിയാം. എങ്കിലും കാലതാമസംകൂടാതെ നീ മറ്റൊരു പുരുഷന്റെ ഭാര്യയായിത്തീരും. അതുകൊണ്ടു നീ എന്നെ കഴിയുന്നതും വേഗത്തിൽ മറക്കുവാൻ ശ്രമിക്കണം. നാം തമ്മിൽ ഇനി കണ്ടു

ട്ടുവാൻ സംഗതിവരത്തെന്നു ദൈവത്തോട് പ്രാർത്ഥിക്കുക.'

ഇത്രയും പറഞ്ഞു 'പുരന്ദരൻ' പുറത്തിപ്പെട്ടുപോയി. ഹരിണാക്ഷി തനിച്ച് അവിടെ ഇരുന്നു കുറച്ചുനേരം കരഞ്ഞു. ഒടുവിൽ ദുഃഖങ്ങളടക്കി അവൾ തന്നെത്താൻ ഇപ്രകാരം പറഞ്ഞു 'ഞാൻ ഇന്നുതന്നെ മരിച്ചെങ്കിൽ പുരന്ദരന് ഈ രാജ്യം വിടേണ്ടിവരുമോ? എന്തുകൊണ്ട് എനിക്ക് ഈ വള്ളികളിൽ ഒന്നിന്റെ സഹായത്തോടുകൂടി തൂങ്ങിമരിച്ചുകൂടാ. അല്ലെങ്കിൽ ഈ കാണുന്ന സമുദ്രം എന്നെ അംഗീകരിക്കയില്ലേ?' ഒരു നേരം മനോരാജ്യത്താൽ മിണ്ടാതിരുന്നശേഷം വീണ്ടും വ്യസനിച്ചും ഇങ്ങിനെ ഉറച്ചു. 'ഞാൻ മരിച്ചാൽ പിന്നെ, എനിക്കു പുരന്ദരൻ ലങ്കയിലേക്കു പോയാലെന്തു, പോയില്ലെങ്കിലെന്തു? എന്റെ മരണം എനിക്കല്ലാതെ അദ്ദേഹത്തിനു സുഖമുണ്ടാക്കുന്നില്ല.

ഈ വക ആലോചനകളിൽ നിമഗ്നയായ ഹരിണാക്ഷി അവിടെ തനിച്ചിരുന്നു വളരെ നേരം പിന്നെയും കരഞ്ഞു. നേരം ഇരുട്ടായിത്തുടങ്ങി. ശാന്തത എല്ലാ ദിക്കിലും പരന്നു. തിരമാലകളുടെ ശബ്ദമല്ലാതെ യാതൊന്നും കേൾക്കാനില്ലാതായി. ആലോചനകളിൽ നിന്നു വിരമിച്ചു ഹരിണാക്ഷി തല പൊന്തിച്ചു നോക്കിയപ്പോൾ നേരം അസമയമായിരിക്കുന്നു. പരിഭ്രമിച്ചു മുഖം തുടച്ചു. കുറെ പുഷ്പങ്ങളും എടുത്തുകൊണ്ട് അവൾ വീട്ടിലേക്കു തിരിച്ചു. അവൾ അത്താഴം കഴിച്ചു എന്നു വരുത്തി അവളുടെ ശയനമുറിയിൽ പ്രവേശിച്ചു. വാതിലടയ്ക്കുയും ചെയ്തു. അവൾ ഉറങ്ങിയോ ഇല്ലയോ എന്നു ഭഗവാൻ തന്നെ നിശ്ചയമില്ല.

II

ഹരിണാക്ഷീപുരന്ദരന്മാരുടെ വിവാഹനിശ്ചയത്തെ പെട്ടെന്നു ദുർബ്ബലപ്പെടുത്തുവാനുണ്ടായ കാരണങ്ങൾ ആർക്കും നിശ്ചയമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ഏറ്റവും അടുത്ത സ്നേഹിതന്മാരോടുകൂടി ധനദാസൻ അതിനെപ്പറ്റി പറഞ്ഞിട്ടുണ്ടായിരുന്നില്ല. അതിനെക്കുറിച്ചു തന്നോട് ആരുതന്നെ ചോദിച്ചാലും 'ഞാൻ ചെയ്യുന്നതെന്താണെന്ന് എനിക്കു നല്ലവണ്ണം അറിയാം' എന്നുമാത്രം സമാധാനം പറഞ്ഞുപോന്നു. വളരെ ആളുകൾ ഇതിനുശേഷം ഹരിണാക്ഷിയെ വിവാഹം ചെയ്യുന്നതിന്ന് ആവശ്യപ്പെട്ടു. എങ്കിലും ധനദാസൻ ആരെയും അംഗീകരിച്ചില്ല. തന്നിമിത്തം നാട്ടുകാരുടെ അത്ഭുതം അത്യധികം വർദ്ധിച്ചു. ഹരിണാക്ഷിയുടെ വിവാഹത്തെക്കുറിച്ചു സംസാരിക്കുന്നതിനുകൂടി ധനദാസൻ ഇഷ്ടപ്പെട്ടില്ല. ധനദാസന്റെ ഭാര്യ, മകളുടെ പ്രായാധിക്യത്തേയും അവളെ കല്യാണം കഴിച്ചുകൊടുക്കുന്നതിന്ന് അവളുടെ അച്ഛൻ ആലോചിക്കാത്തതിനേയും കുറിച്ചു വളരെ വ്യസനിക്കയും ധനദാസന്റെ അടുക്കൽ പലവിധത്തിലും അപേക്ഷിക്കയും ചെയ്തു എങ്കിലും, ധനദാസന്നു യാതൊരു വിധത്തിലും ഇളക്കം ഉണ്ടായില്ല. ഭാര്യയുടെ ആവലാധികൾ സഹിക്കവയ്യാതെ ആകുമ്പോൾ 'നമ്മുടെ കുലത്തിലെ പുരോഹിതൻ വരട്ടെ. അദ്ദേഹം ഇങ്ങിടെ വരും. വന്നാൽ നമുക്ക് അദ്ദേഹത്തോടുകൂടി ആലോചിച്ചു വേണ്ടകാര്യം നടത്താം' എന്നു സമാധാനം പറയും.

പുരന്ദരൻ ലങ്കയിലേക്കു പുറപ്പെട്ടുപോയി. വിശേഷസംഭവങ്ങൾ കൂടാതെ രണ്ടു സംവത്സരങ്ങൾ കഴിഞ്ഞു. എന്നിട്ടും പുരന്ദരൻ മടങ്ങിവന്നില്ല. ഹരിണാക്ഷിയുടെ വിവാഹവും കഴിഞ്ഞില്ല. ഹരിണാക്ഷി അവളുടെ മനോദുഃഖം വളരെ പ്രയാസപ്പെട്ടു ഗോപനം ചെയ്തുപോന്നു. അവൾക്കു പതിനെട്ടുവയസ്സു തികഞ്ഞെങ്കിലും അവളുടെ വിവാഹത്തെപ്പറ്റി ആരെങ്കിലും സംസാരിക്കുന്നതു കേട്ടാൽ അവളുടെ മനസ്സിൽ ഉണ്ടാകുന്ന വിചാരങ്ങൾ എല്ലാം പുരന്ദരനെപ്പറ്റി ആയിരിക്കും. പുതുതായി വികസിച്ചു നില്ക്കുന്ന ചെന്താമരപ്പൂപോലെ പ്രസന്നവും കോമളവും ആയ [illegible] മുഖവും, കുലീനതയോടും സൗമ്യതയോടും വളർന്ന കാണികളിൽ കൗതുകം ജനിപ്പിക്കുന്ന അവന്റെ ശം-

ടിയും, മുട്ടുവരെ നീണ്ടു തടിച്ചുരുണ്ട അവന്റെ കൈകളും, വിരിഞ്ഞ മാറിടവും അവൾ ഒരിക്കലും മറന്നിരുന്നില്ല. അച്ഛന്റെ ശാസനപ്രകാരം അവൾക്കു മറ്റൊരുത്തനോ കല്യാണം കഴിക്കേണ്ടിവരുമെന്ന് അവൾക്ക് അറിയാമായിരുന്നു എങ്കിലും അവളുടെ അച്ഛന്റെ ജാഗ്രത അവളിൽ സന്തോഷത്തോടുകൂടിയ അത്ഭുതത്തെ ജനിപ്പിച്ചു. അവരുടെ പ്രായത്തിൽ കല്യാണം കഴിയാത്ത ബാലികമാർ ആ പ്രദേശത്തെങ്ങുംതന്നെ ഉണ്ടായിരുന്നില്ല. മറ്റുവൻ സംഗതികളും നടത്തിയില്ലെങ്കിലും വിവാഹത്തിന്റെ ആദ്യനിശ്ചയങ്ങൾകൂടി ഇതുവരെ നടത്താത്തതു കാലദേശാവസ്ഥകൾക്കു ചേരാത്തതായിരുന്നു. എന്തുകൊണ്ടാണ് "ധനദാസൻ" ഈ ആലോചനകൾ ഒന്നും ഉപ്പാതിരിക്കുന്നത്?

ഇങ്ങിനെ ഇരിക്കുമ്പോൾ ഒരു ദിവസം ഒരു വിശേഷസംഭവം ഉണ്ടായി. ധനദാസന്റെ അടുക്കൽ വിശേഷവിചിത്രവേലകളോടുകൂടിയ ഒരു "ചീനപ്പെട്ടി" (Chinese Box) ഉണ്ടായിരുന്നു. അതു ഒരു വലിയതായിരുന്നതുകൊണ്ടു ധനദാസന്റെ ഭാര്യ അവരുടെ ആഭരണങ്ങൾ എല്ലാം ആ പെട്ടിയിൽ സൂക്ഷിച്ചുപോന്നു. തനിക്കു ഒരു പുതിയ ആഭരണങ്ങൾ തന്റെ ഭർത്താവിൽനിന്നു സമ്മാനമായി കിട്ടിയപ്പോൾ ധനദാസന്റെ ഭാര്യ ഈ പെട്ടി അതിലുണ്ടായിരുന്ന ആഭരണങ്ങളോടുകൂടി ഹരിണാക്ഷിക്കു സമ്മാനിച്ചു. ഹരിണാക്ഷി ആ പെട്ടി തുറന്ന് ആഭരണങ്ങൾ എടുത്തു പൊടി തുടയ്ക്കുമ്പോൾ ഒരു കടലാസ്സുകഷണം അതിൽ കിടന്നിരുന്നതു അവിചാരിതമായി അവൾ കണ്ടെത്തി. ഹരിണാക്ഷിക്കു എഴുത്തും വായനയും നല്ലപോലെ അറിയാമായിരുന്നു. ആ കടലാസ്സുകഷണം നോക്കിയപ്പോൾ ആദ്യംതന്നെ കണ്ടതു 'ഹരിണാക്ഷി' എന്ന് അതിൽ ഒരു ഭാഗത്ത് എഴുതിയിരിക്കുന്നതാണ്. അവൾ വളരെ അത്ഭുതത്തോടും ജിജ്ഞാസയോടുംകൂടി അതെടുത്തു വായിച്ചു. പക്ഷേ ഒന്നും മനസ്സിലാക്കുവാൻ സാധിച്ചില്ല. ആരുടെ എഴുത്തെന്നോ, എപ്പോൾ, ആര്, എന്തിന് എഴുതിയെന്നോ മനസ്സിലായില്ല. ഒരു എഴുത്തിന്റെ ഒരു ഭാഗംമാത്രമായിരുന്നു ആ കഷണം. ബാക്കി ഭാഗങ്ങൾ കാണ്മാനുണ്ടായിരുന്നില്ല. എങ്കിലും അതിൽ ഉണ്ടായിരുന്ന വാക്കുകൾകൂട്ടി അത്യാദരം ഭയത്തോടുകൂടി വായിച്ചു. ഏകദേശം ഇപ്രകാരമായിരുന്നു അതിൽ എഴുതിയിരുന്നത്.

"ഗ്രഹങ്ങളുടെ സ്ഥിതിയിൽനിന്ന്
..........................................................
ഹരിണാക്ഷിയെപ്പോലുള്ള ഒരു സൽഗുണവിഗ്രഹ..........................................
വാഹം നാശകരമാകുന്നു..........................
..................അന്യോന്യം കാണാതിരുന്നാൽ
..........................................................
അവർക്കു സാധിക്കുന്ന......................"

ഇത്രയും വായിച്ചു. ബാക്കി ഭാഗങ്ങൾ കാണ്മാനില്ല. എന്തെന്നില്ലാത്ത കലശം ഹരിണാക്ഷിയെ ബാധിച്ചു. ആരോടും ഒന്നും പറയാതെ ആ കടലാസ്സുകഷണം ഒളിച്ചു സൂക്ഷിച്ചുവെച്ചു. കാര്യം മുഴുവൻ മനസ്സിലാകാതെയും, മനസ്സിലാകുന്നതിനു ശ്രമിക്കുന്നത് ആപൽക്കരമെന്നു ശങ്കിച്ചും, തനിക്കു നേരിടുവാൻ പോകുന്ന വല്ല ആപത്തിനേയും കുറിച്ചായിരിക്കണം അതിൽ പ്രസ്താവിച്ചിരിക്കുന്നതെന്നു സംശയിച്ചും മനസ്സമാധാനമില്ലാതെ, തന്റെ മനസ്സിനെത്തന്നെ ഉത്തമസാക്ഷിയായി നിശ്ചയിച്ച് ആരോടും ഒരിക്കലും തന്റെ മനോഗതികൾ ഇന്നവഴിക്കെന്നു പറയാതെ സൗഭാഗ്യവതിയായ ഹരിണാക്ഷി പിതൃഗൃഹത്തിൽ പാർത്തുവന്നു.

## III

കൊല്ലം ഒന്നുകൂടി കഴിഞ്ഞു. പുരന്ദരൻ ഇനിയും മടങ്ങി എത്തീട്ടില്ല. ഹരിണാക്ഷിയുടെ മനസ്സിൽ പുരന്ദരന്റെ സ്വരൂപം ഇപ്പോഴും പുതുതായിത്തന്നെ ഇരിക്കുന്നു. തന്നെ പുരന്ദരൻ മറന്നിട്ടില്ലെന്നും അവൾ അറിഞ്ഞു. മറന്നിരുന്നു എങ്കിൽ ഉടനെ മടങ്ങി എത്തുമായിരുന്നു. മൂന്നാം കൊല്ലം ഇങ്ങിനെ കഴിഞ്ഞു. ധനദാസൻ

കന്യകാസഹിതം 'കാശി'ക്കു പോകുവാൻ തീർച്ചപ്പെടുത്തി. കന്യകയോടുകൂടി 'വാരാണസി'യിൽ എത്തുന്നതിനു ഗുരുവിന്റെ അടുക്കൽനിന്നു് അറിവു കിട്ടിയതു കൊണ്ടാണ് പുറപ്പെട്ടത്. കാശിയിൽ വെച്ചു ഹരിണാക്ഷിയുടെ വിവാഹം നടത്തുവാൻ പോകുന്നു എന്നു കേട്ടുതുടങ്ങി. തന്റെ പുത്രിയായ ഹരിണാക്ഷിക്കു് ഉചിതനായ ഒരു വരനെ കണ്ടുപിടിച്ചിട്ടുണ്ടെന്നും പുണ്യസ്ഥലമായ കാശിയിൽവെച്ചു മകളുടെ വിവാഹം നടത്തുവാൻ പോകുന്നു എന്നും 'ധനദാസൻ'തന്നെ പറഞ്ഞുതുടങ്ങി.

ധനദാസൻ കന്യകയോടുകൂടി സുഖമായി കാശിയിൽ എത്തി. അവിടെ വെച്ചു തന്റെ ഗുരുവായ 'ആനന്ദസ്വാമി' ധനദാസനെ സന്ദർശിച്ചു. ഹരിണാക്ഷിയുടെ വിവാഹദിവസവും മുഹൂർത്തവും തീർച്ചപ്പെടുത്തി. എല്ലാം ശാസ്ത്രവിധികൾ പോലെതന്നെ നടത്തേണമെന്നു നിശ്ചയിച്ചു. പരസ്യമായ ഘോഷങ്ങളും വിളംബരങ്ങളും ഒന്നും ഉണ്ടായിരുന്നില്ല. അടുത്ത ബന്ധുക്കളും കന്യകയുമല്ലാതെ ഈ വിവാഹത്തെക്കുറിച്ചു് ആരും അറിഞ്ഞിരുന്നില്ല. വിവാഹത്തിനു് അവരല്ലാതെ ആരും സന്നിഹിതരായിരുന്നതും ഇല്ല. അവശ്യാവശ്യകങ്ങളായ മതസംബന്ധകർമ്മങ്ങളല്ലാതെ യാതൊരാഘോഷവും കല്യാണത്തിനുണ്ടായിരുന്നില്ല.

വിവാഹദിവസം നേരം സന്ധ്യയായി. രാത്രി ഒമ്പതുമണിക്കായിരുന്നു മുഹൂർത്തം. ആ സമയംവരെ കല്യാണവീട്ടിൽ, പുറമെ ആരുംതന്നെ ഉണ്ടായിരുന്നില്ല. അയൽവക്കക്കാരെക്കൂടി കല്യാണത്തിനു ക്ഷണിച്ചിരുന്നില്ല. വരൻ ആരാണെന്നോ എവിടുന്നു വരുമെന്നോ ധനദാസനല്ലാതെ ആർക്കും അപ്പോഴും അറിവുണ്ടായിരുന്നില്ല. എങ്കിലും ആനന്ദസ്വാമിയിൽ ഭക്തന്മാരായിരുന്ന ഉറച്ചവിശ്വാസത്താൽ. വരാൻ പോകുന്ന വരൻ ഉത്തമകുലജാതനും യോഗ്യനും അനുരൂപനും ആയിരിക്കുമെന്ന് എല്ലാവരും ദൃഢമായി വിശ്വസിച്ചു. ഇത്ര ആയിട്ടും വരന്റെ പേർ പറയാത്തതു് എന്താണെന്നു പലരും സംശയിച്ചു എങ്കിലും ആനന്ദസ്വാമിയെപ്പോലെ ദിവ്യാത്മാക്കളായവരുടെ ഉദ്ദേശങ്ങൾ ദിവ്യങ്ങളും മനുഷ്യബുദ്ധിക്കു് അഗോചരങ്ങളും ആയിരിക്കുമെന്നു സർവ്വരും സമാധാനിച്ചു ദൈവത്തെ പുകഴ്ത്തി. വിവാഹകർമ്മങ്ങൾ നിർവ്വഹിക്കുന്നതിനുവേണ്ടുന്ന പുരോഹിതനേയും മറ്റും ഏർപ്പാടു ചെയ്തു. എല്ലാം ഒരുങ്ങിയപ്പോൾ 'ആനന്ദസ്വാമി' പിൻമാറി അകലെ ഒരു ഒഴിഞ്ഞ മുറിയിൽ പോയി സ്വസ്ഥനായിരുന്നു. ധനദാസൻ പുറത്തു 'വര'നെ കാത്തു നില്ക്കുകയായിരുന്നു. കല്യാണവേഷം ചമഞ്ഞു കന്യയായി ഹരിണാക്ഷി തനിച്ചു് അവളുടെ മുറിയിലും ഇരുന്നു. അവൾ മനസ്സിൽ ഇങ്ങിനെ ആലോചിച്ചു. 'ഇതു് ഒരു അസാധാരണമായ വിവാഹംതന്നെ. എങ്കിലും എനിക്കു പുരുഷനെ കിട്ടുകയില്ലെങ്കിൽ പിന്നെ ആരെ കിട്ടിയാലെന്താണ്. ഞാൻ എന്റെ മനസ്സുകൊണ്ടു വരിച്ചിരിക്കുന്ന ആ പുരുഷനെ എനിക്കു ലഭിക്കയില്ലെന്നു തീർച്ചയായില്ലേ!' ഇതിനിടക്കു ധനദാസൻ അവളുടെ മുറിയിലേക്കു കടന്നുവന്നു, മകളെ വിളിച്ചു. കല്യാണമുറിയിലേക്കു കടക്കുന്നതിനു ഒരു മുമ്പ് അവളുടെ കണ്ണുകൾ രണ്ടും ധനദാസൻ ഒരു കട്ടിയുള്ള തുണികൊണ്ടു വരിഞ്ഞുകെട്ടി. 'ഇതെന്തിനാണച്ഛാ!' എന്നു ചോദിച്ച മകളോടു 'ഗുരുവിന്റെ ഉത്തരവ് ഇങ്ങിനെ ആണ്. ഞാൻ പറയുന്നപോലെ നീ ചെയ്തുകൊൾക. കല്യാണമന്ത്രം ചൊല്ലിത്തരുന്നതു ഭക്തിയോടെ മനസ്സുകൊണ്ടു ചൊല്ലിക്കൊൾക! ഒച്ച പുറത്തു കേൾക്കരുതു്' എന്നുമാത്രം അച്ഛൻ മറുപടി പറഞ്ഞു. അനുസരണയോടെ മൌനം ദീക്ഷിച്ച മകളോടുകൂടി ധനദാസൻ കല്യാണമണ്ഡപത്തിൽ പ്രവേശിച്ചു.

ഹരിണാക്ഷിയുടെ കണ്ണു കെട്ടിയിരുന്നില്ലെങ്കിൽ അവളുടെ ഭർത്താവാകുവാൻ പോകുന്ന ആ പുരുഷന്റെയും കണ്ണു കെട്ടിട്ടുണ്ടായിരുന്നു എന്നു് അവൾ അറിയുമായിരുന്നു. വധൂവരന്മാരും, ആനന്ദസ്വാമി

ത്യം, ഒരു പുരോഹിതനും, ധനദാസനും അല്ലാതെ ആരും അവിടെ ഉണ്ടായിരുന്നില്ല. വധൂവരന്മാരുടെ, കണ്ണുകെട്ടിയിരുന്നതുകൊണ്ട്, വിവാഹമന്ത്രോച്ചാരണത്തിനു ശേഷം അവർ അന്യോന്യം കാണേണ്ടതെന്നുള്ള ശാസ്ത്രനിശ്ചയം അവിടെ അനുഷ്ഠിച്ചില്ല.' ക്രിയകൾശേഷം കഴിഞ്ഞുവായ ആനന്ദസ്വാമി ദമ്പതികളോട് ഇപ്രകാരം പറഞ്ഞു.

"അന്യോന്യം കണ്ടിട്ടില്ലെങ്കിലും നിങ്ങൾ ഭാര്യാഭർത്താക്കന്മാരായി. വിവാഹകാലം അതിക്രമിച്ചതുകൊണ്ടു വധൂവിനുണ്ടാകാവുന്ന ദോഷവും മലിനതയും ഇല്ലായ്മ ചെയ്യുന്നതിനാണ് ഈ ക്രിയ ഇത്രയും ബദ്ധപ്പെട്ടു നടത്തിയത്. നിങ്ങൾ രണ്ടു പേരും ഇനി ഈ ലോകത്തിൽവെച്ചു കണ്ടുമുട്ടുമോ ഇല്ലയോ എന്നു തീർച്ച പറയുവാൻ എന്നാൽ സാദ്ധ്യമല്ല. പക്ഷേ അങ്ങിനെ നിങ്ങൾ ഭാഗ്യവശാൽ കണ്ടുമുട്ടിയാൽ നിങ്ങൾക്ക് അന്യോന്യം ഭാര്യാഭർത്താക്കന്മാരെന്നു തിരിച്ചറിവാൻ ഈ സ്ഥിതിക്ക് സാധിക്കയും ഇല്ല. അതുകൊണ്ട് ഇനി ഒരിക്കൽ അന്യോന്യം അറിയുന്നതിന് ഒരു സൂത്രം ഞാൻ നിങ്ങൾക്ക് ഉപദേശിക്കാം. എന്റെ കയ്യിൽ രണ്ടു മുദ്രമോതിരങ്ങൾ ഉണ്ട്. അവ രണ്ടും നവരത്നഖചിതങ്ങളാകുന്നു. ഓരോ മോതിരത്തിന്റെയും അകത്തു ഭാഗത്തു ഓരോ മയിലിന്റെ രൂപം ഉണ്ട്. ഞാൻ നിങ്ങൾക്കു രണ്ടു പേർക്കും ആ മോതിരങ്ങളിൽ ഓരോന്നു തരാം. ഈ ഭൂമിയിൽ ഇതുപോലെ വേറെ ഒരു മോതിരം ഇല്ല തന്നെ. ഇതുപോലെ ഒരു മോതിരം വേറെ ഉണ്ടാക്കുന്നതിനും ആരാലും സാദ്ധ്യമല്ല. ഇതു രണ്ടും ഞാൻതന്നെ എന്റെ സ്വന്തം കൈകൊണ്ടു പണി തീർത്തതാകുന്നു. ഇതുപോലെ ഒരു മോതിരം നീ ഒരു പുരുഷന്റെ കയ്യിൽ കണ്ടാൽ, ഹേ! വധൂരത്നമേ! ആ പുരുഷൻ നിന്റെ ഭർത്താവാണെന്ന് അറിഞ്ഞുകൊള്ളുക. അതുപോലെതന്നെ ഈ മോതിരം യാതൊരു സ്ത്രീയുടെ കയ്യിൽ കാണുന്നുവോ ആ സ്ത്രീ നിന്റെ ഭാര്യയാണെന്ന്, അല്ലയോ യുവാവേ! നീയും ധരിച്ചുകൊള്ളണം. നിങ്ങൾ രണ്ടു പേരും ഈ മോതിരങ്ങൾ പൊയ്പോകാതെ നല്ലപോലെ സൂക്ഷിക്കണം. ആർക്കും ഒരിക്കലും കൊടുക്കാതെയും, പട്ടിണി കിടന്നു കണ്ണു മിഴിച്ചാൽകൂടി വിറ്റുകളയാതെയും നിങ്ങൾ ഈ അംഗുലീയങ്ങൾ സൂക്ഷിക്കണം. വിശേഷിച്ച് ഇന്നു മുതൽ—ഈ സമയം മുതൽ, ആറുവർഷം പൂർണ്ണമായി തികയുന്ന ആ ശുഭസമയംവരെ നിങ്ങൾ രണ്ടാളും ഈ മോതിരങ്ങൾ ഒരിക്കലും ധരിക്കരുത്. ഇതെന്റെ പ്രത്യേക കല്പനയാണ്. ഒരിക്കലും തെറ്റിക്കരുത്. ഇന്ന് മേടമാസം ആറാം തിയ്യതിയാണ്. സമയം രാത്രി മണി പതിനൊന്ന് ഓർമ്മയിരിക്കട്ടെ. ആറു കൊല്ലം തികയുന്ന ഈ ദിവസം ഈ സമയംവരെ നിങ്ങൾ ഈ മോതിരം ധരിക്കരുത്. ഇതു തെറ്റി നടന്നാൽ വന്നേക്കാവുന്ന ആപത്തുകൾ ഭയങ്കരങ്ങളും അനിവാര്യങ്ങളും നാശകരങ്ങളും ആയിരിക്കും!"

ഇത്രയും പറഞ്ഞ് 'ആനന്ദസ്വാമി' പുറത്തേക്കുപോയി. ധനദാസൻ മകളുടെ കണ്ണു കെട്ടഴിച്ചു. മുറിയിൽ തന്റെ അച്ഛനും ഒരു പുരോഹിതനും അല്ലാതെ ആരും ഉണ്ടായിരുന്നില്ല. അവളെ അറിയാതെ വിവാഹം ചെയ്ത അവളുടെ ഭർത്താവു പോയ്ക്കഴിഞ്ഞിരുന്നു. പരിഭ്രമവും ഭയവും ആശ്ചര്യവും നിറഞ്ഞ ഹൃദയത്തോടെ അവൾ ഏകാകിനിയായി വിവാഹദിവസം രാത്രി പന്ത്രണ്ടു മണിക്കു ശയനമുറിയിൽ പ്രവേശിച്ചു!

## IV.

പുത്രീവിവാഹം കഴിഞ്ഞു ധനദാസനും കുടുംബവും സ്വരാജ്യത്തേക്കു തിരിച്ചു. അതിദീർഘമെന്നു തോന്നിയ നാലു സംവത്സരങ്ങൾ സാവധാനത്തിൽ കഴിഞ്ഞുകൂടി. പുത്രന്റെ വർത്തമാനങ്ങൾ ഒന്നും ഇല്ല. അവൻ വന്നാലും വന്നില്ലെങ്കിലും ഹരിണാക്ഷിക്ക് ഇനി എന്താണ്? അവളുടെ വിവാഹം കഴിഞ്ഞു. അവൾ ആരുടേയോ ഒരാളുടെ ഭാര്യയും ആയി.

ഏഴു സംവത്സരങ്ങളായി വിട്ടു പോയിരിക്കുന്ന തന്റെ ബാല്യത്തിലെ സ്നേഹി

തന്നെ ഓൎത്ത് ഹരിണാക്ഷി അത്യന്തം വ്യസനിച്ചു "എന്നെ മറക്കുവാൻ സാധിയ്ക്കാത്തതുകൊണ്ടാണ് ഇത്രയും കാലം മടങ്ങി വരാതെ പുരുഷൻ അവിടെ താമസിയ്ക്കുന്നത് എന്നു ഞാൻ എങ്ങിനെ വിശ്വസിയ്ക്കും. അദ്ദേഹം ജീവിച്ചിരിയ്ക്കുന്നുവൊ, ഇല്ലയൊ, ആൎക്കറിയാം: ഞാൻ ഇപ്പോൾ മറ്റൊരുത്തന്റെ ഭാൎയ്യയുംകൂടി ആയി. എനിയ്ക്കു ഇനി അദ്ദേഹം വന്നാൽക്കൂടി ഒന്നു കാണുവാൻ സാധിയ്ക്കയില്ല. സാധിച്ചാലും അപ്രകാരം ചെയ്യാനും വയ്യല്ലൊ. എങ്കിലും, എന്റെ മനസ്സേ! നിന്റെ സ്നേഹിതൻ ജീവിച്ചിരിയ്ക്കുന്നു എന്നു വിശ്വസിയ്ക്കയും അദ്ദേഹത്തിന്ന് ആയുരാരോഗ്യഭാഗ്യങ്ങളുണ്ടാകുന്നതിന്നു സൎവ്വേശ്വരനെ പ്രാൎത്ഥിയ്ക്കയും ചെയ്യു". ഏവം വിധങ്ങളായ ആലോചനകളോടുകൂടി ഹരിണാക്ഷി കാലം കഴിച്ചുകൂട്ടിവന്നു.

ഇക്കാലത്തു ധനദാസൻ വയസ്സനും, രോഗക്കാരനും ആയി. അദ്ദേഹത്തിന്റെ രോഗം ക്രമേണ വൎദ്ധിച്ച് ഒടുവിൽ കാലഗതിക്കിരയായ്പ്പെടുകയും ചെയ്തു. പതിവ്രതയായിരുന്ന ഹരിണാക്ഷിയുടെ അമ്മ ഭൎത്താവിന്റെ ചിതയിൽ ചാടി മരിച്ചു. അതുമുതൽ സഹായകൻ ആരും ഇല്ലാതിരുന്ന ഹരിണാക്ഷി ഏകാകിനിയായിത്തീൎന്നു. തന്നെ തനിച്ചു വിട്ടുംകൊണ്ട് ഇഹലോകം വെടിയുന്നതിനെ കരുതുംകൊണ്ട് ഹരിണാക്ഷി അമ്മയോടപേക്ഷിച്ചപ്പോൾ അവർ ഇങ്ങിനെ ഉത്തരം പറഞ്ഞു. നിനക്കു "വ്യസനിപ്പാൻ അവകാശം വഴിയില്ല. ഏതുവിധത്തിലായാലും ആരെയായാലും നിന്റെ വിവാഹം കഴിഞ്ഞിരിയ്ക്കുന്നു. നിശ്ചിതകാലം കഴിഞ്ഞാൽ നിന്റെ ഭൎത്താവുമായി സുഖിച്ചിരിയ്ക്കുന്നതിന്നു ദൈവം നിനക്കു സംഗതിവരുത്തും. പിന്നെ നീ ഒരു ചെറിയ കുട്ടിയല്ലല്ലൊ. വിശേഷിച്ചു നിന്റെ അച്ഛൻ അനാവധി ദ്രവ്യം സമ്പാദിച്ചിട്ടുണ്ട്. നിനക്കു സുഖമായി കാലക്ഷേപം കഴിക്കാം. അതിനെല്ലാം അച്ഛൻ വഴിവെച്ചിട്ടുണ്ട്. ഭൎത്താവൊന്നിച്ചു മരിയ്ക്കുന്നത് എന്റെ ധൎമ്മമാണ്. നിനക്കെല്ലാം ശുഭമായി ഭവിയ്ക്കും."

കഷ്ടം! ഹരിണാക്ഷിയുടെ അമ്മയുടെ വിശ്വാസങ്ങൾ മുഴുവൻ ശരിയായിരുന്നില്ല. ധനദാസന്റെ മരണശേഷം അടിയന്തരങ്ങൾ നടത്തിയപ്പോഴാണ് അദ്ദേഹത്തിന്നു വളരെ കടമുണ്ടായിരുന്ന കാൎയ്യം പുറത്തുവന്നത്. വസ്തുവഹകളെല്ലാം കടക്കാർ കൈക്കേറി. ഹരിണാക്ഷിയ്ക്കു അവരുടെ വീടും, വീട്ടുസാമാനങ്ങളും, അവരുടെ ദേഹത്തിൽ ഉണ്ടായിരുന്ന ആഭരണങ്ങളും മാത്രം ലഭിച്ചു. യോഗ്യന്മാരും കാൎയ്യസ്ഥന്മാരും ആയ പലരുടേയും സ്ഥിതി ഇപ്രകാരമാകുന്നു. ജീവിച്ചിരിയ്ക്കുന്ന കാലത്തൊക്കെയും അവർ പ്രഭുക്കന്മാരെപ്പോലെ കഴിയും, പുറം ഇടപ്പെടുത്തിരക്കി ആളുകളെ ഭ്രമിപ്പിക്കും. അവരുടെ മരണശേഷം മാത്രമേ ചെമ്പു പുറത്താകയുള്ളൂ. കുടുംബങ്ങൾ കഷ്ടപ്പെടുകയും ചെയ്യും! വളരെ കാലമായി ധനദാസന്റെ കച്ചവടത്തിന്ന് അഭിവൃദ്ധി ഉണ്ടായിരുന്നില്ല. കടവും വൎദ്ധിച്ചുകൊണ്ടിരുന്നു. പക്ഷെ ധനദാസൻ ആ വൎത്തമാനം ആരേയും അറിയിച്ചിരുന്നില്ല. കാലംകൊണ്ട് എല്ലാം ശരിപ്പെടുത്താമെന്ന് അദ്ദേഹം പൂൎണ്ണമായി വിശ്വസിച്ചു. ഒടുവിൽ ആശ നശിച്ചു. ആധിയും വ്യാധിയും ഒരുപോലെ വൎദ്ധിച്ചു. മരണശേഷം എല്ലാം കടക്കാർ പങ്കുവെച്ചെടുക്കുകയും ചെയ്തു.

കടക്കാർ ഓരോരുത്തരായി പിന്നെയും വന്നു തുടങ്ങി. ഹരിണാക്ഷിയെ കടക്കാർ നിൎദ്ദാക്ഷിണ്യം പിടികൂടി. ഒടുവിൽ അവൾക്കു വീടുകൂടി വിടേണ്ടിവന്നു. വീട്ടുസാമാനങ്ങളും ആഭരണങ്ങളുംകൂടി പണയത്തിലായി. ദരിദ്രയായി, അനാഥസ്ഥിതിയിൽ ഹരിണാക്ഷി അലഞ്ഞു നടക്കേണ്ടിവന്നു. അച്ഛന്റെ പേരിന്നു കളങ്കം തട്ടരുതെന്നു വിചാരിച്ചാണ് ഹരിണാക്ഷി ഇത്രയെല്ലാം കഷ്ടപ്പാടുകൾ സഹിച്ചത്. പട്ടണത്തിന്നു പുറത്തു ഒരു ചെറിയ കുടിലിൽ ഹരിണാക്ഷിയും ദാരിദ്ര്യവും താമസം തുടങ്ങി. ആനന്ദസ്വാമിയുടെ ഉപദേശമല്ലാതെ മറ്റു യാതൊന്നും സഹായമില്ലെന്നു വിചാരിച്ച് ആ സാധുസ്ത്രീ ദിവസം കഴിച്ചുകൂട്ടി. എന്നാൽ ആനന്ദസ്വാമിയാകട്ടെ തീൎത്ഥ

രാജാ—ഹരിണാക്ഷി! നീ എന്റെ ഭാൎയ്യയാകുന്നു. നിന്നെ സ്വീകരിക്കുന്നതിന്നു മുമ്പ് എനിക്കു നിന്നോടു ചില ചോദ്യങ്ങൾ ചോദിപ്പാനുണ്ട്. നീ ഭയമുപേക്ഷിച്ച് അവയ്ക്കെല്ലാം ഉത്തരം പറയണം. നീ വാടകകൂടി കൊടുക്കാതെ എന്തു സംബന്ധത്തിന്മേലാണ് പുരന്ദരന്റെ വീട്ടിൽ താമസിക്കുന്നത്? നിന്റെ ഇഷ്ടയായ ശ്യാമള എന്തിനാണ് എപ്പോഴും പുരന്ദരന്റെ വീട്ടിൽ പോയ്ക്കൊണ്ടിരിക്കുന്നത്.

ഹരിണാക്ഷി ലജ്ജിച്ചു മുഖം താഴ്ത്തി. ഉണങ്ങിയ പനിനീരലർപോലെ അവളുടെ മുഖം വിളറി. അധോമുഖിയായി ഉത്തരം പറയുന്നതിന്നു ശക്തിയില്ലാതെ കുറെ നേരം നിശ്ചേഷ്ടയായി നിന്നു. "ഇദ്ദേഹത്തിന്നു അറിവാൻ പാടില്ലാത്തത് ഒന്നും ഇല്ലല്ലോ ദൈവമേ" എന്ന് അവൾ മനസ്സിൽ ആലോചിച്ചു.

രാജാ—ഇതിലും ഗൌരവമേറിയ സംഗതി ഇനിയും ഉണ്ട്. ചോദിക്കാം. വിവാഹം കഴിഞ്ഞ യൌവനയുക്തയായ നീ എങ്ങിനെ ആണ്, എന്തിനാണ്, പുരന്ദരനിൽനിന്നു വളരെ വിലപിടിച്ച രത്നമാല സമ്മാനമായി സ്വീകരിച്ചത്.

ഇത്തവണ ഹരിണാക്ഷിക്കു ശ്വാസം നേരെ വീണു. അവൾ തല ഉയൎത്തി ധൈൎയ്യം അവലംബിച്ച് ഇപ്രകാരം മറുവടി പറഞ്ഞു.

ഹരി—തിരുമേനി സൎവ്വജ്ഞാനിയല്ലെന്നു അടിയനു ഇപ്പോൾ ബോദ്ധ്യമായി. അടിയൻ മാല സ്വീകരിക്കാതെ തിരിച്ചയക്കുകയാണ് ചെയ്തതു.

രാജാ—അങ്ങിനെ അല്ല. നീ അത് എനിക്കു വില്ക്കുകയാണുണ്ടായത്. ഇതാണ് ആ മാല. അല്ലേ! സൂക്ഷിച്ചു നോക്കൂ!

ഹരി—(പരിഭ്രമത്തോടും ഭയത്തോടുംകൂടി) തിരുമേനീ! അടിയനാണോ ഈ മാല തിരുമേനിക്കു വിറ്റതു?

രാജാ—അല്ല. നിന്റെ ദാസിയും, ദൂതിയും ആയ ഭാമലയാണ് വിറ്റത്. ഞാൻ അവൾക്ക് ആളെ അയക്കട്ടെ?

ഹരി—(തന്നെ വളരെ സഹായിച്ച ഭാമലയെ കുറ്റപ്പെടുത്തുന്നതു പാപമെന്നു കരുതിക്കൊണ്ട്) വേണ്ട. അടിയൻ കുറ്റം സമ്മതിക്കുന്നു. അടിയന്റെ ആവശ്യവും ഉപദേശവുംപ്രകാരമാണ് അവൾ ആ മാല വിറ്റത്. അടിയൻ കുറ്റക്കാരത്തിതന്നെ.

ഈ ഉത്തരം കേട്ടു രാജാവ് വളരെ അത്ഭുതപ്പെട്ടു.

രാജാ—സ്ത്രീകളുടെ മനോഗതികൾ അറിയുന്നതിന്നു വളരെ പ്രയാസംതന്നെ. വിവാഹം കഴിഞ്ഞ നീ എങ്ങിനെയാണ് ആ സമ്മാനം സ്വീകരിച്ചത്. ഇനിയും ആ ചോദ്യത്തിന്നു നീ ഉത്തരം പറഞ്ഞിട്ടില്ല.

ഹരി—ഇദ്ദേഹത്തിന് എന്റെ നേരെ തോന്നിയിരുന്ന അകൈതവവും അഗാധവും ആയ പുത്രാനുരാഗത്തിന്റെ ഒരു ചെറിയ സൂചകമായി ഞാൻ ആ ദാനം മനസ്സോടെ സ്വീകരിച്ചു

രാജാവിന്റെ അത്ഭുതം പതിന്മടങ്ങു വൎദ്ധിച്ചു.

രാജാ—എന്താ നീ പറഞ്ഞതു? എന്തുമാതിരി അനുരാഗത്തെപ്പറ്റിയാണ് നീ ബോധിപ്പിക്കുന്നത്?

ഹരി—അല്ലയോ മഹാരാജാവേ! അടിയൻ നികൃഷ്ടയും നീചയും ആയ ഒരു സ്ത്രീയാകുന്നു. അടിയൻ തിരുമേനിയുടെ ഭാൎയ്യയാകുന്നതിന് അൎഹതയില്ല. അടിയൻ എന്നും അവിടത്തെ ദാസിയും അടിമയും ആകുന്നു. വിടകൊള്ളുന്നതിന് അടിയനെ ദയവായി അനുവദിക്കണം. തിരുമേനി അടിയനെ വിവാഹം ചെയ്ത കാൎയ്യം മറന്നുകളയണം. അങ്ങിനെ ഒരു സംഭവം ഉണ്ടായിട്ടില്ലെന്നു തിരുമേനി എല്ലാ വിധത്തിലും മനസ്സിനെ സമാധാനപ്പെടുത്തണം'.

ഹരിണാക്ഷി രാജാവിനെ തൊഴുതു രാജസന്നിധിയിൽനിന്നു പോക

വാൻ ആരംഭിച്ചു. അതു കണ്ടു, രാജാവിന്റെ, അതുവരെ വിവിധവികാരങ്ങളാൽ വികൃതമായിരുന്ന, മുഖം ഒരു ഇളം പുഞ്ചിരിയാൽ പരിശോഭിതമായി. സഹിക്കവയ്യാതെ രാജാവു പൊട്ടിച്ചിരിച്ചു. ചിരികേട്ട ഹരിണാക്ഷി പിന്തിരിഞ്ഞു നോക്കി. അപ്പോൾ രാജാവ് അവളെ നോക്കി മന്ദസ്മിതത്തിൽ സ്നേഹഭാവത്തോടെ ഇപ്രകാരം പറഞ്ഞു.

രാജാവു—ഹരിണാക്ഷി! ഭവതി എന്നെ നിശ്ശേഷമായും തോല്പിച്ചിരിക്കുന്നു. നാം ഇരുവരും നമ്മുടെ ബുദ്ധിസാമർത്ഥ്യത്തെ അന്യോന്യം പരീക്ഷിച്ചു. നീ എന്നെ തോല്പിക്കുകയും ചെയ്തു. ഇങ്ങോട്ടു നോക്കു. പോകുവാൻ വരട്ടെ. ക്ഷമിക്കു. നീ കഠിനയും നീചയും നികൃഷ്ടയും അല്ല. ഞാൻ നിന്റെ ശത്രുവും അല്ല. ഹരിണാക്ഷി! പോകുവാൻ വരട്ടെ.

ഹരിണാക്ഷി—മഹാരാജാവേ! അങ്ങിനെ ആണെങ്കിൽ ഈ ചെപ്പടിക്കളികളുടെ അർത്ഥമെന്തെന്നു തിരുമേനിയുടെ അടിമയായ അടിയനു വെളിപ്പെടുത്തിത്തരുവാനപേക്ഷിക്കുന്നു. അടിയൻ ഒരു സാധു സ്ത്രീ ആകുന്നു. ധീരനായ ഒരു രാജപുംഗവൻ അദ്ദേഹത്തിന്റെ അടിമയായ ഒരു സാധുസ്ത്രീയുടെ ബുദ്ധിഹീനതയും പരിശ്രമവും കണ്ട് ആനന്ദിക്കുവാൻ ഇഷ്ടപ്പെടുന്നവെന്ന് അടിയൻ വിശ്വസിക്കേണമോ?

രാജാവ്—എന്നെപ്പോലുള്ള ചില രാജാക്കന്മാർക്ക് ഇപ്രകാരമുള്ള മായാപ്രയോഗങ്ങൾ ചില അവസരങ്ങളിൽ സുഖപ്രദങ്ങളും ഉപകാരപ്രദങ്ങളും ആയിരിക്കും. അതു പോകട്ടെ. വേറെ ഒന്നു ചോദിക്കട്ടെ. ഏകദേശം ആറു സംവത്സരങ്ങൾക്കു മുമ്പു നീ നിന്റെ ആഭരണപ്പെട്ടിയിൽ ഒരു കടലാസ്സു കഷ്ണം കണ്ടില്ലേ. അതു ഇപ്പോഴും നീ സൂക്ഷിച്ചുവെച്ചിട്ടുണ്ടോ.

ഹരിണാക്ഷി—മഹാരാജാവേ! അങ്ങുന്ന് സർവ്വജ്ഞനാണു തന്നെ. എന്റെ പക്കൽ ആ കടലാസ്സ് ഇപ്പോഴും ഉണ്ട്.

രാജാവ്—ശരി. വളരെ നന്നായി. പല്ലക്ക് പടിക്കൽ തയ്യാറുണ്ട്. വീട്ടിൽപോയി ആ കടലാസ്സും മോതിരവും എടുത്തുകൊണ്ടു വരിക. അതിനുശേഷം ഞാൻ എല്ലാം വിശദമാക്കിത്തരാം.

## IX

ഹരിണാക്ഷി രാജശാസനം അനുസരിച്ചു പല്ലക്കിൽ കയറി സ്വഗൃഹത്തിലെത്തി. അവൾ ഭദ്രമായി സൂക്ഷിച്ചിരുന്ന അംഗുലീയവും കടലാസ്സു തുണ്ടും ചെപ്പിലിട്ടെടുത്തു. സമയം കളയാതെ ഇതിന്റെ എല്ലാം അന്തരമായ അർത്ഥം എന്താണെന്നറിയുന്നതിനുള്ള ഉൽക്കണ്ഠയോടെ ഹരിണാക്ഷി തിരിച്ചു രാജഗൃഹത്തിൽ എത്തി. ആ കടലാസ്സു കഷ്ണം അവൾ സവിനയം രാജഹസ്തത്തിൽ അർപ്പിച്ചു. രാജാവു ആ കടലാസ്സു വളരെ സൂക്ഷ്മതയോടെ പരിശോധിച്ചു. അതിനുശേഷം വേറെ ഒരു കഷ്ണം കടലാസ്സോടുകൂടി ആദ്യത്തെതുണ്ടു ഹരിണാക്ഷിക്കു രാജാവു തിരിച്ചുകൊടുത്തു. രണ്ടു കഷ്ണങ്ങളും കൂട്ടിച്ചേർത്തു വെച്ചു വായിക്കുന്നതിന് അദ്ദേഹം അവളോട് ആവശ്യപ്പെട്ടു. അപ്രകാരം ചെയ്തപ്പോൾ രണ്ടും വളരെ ചേർന്നു കാണപ്പെട്ടു. ഭയത്തോടും അത്ഭുതത്തോടുംകൂടി അവൾ ഇപ്രകാരം വായിച്ചു.

('ഗ്രഹങ്ങളുടെ സ്ഥിതിയിൽനിന്നു) നിങ്ങളുടെ ആലോചനകൾ ആപൽക്കരങ്ങൾ എന്നു ഞാൻ അറിയുന്നു. (ഹരിണാക്ഷിയെപോലുള്ള ഒരു സുന്ദരവിഗ്രഹ)ത്തെ അധികകാലത്തേയ്ക്കു ഒരു വിധവയാക്കുന്നതു നന്നല്ല. അവളുടെ വി(വാഹം നാശകരമാകുന്നു). ഗ്രഹസ്ഥിതികൊണ്ട് അവൾ നന്നെ ചെറുപ്പത്തിൽതന്നെ ഒരു വിധവയാകും. എങ്കിലും രണ്ടുകൊല്ലത്തേയ്ക്കു ഭർത്താക്കന്മാർ (അന്യോന്യം കാണാതിരുന്നാൽ) ഈ കഷ്ടത്തിൽനിന്ന് ഒഴിയുന്നതിന് (അവൾ സാധിക്കുന്ന) ഒരു വഴി ഞാൻ ഉപദേശിക്കാം'.

ഹരിണാക്ഷി വായന നിർത്തിയപ്പോൾ രാജാവ് അവളോട് 'ഈ കടലാസ്സു നി

രാജാ — ഇതാ പതിനൊന്നു മണി അടിച്ചു. നിന്റെ ഭർത്താവ് ഇവിടെ എത്തിയിരിക്കുന്നു. അവനെ കാണാനുള്ള മുഹൂർത്തം സമീപിച്ചിരിക്കുന്നു. ഇതിലെ അകത്തു പ്രവേശിച്ചാലും.

ഇതിനിടയ്ക്കു ഹരിണാക്ഷി നിന്നിരുന്ന വിശാലമായ മുറിയുടെ പിൻവശത്തുള്ള ഒരു വാതൽ തുറക്കപ്പെട്ടു. വിശേഷമായി അലങ്കരിച്ചിരുന്ന ആ മുറിയിൽ കോമളനായ ഒരു യുവാവ് നിന്നിരുന്നു. "ഹരിണാക്ഷി! ഇതാ നിന്റെ ഭർത്താവ്. സാദരം വരിച്ചാലും" എന്ന് അടുത്തുനിന്നിരുന്ന രാജാവു ഹരിണാക്ഷിയോടു പറഞ്ഞു.

ഹരിണാക്ഷി തല ഉയർത്തിനോക്കി. ഹാ! അവൾ ആരെ ആണ് കണ്ടത്! എന്ത്! സ്വപ്നം കാണുകയായിരിക്കുമോ! ബാല്യത്തിൽ താനൊന്നിച്ചു കളിച്ചുവളർന്നവനും, താൻ നിമിത്തം നാടുവിട്ടുപോയവനും, താൻ ഹൃദയത്തിൽ കുടിവെച്ചിട്ടുള്ളവനും ആയ ആ പുരന്ദരനെ അല്ലേ അവൾ മുമ്പിൽ കാണുന്നത്. അതേ! അല്ലാതെ ആരെയാണ്! ഹരിണാക്ഷിയെപ്പോലെതന്നെ പുരന്ദരനും സന്തോഷസാഗരത്തിൽ നിമഗ്നനായി. ഇതെല്ലാം എന്തോ മായയായിരിക്കണമെന്നു സംശയിച്ചു നിന്നുപോയി. അന്യോന്യം നോക്കുന്നതിനോ സംസാരിക്കുന്നതിനോ അവർക്കു ശക്തിയുണ്ടായില്ല. അങ്ങിനെ കുറച്ചുനേരം ഒന്നു പേതം നിന്നു.

രാജാ — പുരന്ദരാ! ഹരിണാക്ഷി നിന്റെ ഹൃദയപൂർവ്വമുള്ള സൽപ്രേമത്തിനും ബഹുമാനത്തിനും സർവ്വഥാ അർഹയാണ്. ഈ കാലത്തിനിടയ്ക്കുണ്ടായ ഉഗ്ര കഷ്ടതകൾക്കിടയ്ക്കായിരിക്കിലും അവൾക്കു നിന്റെ പേരിലുള്ള സ്നേഹം അല്പമെങ്കിലും കുറഞ്ഞിട്ടില്ല. അവളുടെ സകല നടവടികളും സൂക്ഷ്മമായി അന്വേഷിച്ചറിഞ്ഞിട്ടുള്ള എനിക്കു്, അവളുടെ മനസ്സിൽ നിനക്കല്ലാതെ ഇതുവരെ യാതൊരാൾക്കും അല്പനേരത്തേക്കുപോലും സ്ഥലം കിട്ടീട്ടില്ലെന്നു സധൈര്യം പറയാം. നിന്റെ ആവശ്യപ്രകാരം ഞാൻ അനാവശ്യമായി കുറെയധികം അവളെ പരീക്ഷിച്ചു ബുദ്ധിമുട്ടിച്ചു. രാജപദവിയാകട്ടെ, അളവറ്റ ദ്രവ്യസമൃദ്ധിയാകട്ടെ അവളെ ആകർഷിച്ചില്ല. അവൾ എന്റെ ഭാര്യയാണെന്നും അവളിൽ എനിക്കു മോഹമുണ്ടെന്നും ഞാൻ അവളോടു തുറന്നുപറഞ്ഞു. ഞാൻ പറഞ്ഞ അപവാദത്തിൽ അവൾക്കു നീരസം തോന്നി. സ്ത്രീകൾക്കു സഹജമായ താഴ്മയോടുകൂടി ക്ഷമായാചനം ചെയ്തുകൊണ്ടു അവളെ ദയയോടെ അംഗീകരിക്കണമെന്ന് എന്റെ പാദങ്ങളിൽ വീണ് അപേക്ഷിച്ചു കരഞ്ഞില്ല. അങ്ങിനെ അവൾ ചെയ്തിരുന്നെങ്കിൽ നിന്നെ അവൾ മറന്നിരിക്കുന്നു എന്നും നിന്നിൽ അവൾക്കു് ഗാഢപ്രേമമുണ്ടായിരുന്നില്ലെന്നും എനിക്കു ശങ്കിക്കാമായിരുന്നു. "ഞാൻ നീചയും കുലടയും ആകുന്നു. രാജമഹിഷി ആകുന്നതിന്ന് അർഹയല്ല. എന്നെ ഉപേക്ഷിച്ചേക്കൂ." "എന്നാണ് അവൾ എന്നോടു സമാധാനം പറഞ്ഞത്. ഹരിണാക്ഷി! നിന്നെ ഞാൻ ഭക്തിസ്നേഹബഹുമാനങ്ങളോടുകൂടി അഭിനന്ദിക്കുന്നു. അമലയെ ദോഷപ്പെടുത്തുവാൻ കഴികയില്ലെന്നു വിചാരിച്ചു ആ ഇല്ലാത്ത കുറ്റം കൂടി സ്വീകരിച്ചു നിന്റെ വിശാലമനസ്കതയെ ഞാൻ നമസ്കരിക്കുന്നു. അനുരാഗത്താൽ ബന്ധിക്കപ്പെടാത്ത വിവാഹത്തെക്കാൾ അധികം നല്ലതു കഷ്ടതയും ദാരിദ്ര്യവും ആണെന്ന് ഉറപ്പായി ധരിച്ചിരിക്കുന്ന നിന്റെ നിഷ്കളങ്കമായ ഗാഢപ്രേമത്തെ ഞാൻ അഭിനന്ദിക്കുന്നു. എന്റെ പൊന്നുകുട്ടീ! നിനക്കും നിന്റെ ഭർത്താവിനും ആയുരാരോഗ്യസമ്പൽസമൃദ്ധിയുണ്ടാകുന്നതിന്നു സർവ്വേശ്വരൻ കടാക്ഷിക്കുമാറാകട്ടെ."

ലങ്കാരാജ്യത്തു കച്ചവടത്തിൽ താമസിച്ചിരുന്ന പുരന്ദരൻ കാശിയിൽ എത്തി. തന്നെ വിവാഹം ചെയ്തതെങ്ങിനെ ആണെന്നും ആ വർത്തമാനം ഇത്ര ഗോപ്യമായി സൂക്ഷിച്ചതെങ്ങിനെയെന്നും അടക്കി

യ ആ മഹാപുരുഷന്റെ നാമധേയത്തിന് സ്വർഗ്ഗവാസികളായ ദേവന്മാരുടെ യശസ്സിനെക്കൂടെ മലിനമാക്കിത്തീർക്കാനുള്ള ശക്തി ഉണ്ടായി. ഈ മഹാപുരുഷന് പറച്ചിയുടെ സമ്പർക്കംകൊണ്ടുണ്ടായ മാലിന്യം നീക്കാൻവേണ്ടി അയാൾക്കു ശ്രുതസ്സിയുടെ മുലകുടിച്ചു വളർന്നു വന്നതാണെന്നു ആക്കിത്തീർക്കാൻ കാശ്മീരകവികൾ വളരെ പണിപ്പെട്ടിട്ടുണ്ടെങ്കിലും അയാൾ തന്റെ പോറ്റമ്മയായ പറച്ചിയെ പെറ്റമ്മയെപ്പോലെയുള്ള ഭക്തിബഹുമാനങ്ങളോടുകൂടി ആദരിച്ചുവരികയും അവളുടെ പേരിനോടു ഒന്നു താനും ധരിക്കുകയും ചെയ്തു. തന്നെ പോറ്റി വളർത്തിയ പറച്ചിയുടെമേൽ ആയാൾക്കുണ്ടായ സ്നേഹാതിശയം നിമിത്തം മഹാത്മാക്കളുമായി പരിചയിക്കാൻ സംഗതി വന്നപ്പോൾ താൻ സുയ്യ എന്ന പറച്ചിയുടെ മകനാണെന്നു പറവാൻ അയാൾക്കു് ലേശം കുണ്ഠിതം ഉണ്ടായില്ല. നീചനായ പറയനും നിന്ദ്യനല്ലെന്നുള്ള സംഗതിക്കു് 'സുയ്യൻ' ഒരു ഉത്തമ ഉദാഹരണമാണ്. ഈശ്വരഭക്തികൊണ്ടും ത്യാഗശക്തികൊണ്ടും പറയനും ദേവതുല്യനായിത്തീരാമെന്ന് കാശ്മീരചരിത്രത്തിൽനിന്നു നമുക്ക് ഗ്രഹിപ്പാൻ കഴിയുന്നു. മദ്രാസിൽ വെച്ച് അത്യുത്തമനായ നന്ദൻ പറയകുലത്തിൽ ജനിച്ചവനാണല്ലോ? നിഷാദനായ ഗുഹൻ ജഗദീശ്വരനായ ശ്രീരാമചന്ദ്രന്റെ ഇഷ്ടവയസ്യനായിരുന്നില്ലേ? ചണ്ഡാളൻ ഒരിക്കലും നിന്ദ്യനല്ല. ഭാവശുദ്ധിയാലുള്ള ത്യാഗബലത്തിന്റേയും മഹത്തായ തേജസ്സ് ആരുടെ ഹൃദയത്തിൽ പ്രകാശിക്കുന്നുവോ അവന് ബ്രാഹ്മണ്യത്തിനെക്കൂടി മലിനമാക്കിത്തീർക്കാൻ കഴിയുന്നതാണെന്നു നാം എല്ലാവരും നല്ലവണ്ണം ഗ്രഹിക്കേണ്ടതാണ്. മനുഷ്യരുടെ ജാതിവിഭാഗങ്ങളെ തിരിച്ചറിയാനുള്ള ഉരകല്ല് കർമ്മം ഒന്നു മാത്രമാണ്. പൂണൂൽ ധരിച്ചവരെല്ലാം ബ്രാഹ്മണരാവുന്നതല്ല. 'നയോനിർന്നാപി സംസ്കാരോ നശ്രുതം നചസന്തതിഃ കാരണാനിദ്വിജത്വസ്യ വൃത്തമേവതുകാരണം' എന്നാണ് ഋഷീശ്വരന്മാർ പറയുന്നത്.

പറച്ചിയുടെ പോറ്റുമകനായ 'സുയ്യ'ന്നു ചെറുപ്പത്തിൽ ഉയർന്ന തരത്തിലുള്ള വിദ്യാഭ്യാസമൊന്നും ലഭിക്കുവാൻ കഴിഞ്ഞില്ല. സാധാരണമായ വിദ്യാഭ്യാസം ചെയ്തതിന്റെശേഷം അവൻ ഒരു ബ്രാഹ്മണന്റെ കുട്ടികളെ പഠിപ്പിക്കുന്ന ജോലിയിൽ ഏർപ്പെട്ടു. അവൻ പറച്ചിയുടെ പുത്രനായിരുന്നു എങ്കിലും ബ്രഹ്മസ്നാനാദിനിയമങ്ങൾ ആചരിച്ച് ആത്മശുദ്ധിവരുത്താൻ അവൻ കഴിയുന്ന യത്നമെല്ലാം ചെയ്തു. പരോപകാരിയും ആത്മത്യാഗിയും സ്വദേശസ്നേഹത്തിനു വേണ്ടി തന്റെ മനസ്സും പ്രാണനും ദേഹവും ഒരുപോലെ അർപ്പണം ചെയ്തവനും ആയ സുയ്യൻ കാശ്മീരപണ്ഡിതന്മാരുടെ ആദരവും പ്രീതിക്കു പാത്രമായിത്തീർന്നു. പിന്നെ ക്രമത്തിൽ അവന്റെ സ്വദേശഭക്തിയും സ്വദേശസ്നേഹവും വർദ്ധിച്ചുവന്നപ്പോൾ സുയ്യന്റെ നാമധേയം പരക്കെയുള്ള ജനങ്ങൾക്കു സ്തുതിവിഷയമായി ഭവിച്ചു. കർമ്മകുശലനായ സുയ്യന്റെ ബുദ്ധിമാഹാത്മ്യത്തെ കുറിച്ച് രാജസദസ്സിൽ കേൾപ്പാനിടയായി. പിന്നെ പണ്ഡിതന്മാരുടെ സഹായത്താൽ അവന് രാജസദസ്സിൽ ഒരു സ്ഥാനവും കിട്ടി. രാജസദസ്സിലുള്ള പണ്ഡിതന്മാർ അവന്റെ ബുദ്ധികൂർമ്മതയും സ്വാത്മത്യാഗവും സ്വദേശഭക്തിയും കണ്ടു മോഹിതന്മാരായി സുയ്യന്റെ നാലു ഭാഗവുംകൂടി അവന്റെ മുഖത്തിൽനിന്നു പുറപ്പെടുന്ന ജ്ഞാനഗർഭങ്ങളായ വാക്യങ്ങളെ ശ്രദ്ധവെച്ച് കേൾക്കാൻ തുടങ്ങി

സുയ്യൻ കാശ്മീരത്തിലുള്ള സകല പ്രദേശങ്ങളിലും സഞ്ചരിക്കുകയും അവിടെയുള്ള ജനങ്ങളുടെ സ്ഥിതിയെപ്പറ്റി സൂക്ഷ്മമായ അറിവു സമ്പാദിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അവൻ പല പ്രാവശ്യം നടന്നു കാണാത്തതായ ഗ്രാമങ്ങളോ, നദികളോ, തടാകങ്ങളോ, തീർത്ഥസ്ഥലങ്ങളോ, വയലുകളോ കാശ്മീരദേശത്തിൽ ഉണ്ടായിരുന്നില്ല. സുയ്യനോളം ദേശസഞ്ചാരത്തെപ്പറ്റി ചരിത്രകാരന്മാർ ഒന്നും പ്രസ്താവിച്ചു കാണുന്നില്ല.

ചെറുപ്പത്തിൽ അവന്തിവർമ്മരാജാവിന്റെ

സദസ്സിൽ കാശ്മീരരാജ്യത്തിന്റെ കഷ്ടസ്ഥിതിയെപ്പററി ആലോചന ചെയ്തപ്പോൾ ദുർഭിക്ഷത്തിന്റെ മൂലകാരണം ജലപ്രവാഹം ആണെന്നു തീർച്ചപ്പെടുത്തി. വെള്ളപ്പൊക്കത്തെ ഇല്ലാതെ ചെയ്തു കാശ്മീരരാജ്യം സസ്യസമൃദ്ധിയുള്ളതാക്കി തീർക്കുവാനുള്ള ഉപായത്തെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ സുയ്യൻ പറഞ്ഞു. 'വെള്ളപ്പൊക്കത്തെ നിർത്തൽ ചെയ്യുവാനുള്ള ഉപായം എനിക്കു അറിയാം. പക്ഷെ ഞാൻ പരമദരിദ്രനാണ്. ദരിദ്രന് ഈ കാര്യം സാധിപ്പാൻ കഴിയുന്നതല്ല' സുയ്യന് ഭ്രാന്താണെന്നു പറഞ്ഞ് സഭ്യന്മാർ അവനെ പരിഹസിച്ചു. എങ്കിലും സുയ്യൻ അവരുടെ പരിഹാസത്തെ ഗണ്യമാക്കാതെ ദിവസംപ്രതി പല പ്രാവശ്യം മേൽപറഞ്ഞ വാക്കുകളെ അവരുടെ സമക്ഷത്തിൽ പറഞ്ഞു.

വല്ല വിധത്തിലും തന്റെ ഉദ്ദേശം മഹാരാജാവിനെ തിരുമനസ്സറിയിക്കണമെന്ന് വിചാരിച്ചാണ് സുയ്യൻ മേൽപറഞ്ഞ വാക്കുകളെ ദിവസേന സഭയിൽവെച്ചു ഉരുക്കഴിച്ചിരുന്നത്. എന്നിച്ചുരം സാരേശ ശക്തതരം ആയ സുയ്യന്റെ വാക്കുകൾ ദൈവാനുഗ്രഹത്താൽ മഹാരാജാവു കേൾക്കാനിടയായി. അദ്ദേഹം സുയ്യനെ വിളിപ്പിച്ചു വരുത്തി. 'ജലപ്രവാഹത്തെപ്പററി നിയെന്താണ് പറയുന്ന'തെന്നു അവനോടു ചോദിച്ചു. തന്റെ ജീവിതോദ്ദേശ്യം ഫലിപ്പാനുള്ള കാലം അടുത്തു വന്നു എന്നു നിശ്ചയിച്ചു സുയ്യൻ മറുപടി പറഞ്ഞു. 'ജലപ്രവാഹം നിർത്താനുള്ള ഉപായം എനിക്കു അറിയാം. എന്നാൽ കാശില്ലാത്ത എന്നെപ്പോലെയുള്ള ദരിദ്രന്മാരാൽ ഈ കാര്യം സാദ്ധ്യമാവുന്നതല്ല. എന്റെ മനോരഥം സിദ്ധിച്ചു, ഞാൻ ഒരു വഴിയും കണ്ടില്ല.' സുയ്യനു ഭ്രാന്തു പിടിച്ചിരിക്കുന്നു എന്നു സഭ്യന്മാർ മഹാരാജാവിനെ അറിയിച്ചു എങ്കിലും അദ്ദേഹം അവരുടെ വാക്കിനെ ഗണ്യമാക്കാതെ സുയ്യന് അഭയം കൊടുത്തു അവന്റെ ബുദ്ധിസാമർത്ഥ്യത്തെ പരീക്ഷിച്ചറിവാൻവേണ്ടി ഇതിനെ പറഞ്ഞു. 'എന്റെ ഭണ്ഡാരം നിനക്കായി തുറന്നിരിക്കുന്നു. അതു നിന്റെ ഇഷ്ടംപോലെ ചിലവു ചെയ്യാം.' കോശാദ്ധ്യക്ഷൻ ഭണ്ഡാരത്തിലെ ദ്രവ്യമെല്ലാം സുയ്യനെ ഏല്പിച്ചു കൊടുത്തു. ഇത്ര അനവധി ദ്രവ്യം കിട്ടീട്ടും ആ ദരിദ്രനായ യുവാവിനു ലേശം ഗർവ്വ് ഉണ്ടായില്ല. അവൻ അതിൽനിന്നു ഒരു കാശുപോലും തന്റെ സ്വന്ത സുഖത്തിനുവേണ്ടി എടുത്തില്ല. പരോപകാരതല്പരനായ സുയ്യൻ ആ ധനമെല്ലാം മററുള്ളവരുടെ നന്മയ്ക്കായി ഉഴിഞ്ഞുവെച്ചു. വെള്ളപ്പൊക്കത്തിനുള്ള കാരണം മുമ്പുതന്നെ അവൻ ശരിയായി മനസ്സിലാക്കിവെച്ചിരുന്നതുകൊണ്ട് അവൻ ആ ധനമെല്ലാം ചാക്കുകളിലാക്കി തോണികളിൽ കയററി വിതസ്താനദിയിൽകൂടി യാത്ര ചെയ്തു വെള്ളപ്പൊക്കംകൊണ്ട് നാശം പ്രാപിച്ചിരുന്ന നന്ദകഗ്രാമത്തിൽ എത്തി. ഭിക്ഷപിടിച്ചിരുന്നവരായ ഗ്രാമജനങ്ങൾ കണ്ടുനില്ക്കെ, അവൻ ഒരു ചാക്ക സ്വർണ്ണനാണ്യങ്ങൾ ആ പുഴയിൽ ചൊരിഞ്ഞു. അതിനുശേഷം യക്ഷോദ്രമെന്നു പേരായ സ്ഥലത്തു ചെന്നു. അവിടെ പുഴയുടെ ചാല് വളരെ ദൂരം കല്ലുകൾകൊണ്ടു ഇടുങ്ങി കിടന്നിരുന്നു. പുഴയിൽ കുറച്ചു മാത്രം വെള്ളം ഉണ്ടായിരുന്നു. അവിടെയും അവൻ ഒരു ചാക്കിലുള്ള സ്വർണ്ണനാണ്യങ്ങളെ മുഴുവനും ചൊരിഞ്ഞു. ഈ രണ്ടു ദിക്കിലുമുള്ള നദീഗർഭം വിതസ്തയുടെ ഒഴുക്കിൽകൂടി വന്നിരുന്ന കല്ലുകൾകൊണ്ടു നിറയപ്പെട്ടിരുന്നു. നദീഗർഭം കല്ലുകൾ വന്നു നിറഞ്ഞതുകൊണ്ട് വിതസ്തയുടെ വെള്ളമെല്ലാം ഇരുകരകളിൽകൂടി കവിഞ്ഞൊഴുകി താണ പ്രദേശങ്ങളിൽകൂടി ഒലിച്ചുകൊണ്ടിരുന്നു. സുയ്യന്റെ ഈ അസാധാരണ പ്രവൃത്തിയുടെ ഉദ്ദേശം മനസ്സിലാക്കാൻ സഭ്യജനങ്ങൾക്കു കഴിഞ്ഞില്ല. ഇതു മുഴുത്ത ഭ്രാന്തിന്റെ ലക്ഷണമാണെന്നു തീർച്ചപ്പെടുത്തി, അവർ ഈ വിവരമെല്ലാം മഹാരാജാവിനെ അറിയിച്ചു. അദ്ദേഹം സുയ്യന്റെ ഈ പ്രവൃത്തിയുടെ ഫലം എന്താണെന്നു അറിയുന്നതുവരെ കാത്തിരിക്കയെന്നു നിശ്ചയിച്ച് സഭ്യന്മാരുടെ വാക്കുകളെ അലക്ഷ്യമാക്കി ധൈര്യം അവലംബിച്ചുകൊണ്ടിരുന്നതേയുള്ളൂ.

ദുർഭിക്ഷംകൊണ്ടു വലഞ്ഞവരും പണത്തിനെ അനുഗ്രഹിക്കുന്നവരും ആയ ഗ്രാമജനങ്ങൾ ഉറുമ്പുകൾ കൂടുന്നതുപോലെ കൂട്ടംകൂട്ടമായിച്ചെന്നു സ്വർണ്ണനാണ്യങ്ങൾ കയ്യിലാക്കാൻ വേണ്ടി മേൽപറഞ്ഞ ഒരു ദിക്കുകളിലുമുള്ള നദീഗർഭത്തിൽ ചാടി അവിടെയുള്ള കല്ലുകൾ എല്ലാം പെറുക്കി എടുത്തു പുഴവക്കുകളിൽ കൂട്ടി സ്വർണ്ണനാണ്യങ്ങൾ തിരഞ്ഞെടുക്കാൻ അതിയായ പരിശ്രമം ചെയ്തു. സാധാരണയായി പത്തു കൊല്ലം പണി എടുത്താൽകൂടി തീരുമെന്നു വിചാരിക്കാൻ കഴിയാത്തതായ കാര്യം ഒരു മാസംകൊണ്ടു നിർവ്വഹിക്കപ്പെട്ടു. നദീഗർഭത്തിലുണ്ടായിരുന്ന കല്ലുകളെല്ലാം എടുത്തുകളഞ്ഞപ്പോൾ നദിയിലെ വെള്ളം തിടുപ്രദേശം വിട്ടു പണ്ടത്തെപ്പോലെ നദീഗർഭത്തിൽകൂടെ വളരെ ഊക്കോടുകൂടി ഒഴുകിത്തുടങ്ങി. ഒഴുക്കിന്റെ ഊക്കുകൊണ്ടു താഴിയുണ്ടായിരുന്ന ചെറിയചെറിയ കല്ലുകൾ എല്ലാം വളരെ ദൂരം നീങ്ങിപ്പോയി. നദീഗർഭം വളരെ ആഴമുള്ളതായിത്തീർന്നു. വെള്ളപ്പൊക്കംകൊണ്ടു കൊല്ലംതോറും നാശം പ്രാപിച്ചിരുന്ന നന്ദകം യക്ഷധരം മുതലായ അനേകം ഗ്രാമങ്ങൾ ഈ വിധത്തിൽ അതിൽനിന്നു രക്ഷപ്പെട്ടു സസ്യസമൃദ്ധിയും ധാന്യസമൃദ്ധിയും ഉള്ളവയായിത്തീർന്നു. ബുധന്മാരുടെ കർമ്മാർഗ്ഗത്തെ സുപ്രസിദ്ധമാക്കിത്തീർക്കുന്നത് അവരുടെ പ്രവൃത്തി തന്നെയാണ്. സുയ്യന്റെ പ്രവൃത്തികൾ ഫലിച്ചുതുടങ്ങിയപ്പോൾ അവൻ ആ രീതി അനുസരിച്ചു വളരെ ആലോചന ചെയ്ത് ഓരോ പ്രവൃത്തികൾ ചെയ്തു വളരെ അറിവു സമ്പാദിച്ചു. നിത്യവും പുതിയതായ ഓരോ പ്രവൃത്തികളിൽ ഏർപ്പെട്ടതുകൊണ്ട് അവന്റെ ബുദ്ധിക്ക് അസാധാരണമായ കുശലത ഉണ്ടായി. ഏതുതരം ശിക്ഷ കാണാത്ത ഒരു ഗ്രാമ്യയുവാവിനു വളരെ നിപുണനായ ഒരു ശില്പിയുടെ കീർത്തി സമ്പാദിക്കാനുള്ള സാമർത്ഥ്യം ഉണ്ടായി. യശസ്സു തന്റെ സ്വന്തം രൂപം ധരിച്ചു പാട്ടിയുടെ ഘോഷകന്റെ കഴുത്തിൽ കീർത്തിമാല ഇട്ടു. സുയ്യനു ഭ്രാന്താണെന്നു പറഞ്ഞിരുന്ന സഭ്യന്മാർ മൂകരായും അവലംബിച്ചു. മഹാരാജാവു സന്തോഷിതനായി കർമ്മജ്ഞനായ സുയ്യനെ വഴിപോലെ ബഹുമാനിച്ചു.

ദുർഭിക്ഷപീഡിതന്മാരായ ജനങ്ങൾക്കു സുയ്യൻ വളരെ ധനം കൊടുത്തു. അവർ അതുകൊണ്ടു സ്വരാജ്യത്തിനു സമൃദ്ധിയും ക്ഷേമവും വരുത്തുവാനുള്ള യത്നങ്ങൾ ചെയ്തുതുടങ്ങി. വിതസ്തയുടെ പല ശാഖാനദികളിലും കല്ലുകൾ വന്നു നിറഞ്ഞിരുന്നതെല്ലാം കോരി എടുപ്പിച്ചു. വിതസ്തയിലെ വെള്ളം പല കൈവഴികളിൽകൂടി ഒഴുകിവരുന്നതുകൊണ്ട് അതിന്റെ ഒഴുക്കിന് ഒട്ടും വേഗത ഉണ്ടായിരുന്നില്ല. സുയ്യൻ തന്റെ ബുദ്ധിബലംകൊണ്ടും ജനങ്ങളുടെ സഹായംകൊണ്ടും വിതസ്തയുടെ ഒരു ഭാഗത്തു കല്ലുകൾകൊണ്ട് അണകെട്ടി വെള്ളം പലദിക്കിലുമായി ഒഴുകിയിരുന്നതിനെ തടഞ്ഞു നദിയിൽ പല ദിക്കിലും നിറഞ്ഞിരുന്ന കല്ലുകൾ നീക്കിച്ചു. അതിന്നുശേഷം വെള്ളം പൂർവ്വസ്ഥാനത്തിൽ കൂടി വിട്ടു. ഈ വിധത്തിൽതന്നെ സിന്ധുനദിയിലും പ്രവൃത്തി എടുപ്പിച്ചു. വെള്ളപ്പൊക്കംകൊണ്ട് ഏതു സ്ഥലങ്ങളിലെല്ലാം നാശം സംഭവിക്കാൻ വഴിയുണ്ടായിരുന്നുവോ അവിടങ്ങളിലെല്ലാം പുതിയതായ പുഴത്തോടുകൾ താഴ്ത്തിച്ചു.

വിതസ്തയും സിന്ധുവും കൂടിച്ചേരുന്ന സ്ഥലം മുമ്പ് വൈന്യസ്വാമിയുടെ ഭവനത്തിനു സമീപത്തായിരുന്നു. ബുദ്ധിമാനാ

അവൻ തൻെറ പോറ്റമ്മയായ ചണ്ഡാലിയെ ഒരിക്കലും മറന്നില്ല. അവൻെറ മനസ്സിൽ ലേശം ഗർവ്വമോ അഹങ്കാരമോ ഉണ്ടായിരുന്നില്ല. ജീവാവസാനംവരെ സ്വദേശസേവയാകുന്ന വ്രതം മുടങ്ങാതെ അനുഷ്ഠിച്ച് ഒടുവിൽ മാതാവായ ജന്മഭൂമിയുടെ മടിയിൽ കിടന്നു സുയ്യൻ ദീർഘനിദ്രയെ പ്രാപിക്കുകയും ചെയ്തു. കാശ്മീരപണ്ഡിതന്മാർ ഇപ്പോഴും കർമ്മശൂരനായ സുയ്യൻെറ കീർത്തിയെ താഴെ പറയുംപ്രകാരം ഘോഷിച്ചുവരുന്നുണ്ട്.

"രാജ്യവാസികൾക്കുവേണ്ടി കാര്യപന്നം ബലരാമൻകൂടി ചെയ്വാൻ കഴിയാത്ത ഉപകാരങ്ങൾ കർമ്മശൂരനായ സുയ്യന് അനായാസേന ചെയ്യാൻ സാധിച്ചു. പ്രളയജലത്തിൽനിന്നു ഭൂമീദേവിയുടെ ഉദ്ധാരണം, യോഗ്യനായ ബ്രാഹ്മണനു ഭൂദാനം, സമുദ്രത്തിൽ സേതുബന്ധനം, കാളിയമർദ്ദനം, എന്നീ കാര്യങ്ങൾ നിർവ്വഹിക്കുവാൻ വിഷ്ണുഭഗവാനു നാലു് അവതാരങ്ങൾകൊണ്ടു മാത്രമേ സാധിച്ചിട്ടുള്ളു. എന്നാൽ കർമ്മവീരനായ സുയ്യനു ത്യാഗശക്തികൊണ്ടും സേവാബലംകൊണ്ടും ഒരു ജന്മത്തിൽതന്നെ ഈ കാര്യങ്ങളെല്ലാം നിറവേറ്റാൻ സാധിച്ചു."

കെ. കണ്ണുണ്ണിനായർ ബി. എ., ബി. എൽ.

---

# പരോപകാരം.

"സന്ദേഹംവേണ്ട പരോപകാരത്തിനാകാത്തതെങ്കിൽ
കിംദേഹംകൊണ്ടൊരുപയോഗമീ പ്രാണിനാംക്ഷോണിതന്നിൽ"

'ഉപകാരം' എന്ന പദം 'ചെയ്യുക' എന്നർത്ഥമായ 'കൃ' ധാതുവിൽ നിന്നുത്ഭവിച്ചിട്ടുള്ളതാണ്. 'ഉപ' എന്ന ഉപസർഗ്ഗപദം തനിയേ നില്ക്കുമ്പോൾ ഒരു വിശേഷാർത്ഥം ജനിക്കുന്നില്ലെങ്കിലും 'കൃ' ധാതുവിനോടു ചേർന്നപ്പോൾ 'ഉപകാരം' എന്ന പദത്തിനു 'പ്രതിഫലേച്ഛകൂടാതെ അന്യനു സഹായിക്കുക' എന്നർത്ഥം വിവക്ഷയുണ്ടാവാൻ അതു സഹായമായി നില്ക്കുന്നു. ഓരോ സമയങ്ങളിൽ ഓരോവിധത്തിൽ ഉണ്ടാകുന്ന കഷ്ടങ്ങളാൽ കലുഷഹൃദയന്മാരായുള്ളവരുടെ കരളിന് ആശ്വാസസൗഖ്യമുണ്ടാക്കുവാൻ തക്കവസരങ്ങളിൽ വാക്ക്, കർമ്മം ഇവ രണ്ടിലൊന്നിനാലോ ഈ രണ്ടുംകൊണ്ടോ യഥോചിതം പ്രതിഫലകാംക്ഷകൂടാതെ യഥാശക്തി സഹായിക്കുന്നതിനാകുന്നു പരോപകാരമെന്നു പറയുന്നത്.

"പരോപകാരാർത്ഥമിദംശരീരം," എന്നുള്ളതുകൊണ്ടു നമ്മുടെ സകല പ്രവൃത്തികളും അന്യോപകാരപ്രദങ്ങളായിരിക്കണമെന്നാണല്ലോ ഉപദേശിക്കുന്നത്. എന്നാൽ കരുണാകുലന്മാരുടെ മാനസശുദ്ധിയില്ലാതെ പരോപകാരഫലമുളവാക്കുന്നതല്ല. ഈശ്വരനു നമ്മോട് അപാരമായ ദയയുണ്ടെന്നും, നമ്മുടെ സൽപ്രവൃത്തികളിലും ദുഷ്കർമ്മങ്ങളിലും അദ്ദേഹത്തിനു രക്തിയും വിരക്തിയുമെന്നപോലെയുണ്ടാകുന്നതെന്നും, നമ്മുടെ ചിന്തയ്ക്കു കിനാവിലുംകൂടി വിഷയീഭവിക്കാത്ത ചില ആകസ്മികസംഭവങ്ങളിൽനിന്നു പ്രത്യക്ഷപ്പെടുന്നതിനാലും, നിഖിലജീവജാലങ്ങളുടെ

ദൈവസൃഷ്ടിയാകകൊണ്ടും, അദ്ദേഹത്തിന്റെ സജീവസൃഷ്ടികൾക്കെല്ലാം സന്തോഷസന്താപ സുഖാസുഖാവശ്യങ്ങളൊന്നപോലെ സംഭവിച്ചുവരുന്ന മൂലവും നാമെല്ലാവരും അന്യോന്യോപകാരികളും പരസ്പരാപേക്ഷയുള്ളവരുമായിരിക്കുന്നുണ്ടെന്നാണ് ഈശ്വരോദ്ദേശ്യമെന്ന വെളിപ്പെടുന്നുണ്ടല്ലോ.

സാരനും നിസ്സാരനും പരോപകൃതി ചെയ്വാൻ കഴിയുന്നതും അവർ അവരുടെ ശക്തിയ്ക്കു തക്കപോലെ ചെയ്യേണ്ടതുമാണ്. ഒരുവൻ ചെയ്ത സോപകാരകർമ്മത്തെ അഭിനന്ദിച്ചും വിസ്മരിക്കാതെയും പ്രതിക്രിയ ചെയ്യുന്നതിനാണല്ലോ പ്രത്യുപകാരമെന്ന പറയുന്നത്. ഇതും ഈ രണ്ടു കൂട്ടരും ചെയ്വാൻ കഴിയുന്നതും ആവശ്യകവുമാണ്. ഉപകാരത്തിന്റെയും പ്രത്യുപകാരത്തിന്റെയും മൂല്യനിർണ്ണയം ചെയ്യുകയെന്നതു വളരെ പ്രയാസമാണ്. സംഭവസന്ദർഭങ്ങളുടെ താരതമ്യത്തിന്നനുസരിച്ചു അവയുടെ വില അനുമാനിപ്പാൻ തരമുള്ളൂ. ഉഷ്ണയാൽ തൊണ്ട വരണ്ടു തളർന്ന ജലപാനേച്ഛുക്കൾക്ക തദവസരത്തിൽ പത്തു ഉറുപ്പികയോ നല്ല മധുരപലഹാരങ്ങളോ കൊടുത്താൽ അതു സന്ദർഭോചിതോപകാരമാകുന്നതല്ല. ദാഹശമനത്തിന്ന ജലംതന്നെ കൊടുത്തേ മതിയാവൂ. ഇതുപോലെ എല്ലാ കാര്യങ്ങളിലും ഉപകാരത്തിന്റെ വിലയും ആവശ്യവും ഫലപ്രാപ്തിയും പര്യാലോചിച്ചു പരിഗണിക്കേണ്ടതാണ്. നിസ്സാരനെക്കൊണ്ടുള്ള ഉപകാരം ഉന്നതാവസ്ഥയിലിരിക്കുന്നവനും ആവശ്യകവും സുഖപ്രദവുമായിത്തീരുന്നതാണ്. ക്ലേശിച്ചു പല്ലക്കും വഹിച്ചുകൊണ്ടു നടക്കുന്നതിന് അഗതികളായ ചിലരുടെ സഹായമില്ലാതിരുന്നാൽ ഒരു രാജാവുതന്നെയാകട്ടെ, ഇക്കാൽ നടയായി ബുദ്ധിമുട്ടേണ്ടി വരുന്നതല്ലേ. പണം കൊടുത്തിട്ടാണ് അവർ ചുമക്കുന്നതെങ്കിലും, ഇതുകൂടാതെ ഇതരജോലികൾ പണസമ്പാദ്യത്തിന്ന ലോകത്തിലസംഖ്യമുണ്ടായിരിക്കെ പൂർണ്ണമനസ്സോടെ ഇതിന്നായി അവർ വരുന്നില്ല. പണം കിട്ടുന്നതു പോരുന്നാൽപ്രത്യുപകാരവും ചുമക്കുന്നത് അനുപകാരവുമായില്ലേ. ഇതുകൊണ്ടുപകാരം ഇന്നവരിൽനിന്ന് ഇന്നവർക്കു സിദ്ധിക്കുന്നുള്ളവയെന്ന നിർണ്ണയിപ്പാൻ ശക്യമല്ലെന്ന തെളിയുന്നുണ്ടല്ലോ.

പണ്ടുള്ള മഹാന്മാരായ ബുദ്ധിശാലികൾ തീവണ്ടി, കമ്പിത്തപ്പാൽ, നെയ്ത്തുയന്ത്രം അച്ചടിയന്ത്രം മുതലായവ അപരിമിതാദ്ധ്വാനത്താലും അത്യന്തപരിശ്രമംകൊണ്ടും കണ്ടുപിടിച്ചിട്ടില്ലായിരുന്നെങ്കിൽ ഇന്ന നാമവയിൽനിന്ന ലഭിക്കുന്ന ഗുണങ്ങൾ എങ്ങിനെ കിട്ടും. പൌരാണികർ സദ്ഗ്രന്ഥനിർമ്മാണം ചെയ്യാതെ കണ്ട് സ്വാത്മപ്രതിപത്തിയോടെ അവരുടെ കാലം കഴിച്ചിരുന്നെങ്കിൽ ഇന്ന നമുക്ക പുസ്തകങ്ങൾ വായിപ്പാനും അറിവു സമ്പാദിപ്പാനും കഴിയുമായിരുന്നോ? ഈ മഹാന്മാരുടെ പരോപകാരസൽകൃത്യം നിമിത്തം അവരുടെ മാംസശരീരം നാശമായെങ്കിലും, യശശ്ശരീരം ഇന്നും ക്ഷയിക്കാതെ പ്രകാശിച്ചുകൊണ്ടിരുന്ന സൽപാത്രങ്ങളുടെ സ്മൃതിക്കു വിഷയമായി തീർന്നിട്ടുള്ളത് നമുക്ക അനുഭവസിദ്ധമല്ലോ. മേഘം മഴയും, വൃക്ഷങ്ങൾ ഫലങ്ങളും നൽകുന്നതുപോലെ സൽപുരുഷൻ ഉദ്ധതനാകാതെ സഗൌരവിതരുന്നു. ഈ വിധമാകുന്നു പരോപകാരികളുടെ സ്വഭാവം. അവരുടെ ശരീരം അഴകില്ലാത്തതോ ആഭരണാലങ്കാരത്തോടു കൂടാത്തതോ ആയിരുന്നാൽകൂടിയും സജ്ജനങ്ങളുടെ ലോകത്തിൽ കൂരിരുളിൽ ദീപമെന്ന

# അബലകൾ, സുബലകൾ.

---

ഗോവിന്ദമേനവന് തന്റെ ഭാര്യ രാധാമ്മയെ ബഹുസംശയമാണ്. ഈ ഗോവിന്ദമേനവൻ ഒരു വക്കീലാണ്. ചെറുപ്പത്തിലേയുള്ള സ്നേഹംമൂലം ഇയാൾ രാധാമ്മയെ വിവാഹം ചെയ്തിട്ടുള്ളതാണ്. ഭാര്യയ്ക്കു തന്നോട് അനുരാഗമില്ലെന്ന് അന്നുതന്നെ അയാൾസംശയിച്ചിരുന്നു. മറ്റോരോ ചെറിയ കാരണങ്ങളാൽ ഈ സംശയം ക്രമേണ അദ്ദേഹത്തിനു വർദ്ധിക്കുന്നുമുണ്ട്. ഭർത്താവിനു തന്നെപ്പററി സംശയമുണ്ടെന്നുള്ള സംഗതി രാധാമ്മ ഗൂഢമായി ഗ്രഹിച്ചും തെല്ലുമിളകുന്നില്ല. വൈകുന്നേരം മണി 6 കഴിഞ്ഞാൽ ഭാര്യയ്ക്കു ശയനമുറിയിൽനിന്നു പുറത്തു പോവാൻ പാടില്ല. പോയാൽ അയാൾ സംശയിച്ചുതുടങ്ങും. ശകാരിക്കുക അപൂർവ്വമാണ്. താൻ ഒരു ഗ്രാഡ്യുവേററല്ലേ. ആ സ്ഥിതിക്കു ഭാര്യയെ ശകാരിക്കുന്നതു യുക്തമല്ല. എന്ന് അഭിമാനിയായ മേനവൻ സദാ വിചാരിക്കാറുണ്ട്. ഇയ്യാളുടെ അഭിമാനക്കൂടുതൽകൊണ്ടു ചില അവസരങ്ങളിൽ ഇയ്യാൾ ഇളിഭ്യനാകാറുമുണ്ട്. അത് ഇനിയൊരവസരത്തിൽ വായനക്കാരെ മനസ്സിലാക്കാനേ തരമുള്ളു. നിങ്ങൾ ഇവിടെ പ്രാരംഭത്തിൽനിന്നറിയേണ്ടത്. സ്ത്രീകളെ ശാസിച്ചുവളർത്താതിരുന്നാൽ അവർ ചീത്തയായിപ്പോകുമെന്ന് ഇയ്യാൾക്കു നല്ല നിശ്ചയമുണ്ടായിരുന്നു.

ഒരുദിവസം വൈകുന്നേരം ഇയ്യാൾ കച്ചേരിയിൽനിന്നു ഗൃഹത്തിൽ വന്നു. കൂട്ടത്തിൽ സ്നേഹിതനായ കൃഷ്ണപിള്ള വക്കീലുമുണ്ടായിരുന്നു. ഇരുവരും ഒരുമിച്ചാണ് വ്യാപരിക്കുന്നത്. ഭർത്താവ് കച്ചേരിയിൽനിന്നു വന്നയുടനെ രാധാമ്മ വേണ്ട പരിചരണങ്ങളെല്ലാം ചെയ്തു. അദ്ദേഹത്തിനോടൊരുമിച്ചുണ്ടായിരുന്ന സ്നേഹിതനേയും യഥായോഗ്യം ആദരിച്ചു. അനന്തരം ഇരുവർക്കും ചായ കൊണ്ടുവരുന്നതിനായി രാധാമ്മ അപ്പുറത്തേക്കു പോയി. ഭാര്യ പോയ ഉടനെ ഗോവിന്ദമേനവൻ തന്റെ സ്നേഹിതനോടു ഇങ്ങിനെ പറഞ്ഞു.

“സ്നേഹിതാ! രാധയെക്കുറിച്ച് എനിക്കു ചില സംശയങ്ങളെല്ലാമുണ്ട്. അവളുടെ പ്രവൃത്തികളെല്ലാം വളരെ ചീത്തയാണ്. വ്യഭിചാരം ഏതൊരുജാതിക്കും നന്നായിരിക്കയില്ല.”

കൃഷ്ണ—ഹേയ്! അങ്ങിനെ സംഭവിക്കയില്ലെന്നാണ് എനിക്കു തോന്നുന്നത്. എനിക്കു നിങ്ങളുടെ ഭാര്യയെക്കുറിച്ചു നല്ല അഭിപ്രായമാണുള്ളത്. നിങ്ങൾ എന്തുതന്നെ പറഞ്ഞാലും ഞാൻ വിശ്വസിക്കയില്ല. നിങ്ങൾ തെറ്റിദ്ധരിച്ചിരിക്കയാണ്. എനിക്കു സംശയമില്ല.

ഗോവി—ഞാൻ നിത്യസഹവാസിയാണ്. നിങ്ങളെക്കാൾ അവളുടെ സ്വഭാവനിർണ്ണയം ചെയ്യുന്നതിനു ഞാനാണ് ശക്തൻ. എനിക്കു പല ലക്ഷ്യങ്ങളും കിട്ടിയിട്ടുണ്ട്. അവൾക്ക് ആരോ ചില ജാരന്മാരുണ്ടെന്നുള്ളതിനു വാദമില്ല.

കൃഷ്ണ—സ്നേഹിതൻ വിഡ്ഢിത്തം പറയാതിരിക്കൂ. അങ്ങിനെ ഒരുകാലത്തും സംഭവിക്കയില്ല. ശിവ! ശിവ! ഇത്ര സൽഗുണങ്ങളോടുകൂടി പെൺകുട്ടികളെ കാണുന്ന

ക്ക് അപൂർവ്വം. നിങ്ങൾ അവരെ അന്യഥാ ശങ്കിയ്ക്കാതിരിയ്ക്കണേ!

ഗോവി— ലക്ഷ്യം കാണിച്ചാൽ വിശ്വസിക്കുമോ?

കുഞ്ഞു— വിശ്വസിയ്ക്കാം. ദൃഢമായി വിശ്വസിയ്ക്കാം. അതു കുറെ പ്രയാസമാണ്. സ്നേഹമുള്ളവരെപ്പററി ഒരവിശ്വാസം തോന്നാതിരിക്കുന്നതു നന്ന. അങ്ങിനെയുള്ളവരെ ഒരിയ്ക്കലും പരീക്ഷിയ്ക്കുപോലും ചെയ്യരുത്. വൃഥാ ക്ലേശത്തിന്ന യോഗമാം.

ഗോവി— ഇതാ ഈ കത്തുനോക്കണം. ഇതു മതിയായ ലക്ഷ്യമല്ലേ? ഇതിലധികം എന്തുവേണം.

എന്നുപറഞ്ഞു മേനവൻ തന്റെ പോക്കററിൽനിന്നും ഒരു കത്തെടുത്തു കുഞ്ഞുപിള്ളയുടെ പക്കൽ കൊടുത്തു. അദ്ദേഹം കത്തു തുറന്ന് ഇങ്ങിനെ വായിച്ചു.

ശിവപുരം

6-8-45

ശ്രീ.

പ്രിയേ! പരസ്പരമുള്ള വർത്തമാനങ്ങൾ ഗ്രഹിച്ചിട്ട് കാലം വളരെയായി. കത്തു കൊണ്ടെങ്കിലും ഭവതിയുടെ ക്ഷേമം അറിയാൻ ആശിച്ചിരിയ്ക്കുന്ന എന്നെ ഭവതി സമാധാനിപ്പിയ്ക്കാതിരിയ്ക്കുന്നതു സങ്കടകരമാണ്. ഗോപാലൻനായർക്ക് നിങ്ങളെ ഒന്നു കാണ്മാനിങ്ങിനെ വലിയ ആശയുണ്ട്. ജോലിത്തിരക്കുകൊണ്ട് വന്നു കാണുന്നതിന്ന സംഗതിയാവാത്തതിൽ അദ്ദേഹം വ്യസനിയ്ക്കുന്നതായി നിങ്ങളെ അറിയിക്കുവാനെന്ന് എന്നോടു പറഞ്ഞിരിയ്ക്കുന്നു. വിവരങ്ങൾക്ക് ഉടൻ മറുപടി അയച്ചു തരണം.

എന്ന് നിങ്ങളുടെ സ്വന്തം (ഒപ്പ്)

കുഞ്ഞുപിള്ള കത്തു വായിച്ചു കഴിഞ്ഞതിന്നുശേഷം ഇങ്ങിനെ പറഞ്ഞു. "ഇതിൽ നിങ്ങളുടെ ഊഹത്തിന്നനുസരണമായ യാതൊരു ലക്ഷ്യങ്ങളും കാണുന്നില്ല."

ഗോ— ഈ കത്തെഴുതിയിരിക്കുന്ന ആളും ഗോപാലൻനായരും രാധയുമായി ഒരു ബന്ധവുമില്ലേ?

കുഞ്ഞു— എഴുത്തെഴുതിയിരിയ്ക്കുന്ന ആൾ ഒരു സ്ത്രീയാണെന്നു വിചാരിയ്ക്കരുതേ? ഗോപാലൻനായർ ആ സ്ത്രീയുടെ സംബന്ധക്കാരൻ ആരെങ്കിലും ആയിരിക്കണം.

ഗോ— ഒപ്പു സൂക്ഷിച്ചു നോക്കൂ. പേരെന്താണെന്നറിയട്ടെ.

കുഞ്ഞു— ഒപ്പുകൊണ്ട് ആളറിയുന്നതിന്ന നിവൃത്തിയില്ല. അപ്പോഴേയ്ക്കും രാധാമ്മ ചായയുംകൊണ്ട് അവിടെ പ്രവേശിച്ചു. ഉടനെ കത്ത് രാധയെക്കാണിക്കാതെ മേനവൻ പോക്കററിലാക്കി. ചായ കുടിച്ചു കഴിഞ്ഞതിന്നുശേഷം കുഞ്ഞുപിള്ള യാത്ര പറഞ്ഞുപോയി. മേനവനും കളിക്കുന്നതിന്നായിപ്പുറപ്പെട്ടു. മേനവൻ തന്റെ സ്നേഹിതനെക്കാണിച്ച കത്ത് രാധയുടെ മേൽവിലാസത്തിൽ വന്നതാണെന്ന് വായനക്കാർ ധരിച്ചിരിയ്ക്കുമല്ലോ. രാധയെ മേനവൻ വിവാഹം ചെയ്തിട്ട് സംവത്സരം അധികമായില്ല. അവളുടെ പ്രായം 18 വയസ്സ്, നല്ലസുമുഖി, അവളുടെ സൌന്ദര്യലഹരിയിൽ ലയിക്കാത്തവർ അപൂർവ്വം. ഇവൾക്ക് നന്നേ ബാല്യത്തിലെ വീടു വിട്ടുപോയ ഒരു സോദരൻ ഉണ്ട്. രാധാമ്മ ഇതുവരെ ആയാളെ കണ്ടിട്ടില്ല. മേനവൻ ഈ വിവരം അറിഞ്ഞിട്ടില്ലെന്നുതന്നെ പറയാം. ഒരവസരത്തിൽ രാധ പറഞ്ഞുവൊ എന്നൊരു സംശയമുണ്ട്.. ദിവസ

ങ്ങൾ ഏതാനും കഴിഞ്ഞു. മേനവന്നു സംശയം ഒന്നിനൊന്നു വൎദ്ധിച്ചുതന്നെ വന്നു. ഒരു ദിവസം രാധ ഒരെഴുത്തെഴുതി മേൽവിലാസംവെച്ചു് ഭൃത്യനെ വിളിച്ചു് അവനെ ഏല്പിച്ചയക്കുന്നതു മേനവൻ കണ്ടു. അന്നു മുതൽ മേനവന്റെ സംശയം കലശലായി. ഭൃത്യനെ വിളിച്ചു് വിവരം ചോദിക്കുന്നതു് ഫലമില്ലാത്തതാണെന്നു ആത്മാഭിമാനിയായ മേനവൻ വിചാരിച്ചു. ഒരു ദിവസം മേനവൻ തന്റെ സ്നേഹിതനോടിങ്ങിനെ പറഞ്ഞു. "ഇന്നാൾ ഞാൻ പറഞ്ഞതു് നിങ്ങൾ വിശ്വസിച്ചില്ലല്ലോ ഇപ്പോൾ വിശ്വസിക്കത്തക്കതായ ലക്ഷ്യം ഉണ്ടു്. ഈ എഴുത്തു നോക്കു." മിസ്റ്റർ പിള്ള എഴുത്തുവാങ്ങി ഇങ്ങിനെ വായിച്ചു "സ്നേഹിതന്,

ശ്രീ.

അയച്ച കത്തു കിട്ടി. വിവരങ്ങൾ ഗ്രഹിച്ചു നിങ്ങളുടെ ഭർത്താവു് 20-ാംനു- തിരുവനന്തപുരത്തേക്കു പോകുന്നതു തീർച്ചപ്പെട്ടതായെങ്കിൽ അന്നേദിവസം വൈകുന്നേരം ഞാനവിടെ വന്നുകൊള്ളാം. അനേക നാളായി ആഗ്രഹിച്ചിരിക്കുന്ന ഒരു വസ്തു ലഭിക്കുന്നതിനുള്ള ഈ അവസരത്തെ വ്യൎത്ഥമാക്കണമെന്നു ഞാൻ വിചാരിക്കുന്നില്ല. ദൈവത്തെ ഹൃദയപൂൎവം പ്രാൎത്ഥിക്കുക. ശേഷം കാഴ്ചയിൽ.

എന്നു് നിങ്ങളുടെ സ്വന്തം (ഒപ്പു്)

ഗോവിന്ദൻ—ഈ ലക്ഷ്യം ധാരാളം മതിയാകുന്നില്ല

കൃഷ്ണൻ—ധാരാളം മതി. ഇനി വിശ്വസിക്കാതിരിപ്പാൻ നിവൃത്തിയില്ല.

സ്ത്രീകൾ ചപലകളല്ലേ. അവരെക്കുറിച്ചുള്ള ഊഹം തെറ്റുന്നതു സഹജമാണു്.

മേന—അവനെ നമുക്ക് കണ്ടുപിടിക്കണം. 20-ാംനു- ഞാൻ തിരുവനന്തപുരത്തേക്കു പോകുന്നില്ലെന്നുവെക്കാം. നേരത്തെ യാത്രയായി വീട്ടിൽനിന്നും ഇറങ്ങിക്കൊള്ളാം. രാത്രിയായതിന്നുശേഷം നമുക്കവിടെപ്പോയി ഒളിച്ചിരിക്കണം. കള്ളൻ വരുമ്പോൾ പിടിക്കാം.

കൃഷ്ണ—അങ്ങിനെതന്നെ. ഞാനും വരാം.

സ്നേഹിതന്മാർ രണ്ടുപേരും പിരിഞ്ഞു. രാധയുടെ മേൽവിലാസത്തിൽ വരുന്ന കത്തുകൾ മിക്കവാറും മേനവൻ അഞ്ചലാപ്പീസ്സിൽനിന്നു തന്നെ വാങ്ങിക്കാറുണ്ടു്. അല്ലാത്തുള്ളവ അവൾ ഒളിച്ചുവെച്ചിരിക്കുന്ന സ്ഥലത്തു നിന്നു ഗ്രഹിക്കുകയും ചെയ്യും. ഈ വിവരങ്ങളെല്ലാം രാധ അറിയുന്നതുമില്ല.

ദിവസങ്ങൾ മൂന്നുനാലു കഴിഞ്ഞു. മേനവൻ മുമ്പു പറഞ്ഞിരുന്നതുപോലെ തിരുവനന്തപുരത്തേക്കു പോകുന്നു എന്നു യാത്ര പറഞ്ഞു് ഗൃഹത്തിൽനിന്നും ഇറങ്ങി. 20-ാംനു- നേരം അസ്തമിച്ചു. ഇരുട്ടു കഠിനമായിരുന്നെങ്കിലും നാട്ടുവെളിച്ചം ധാരാളമുണ്ടായിരുന്നു. അൎദ്ധരാത്രിയായപ്പോൾ മേനവൻ രാധ കിടക്കുന്ന മുറിയുടെ കതകിൽ തട്ടിവിളിച്ചു. സ്വല്പം കഴിഞ്ഞപ്പോൾ രണ്ടു വശത്തേക്കും ഉള്ള വാതിലുകൾ തുറന്നു. മേനവൻ മുറിക്കകത്തു പ്രവേശിച്ചു. തൽക്ഷണം മറുഭാഗത്തുള്ള വാതിലിൽകൂടി, ഒരു പുരുഷൻ പുറത്തേക്കു ചാടി. ആ ആൾ ദേഹത്തിൽ ഒരു ഷൎട്ടു ധരിച്ചിരുന്നു. തലയിൽ ഒരു നീളമുള്ള ഒരു കവണി പരിഷ്കാരരീതിയിൽ ചുറ്റിയിരുന്നു. കണങ്കാലോളം താഴ്ന്ന ഒരു മൽമൽമുണ്ടും ധരിച്ചിരുന്നു. മേനവൻ മുറിയിൽ നോക്കിയപ്പോൾ രാധ ലജ്ജിതയായി മുറിയുടെ ഒരു മൂലയിൽ നിന്നിരുന്നു. മേനവൻ വാതിലിൽകൂടി ചാടിയ പുരുഷന്റെ പിന്നാലെ എ

ന്തി. ഞെരുപ്പോലെ വൃക്ഷലതാദികളുടെ ഇടയിൽകൂടി പാഞ്ഞു. മേനവൻ ക്ഷീണിച്ചുവെങ്കിലും അശേഷം വകവെയ്ക്കാതെ പിന്നാലെ തന്നെ പാഞ്ഞെത്തി. സ്വല്പം കഴിഞ്ഞപ്പോൾ മുമ്പിൽ പായുന്ന ആളിന്റെ കേശഭാരത്തിൽ മേനവൻ പിടികൂടി കന്തളഭാരം അഴിഞ്ഞു നിലത്തു പതിച്ചു. ഉടനെ മേനവൻ തന്റെ വിരോധിയുടെ ദേഹം അടച്ചൊരു പിടുത്തം. അപ്പോൾ അന്നാ രാധാമ്മ പുളകിതഗാത്രയായി കിടുകിടെ ചിരിക്കുന്നു. മേനവൻ മുഖത്തു സൂക്ഷിച്ചുനോക്കി. അപ്പോൾ പുരുഷവേഷം ധരിച്ചിരിക്കുന്നതു തന്റെ ഭാര്യയാണെന്നു മനസ്സിലായി. അയാൾ ഇളിഭ്യനായി. എന്നാലെന്തിനു പുരുഷവേഷം? മേനവൻ സംശയിക്കുന്നതെങ്ങിനെ? മേനവൻ മുറിയിൽ വന്നുനോക്കി. അപ്പോൾ അവിടത്തെ വേലക്കാരി അമ്മു ഒരു കോണിൽ ലജ്ജിച്ചുനില്ക്കുന്നതു് അയാൾ കണ്ടു. രാധാമ്മയുടെ മേൽവിലാസത്തിൽ വന്ന ആളുടെ കത്തു് അവളുടെ ഒരു സഖി അയച്ചതായിരുന്നു. ആ കത്തിൽ പ്രസ്താവിച്ചിരുന്ന ഗോപാലൻനായർ അവളുടെ സോദരനായിരുന്നു. രണ്ടാമത്തെ കത്തു ഭർത്താവിന്റെ തെറ്റിദ്ധാരണയെ വർദ്ധിപ്പിക്കുന്നതിനുവേണ്ടി അവൾ തന്നെ തന്റെ മേൽവിലാസത്തിൽ എഴുതി ഭൃത്യനെക്കൊണ്ടു് അഞ്ചലിൽ ഇടുവിച്ചതായിരുന്നു. കാര്യങ്ങളെല്ലാം അവൾ മുൻകൂട്ടി നിശ്ചയിച്ചിരുന്നതിനാൽ ഈ വിധം പര്യവസാനിച്ചതാണു്. അന്നുമുതൽ സ്നേഹമുള്ളവരെ വിശ്വസിക്കുമെന്നു മേനവൻ ഉറച്ചു. അയാളുടെ ശങ്കയും അസ്തമിച്ചു.

പി. ആർ. ശങ്കരപ്പിള്ള.

# കൊച്ചിസാഹിത്യസമാജം.

1089 കുംഭത്തിൽ ചേൎന്ന പുതിയ സാമാജികന്മാർ.

| | | | |
|---|---|---|---|
| മ. രാ. രാ. | | | അവർകൾ. |
| 91 | ,, | തേലപ്പുറത്തു നാരായണനമ്പി<br>കോട്ടക്കൽ. | ,, |
| 92 | ,, | എ. ആർ. ശാസ്ത്രി<br>പോലീസ് ആപ്പീസ് തരവാഡി ബാങ്ക്. | ,, |
| 93 | ,, | കെ. സി. മാനവിക്രമരാജാ<br>ഡി. സി. കോട്ടക്കൽ. | ,, |
| 94 | ശ്രീമതി | തരവത്തു് അമ്മാളുഅമ്മ<br>വടക്കന്തറ—പാലക്കാട്. | ,, |
| 95 | മ. രാ. രാ. | കെ. രാമക്കുറുപ്പ് ബി. ഏ., ബി. എൽ.<br>ഹൈക്കോർട്ടുവക്കീൽ തിരുവനന്തപുരം. | ,, |

96 മ-രാ-രാ- സി. എസ്സ്. സുബ്രഹ്മണ്യൻപോററി അവർകൾ
വെളിമന — പടനായകുളങ്ങര — കരുനാഗപ്പള്ളി.

97 ,, പി. രാമൻനമ്പൂതിരി ,,
c/o. 3rd Prince of Cochin തൃപ്പൂണിത്തുറ.

98 ,, കെ. പരമേശ്വരക്കുറുപ്പ് ബി. ഏ. ,,
റവന്യൂ ഇൻസ്പെക്ടർ, തൃശ്ശിവപേരൂർ.

99 ,, വി. കെ. രാമമേനോൻ ,,
റിട്ടയർഡ് സെററിൽമെണ്ട് പേഷ്കാർ, തൃശ്ശിവപേരൂർ.

100 ,, എ. ആർ. രാജരാജവർമ്മ തമ്പുരാൻ എം. ഏ. ,,
പ്രൊഫസ്സർ കോളേജ് തിരുവനന്തപുരം

101 ,, എം. ഉദയവർമ്മ തമ്പുരാൻ ബി. ഏ ,,
മാവേലിക്കരരാജാ — മാവേലിക്കര.

102 ,, പന്തളത്തു കേരളവർമ്മതമ്പുരാൻ ,,
പന്തളം (തിരുവിതാംകൂർ).

103 ,, പുന്നത്തൂർ ഗോദവർമ്മ ഏളയരാജാ ,,
കോട്ടപ്പടി — ചാവക്കാട്.

104 ,, കോയിപ്പിള്ളിൽ പരമേശ്വരക്കുറുപ്പ് ,,
കൊടുങ്ങല്ലൂർ

## അറിയിപ്പ്.

സാമാജികന്മാരിൽ പലരും ഈ മാസത്തിൽ പണം അടച്ചിട്ടുണ്ട്. അവരുടെ പേരും വിവരവും അടുത്ത ലക്കത്തിൽ പ്രസിദ്ധം ചെയ്യുന്നതാണ്. പണം അടയ്ക്കുവാൻ ഉപേക്ഷ ചെയ്ത സാമാജികന്മാർ അവരവർ അടയ്ക്കേണ്ട സംഖ്യ മിഥുനം 15 ൹-ക്കുമുമ്പായി ഖജാൻജിയുടെ മേൽവിലാസത്തിൽ തൃശ്ശിവപേരൂർക്ക് അയപ്പാൻ അപേക്ഷിക്കുന്നു.

എന്നു

തൃശ്ശിവപേരൂർ
25—7—89

കെ. ഗോവിന്ദൻനമ്പ്യാര്
ബി. ഏ. ബി. എൽ.
ഖജാൻജി.

# രണ്ടാമത്തെ സേതുബന്ധം.

---

രാക്ഷസരാജാവായ രാവണൻ കട്ടുകൊണ്ടുപോയ തന്റെ പട്ടമഹിഷിയെ വീണ്ടെടുക്കുന്നതിന്നായി അയോദ്ധ്യാധിപനും അവതാരമൂർത്തിയും അത്ഭുതപരാക്രമിയും ആയ ശ്രീരാമൻ ലങ്കയെ ആക്രമിപ്പാൻ പുറപ്പെടുകയും ദക്ഷിണ ഇന്ത്യയുടെ തെക്കെ അറ്റത്തെത്തിയപ്പോൾ, സമുദ്രം തന്റെ വഴി മുടക്കിക്കിടക്കുന്നതു കാണുകയും ചെയ്തു. തങ്ങളുടെ ന്യായമായ ഉദ്ദേശസാദ്ധ്യങ്ങൾക്കു നേരിടുന്ന പ്രതിബന്ധങ്ങൾ എന്തുതന്നെയായാലും അവകളെ ലേശംപോലും കൂസാതെയും ആ ഉദ്യമങ്ങളിൽനിന്നു പിന്മാറാതെയും സ്ഥിരചിത്തതയോടെ പ്രതിബന്ധങ്ങളെ ലഘുതരങ്ങളാക്കിച്ചെയ്തു മുന്നോട്ടുതന്നെ പൊയ്ക്കൊണ്ടിരിക്കുന്നതാണല്ലോ ഉത്തമപുരുഷന്മാരുടെ ലക്ഷണം. വിശാലമായ സമുദ്രം തന്റെ ഗതി തടഞ്ഞുകിടക്കുന്നതു കണ്ട ഉടനെ ശ്രീരാമൻ തന്റെ ശില്പകാര്യമന്ത്രിയായ 'നളനെ' വിളിച്ചു സമുദ്രം ലംഘിച്ച് ഒരു പാലം കെട്ടുവാൻ ആജ്ഞാപിച്ചു. കല്പനാനുസരിച്ചു ചീഫ് എഞ്ചിനീയരായ 'ഹനുമാനു' നളൻ ഉത്തരവുകൊടുക്കുകയും, ഉത്തരവിൻപടി, തന്റെ കീഴിലുണ്ടായിരുന്ന വാനരസേനയുടെ സഹായത്താൽ അത്യതിവേഗംകൊണ്ടു പാലം പണിതീർക്കയും, ആ പാലത്തിന്മേൽകൂടി ശ്രീരാമൻ ഇന്ത്യയിൽനിന്നു ഇപ്പോഴത്തെ 'സിലോൺ' ആയ പഴയ ലങ്കയിലേക്കു കടന്നു തന്റെ ഉദ്ദേശം നിറവേറുകയും ചെയ്തു. ശ്രീരാമപ്രതിഷ്ഠയായ രാമേശ്വരത്തെ ഒരു പ്രധാനപ്പെട്ട പുണ്യസ്ഥലമായി ഹിന്ദുക്കൾ ഗണിച്ചുവരുന്നതുതന്നെ ഈ സംഭവത്തിന്റെ ഒരു സ്ഥിരഫലമായി വിചാരിക്കേണ്ടതാണ്.

ഈ സംഭവങ്ങൾ കഴിഞ്ഞ് അനേകം നൂറ്റാണ്ടുകൾക്കുശേഷം വേറൊരു ജാതിക്കാർ അതേ സ്ഥലത്തുതന്നെ എത്തുകയും, മുൻകാരണങ്ങളെക്കാൾ കുറേക്കൂടി പ്രബലങ്ങളായ കാരണങ്ങളാൽ ലങ്കയെ ആക്രമിക്കുന്നതിന്നു സമുദ്രലംഘനം ചെയ്യുവാൻ ഒരു പാലം കെട്ടേണമെന്നുള്ള ആഗ്രഹം അവരിൽ ജനിക്കുകയും ചെയ്തു. പ്രകൃതിയുടെ ചപലതകളാലും മനുഷ്യരുടെ അജാഗ്രതകൊണ്ടും ഹനുമാന്റെയും വാനരസേനയുടെയും പ്രയത്നങ്ങൾ നാമാവശേഷങ്ങളായിരുന്നതുകൊണ്ടു, ഈ പുതിയ ആക്രമികളെയും സമുദ്രം ഭയപ്പെടുത്താതിരുന്നില്ല. അവരും ചീഫ് എഞ്ചിനീയർക്ക് കല്പനകൊടുത്തു. പക്ഷെ, ഇദ്ദേഹത്തിന്നു ഹനുമാനെപ്പോലെ കാട്ടുജാതികളുടെ സഹായം കിട്ടുവാൻ അസാദ്ധ്യമായിരുന്നതിനാൽ, വ്യവസായവിഷയത്തിൽ പരിശ്രമിച്ചുവരുന്ന തന്റെ സ്വരാജ്യക്കാരുടെ ആലോചനാഫലമായി സിദ്ധിച്ചിട്ടുള്ള ചില പുതിയ ജാതികളെ —— യന്ത്രങ്ങൾ —— സഹായത്തിന്നായി വിളിക്കുകയും അവരുടെയും അനേകായിരം കൂലിക്കാരുടെയും പ്രയത്നത്താൽ ഇന്ത്യയെയും ലങ്കയെയും ഒരു തീവണ്ടിപ്പാതമൂലം രണ്ടാമതും കൂട്ടി ഘടിപ്പിക്കുകയും ചെയ്തു. ഈ മാർഗ്ഗം ഇപ്പോൾ തീവണ്ടിവഴിയും കപ്പൽവഴിയും കൂടിട്ടാണ് കൂട്ടിച്ചേർത്തിരിക്കുന്നത്. ഇക്കഴിഞ്ഞ ഫെബ്രുവരി 24-ാംനു "താലിമന്നാർ" എന്ന സ്ഥലത്തുവെച്ച് എസ്സ്. ഐ. ആർ. കമ്പനിക്കാരുടെ ക്ഷണം സ്വീകരിച്ചുവന്നിരുന്ന അനവധി മാന്യന്മാർ കൂടിയ സന്ദർഭത്തിൽ, ബഹുമാനപ്പെട്ട മദ്രാസ്സ് ഗവർണ്ണർ അവർകളാൽ ഈ പാതയുടെ ഉൽഘാടനാഘോഷക്രിയ മംഗളമായി നടത്തപ്പെടുകയും ചെയ്തു. പക്ഷെ സമുദ്രലംഘനത്തിന്നു ശ്രീരാമനെ പ്രേരിപ്പിച്ച കാരണങ്ങളല്ലാ ഇവരെ ഉത്സാഹിപ്പിച്ചതെന്നു മാത്രമേയുള്ളൂ.

"ആദാംപാലം" വഴി ഇന്ത്യയെയും സിലോണിനെയും ഒരു തീവണ്ടിപ്പാതമൂലം

കൂട്ടിഘടിപ്പിക്കുന്നതിനുള്ള ആലോചന മുപ്പതെട്ടു വർഷങ്ങൾക്കുമുമ്പു തുടങ്ങീട്ടുള്ളതാണ്. ശ്രീരാമൻ ഈ പ്രകാരം ഒരു കാര്യം പ്രവർത്തിച്ചിട്ടുള്ളതുകൊണ്ടു, ഇതു് ഒരു നൂതനമായ ആലോചനയാണെന്നു പറയുവാൻ പാടില്ല. രാമായണത്തിൽ അവികാരസമുള്ളവർണ്ണനയും, ഇങ്ങനെയൊരുകാര്യം സാധിക്കാവുന്നതാണെന്നു് അതിന്റെ ഗ്രന്ഥകർത്താവു പറഞ്ഞിട്ടുള്ളതിനെ വിശ്വസിക്കാതിരിപ്പാൻ നിവൃത്തിയില്ല. ആ സ്ഥിതിക്കു ഇതിനു പുതുമ കല്പിക്കുവാൻ അവകാശമില്ല. എന്നുമാത്രമല്ല ഇപ്പോൾ ആവശ്യപ്പെടുന്ന അറിവുകളെല്ലാം നമ്മുടെ പൂർവികന്മാർ ആലോചിച്ചുവെച്ചിരുന്നവകളാണെന്നു് ഇതൊരു ദൃഷ്ടാന്തമായും വിചാരിക്കാം. ഈ സംഗതി പാശ്ചാത്യന്മാർ സമ്മതിക്കുന്നതല്ലതാനും. ഈ പാതയെപ്പറ്റിയുള്ള ആലോചന 1876-ൽ ആണ് ആദ്യമായി തുടങ്ങിയതെങ്കിലും, 1894 വരെ യാതൊരു തീരുമാനവും ഉണ്ടാകാതെയാണിരുന്നതു. 1894-ൽ മിസ്റ്റർ എഫ്. ജെ. വാർണിങ് എന്നൊരാൾ സിലോൺ ഗവർമ്മെണ്ടിന്റെ ആവശ്യപ്രകാരം സർവ്വേ ചെയ്തു് ഒരു കണക്കുണ്ടാക്കിയതിൽനിന്നു ഇതിലേക്കു് 259 ലക്ഷം ഉറുപ്പിക ചിലവു വേണ്ടിവരുമെന്നു കാണുകയുണ്ടായി. അടുത്ത കൊല്ലത്തിൽ ഇന്ത്യാഗവർമ്മെണ്ടിന്റെ ആവശ്യപ്രകാരം മിസ്റ്റർ ജ. ജെ. ഷാബോൾഡ് സർവ്വേ ചെയ്തു കണക്കെടുത്തതിൽനിന്നു ആദ്യത്തേതിൽ പത്തുലക്ഷം ഉറുപ്പിക കുറവായിട്ടാണ് കണ്ടതു്. എന്നാൽ ഈ ചിലവു ന്യായമായി കിട്ടാവുന്ന ആദായത്തിനേക്കാൾ കൂടുതലാണെന്നു വിചാരിച്ചു്, ഈ ഉദ്യമം തല്ക്കാലം നിർത്തിവെയ്ക്കുകയാണുണ്ടായതു്. 1899-ൽ മധുരയിൽനിന്നു രാമേശ്വരത്തേക്കു് ഒരു തീവണ്ടിപ്പാത ഏർപ്പെടുത്തുന്ന കാര്യത്തെപ്പറ്റി ആലോചന നടക്കുകയും, ആ സന്ദർഭത്തിൽ "കണ്ടഗൽമുനമ്പ്" ഒരു തുറമുഖമാക്കണമെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ഇതിനെപ്പറ്റി പല വാദപ്രതിവാദങ്ങളും നടന്നുകൊണ്ടിരിക്കുന്നതിനിടക്ക്, 1906-ൽ കമ്പനിയുടെ ഇന്ത്യൻ ഏജെണ്ടും, ഇപ്പോൾ മാനേജിങ്ങ് ഡയറക്ടരുമായ മിസ്റ്റർ എൻ. പ്രീസ്റ്റ്ലി പഴയ ആലോചനയെത്തന്നെ വീണ്ടും ആരംഭിച്ചു. പക്ഷെ പാലത്തിനു ചെയ്യുന്ന ചിലവു് ന്യായപ്പെടുത്തേണ്ട കാരണം കപ്പൽമാർഗ്ഗമായി ഗതാഗതസൗകര്യമുണ്ടാകണമെന്നായിരുന്നു ഇദ്ദേഹം അഭിപ്രായപ്പെട്ടതു്. ഈ അഭിപ്രായത്തെ അന്നത്തെ സിലോൺ ഗവർണ്ണരും ഇദ്ദേഹത്തിന്റെ പിൻഗാമിയും പിൻതാങ്ങുകയും ചെയ്തു. അടുത്ത കൊല്ലത്തിൽ കമ്പനിയുടെ സ്ഥിരാധ്യക്ഷൻ സിലോണിൽ സഞ്ചരിച്ചിരുന്ന സമയം രാജ്യനിവാസികളുടെ ഒരു ഡെപ്യൂട്ടേഷൻ സ്വീകരിക്കുകയും അവരുടെ ആഗ്രഹപ്രകാരം തീവണ്ടി തന്നെ നടപ്പാക്കുവാൻ വേണ്ട ശ്രമം ഇദ്ദേഹം ഇംഗ്ലണ്ടിൽ മടങ്ങിയെത്തിയ സമയം ചെയ്യുകയും അതിൻഫലമായി, 'മന്നാർ' ദ്വീപിന്റെ അറ്റത്തുള്ള 'തലൈമന്നാർ' എന്ന സ്ഥലംവരെ സിലോൺ ഗവർമ്മെണ്ടുകാർ അവരുടെ തീവണ്ടിപ്പാത എത്തിക്കുകയും തലൈമന്നാർ മുനമ്പിന്റെ ഈ ഭാഗത്തും തട്ടകം നിർമ്മിക്കുകയും ചെയ്യുമെങ്കിൽ ശേഷം പണികൾ ഇന്ത്യാഗവർമ്മെണ്ട് നിർവഹിക്കാമെന്നു സമ്മതിക്കുകയും ചെയ്തു. അതിനു ശേഷം, ഇന്ത്യാഗവർമ്മെണ്ട് പ്രവർത്തിക്കേണ്ടതെന്താണെന്നു തീരുമാനിക്കുവാൻ മദ്രാസ്സ് ഗവർണ്ണർമുതലായ പലരും ചേർന്നു് ഒരു സഭകൂടുകയും, അതിൽവെച്ച്, "പാക്" കടലിടുക്കിൻ മീതെ ഒരു പാലംകെട്ടുന്നതിനും "പാമ്പൻ" ഇടക്കടലിൽ ഉയർത്താവുന്നതും താഴ്ത്താവുന്നതുമായ ഒരു പാലംകെട്ടുന്നതിനും "ധനുഷ്കോടി"യും "തലൈമന്നാറി"നും മദ്ധ്യയുള്ള സമുദ്രത്തിൽ ആവിക്കപ്പൽ ഏർപ്പെടുത്തുന്നതിനും തീർച്ചയാക്കുകയുംചെയ്തു. ഇപ്രകാരം കരയിലും തീവണ്ടിയും കടലിലും കപ്പലുമായിട്ടാണ് ഈ പാത ഇണക്കപ്പെട്ടിരിക്കുന്നതു. സിലോൺ ഭാഗത്തുനിന്നും രാമേശ്വരം ഭാഗത്തുനിന്നും കടലിലേക്കു് കെട്ടിയിരിക്കുന്ന പാലങ്ങൾക്കു മദ്ധ്യയുള്ള കടലിന് ഇരുപത്തിരണ്ടു മയ

ക്സ്സ് ഉണ്ടാക്കീട്ടുള്ളൂ. ഇവിടെയാണ് ആ വിക്കപ്പ്ലിന്റെ ഉപയോഗം. “കർസൺ, എൽജിൻ, ഹാർഡിഞ്ച്” എന്നീ കപ്പലുകളാണ് ഇവിടെ ഉപയോഗപ്പെടുത്തിവരുന്നതു. ഈ കാര്യത്തിൽ ഇന്ത്യാഗവൺമെന്റിന് എഴുപതുലക്ഷം ഉറുപ്പികയും സിലോൺഗവൺമെന്റിന് നാല്പതുലക്ഷം ഉറുപ്പികയുംകൂടി ആകെ 111 ലക്ഷം ഉറുപ്പിക മാത്രമേ ചിലവുവന്നിട്ടുള്ളൂ.

ധനുഷ്ക്കോടിയിലെ ഇരിമ്പുപാലത്തിന്റെ വലിപ്പം താഴെ കൊടുക്കുന്ന കണക്കുകൊണ്ട് വായനക്കാർക്ക് അറിയാവുന്നതാണ്. ഈ ഇരിമ്പുപാലത്തിന് 6776. അടിനീളവുമുണ്ട്. അതിൽ ആകെ 145. കമാനവും ഉണ്ട്. കമാനങ്ങളുടെ ഉള്ളളവു ഓരോന്നിന് 40 അടി വീതമാകുന്നു. ബാക്കി രണ്ടു കമാനങ്ങളിൽ ഒന്നിന് 48. അടിയും മറ്റേതിന് 44. അടിയുമുണ്ട്. ഇതിന്നുപുറമെ, ഇതിന്നുള്ളിൽകൂടി കപ്പലുകൾക്ക് കടന്നുപോകേണ്ടതിന്നായി മേല്പോട്ടു ഉയരുന്ന വെട്ടത്തക്കവിധത്തിൽ 289. അടിനീളമുള്ള ഒരു ഷേറുപാലവും പ്രത്യേകമായി ഒരു കപ്പൽച്ചാലുമുണ്ട്. ഇതിൽകൂടി 200. അടി വണ്ണമുള്ളതും 14. അടി വെള്ളത്തിൽ താഴ്ന്നു നില്ക്കുന്നതുമായ കപ്പലുകൾക്ക് നിഷ്പ്രയാസം ഗതാഗതം ചെയ്യാവുന്നതാണ്. ഈ പാലം ഒന്നാമത്തെ സേതുബന്ധത്തിന് നേരെയാണിരിക്കുന്നതു. ഈ പാലത്തിന്നുപയോഗിച്ചിട്ടുള്ള ഇരിമ്പുതൂണുകൾ ഓരോന്നിന്നു 710 അടിനീളവും ഉള്ളതാകുന്നു. ഈ പണികൾക്കെല്ലാം കൂടി ആകെ രണ്ടായിരം ടൺതൂക്കം ഇരിമ്പുപണിത്തരങ്ങളും, 20,700 ക്യൂബിക്ഫീറ്റ് തേക്കുമരവും ഉപയോഗിച്ചിട്ടുണ്ട്. രണ്ടായിരം കൂലിക്കാർവീതം ദിവസംപ്രതി വേലയെടുത്തിട്ടുണ്ടെന്നാകുന്നു.

മേല്പറഞ്ഞ കപ്പലുകളിൽ ഓരോന്നിനും അമ്പതിനായിരം പവൻ വീതം വിലയായിട്ടുണ്ട്. കപ്പലുകൾ ഓരോന്നിന്നും 250 അടിനീളവും 38 അടി വീതിയും ഉണ്ട്. ഓരോ കപ്പലുകളിലും 50 ഒന്നാംക്ലാസ്സുകാരെയും 500 മൂന്നാംക്ലാസ്സുകാരെയും, 180 ടൺ തൂക്കം സാമാനങ്ങളും 110 കന്നുകാലികളേയും കയറ്റിക്കൊണ്ടു പോകാവുന്നതാണ്. മണിക്കൂറിൽ ഇരുപതേകാൽ നാഴികദൂരം വീതം യാത്ര ചെയ്യുകയും ചെയ്യും.

ശ്രീരാമന് കല്ലും മരവുമാണ് വേണ്ടിവന്നതു. ഇപ്പോഴാ ഇരിമ്പും മരവുമാണ് ഉപയോഗിച്ചിരിക്കുന്നതു. നളനും ഹനുമാനും അഞ്ചുദിവസംകൊണ്ടു ചെയ്തപണി ഇപ്പോൾ മൂന്നുകൊല്ലംകൊണ്ടാണ് കഴിഞ്ഞതു. ഇതിൽ അത്ഭുതപ്പെടുവാനില്ല. എന്തുകൊണ്ടെന്നാൽ, വാനരസേനയ്ക്കു എണ്ണമുണ്ടായിരുന്നില്ല. എന്നുതന്നെയല്ല, നടപ്പിനാവും ചുമലിക്കാരും അവരെ ഉപദ്രവിച്ചിരുന്നില്ല. ഇവരുടെകഥ അങ്ങിനെ അല്ലായിരുന്നു. അതിന്നും പുറമെ, ശ്രീരാമന്റെ സേതുബന്ധം സീതയെ വീണ്ടെടുക്കുവാൻ മാത്രമായിരുന്നു. അതിന്നശേഷം, ആ പാലം നിലനിന്നാലും ഇടിഞ്ഞുപൊളിഞ്ഞു പോയാലും അദ്ദേഹത്തിന്നു വിരോധമുണ്ടായിരുന്നില്ല. പക്ഷെ, ഇവിടെയോ? എന്നെന്നും സ്ഥിരമായിരിക്കണമെന്നാണ് ആഗ്രഹം. ഇടിഞ്ഞുവീണുപോയാൽ ധനനാശവും ആൾനാശവും നിശ്ചയം പോരെങ്കിൽ പരിഹാസവും. അതുകൊണ്ടാണ് അധികസമയം വിനിയോഗിച്ച് മനസ്സിരുത്തി പണിതീർക്കേണ്ടിവന്നതു. എല്ലാവിധത്തിലും കമ്പനിക്കാരുടെ ഈ പ്രവൃത്തി, അവർക്ക് അഭിമാനഹേതുകവും, ജനങ്ങൾക്ക് ഉപകാരപ്രദവും ആയിത്തീർന്നിട്ടുണ്ടെന്നു പറയുന്നതിൽ ഒരുപക്ഷമുണ്ടെന്നു തോന്നുന്നില്ല. ഈ ഏർപ്പാടുകൊണ്ടു കച്ചവടത്തിന്നും കൈത്തൊഴിലുകൾക്കും കിട്ടാവുന്ന അഭിവൃദ്ധി എത്രമാത്രമാണെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലൊ. വഴിയാത്രക്കാർക്കുള്ള സൌകര്യവും കുറച്ചൊന്നുമല്ല. ഈ പാലം തുറക്കുവാൻ വന്നിരുന്ന മദ്രാസ് ഗവർണ്ണർ അവർകൾക്ക്, വിലപിടിച്ചതും, വിശേഷപ്പെട്ടതുമായ ഒരു “കസ്കറ്റ്” കമ്പനിക്കാർ സമ്മാനംകൊടുത്തതും ഈ അവസരത്തിൽ സ്മരണീയംതന്നെ.

ഇ. ആർ. മേനോൻ

# അദ്ധ്യായം 3.

## എരവാലന്മാരും, നായാടികളും, ഉള്ളാടന്മാരും.

### എരവാലന്മാർ.

ഉൽപത്തിയും ദാരിദ്ര്യവും

'വില്ലുവേടന്മാർ' എന്നുകൂടി വിളിക്കപ്പെടുന്നു. എരവാലന്മാർ ചിററൂർതാലൂക്കിലെ മലകളിൽ പാർത്തുവരുന്ന ഒരു വക സാധുക്കളായ കാട്ടുജാതിയാകുന്നു. അവരിൽ ചിലർ മലയാളം സംസാരിക്കുന്നുണ്ടെങ്കിലും അവരുടെ ഭാഷ തമിഴാണ്. അവർക്ക് സ്ഥാനമാനങ്ങൾ ഒന്നുമില്ല. എന്നാൽ വയസ്സന്മാരെ മൂത്താന്മാരെന്നും പാട്ടാമാരെന്നും സംഭാഷണത്തിൽ പറഞ്ഞുവരാറുണ്ട്. അവരുടെ ഉല്പത്തിയെപ്പററി അവർക്ക് യാതൊരു വിവരവുമില്ല. മററുകാട്ടുജാതിക്കാരെപ്പോലെ ഇവരും ബഹിഷ്കൃതന്മാരും ഭീരുക്കളും തന്നെ. മഹാ ദരിദ്രന്മാരുമാണ്. എന്നാൽ അവർ ആശ്രയിച്ചുവരുന്ന മുതലാളിമാരുടെ പരിഷ്കാരംകൊണ്ട് അവരുടെ സ്ഥിതിക്ക് അല്പം ഭേദമുണ്ടായിട്ടുണ്ട്. ഇവരും പതികളിലാണ് കാട്ടിൽ പാർത്തുവരുന്നത്. കുടിലുകൾ മലയന്മാരുടേതു പോലെയുമാകുന്നു. എന്നാൽ മലയന്മാരെപ്പോലെയോ കാടന്മാരെപ്പോലെയോ ഇവർ ദിക്കുമാറി പാർപ്പാൻ നോക്കുന്നവരല്ല.

ഉടുപ്പും ആഭരണങ്ങളും

എരവാലപ്പെണ്ണുങ്ങളും ആണുങ്ങളും മലയന്മാർ പുലയന്മാർ മുതലായ കീഴ്ജാതിക്കാരെക്കാൾ നല്ലപോലെ വസ്ത്രധാരണം ചെയ്യുന്നുണ്ട്. ആണുങ്ങൾ വക്കുള്ള കരയും മൂന്നുവാര നീളവുമുള്ള വേഷ്ടികൾ അരയിൽ ചുററി ഒരു തല നാട്ടിയിട്ടു മറേറ തല കാലിന്റെ ഇടയിൽ കൂടിയെടുത്തു പിറകിൽ കുത്തിവെക്കും. അവർക്ക് ചുമൽമുണ്ടും ഉണ്ടായിരിക്കും. ചിലപ്പോൾ ഇതു ചുമലിൽ നാട്ടിയിടാറും മതി, ചിലപ്പോൾ തലക്കെട്ടിന്മേൽ കെട്ടാറും മതി. തലമുടി പെണ്ണുങ്ങളെപ്പോലെ വളർത്തി നീട്ടും. എന്നാൽ വകയില്ലാത്തതിനാൽ എണ്ണതൊട്ടു മിനുക്കാറില്ല. അവർ മേൽമീശ വളർത്തുകയും, തങ്ങളെ വളരെ പേടിയുള്ള മലയന്മാരിൽനിന്നും തിരിച്ചറിവാൻ, കഴുത്തിൽ ഒരു സ്ഫടികക്കല്ലുമാലയും ചിലർ കയ്യിൽ പിച്ചളമോതിരവും ധരിക്കുകയും ചെയ്യും. പെണ്ണുങ്ങളുടെ വസ്ത്രധാരണം കാടത്തികളുടേതും കൊങ്ങമലച്ചികളുടേതും പോലെയാകുന്നു. അവരുടെ കാതിലുള്ള ആഭരണം പനയോലച്ചുരുളാണ്. ഇതു സാമാന്യം വലിയതു കൊള്ളത്തക്കവണ്ണം കാതു കുത്തിവളർത്തുകയും ചെയ്യും. ഇവർ ആഴ്ചയിലൊരിക്കൽ തേച്ചു കുളിക്കുമത്രെ.

കല്യാണസമ്പ്രദായം

ഭാര്യയെ തന്നെത്താൻ പുലർത്താറാവുന്നതുവരെ ഒരു യുവാവിനെ കല്യാണം ചെയ്യാനനുവദിക്കുന്നതല്ല. ഇതു മേൽജാതിക്കാർക്കു കണ്ടുപഠിപ്പാൻ ഉത്തമദൃഷ്ടാന്തമാണ്. ഒരു എരവാലന്നു തന്റെ മകനെ കല്യാണം ചെയ്യിക്കണമെന്നു തോന്നിയാൽ അവനും

അവന്റെ അളിയനോ മററു ചില ബന്ധുക്കളുംകൂടി പെണ്ണിന്റെ മാതാപിതാക്കന്മാരെ ചെന്നുകണ്ട് കാൎയ്യം സംസാരിച്ചു തീൎച്ചപ്പെടുത്തി കല്യാണത്തിന്നുള്ള ദിവസം നിശ്ചയിക്കും. അപ്പോൾ വധുവിന്റെ മാതാപിതാക്കന്മാർ കല്യാണത്തിന്റെ പ്രാരംഭമായി ഒരു സദ്യയും കഴിക്കും. അനന്തരം വധൂവരന്മാരുടെ മാതാപിതാക്കൾ മുതലാളന്മാരെ ചെന്നുകണ്ട് കുറെ വെററില അടയ്ക്ക പുകയിലയും കാഴ്ചവെച്ച് വിവരം അറിയിക്കയും, അവർ കല്യാണത്തിന്റെ ഏതാനും ചിലവിലേയ്ക്കു കുറെ നെല്ലു കൊടുക്കയും ചെയ്യും. കല്യാണം നടത്തുന്നതു തിങ്കളാഴ്ചയാണ്. കല്യാണം നിശ്ചയിച്ച തിങ്കളാഴ്ചയുടെ മുമ്പിലെ ഏതെങ്കിലുമൊരു തിങ്കളാഴ്ച വരന്റെ സഹോദരി ചില ബന്ധുമിത്രങ്ങളോടുകൂടി വധുവിന്റെ വീട്ടിൽ ചെന്ന് അവൾക്ക് ഒരു പിച്ചളമോതിരവും അവളുടെ പിതാവിന്നു വധുപ്പണം വക ഒരുറുപ്പികയും കൊടുക്കുക പതിവുണ്ട്. പിന്നീടു കല്യാണം നിശ്ചയിച്ച തിങ്കളാഴ്ച അവരും വേറെ ചിലരും ഒരു പുതിയ പുടവ കൊണ്ടുപോയി വധുവിനെ ഉടുപ്പിക്കും. ഇപ്പോഴും മുമ്പെത്തെപ്പോലെ ഒരു സദ്യയുണ്ട്. അതും കഴിഞ്ഞാൽ വധുവിനെയും കൂട്ടി വരന്റെ മാടത്തിലേയ്ക്കു പോകയും അവിടെവെച്ചു അവരും എല്ലാവരും സദ്യ കഴിക്കുകയും ചെയ്യും. പിന്നത്തെ തിങ്കളാഴ്ച വധൂവരന്മാരൊന്നിച്ചു വധുവിന്റെ ഗൃഹത്തിൽപോയി ഒരാഴ്ചവട്ടം താമസിച്ചിട്ടു തിരിച്ചുപോരും. അപ്പോഴെ കല്യാണത്തിന്റെ എല്ലാ അംഗങ്ങളും അവസാനിക്കുകയുള്ളു. എല്ലാററിന്നുംകൂടി 30 ക. യോളം ചിലവുമുണ്ട്. ചിററൂർ താലൂക്കിലെ ഈഴവന്മാരെപ്പോലെതന്നെ ഇവൎക്കും താലികെട്ടുക എന്ന ക്രിയയില്ല. കല്യാണസമയം വരന്നു യാതൊരു സമ്മാനവുമില്ല. അതു കൎക്കടകസംക്രാന്തിയാണ് കൊടുത്തുവരാറ്. അന്ന് അവനെ പെണ്ണുങ്ങൾ ക്ഷണിച്ചുവരുത്തി സദ്യകഴിച്ചു ഭക്ഷണവും, സമ്മാനമായി ഒരു വേഷ്ടിയും, തലപ്പാവും കൊടുക്കും. അതിന്നുശേഷം ഭാൎയ്യാഭൎത്താക്കന്മാർ വേറെ മാടത്തിൽ താമസമാക്കി സ്വപ്രയത്നത്താൽ ഉപജീവനം കഴിക്കുകയാണ്.

സ്ത്രീ ഋതുവാകുന്നതിന്നുമുമ്പാണ കല്യാണം ചെയ്യപ്പെട്ടതെങ്കിൽ ഋതുവാകുന്നതുവരെ അവൾ മാതാപിതാക്കന്മാരുടെ ഗൃഹത്തിൽ താമസിക്കുകയും അതിന്നുശേഷം മാത്രം ഭൎത്തൃഗൃഹത്തിലേയ്ക്കു പോകുകയുമാണ് പതിവ്. സ്ത്രീ തിരളുമ്പോൾ പ്രധാന മാടത്തിന്റെ ഒരു ഫൎല്ലാങ്ങ് ദൂരെയായി 'ഏട്ടുചാല'* കെട്ടിയുണ്ടാക്കി അവളെ അതിൽ പാൎപ്പിക്കും. സാധാരണയായി ഒരുവൾ എഴുദിവസം ഇവിടെ താമസിക്കണം. ആ സമയം അല്പം ചില സഖികളെ മാത്രമെ കാണ്മാൻ അനുവദിക്കയുള്ളു. ഭക്ഷണം കൊടുക്കുന്നതു കുറെ ദൂരത്തായി കൊണ്ടുവെച്ച് അവൾ എടുത്തുകൊണ്ടു പോകയാണ്. അശുദ്ധം ഭയന്ന പ്രായംചെന്നവരാരും അടുത്തുചെല്ലുകയില്ല. ഏഴാംദിവസം കാലത്തു കുളിച്ചാൽ അവൾ ശുദ്ധമായി. പിന്നെ മററുള്ളവരൊന്നിച്ചുകൂടിക്കഴിയാം. കുളിദിവസം ബന്ധുമിത്രങ്ങൾക്കു സദ്യകഴിച്ച് ആഘോഷിക്കും. പിന്നീടുള്ള തീണ്ടാരികൾ അവർ 3 ദിവസം മാത്രം വൎജ്ജിക്കുന്നുള്ളു. നാലാംദിവസം കുളിച്ചാൽ സ്ത്രീ ശുദ്ധമാവുന്നതാകുന്നു. തിരളുന്നതിന്നുമുമ്പായി കല്യാണം കഴിഞ്ഞിരുന്നാൽ തിരണ്ടുകല്യാണച്ചിലവിലേയ്ക്കു ഭൎത്താവു വല്ലതും കൊടു

* ഒട്ടുവലിയ വസ്ത്രകഷണം

ക്കം. തെറ്റിനടക്കുന്ന ഒരു പെണ്ണിനു പൂർവ്വകാലത്തു കൊലയായിരുന്നു ശിക്ഷ. എന്നാലിപ്പോൾ അവളെ ജാതിയിൽനിന്നും പുറത്താക്കിക്കളക മാത്രമെ ചെയ്യുന്നുള്ളൂ. ശിക്ഷയുടെ കാഠിന്യംകൊണ്ടായിരിയ്ക്കും, ഈ വക ദൃഷ്ടാന്തങ്ങൾ വളരെ ദുർല്ലഭമായിട്ടു ഉണ്ടാവുന്നുള്ളൂ

ഗർഭിണിയ്ക്കു 5-ാംമാസത്തിലൊ ഏഴാം മാസത്തിലൊ ബ്രാഹ്മണരുടെ ഇടയിലുള്ള പുംസവനവും സീമന്തവുംപോലെയൊ, അല്ലെങ്കിൽ മറുജാതിക്കാരുടെ ഇടയിലുള്ള പുളികുടിപോലെയൊ യാതൊരു ക്രിയയും ചെയ്യാറില്ല. ഒരു ഗർഭിണിയെ വല്ല പട്ടിയൊ പൂച്ചയൊ കാട്ടുമൃഗങ്ങളൊ പേടിപ്പെടുത്തുമ്പോൾ എത്തുന്നതായി സ്വപ്നം കണ്ടാൽ അവളെ ദേവത ബാധിച്ചിട്ടുണ്ടെന്നു വിശ്വസിച്ചുവരുന്നു. ഉടനെ കണ്ടാൽ സ്വജാതിയിൽനിന്നൊ മറ്റു ജാതിയിൽനിന്നൊ ഒരു മാന്ത്രികനെ വരുത്തും. അവർ അരിപ്പൊടി മഞ്ഞൾപ്പൊടി കരി ഇതുകൾകൊണ്ട് ഒരു കളമെഴുതി അതിന്റെ മുമ്പിൽ അവളെ ഇരുത്തിക്കൊട്ടുകയും പാടുകയും ചില മന്ത്രങ്ങൾ ജപിക്കയും ചെയ്തിട്ടു കണ്ണുകളെ കത്തിച്ചു ഉഴിഞ്ഞു കാട്ടി കൈബലിയുഴിയും. അപ്പോൾ അവൾ വിറയ്ക്കയും ദേവത ഇളക്കുകയും ചെയ്താൽ ദേവതയ്ക്കു ചോറ്, അവിൽ, പഴം, നാളികേരം, കോഴി, ഇതുകൾകൊണ്ടു പൂജ കഴിയ്ക്കും. ഇതുകൊണ്ടു പ്രസാദിച്ചാൽ ദേവത ഒന്നുകിൽ അപ്പോൾതന്നെ ഒഴിഞ്ഞുപോകും, അല്ലെങ്കിൽ ഒഴിഞ്ഞുപോകുന്ന സമയം കല്പനയാവും. സ്ത്രീ ഇളകാതെ സ്വസ്ഥമായിരുന്നാൽ ദേവതാബാധയില്ലന്നാണ് അനുമാനം. ദേവത ഉപദ്രവം ഉണ്ടാകാതിരിപ്പാൻ പലപ്പോഴും സ്ത്രീകളുടെ കഴുത്തിൽ മാലയിൽ യന്ത്രമെഴുതിതെറുത്തു കെട്ടിയ്ക്കുക പതിവാണ്.

എരവാലന്മാരുടെ ഗർഭവും പ്രസവവും സംബന്ധിച്ചുള്ള സമ്പ്രദായം മലയന്മാരുടേതുപോലെതന്നെ. പക്ഷെ ഇവർക്കു പുല ഏഴു ദിവസം മാത്രമെയുള്ളൂ. എന്നാൽ 8-ാംദിവസം സ്ത്രീ കുളിച്ചാൽ അവളെ ഒരു പ്രത്യേകമാടത്തിൽ 5 മാസം വേറെ പാർപ്പിയ്ക്കുന്നതും ആ കാലം മുഴുവൻ അവൾ പുലപോലെ ആചരിച്ചുവരുന്നതുമാണ്. അവളുടെ ഇക്കാലത്തെ ഭക്ഷണം ഉപ്പുരഹിതമാകുന്നു. മാസം തികെ പാടില്ല. പ്രസവരക്ഷയ്ക്കു കരുമുളകും ചുക്കും പഞ്ചസാരയുംകൂടി കള്ളിൽ കലക്കിയുണ്ടാക്കുന്ന ഒരു മരുന്നു മാത്രം. ഈ അഞ്ചു മാസം കഴിഞ്ഞാൽ അവൾ കുളിച്ചു ശുദ്ധമാവും. അന്നു പ്രധാന മാടത്തിലേയ്ക്കു താമസം മാറുകയും സദ്യയും മറ്റും കഴിച്ച് ആഘോഷിയ്ക്കുകയും ചെയ്യും.

കുട്ടിയ്ക്കു, ഒന്നു വയസ്സു തികഞ്ഞതിന്നശേഷം, അധികകാലം ജീവിച്ചിരിപ്പാൻ ശരീരസൌഖ്യമുണ്ടെന്നു ബോദ്ധ്യപ്പെട്ടമ്പോഴെ, പേരിടുകയുള്ളൂ. ആൺകുട്ടിയ്ക്കു മുത്തച്ഛന്റെയും പെൺകുട്ടിയ്ക്കു മുത്തശ്ശിയുടെയും പേരാണ് ഇടുക. ആണുങ്ങൾക്കു സാധാരണയായി ഇട്ടുവരുന്ന പേരുകൾ കണ്ണൻ, ചടകൻ, കോരപ്പൻ, കിച്ചാമൻ, ആട്ടുകാരൻ എന്നും പെണ്ണുങ്ങൾക്കു കണ്ണി, കേയി, ചടക, ഒമയി എന്നുമാണ്. ഇതിലെ ഹിന്ദുദൈവങ്ങളുടെ പേരുകൾ ഉപയോഗിപ്പാൻ തുടങ്ങീട്ടു വളരെ കാലമായിട്ടില്ല. അതുകൾ, മേൽജാതിക്കാരായി പലപ്പോഴും കൂട്ടുകെട്ടിന് അവസരമുണ്ടാകകൊണ്ട്, അവരിൽനിന്നും കിട്ടീട്ടുള്ളതുമാകുന്നു.

വിധവാവിവാഹവിഷയത്തിൽ ഇവ

പ്രാകാലിന ജനങ്ങൾ മേൽജാതിക്കാർ പഠിപ്പാൻ ഒരു വിലയേറിയ പാഠം കാണിച്ചുതരുന്നുണ്ട്. അവരുടെയിടയിൽ വിധവയ്ക്കു കല്യാണം കഴിക്കാം. എന്നാൽ അത് ഒരു ഭ്രാതൃപത്നികളെ മാത്രമെ പാടുള്ളൂ. ഇതിന്ന 'മുണ്ടെകെട്ടുക' എന്നുപറയും. ഇരുവർക്കും പൂർവ്വവിവാഹത്തിൽ സന്താനങ്ങളുണ്ടായിരുന്നാൽ അവരെ പക്ഷഭേദംകൂടാതെ നോക്കുമെന്ന പുതിയ ഭർത്താവ് ആ ഗോത്രക്കാരുടെ മുമ്പാകെ പ്രതിജ്ഞ ചെയ്യണം. പുനർവിവാഹത്തിന്ന ഒരു പിച്ചള മോതിരവും പുടവയും കൊടുക്കുക ആവശ്യമാണ്. എന്നാൽ വലിയ ആഘോഷമൊന്നും ഉണ്ടാവില്ല.

ഒരു പുരുഷന്ന ഭാര്യയെ ബോധിച്ചില്ലെങ്കിൽ അവളെ ഉപേക്ഷിക്കും. അവൾക്കിഷ്ടമുള്ള ഒരു ഭർത്താവിനെ മാത്രമെ സ്വീകരിപ്പാൻ പാടുള്ളൂ. എന്നാൽ ഇങ്ങനെ ഉപേക്ഷണങ്ങൾ വളരെ ചുരുക്കമാണ്. ബഹുഭർത്തൃത്വവും ബഹുഭാര്യാത്വവും തീരെ നടപ്പില്ല. അച്ഛന്റെ സ്വത്തിന്ന മകനാകുന്നു അവകാശി. അവർക്കു സമുദായയോഗമില്ല. അവരുടെയിടയിൽ വഴക്കുകൾ അപൂർവ്വമായിട്ടെ ഉണ്ടാവുന്നുള്ളൂ.

മതം

മതകാര്യത്തിൽ എല്ലാപൊലയരും അനിമിസ്റ്റുകൾ തന്നെ. കാടുകളും മലകളും തങ്ങൾക്ക ദ്രോഹം ചെയ്യുന്ന ഭൂതപ്രേത പിശാചുക്കളെക്കൊണ്ട് നിറഞ്ഞതാണെന്ന അവർ വിശ്വസിച്ചുവരുന്നു. ഈ ഭൂതങ്ങളിൽ ചിലവ വൃക്ഷങ്ങളിൽ നിവസിക്കുന്നവയെന്നും, അവ കാട്ടുമൃഗങ്ങളെ കൊല്ലുന്നവയെന്നും, മറ്റുചിലവ പാറകളിലോ വൃക്ഷങ്ങളിലോ കൊടുമുടികളിലൊ നിവസിക്കുന്നവയെന്നും, അവർ ചില പ്രത്യേക കുടുംബങ്ങളുടേയോ ജാതികളുടെയൊ മേൽ അധികാരമുണ്ടെന്നും അവർ വിശ്വസിച്ചിരിക്കുന്നു. ഈ ഭൂതങ്ങൾക്ക വഴിപാടുകളും ബലികളും കഴിക്കുന്നത് പ്രത്യക്ഷത്തിൽ കഴിക്കുന്നവർക്ക് ഗുണം സിദ്ധിക്കണമെന്നുള്ള ഉദ്ദേശംകൊണ്ടല്ല; അവയുടെ വിശപ്പ് ശമിപ്പിക്കണമെന്നുള്ള ഉദ്ദേശംകൊണ്ടാണ്. എല്ലാ ദുർവൃത്തികളും അധിക്ഷേപകരമായി വരികയാൽ ഈ ഭൂതങ്ങളെ സംബന്ധിച്ചു അവർ ദോഷകരമായി യാതൊന്നും മനസാ വാചാ കർമ്മണാ ചെയ്യുന്നതല്ല.

കാളി, മുനി, (സപ്ത)കന്യകമാർ, കറുപ്പരായൻ ഇവരാണ് എല്ലാപൊലയരുടെ ദൈവങ്ങൾ. അവർ കാട്ടിൽ പാർക്കുന്നകാലത്ത് തങ്ങളേയും കന്നുകാലികളേയും രക്ഷിക്കുന്നതിലേക്കു കാളിയേയും, കന്നുകളെ രക്ഷിക്കുന്നതിലേക്കും വിളവു നല്ലവണ്ണമായി മുനിയേയും ആരാധിക്കുന്നു. കന്യകമാരും കറുപ്പരായനും ഭവനത്തെ കാക്കുവാനുള്ള കുടുംബദൈവങ്ങളാണ്. അവരുടെ പ്രീതിക്ക ചോറും പഴവും നാളികേരവും അവിലുംകൊണ്ട് പൂജകഴിക്കും. കാളിയേയും മുനിയേയും കാട്ടിലും മറ്റുള്ളവരെ വീട്ടിലും വെച്ച് പൂജിച്ചുവരുന്നു. ഉഴവാനും വിതക്കുവാനും കൊയ്യുവാനും തുടങ്ങുമ്പോൾ കാളിക്കും മുനിക്കും മേൽപറഞ്ഞ വഴിപാടുകൾ വെച്ചു പൂജ കഴിക്കും. കാരണം, ഇവരാണ് ദുഷ്ടമൃഗങ്ങളുടെ നാശത്തിൽനിന്നും വിളവു രക്ഷിച്ചുകൊടുക്കുന്നതു. ചില ദിവസങ്ങൾ ചില പ്രത്യേകകാര്യങ്ങൾക്ക അധികശുഭമുള്ളതായി കരുതിവരുന്നുണ്ട്. കല്യാണം ചില ഉരുക്കൾക്ക തിങ്കളാഴ്ചകളും, ഓടം കെട്ടുവാൻ ബുധനാഴ്ചകളും, കൊയ്യുവാൻ വെള്ളിയാഴ്ചകളും അധികം നല്ലദിവസങ്ങളാണെത്രെ. വീടുകൾ പണിയുന്നതിന്നും പാർപ്പുതുടങ്ങാനും തിങ്കളാഴ്ചയും അവർ അവരുടെ ദൈവങ്ങളെ പൂജിക്കുക പതിവാണ്.

# മംഗളോദയം

## പുസ്തകം 6 | മീനമാസം | ലക്കം 5


മംഗളം.

തണ്ടാർമാതിൻകുചകലശമാസേവിക്കും പാതാളോത്തരാശു
വണ്ടത്താനാർകുഴലണിതിനമണമിളകുംപാണ്യമാലാഭിരാമം
കൊണ്ടാടി ത്താപസന്മാരകതളിരിലെഴുംസച്ചിദാനന്ദരൂപം
കണ്ടാപ്പിത്താൻകളായത്തിരുതികഴൽപണിയുന്നോരു കാന്തിപ്രവാഹം.

ഒരു പ്രാചീന കവി.



# മലയാള നിഘണ്ടു.

മലയാളഭാഷക്ക് "തരംപോലെ" ഒരു നിഘണ്ടുവില്ലെന്ന് സമ്മതിക്കാത്ത സാഹിത്യകാരന്മാർ കേരളത്തിൽ ഇപ്പോഴില്ലെന്നു നിശ്ചയം പറയാം. ഈ ഒരു സാധനം ഇല്ലായ്മയാലാണ് നമ്മുടെ ഭാഷ ചളിയിൽപെട്ട് ഉഴലുന്നത്. കൊച്ചിശ്ശീമയിലുള്ളവർ ഒരു നിഘണ്ടു വേണമെന്നുള്ള ആഗ്രഹത്തോടെ പരിശ്രമിച്ചതിന്റെ ഫലമായി കൊച്ചി ഗവർമ്മെണ്ട് 5000 ക. ഒരു ഭാഷാപരിഷ്കരണക്കമ്മറ്റിയെ ഏല്പിച്ചിരിക്കുന്നു. ഇനിയും കഴിയുന്ന സഹായങ്ങൾ ചെയ്യാമെന്ന് ആ ഗവർമ്മെണ്ട് സമ്മതിച്ചിട്ടുണ്ട്. തിരുവിതാംകൂർ ഗവർമ്മെണ്ട് ഭാഷാപരിഷ്കരണമാർഗ്ഗങ്ങൾ ആലോചിക്കാൻ ഏർപ്പെടുത്തിയ കമ്മറ്റിയും നിഘണ്ടുവിന്റെ ആവശ്യത്തെ സമ്മതിക്കയും തിരുവിതാംകൂർ ഗവർമ്മെണ്ടും കൊച്ചി ഗവർമ്മെണ്ടും ഈ വിഷയത്തിൽ യോജിച്ച് പ്രവർത്തിക്കേണ്ടതാണെന്ന അഭിപ്രായപ്പെടുകയും ചെയ്തിരിക്കുന്നു. മലയാളജില്ലക്കാരുടെ പ്രാതിനിധ്യമുള്ള മദിരാശി ഗവർമ്മെണ്ട് ഈ കൊല്ലത്തെ ആയവ്യയക്കണക്കിൽ 10,000

ഉൾപ്പിക ഒരു മലയാളനിഘണ്ടു ഉണ്ടാക്കുന്നതിലേക്ക വ്യയം ചെയ്യുവാൻ കരുതീട്ടുണ്ട്. മദിരാശി ഗവൎമ്മെണ്ടും ഇവരോടു യോജിച്ചു പ്രവൎത്തിക്കുമെന്നു വിശ്വസിക്കാം. നിഘണ്ടുവിന്റെ കാൎയ്യം കേരളത്തിലെ മൂന്നു ഗവൎമ്മെണ്ടുകളെ സംബന്ധിച്ചേടത്തോളം ഇങ്ങിനെയാണ് ഇപ്പോൾ കിടക്കുന്നത്.

എന്നാൽ ഏതുമാതിരി നിഘണ്ടുവാണ് ഉണ്ടാക്കേണ്ടത്? എന്തെല്ലാം വിവരങ്ങൾ ഈ നിഘണ്ടുവിൽ ഘടിപ്പിക്കണം? എന്നതുടങ്ങി പല കാൎയ്യങ്ങളും ആലോചിച്ചു തീൎച്ചപ്പെടുത്തേണ്ടതുണ്ട്. നിഘണ്ടുവിന്റെ ആവശ്യം സ്ഥാപിച്ചതല്ലാതെ എങ്ങിനെയാണ് നിഘണ്ടു ഉണ്ടാക്കേണ്ടതെന്നു പ്രത്യേകമായി ആലോചിച്ച് ഒരു അഭിപ്രായം ആരും പറഞ്ഞതായി കാണുന്നില്ല. അടുത്ത കാലത്തിനുള്ളിൽ ഈ വിഷയത്തിൽ എന്തെങ്കിലും ചിലതു പ്രവൎത്തിച്ചുതുടങ്ങുന്നതാകയാൽ കുറെ മുൻകൂട്ടിത്തന്നെ ഈ വിഷയത്തെപ്പററി പൊതുജനങ്ങൾക്കുള്ള അഭിപ്രായം അറിയേണ്ടത് ആവശ്യമാണ്. ഈ വിഷയത്തിൽ എനിക്കുള്ള അഭിപ്രായം ഇവിടെ എഴുതിക്കൊള്ളുന്നു.

നിഘണ്ടുവിനെ (1) മലയാളനിഘണ്ടു (2) ഇംഗ്ലീഷ്-മലയാളനിഘണ്ടു (3) മലയാള-ഇംഗ്ലീഷ് നിഘണ്ടു എന്നിങ്ങിനെ മൂന്നായി ഭാഗിക്കാം. കഴിഞ്ഞ ഒരു ഭാഷാപോഷിണിസഭായോഗത്തിൽ ഒരു ഇംഗ്ലീഷ് നിഘണ്ടു തൎജ്ജമ ചെയ്യേണമെന്നു പലൎക്കും അഭിപ്രായമുണ്ടായതായി കേട്ടിട്ടുണ്ട്. എന്നാൽ ആ അഭിപ്രായമല്ല എനിക്കുള്ളത്. ഒന്നാമതായി നമുക്കു വേണ്ടത് ഒരു മലയാളനിഘണ്ടുവാണ്. മലയാളഭാഷയിൽ ഇപ്പോൾ നടപ്പുള്ളതും, നശിച്ചതും, നശിക്കാൻപോകുന്നതുമായ എല്ലാ വാക്കുകളേയും ശേഖരിച്ച് ഒരു മലയാള—മലയാള നിഘണ്ടുവാണ് ഒന്നാമതായി ഉണ്ടാക്കേണ്ടത്. ഈ നിഘണ്ടു ഉണ്ടായിക്കഴിഞ്ഞാൽ മറ്റുള്ള നിഘണ്ടുകൾ നിഷ്പ്രയാസം ഉണ്ടാക്കാവുന്നതാണ്. സാങ്കേതികശബ്ദങ്ങൾ കടം വാങ്ങുവാനും നിൎമ്മിക്കുവാനും മററും ശ്രമിക്കുന്നതു നമ്മുടെ ഭാഷയുടെ മുതൽ എത്രയുണ്ടെന്നു തീൎച്ചപ്പെടുത്തിയതിന്നുശേഷം മതിയാകുന്നതാണ്.

എന്നാൽ എങ്ങിനെയാണ് മലയാളഭാഷയിലുള്ള വാക്കുകൾ മുഴുവൻ ശേഖരിക്കേണ്ടത്? എന്നാണ് പിന്നെ ആലോചിപ്പാനുള്ളത്. മലയാളഭാഷയിൽ ഉപയോഗമുള്ളതെങ്കിലും അല്ലെങ്കിലും വളരെ വാക്കുകൾ നശിച്ചുപോയിട്ടുണ്ടെന്നുള്ളതിന്നു സംശയമില്ല. ഇപ്പോൾ നിലവിലുള്ള നിഘണ്ടുക്കളിൽ എത്രയോ ആയിരം വാക്കുകൾ ചേരാതെയുണ്ടെന്നുള്ളതും തീൎച്ചയാണ്. അതുകൊണ്ടു വാക്കുകൾ ശേഖരിപ്പാനുള്ള ശ്രമം ഏതാണ്ട് ഒരു കാനേഷുമാരി കണക്കു ഉണ്ടാക്കുന്നപോലെയായാൽ നന്നാവുമെന്നാണ് തോന്നുന്നത്. നിഘണ്ടുവിൽ അടങ്ങേണ്ടതായ വാക്കുകൾ ഒക്കെ,

മനുഷ്യവൎഗ്ഗം,
മൃഗവൎഗ്ഗം,
തൊഴിലുകൾ,
വൈദ്യം,
ജ്യോതിഷം, എന്നിങ്ങിനെ ഓരോ പ്രത്യേകവകുപ്പുകളാക്കി തിരിച്ച് അവയിൽ ഓരോ വകുപ്പുകളും അതാതുവിഷയങ്ങളിൽ പാണ്ഡിത്യമുള്ളവരെ ഏല്പിക്കുകയാണ് വേണ്ടത്. ഇവരെ സെക്ഷൻഅപ്പർമാർ എന്നു പറയാം. ഏകദേശം ഇരുപതോളം വകുപ്പുകൾ ഉണ്ടാകുന്നതാകയാൽ അത്രതന്നെ സെക്ഷൻഅപ്പർമാരും

വേണ്ടിവരും ഇവരുടെ പ്രവൃത്തിയെപ്പററി വഴിയെ പ്രസ്താവിക്കാം. ഈ ഓരോ വകുപ്പുകളെയും പിന്നീട് അവാന്തരവകുപ്പുകളാക്കി ഭാഗിക്കേണ്ടിവരും. അതായത്, 'തൊഴിലുകൾ' എന്ന വകുപ്പിനെ,

ആശാരിപ്പണി,
കല്പണി,
കരുവാൻപണി,
ചിത്രമെഴുത്ത്, എന്നു തുടങ്ങി

പല ഉപഭാഗങ്ങളാക്കി തിരിക്കേണ്ടിവരും. ഈ ഓരോ ഉപഭാഗങ്ങളും അതാതു സെക്ഷൻ ആപ്പീസർമാർ അവരുടെ കീഴിൽ പലതോ പതിനാലോ എന്യുമറേററർമാരെ നിശ്ചയിച്ച് അവരെ ഭാരമായി ഏല്പിച്ചുകൊടുക്കണം. എന്യുമറേററർമാരെ തിരഞ്ഞെടുത്തു നിശ്ചയിക്കുന്ന ഭാരവുംകൂടി സെക്ഷൻ ആപ്പീസർമാർ ഏറെറടുക്കുകയാണ് നല്ലത്. കാരണം, ഓരോ പ്രധാനവകുപ്പുകളും അതാതിൽ പ്രത്യേകപാണ്ഡിത്യമുള്ളവരെ ഏല്പിക്കേണ്ടതാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടു, ആ വിഷയത്തിൽ തങ്ങളെ സഹായിപ്പാൻ ഇന്നിന്നവരൊക്കെ മതിയാകുമെന്നു തീർച്ചപ്പെടുത്താനുള്ള അധികാരം അവർക്കു കൊടുക്കുകയാണല്ലൊ നല്ലത്. ഈ എന്യുമറേററർമാർ ഏകദേശം മുന്നൂറുപേരോളം വേണ്ടിവന്നേക്കാം. എന്യുമറേററർമാർ അവരവരുടെ വിഷയങ്ങളെ തരംപോലെ ഭാഗിച്ച്, ഓരോന്നിലുമുള്ള വാക്കുകൾ വെവ്വേറെ തരംതിരിച്ച്, അതാതിൻറ അർത്ഥത്തോടും, ആ വക വാക്കുകൾ വല്ല സാഹിത്യഗ്രന്ഥങ്ങളിലും ഉപയോഗിച്ചിട്ടുണ്ടെങ്കിൽ ആ പ്രയോഗങ്ങൾ ചൂണ്ടിക്കാണിച്ചും, വാക്കുകളുടെ ഉത്ഭവത്തെപ്പററി വല്ല ചരിത്രവും നിശ്ചയമുണ്ടെങ്കിൽ അതുകൾ ചേർത്തും ഓരോ ലിസ്റ്റ് എഴുതി അതാതു സെക്ഷൻ ആപ്പീസർമാർക്ക് അയക്കണം. അവർ ഈ ഓരോ ലിസ്റ്റും ശ്രദ്ധയോടെ പരിശോധിച്ച് വേണ്ടപ്പെട്ട ഭേദഗതികൾ ചെയ്തു ഹെഡ് ആപ്പീസിലേക്ക് അയക്കണം. ഉപഭാഗങ്ങളെ വിഭാഗിക്കുന്നതിലും എന്യുമറേററർമാർ അല്പം മനസ്സിരുത്തേണ്ടതുണ്ട്. അതായത്, ആശാരിപ്പണിയെപ്പററി പറയുമ്പോൾ പണിആയുധങ്ങൾ, പണിനിയമങ്ങൾ, പണി ചെയ്തുണ്ടാക്കുന്ന സാധനങ്ങൾ എന്നിങ്ങനെ എന്തെങ്കിലും ചില നിയമത്തെ അടിസ്ഥാനപ്പെടുത്തി ലിസ്റ്റ് തയ്യാറാക്കണം. ഒരു വാതിൽ ആശാരി പണിചെയ്തുണ്ടാക്കിയതാണെല്ലോ. ആ വാതിലിൻറ ഓരോ ഭാഗത്തിനും വെവ്വേറെ പേരുണ്ട്. ആ പേരുകളൊക്കെ പ്രത്യേകം പറയണം.

ഇപ്രകാരം വാക്കുകൾ ഒക്കെ ശേഖരിച്ചുകഴിഞ്ഞാൽ ലിസ്റ്റുകൾ പരിശോധനചെയ്തു ഹെഡാപ്പീസിലേക്ക് അയക്കണമെന്നു പറഞ്ഞുവല്ലോ. ഈ ഹെഡാപ്പീസ്സ് കേരളത്തിൻറ നാനാഭാഗങ്ങളിലുമുള്ള വിദ്വാന്മാർക്കെല്ലാവർക്കും എളുപ്പത്തിൽ എത്തിച്ചേരാവുന്ന ഒരിടത്തായിരിക്കണം. ഈ ഹെഡാപ്പീസ്സിൻറ മേലധികാരം പ്രമാണപ്പെട്ട പത്തുപേർ അടങ്ങിയ ഒരു കമ്മററിക്കാരിലായിരിക്കണം. നിഘണ്ടുവെ വകുപ്പായിത്തിരിക്കുക; ആ വകുപ്പുകളുടെ ഉപഭാഗങ്ങൾ നിർണ്ണയിക്കുക; സെക്ഷൻ ആപ്പീസർമാരുടെയും, എന്യുമറേററർമാരുടെയും നടപടിനിയമം ഉണ്ടാക്കുക മുതലായി നിഘണ്ടുവിൻറ കാര്യത്തിൽ തീർച്ചയായ അഭിപ്രായം പറവാനുള്ള എല്ലാ അധികാരവും ഈ കമ്മററിക്കാരിൽ ഇരിക്കേണ്ടതാകുന്നു. കമ്മററിക്കാരുടെ കീഴിൽ, ഒരു ആപ്പീസ്സ്മാനേജരും, നാലു ഗുമസ്തന്മാരും, രണ്ടു ശിപായികളും ഉണ്ടായിരിക്കണം. ഓരോ ദിക്കിൽനിന്നും വന്നുചേരുന്ന ലിസ്റ്റുകൾ, കേര

ക്രമത്തിൽ മാതൃകാ ഭാഗങ്ങൾക്കും അയച്ചു ലേഖകന്മാരെക്കൊണ്ട് ചേർപ്പിച്ചും മറ്റും ലിസ്റ്റ് ശരിപ്പെടുത്തി അകാരാദിയായി വെക്കുക, ഇപ്പോൾ നിലവിലുള്ള മലയാളം, തമിഴ് മുതലായ നിഘണ്ടുക്കൾ പരിശോധിച്ച് ലിസ്റ്റ് പ്രകാരമുള്ള വാക്കുകളിൽ എത്രയെണ്ണം വന്നിട്ടുണ്ടോ എന്നു പരിശോധിക്കുക, കമ്മറ്റിക്കാരുടെ കല്പനകളെ നടത്തുക, ഒടുവിൽ നിഘണ്ടു അച്ചടിച്ചു പുറത്താക്കുന്നതുവരെയുള്ള സകല പണികളും നടത്തുക, ഇതുകളാണ് ആപ്പീസ്സുകാരുടെ ജോലി.

ഇങ്ങനെ ക്രമമായി പണിചെയ്താൽ, രണ്ടോ മൂന്നോ കൊല്ലത്തിനുള്ളിൽ നിഘണ്ടുവിന്റെ പണി പൂർത്തിയാക്കാം. ഇങ്ങനെ തയ്യാറാക്കുന്ന നിഘണ്ടു സർവ്വസമ്മതമായിരിക്കുമെന്നു മാത്രമല്ല, മലയാളഭാഷയുടെ ഗണിക്കത്തക്ക ഒരു സമ്പത്തായിത്തീരുകയും ചെയ്യുന്നതാണ്. ഭാഷക്കു വല്ല പുഷ്ടിയും വരുത്തേണമെങ്കിലും ഇങ്ങനെ ഒരു നിഘണ്ടു പുറത്തായാലല്ലാതെ സാധിക്കുന്നതല്ല.

ഇനി ആലോചിപ്പാനുള്ളത് ഇങ്ങിനെയൊക്കെ പ്രവർത്തിക്കുന്നവരുടെ പ്രതിഫലത്തിന്റെ കാര്യമാണ്. ഇതിനെ സംബന്ധിച്ച് ഏതാണ്ടൊരു കണക്ക് ഉണ്ടാക്കിട്ടുള്ളതു താഴെ ചേർത്തുകൊള്ളുന്നു.

| | ക ണ പ |
|---|---|
| 1 കമ്മറ്റിമെമ്പർമാർക്ക് അവർ ഹാജരാവുന്ന മാസമീറ്റിങ്ങിനും 25-ക പ്രകാരം പ്രതിഫലം കണക്കാക്കി കൊല്ലത്തിൽ കലമെറി പന്ത്രണ്ടു മീറ്റിങ്ങ്പ്രകാരം മൂന്നുകൊല്ലത്തിൽ മുപ്പത്താറു മീറ്റിങ്ങിന് | 9000—0—0 |
| 2. ആപ്പീസ്സുമാനേജർക്കും 4 ഗുമസ്തന്മാർക്കും, 2 ശിപായികൾക്കും മാസപ്പടി ആപ്പീസ്സ് കണ്ടിജെൻസ്സുംകൂടി മാസത്തിൽ 250 ക പ്രകാരം | 9000 - 0 - 0 |
| 3. ഇരുപതു സെക്ഷൻ ആപ്പർമാർക്ക് മാസമൊന്നുക്കും ആകെ 150-ക പ്രകാരം | 3000 - 0 -0 |
| 4. മുന്നൂറ് എറമെമ്പറാർമാർക്ക് മാസമൊന്നുക്കും കലമേനി 50-ക പ്രകാരം | 15000. 0. 0 |
| (ഇവർ തയ്യാറാക്കുന്ന വാക്കുകൾ മാസമൊന്നിനും 2-ണ മുതൽ 4-ണ വരെ പ്രതിഫലം നിശ്ചയിച്ചാലും ഇതിൽ കൂടുതലായ സംഖ്യ വേണ്ടിവരുന്നതല്ല) | |
| 5. മൂന്ന് വാല്യമായി നിഘണ്ടു അച്ചടിച്ചു പുറത്താക്കുവാനും മറ്റും കൂടി സ്വ മർ | 14000- 0- 0 |
| ആകെ | ക 50,000- 0- 0 |

ഈ കണക്കുപ്രകാരം ഏകദേശം 50000 ക. വേണ്ടിവരുമെന്ന് ഊഹിക്കാം. ഏകദേശം 50000 ത്തിൽ കുറയാത്ത വാക്കുകൾ ഉണ്ടെന്നിരിക്കട്ടെ. എന്നാൽ വാക്കൊന്നിന് ഒരോ ഉറുപ്പികയേ ചെലവാക്കേണ്ടിവരികയുള്ളൂ. നിഘണ്ടുവിൽ ഇടക്കിടെ ആവശ്യമുള്ള വാക്കുകളെ വെളിവാക്കുവാൻ ചിത്രങ്ങളും കൂടെകൊടുക്കുന്നതായാൽ വളരെ ഉത്തമമായി. നിഘണ്ടു ആകപ്പാടെ റോയൽ നാലു വലിപ്പത്തിൽ 6000 പേജുവരുമെന്ന് കണക്കാക്കിയാൽ മൂന്നൊന്നാന ബാ വാല്യമാക്കേണ്ടിവരും. എല്ലാവാല്യത്തിനുംകൂടി വില 15ക.യിൽ അധികമാക്കരുത്. എന്നാൽ ആദ്യത്തെ പതിപ്പ് 3000 കോപ്പികൾ ഏകദേശം വില്പന ചെലവു കഴിച്ച് 40,000ക. മുതലാക്കാം. ഈ സംഖ്യ എന്തു ചെയ്യേണമെന്ന് ആലോചിക്കുകയാണെങ്കിൽ അതിനെപ്പറ്റിയും ഞാൻ ആലോചിക്കാതിരുന്നിട്ടില്ല.

കേരളഭാഷാ പോഷണത്തിനായി ശ്രമിക്കുന്നവർ പൊതുവായി ഒരു സംഘത്തു വേണ്ടതാണെന്ന് അഭിപ്രായം പലർക്കു

ണ്ടെന്ന് എനിക്ക് അറിയാം. എല്ലാകേരളീയരും ഉത്സാഹിച്ച് കൊച്ചി സാഹിത്യസമാജത്തെ കേരള സാഹിത്യസമാജമാക്കി നിബന്ധുവിധാവും ഈ സമാജം വകയായി പ്രസിദ്ധപ്പെടുത്തുന്ന മാതൃപുസ്തകങ്ങൾ വിററും ഒരു മൂലസ്വത്ത് സമ്പാദിക്കേണ്ടത് അത്യാവശ്യമാണ്. ഈ സ്വത്തിൽ നിന്നുള്ള ആദായം കൊണ്ട് കേരളത്തിൽ എങ്ങും ഉപസമാജങ്ങൾ സ്ഥാപിച്ച് അവയ്ക്കു സഹായധനം കൊടുത്തും മററുമായി കേരളഭാഷാവിഷയത്തിലെങ്കിലും മൂന്നു ഗവൺമെണ്ടിന്റെ കീഴിലുമിരിക്കുന്ന കേരളീയർ തമ്മിൽ ഐക്യതയുണ്ടെന്നു തെളിയിക്കുക. ഇതാണ് സാമ്രാജ്യസ്ഥാനം. ഭാഷകൊണ്ടു നാം തമ്മിൽ ഉള്ള ബന്ധം വലുതായ ഒരു ബന്ധമാണ്. സാഹിത്യവിഷയത്തിൽ പരിശ്രമിക്കുന്നവർക്ക് അഹോവൃത്തിക്ക് എന്താണ് വകയുള്ളത് എന്നു ചോദിക്കുന്ന കേരളീയർ വളരെയുണ്ട്. ഇതാ! ആ ഉദ്ദേശത്തെ നിറവേറുവാൻ തക്കവണ്ണം മൂലധനമുണ്ടാക്കുവാൻ ഒരു വഴികാണുന്നു. ഇതിനെ കേരളീയർ യോജിച്ചാൽ ബ്രിട്ടീഷും കൊച്ചിയും തിരുവിതാംകൂറും ഗവൺമെണ്ടുകൾ സഹായധനം തന്നു സമാജത്തെ സഹായിക്കാതിരിക്കയില്ല. ഈ നിബന്ധുവുണ്ടാക്കുന്ന കാര്യത്തിൽ പരിശ്രമിക്കുന്നതായ 850 ൽപരം കേരളീയർ സാമാജികന്മാരായിരുന്നാൽ സമാജത്തിനു നല്ല ശക്തിയുമായി. കന്യാകുമാരിമുതൽ ചന്ദ്രഗിരിപ്പുഴവരെയുള്ള കേരളീയർ ഒക്കെ ഈ ഉദ്യമത്തിൽ പങ്കുകൊള്ളേണ്ടതാണ്. ഈ ലേഖനം ഇനിയും നീട്ടണമെന്ന് ഞാൻ വിചാരിക്കുന്നില്ല. പറഞ്ഞേടത്തോളം തന്നെ ഈ വിഷയത്തിൽ എനിക്കുള്ള അഭിപ്രായം വ്യക്തമായിട്ടുണ്ടെന്നു തോന്നുന്നുമില്ല. പക്ഷേ മഹാജനസമക്ഷം ഈ അഭിപ്രായത്തെ കൊണ്ടുവരാൻ വിഷയഗൌരവം എന്നെ ധൈര്യപ്പെടുത്തുന്നതു കൊണ്ടു മാത്രം ഇത്രയും എഴുതിയതാകുന്നു. ഈ വിഷയത്തിൽ കേരളത്തിലുള്ള സാഹിത്യരസികന്മാരുടെ അഭിപ്രായം എന്താണെന്ന് അറിവാനുള്ള ഉൽക്കണ്ഠയോടെ ഈ ലേഖനം സജ്ജനസമക്ഷം സമർപ്പിച്ചു കൊള്ളുന്നു.

സി. കുഞ്ഞിരാമൻമേനോൻ

# പുസ്തകാഭിപ്രായം

“ബാലാകലേശം.”

---

“കൊച്ചിവലിയതമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി സംബന്ധമായി റാവുസാഹിബ്, ടി. നമ്പെരുമാൾ ചെട്ടി അവർകൾ ഏർപ്പെടുത്തിയ കവിതാപരീക്ഷയ്ക്കായിക്കൊണ്ട് എറണാകുളത്തു സർക്കാർബാലികാപാഠശാലയിൽ സംസ്കൃതമുൻഷി കെ. പി. കറുപ്പൻ ഉണ്ടാക്കിയതും സി. അച്യുതമേനോൻ അവർകൾ പരിശോധിച്ചു പ്രഥമസ്ഥാനത്തിന് അർഹതയുള്ളതാണെന്നു തീർച്ചയാക്കിയതും ടി. കെ. കൃഷ്ണമേനോൻ അവ

ർക്കുകൂടെ മുഖവുരയോടു കൂടി പ്രസിദ്ധപ്പെടുത്തിയതുമായ 'ബാലാകലേശം' എന്ന 'നാടക' കൃതിയെ 'കൊച്ചി സാഹിത്യ സമാജം' വകയായി സ്വീകരിപ്പാൻ വേണ്ടുന്ന യോഗ്യത അതിനുണ്ടോ എന്നു പരിശോധിച്ചു തീർച്ചപറയുന്നതിനായി നിയോഗിച്ചിരിക്കുന്ന പ്രത്യേകസഭയിലെ ഒരംഗം എന്ന നിലയിൽ എന്റെ സ്വന്തം അഭിപ്രായം ചുവടെ ചേർക്കുന്നു:—

ഈ വിഷയത്തെപ്പറ്റി ആലോചിക്കേണ്ടതായ സംഗതികൾ: ഒന്നാമതായി, ഈ കൃതിക്കു നാടകം എന്ന അഭിധാനം ലഭിപ്പാൻ അർഹതയുണ്ടോ; രണ്ടാമത്, ഇതിനു നാടകജാതിയിൽ പെടുവാൻ ആവശ്യമായ ലക്ഷണങ്ങൾ ഇല്ലെന്നിരുന്നാൽ പിന്നെ 'കൊച്ചി സാഹിത്യസമാജ'ത്തിന്റെ അധികാരത്തിൻ കീഴിലുള്ളതായ സാഹിത്യലോകത്തിൽ എന്തെങ്കിലുമൊരു പദം അനുവദിച്ചു കൊടുക്കാവുന്നതാണോ; മൂന്നാമത്, ഇതിലെ വർണ്ണനകൾ വാസ്തവത്തെ അധിഷ്ഠാനപ്പെടുത്തിയവയോ വാസ്തവികങ്ങളോ ആണോ; നാലാമത്, ഇതിനു കാവ്യസാമാന്യമായുള്ള ഗുണദോഷങ്ങൾ എന്തൊക്കെയാണ്; അഞ്ചാമത്, നിർദ്ദിഷ്ടമായ കാര്യോദ്ദേശം ഇതിനാൽ സാധിക്കപ്പെടുന്നുണ്ടോ; ആറാമത്, ഈ കൃതിക്കു അനുകൂലമായവാദങ്ങൾ എന്ത്; പ്രതികൂലമായ ആക്ഷേപങ്ങൾ എന്ത്;—ഇവയൊക്കെയാണ്.

ഇപ്പറഞ്ഞ ചോദ്യങ്ങളെ ചർച്ചചെയ്യുംമുമ്പ്, ഈ കൃതിയിലെ കഥയെന്തെന്നു സംഗ്രഹിക്കേണ്ടിയിരിക്കുന്നു. കൊച്ചിവലിയ തമ്പുരാൻ തിരുമനസ്സിലെ രാജ്യഭരണത്താലുണ്ടായിട്ടുള്ള ഗുണങ്ങളെ വർണ്ണിക്കയാണ് നിർദ്ദിഷ്ടമായ ഉദ്ദേശം. എന്നാൽ, തിരുമനസ്സിലെ ഒന്നാം ചരിത്രത്തെ അപ്രസ്തുതമാക്കിവെച്ചും കൊണ്ടാണ് കഥയെ ബന്ധിച്ചിരിക്കുന്നതു. ശ്ലേഷം, സമാസോക്തി മുതലായ അലങ്കാരപ്രയോഗങ്ങളെക്കൊണ്ടാകുന്നു ഇതിനെ നിർവ്വഹിക്കുന്നതു. പ്രസ്തുതമായ വിഷയം കലേശൻ എന്ന നായകനേയും ബാല എന്ന നായികയേയും സംബന്ധിച്ചുള്ളതാകുന്നു. ഋഷിനാഗവാപിയിൽ ഗോപാലവിലാസത്തിന്റെ ഒരു വരാന്തയിൽ ബാല ഒരു ചാരുകസാലയിൽ കിടക്കുന്നതായിട്ടും, തോഴി, സുനീതി, അടുക്കൽ ഒരു പീഠത്തിൽ വീശിക്കൊണ്ടിരിക്കുന്നതായിട്ടുമാണ് ഒന്നാമങ്കം ആരംഭിക്കുന്നതു. ബാല ഒരു രോഗിണിയാണ്; അവളുടെ ആലസ്യം കലാശയോഗം ശമിച്ചു എന്നല്ലാതെ തീരെ ശമിച്ചു എന്നു പറയാറായിട്ടില്ലാത്ത അവസ്ഥയിലാണ് അവൾ ഒന്നാമങ്കത്തിൽ പ്രവേശിക്കുന്നതു. അവളുടെ ഭർത്താവായ കലേശൻ "കേരളത്തിൽ പൂർവ്വഭാഗങ്ങളോടു ശ്രീപൂർണ്ണന്മാരായ പ്രഭുക്കൾ സങ്കേതം സ്ഥാപിക്കുന്ന ആചലപുരത്തുപോയി സ്വയംവാസം ചെയ്കയാണ്. "കലേശന്റെ മഹിഷീപദത്തിനു" ബാല അർഹയാക്കിത്തീർക്കുന്ന ഭാഗ്യങ്ങളേയും, പണ്ട് "മാനധനന്മാരും ശക്തന്മാരുമായ പിതാക്കന്മാരുടെ പരിലാളനയിൽ" ബാല "അധികം പ്രശോഭിച്ചിരുന്ന ഒരു കാലത്ത്" അനുഭവിച്ച കഷ്ടങ്ങളേയും, അവളെ ഉദ്ദേശിച്ചു ചില ശത്രുക്കൾ നടത്തിയ കലഹങ്ങളേയും, ആ കലഹങ്ങളിൽ അവളുടെ "ചാരന്മാരെല്ലാം" അവൾക്കുവേണ്ടി സഹിച്ച സങ്കടങ്ങളേയും, അവളുടെ "ധാർമ്മികത്വ"ത്തിൽ ചില "കല്പാന്തം അന്യാധീനങ്ങ"ളായിപ്പോയതിനേയും, പിന്നെ കലേശന്റെ മഹിഷീപദം പ്രവേശിച്ചു ശേഷം അവളുടെ ചികിത്സയ്ക്കായി നിയമിക്ക

ന്നു സ്റ്റേഷനിലെത്തിയിരിക്കുന്നത്. ചത്തിലടന്ന് അകലെ സൂക്ഷിച്ചുനോക്കുമ്പോൾ, "പേരില്ലാമനയ്ക്കലെ സൂരിനമ്പൂരിപ്പാട്" കൂട്ടരും വണ്ടി കയറാൻ വരുന്നതു കാണുന്നു. ഈ നമ്പൂരിപ്പാട് 'ഫസ്റ്റിക്കാരനാണ്' കാലത്തിനൊത്ത കോലം കെട്ടുന്നാവരുടെ വിരോധിയുമാണ്. അകായിലുള്ളവർ തീവണ്ടിയാത്ര അനുഭവിക്കാത്തവരുടെ കൂട്ടത്തിൽ പ്രമാണിയുമാണ്. 'ഇദ്ദേഹം വണ്ടികയറുക ഇദംപ്രഥമമാണ്'. തന്റെ ഭൃത്യന്മാരോടു തനിക്കു 'അയിത്തക്കാരം മറ്റും' ഇല്ലാത്ത ഒരു മുറി 'ഇംഗ്ലീഷുവെടിപ്പാക്കിയിടണ'മെന്നു തീവണ്ടിക്കാരുമായി വ്യവസ്ഥ ചെയ്യാൻ കല്പിക്കുന്നു. ഭൃത്യൻ ഒരു ഗാഡ്ഡുപോയി ഗാർഡിനോടും സ്റ്റേഷൻമാസ്റ്ററോടും കാര്യം കേൾപ്പിക്കയും, അവരുടെ അധിക്ഷേപവാക്കും സഹിക്കയും ചെയ്യുന്നു. പിന്നെ നമ്പൂരിതന്നെ ടിക്കറ്റുമുറിയുടെ അടുക്കൽ ചെന്നു ഒരു മുട്ടികൊണ്ടു 'ശേഖരാ! ശേഖരാ! എടോ ശേഖരൻ!' എന്നു വിളിക്കുന്നു; തന്നെ ടിക്കറ്റുമാസ്റ്റർ അറിഞ്ഞിട്ടില്ലെന്നു വിചാരിച്ചു, "നമ്പൂരി, ഒരു കാൽ ഇരുമ്പഴിയിലും ഒന്ന് ഒരു ബെഞ്ചിന്മേലും ചവുട്ടി ഉയർന്നുനിന്നു പൂണുൽ ഒരു കയ്യിലെടുത്തു താലോടിക്കൊണ്ടു ക്ലാർക്കിന്റെ മുഖത്തു നോക്കുന്നു". ക്ലാർക്കായി ടിക്കറ്റുവിലയെപ്പറ്റി തർക്കിക്കുന്നു. 'ഇനി ഒരുക്കൽ ശീട്ടുതരാൻ തോന്ന്യതെ ഇക്ഷാട്ടിലെ.' എന്നു ക്രുദ്ധൻ നമ്പൂരിയുടെ മാട്ടുന്ന അപഹസിച്ചുംകൊണ്ടു മറുവടി പറയുന്നു. തീവണ്ടി തള്ളിപ്പോവുന്നു. നമ്പൂരി വണ്ടിയെ കൈകൊട്ടി വിളിക്കുന്നു. പിന്നെ അടുത്ത വണ്ടി വരുന്നതുവരെ സ്റ്റേഷനിൽ ഇരിക്കാമെന്നു സമാധാനപ്പെട്ടു ബെഞ്ചിൽ ഇരിക്കാൻ ചെല്ലുമ്പോൾ കൃഷ്ണമേനോനെ കാണുന്നു. അവർ തമ്മിൽ കുശലപ്രശ്നവും ചെയ്യുന്നു. നമ്പൂരി, ഇക്ഷാട്ടിയുടെ മകനെ ഒരായിരം ക്ലാസുവരെ പഠിപ്പിക്കാൻ നിശ്ചയിച്ചിരിക്കുന്നതിനെയും കലേശന്റെ മരണത്തെയും പറ്റി മേനോനോടു സംസാരിക്കുന്നു. കലേശന്റെ മരണത്തെപ്പറ്റി നമ്പൂരിക്കു നല്ല ബോദ്ധ്യമായിട്ടില്ലെന്ന് അദ്ദേഹവും അതിന്നെതിരായി മേനോനും വാദിക്കുന്നു. തീവണ്ടിയേർപ്പാടിനെക്കുറിച്ചു വാദപ്രതിവാദം ചെയ്യുന്നതിനിടക്കു, നാടോടെ തീവണ്ടി കയറുവാൻ വന്നിരിക്കുന്ന ഒരു നമ്പൂരി, തീവണ്ടിയേർപ്പാടിനെപ്പറ്റി പദ്യരൂപത്തിൽ, ആക്ഷേപമായ വർണ്ണന ചെയ്യുന്നു. പിന്നെ ഓരോരോ സംഗതികളിൽ കലേശനു വിരോധമായ അഭിപ്രായം ചെയ്തുകൊണ്ടിരിക്കുന്ന ആ നമ്പൂരി, മേനോന്റെ ഓരോ എതിർവാദവും കേൾക്കുമ്പോൾതന്നെ തന്റെ അഭിപ്രായം തെറ്റാണെന്നു സമ്മതിക്കയും, തനിക്കു കലേശന്റെ മരണത്തെക്കുറിച്ച് അടുത്ത പരിചയമുണ്ടെന്നും [illegible]മാണ് തോന്നീട്ടുള്ളതെന്നും വിശദമാക്കുകയും ചെയ്യുന്നു. ഇതിന്നുള്ള സംഭാഷണം കഴിയുമ്പോഴേക്കും, അടുത്ത വണ്ടി എത്തുന്നു. അവരൊക്കെ വണ്ടികയറിപ്പോകയും, ഒന്നാമങ്കം അവസാനിക്കയും ചെയ്യുന്നു.

"സവിശേഷം അലങ്കരിക്കപ്പെട്ടിട്ടുള്ള അഭിനവപ്രാസാദത്തിന്റെ വരാന്തയിൽ കന്നാലക്കോൻ ഒരു വൃത്താന്തപത്രം വായിച്ചിരിക്കുന്നു. മുൻവശത്തെ വഴിയിൽ ഒരു വടിയും കുത്തി അനാചാരത്തിലെ കാരണവർ പ്രവേശിക്കുന്നു"— ഇതിനെയാണ് രണ്ടാമങ്കം ആരംഭിക്കുന്നത്. കാരണവരുടെ കൂട്ടുകാരായ പൊളിപ്പുറമ്പനും, തേനാക്കാടനും, ചാമക്കുട്ടിയും പ്രവേശിച്ചു കാരണവ

തമായി ഓരോരോ സമാചാരങ്ങൾ പാകയും, അതിനിടയിൽ പുതിയ ആചാരങ്ങളേയും കാലപരിഷ്കാരത്തെയും നിന്ദിച്ചും ചെയ്തു നില്ക്കുമ്പോൾ, കാരണവരുടെ ഭാര്യ അവിടെ വന്നു കാരണവരോടു വഴക്കുകൂടുന്നു; ആ സന്ദർഭത്തിൽ കൊച്ചാപ്പു എന്ന പുലയനും കണ്ടുണ്ണി എന്ന ഈഴവനും അവരുടെ അടുക്കലേയ്ക്കു ആ വഴിയായി വരുന്നതു കണ്ട്, പുലയൻ നിമിത്തം അശുദ്ധമായി എന്ന കാരണത്താൽ കാരണവരുംകൂട്ടരും അവരെ തല്ലുന്നു. ആ അടികലശൽ കേട്ടുകൊണ്ടിരിക്കുന്ന കന്നലക്കോൻ തന്റെ ശിപായിയെ അയച്ച് അക്രമികളെ പിടിപ്പിച്ചു തന്റെ മുമ്പിൽ വരുത്തുന്നു. കൊച്ചാപ്പുവും അക്കൂട്ടത്തിൽ അവിടെ ചെല്ലുന്നു. അടികലശലിനുള്ള കാരണം ചോദിച്ചറികയും, 'ജീവപര്യന്തം ശിക്ഷിക്കപ്പെട്ടു ജെയിലിൽനിന്നു ചാടിപ്പോയ അക്രമികളും രാജദ്രോഹികളുമായ അനാചാരം, അസത്യം, ചൗര്യം, ക്ഷാമം' എന്ന ലോകോപദ്രവകാരികളായ ആ കൂട്ടരുടെ സമസൃഷ്ടിപ്രിയമില്ലായ്മയെപ്പററിയും മററും കന്നലക്കോൻ അവരെ ശാസിക്കയും അവരോടു 'ശങ്കരാചാര്യസ്വാമികളുടെ മനീഷാപഞ്ചകം വായിച്ചിട്ടുണ്ടോ' എന്നു ചോദിക്കയും, അതിന് 'ഇല്ല' എന്ന് അവരുടെ മറുവടി കേൾക്കുമ്പോഴേക്കും പുലയൻ ആ പഞ്ചകത്തെ കമ്മിയാക്കിപ്പാടുകയും ചെയ്യുന്നു. കന്നലക്കോൻ പിന്നെ ആരാച്ചാരെ വരുത്തി, പൊളിപ്പുറമ്പനെയും തേനക്കോടനെയും തൂക്കിലിട്ടു കൊല്ലുവാനും, കാരണവരെ അപരിഷ്കൃതമായി കിടക്കുന്ന ഉൾനാട്ടിലേയ്ക്കും, ക്ഷാമനെ ആന്തമാൻ ദ്വീപിലേയ്ക്കും കടത്തിവിടുവാനും ആജ്ഞാപിക്കുകയും; ആ അക്രമികൾക്കു ഇക്കംവരനിൽ ആശംസിക്കയും ചെയ്യുന്നു. ആ സന്ദർഭത്തിൽ, കലേശൻ തന്റെ ജന്മർക്ഷം പ്രമാണിച്ച് പ്രജകൾ ചെയ്യുവാൻ പോകുന്ന മംഗളപ്രാർത്ഥനയെ കേൾക്കുവാനായി എഴുന്നള്ളുന്നു. തിരുമനസ്സ് എഴുന്നള്ളിയ വിവരം ബാലറാണിയെ അറിയിപ്പാനും, റാണിയോട് അവിടത്തോളം വരുന്നതിനു പറവാനും കന്നലക്കോൻ കാരളെ അയച്ചു റാണിയെ വരുത്തിയതിന്റെ ശേഷം, ബാലാകലേശന്മാർ തമ്മിൽ പരസ്പരസല്ലാപം ചെയ്തുകൊള്ളട്ടെ എന്നു നിശ്ചയിച്ചു കന്നലക്കോൻ യോഗംകൂടേണ്ടതിനു വേണ്ടുന്ന ശട്ടം കെട്ടുവാനായി പോകുന്നു. നായികാനായകന്മാർ തമ്മിലുള്ള സല്ലാപത്തിൽ, മകുളമായ സുയശസ്സിന്റെയും പ്രതാപത്തിന്റെയും മഹിമകളെപ്പററി പറകയും ആ കുട്ടികൾ വന്ന് അച്ഛനെ പുകഴ്ത്തുകയും കപ്പൽ വരുത്തിക്കൊടുപ്പാൻ ആവശ്യപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ കന്നലക്കോനാദികൾ പ്രവേശിച്ചു മംഗളപത്രം സമർപ്പിക്കുന്നു; നാവികസമാജവും വകനായും ഒരു മംഗളപത്രം അർപ്പിക്കുന്നു. കലേശൻ തന്റെ 'പ്രേമഭാജനങ്ങളായ പ്രജകളെ' സംബോധനം ചെയ്തുകൊണ്ടു മറുവടി അരുളുകയും ചെയ്യുന്നു. ഇതിനെ മൂന്നാമങ്കവും, അതോടുകൂടി നാടകവും അവസാനിക്കുന്നു.

മേൽപറഞ്ഞപ്രകാരമാണ് കഥയുടെ ചുരുക്കം. ഇത് ഇത്ര നീട്ടിപ്പറയേണ്ടിവന്നതു, മേലിൽ കഥാബന്ധത്തിന്റെ ഗുണാഗുണങ്ങളെ നിരൂപണം ചെയ്യുമ്പോൾ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങളെ വിശദവും സുഗ്രഹവുമാക്കുവാനായിട്ടാകുന്നു.

'ബാലാകലേശം' ഒരു നാടകമാണോ? ഈ ചോദ്യത്തിനുള്ള ഉത്തരം നാടകലക്ഷണനിശ്ചയത്തെ ആശ്രയിക്കുന്നു. മല-

യാളത്തിൽ നാടകങ്ങളുടെ ആവിർഭാവം സംസ്കൃതത്തിൽ നിന്നാകുന്നു എന്നു പ്രസിദ്ധമത്രേ. 'നാടകം' എന്ന അഭിധാനം തന്നെ ഇതിന്നു ഒരു തെളിവാകുന്നുവല്ലോ. സംസ്കൃതനാടകങ്ങളുടെ ലക്ഷണങ്ങൾ 'ബാലാകലേശ'ത്തിനുണ്ടോ? ഈ ലക്ഷണങ്ങളെന്തെന്നു ഇവിടെ വിസ്തരിക്കേണ്ടതില്ലെന്നു വിചാരിക്കുന്നു. എന്നാലും 'ബാലാകലേശ'ത്തിനു ഈ ലക്ഷണങ്ങൾ മുഴുവനുമോ എത്രത്തോളമോ ഉണ്ടോ എന്നുള്ള അന്വേഷണത്തിൽ, നാടകലക്ഷണസംബന്ധമായ ചില സംഗതികളെ ആലോചിക്കേണ്ടിയുമിരിക്കുന്നു. ഈ കൃതി രസാഢ്യമായ ദൃശ്യകാവ്യംതന്നെയോ? ഇതിന്നു എന്തെങ്കിലും ഒരു 'വസ്തു' ഉണ്ടോ? വസ്തുനിർദ്ദേശത്തിൽ ബീജം, ബിന്ദു, പതാക, പ്രകരി, കാര്യങ്ങൾ എന്ന അർത്ഥപ്രകൃതികൾ യോജിച്ചിട്ടുണ്ടോ? ആരംഭം, യത്നം, പ്രാപ്ത്യാശ, നിയതാപ്തി, ഫലാഗമങ്ങൾ എന്ന അഞ്ചു സന്ധികളും യോജിച്ചിട്ടുണ്ടോ? കഥ, പ്രഖ്യാതമോ, ഉൽപാദ്യമോ, മിശ്രമോ ആണോ? വിഷ്കംഭചൂളികാങ്കാസ്യാങ്കാവതാരപ്രവേശകങ്ങൾ എന്ന സൂച്യങ്ങൾ ഇതിൽ ഘടിപ്പിച്ചിട്ടുണ്ടോ? പ്രകാശം, സ്വഗതം, ജനാന്തികം, അപവാരിതകം, ആകാശഭാഷിതം എന്നിതുകളും ഉണ്ടോ? ഇതിലെ നായകന്റെ ലക്ഷണങ്ങളെന്തു? നേതാവു ധീരോദാത്തനോ, ധീരലളിതനോ, ധീരശാന്തനോ, ധീരോദ്ധതനോ? ദക്ഷിണനോ, ശഠനോ, ധൃഷ്ടനോ, അനുകൂലനോ? നായിക, സ്വീയയോ, അന്യയോ, സാമാന്യയോ? അംഗിയായ രസം എന്താണ്? ശൃംഗാരമോ, വീരമോ, കരുണമോ? ഇങ്ങിനെ ഓരോരോ സംഗതികളെ പര്യാലോചിച്ചേടത്തോളം, 'ബാലാകലേശ'ത്തിൽ ഈ വക ലക്ഷണങ്ങൾ പലതും ഇല്ലെന്നു പറകവേണ്ടിയിരിക്കുന്നു. ഇതിലെ കഥാവസ്തുതന്നെ ലോകാവസ്ഥയെ അനുകരിക്കുന്നില്ല. ഒരു നായകൻ തന്റെ ഭാര്യയുടെ രോഗത്തിന്നു ശമനം വരുത്തുവാൻ ഉദ്ദേശിക്കുന്നതായിട്ടാണ് കഥാരംഭത്തിൽ സൂചിപ്പിച്ചിരിക്കുന്നത്. എന്നാൽ ഈ ആരംഭത്തെ തന്നെയാണോ പിന്നെയുള്ള അങ്കങ്ങളിൽ തുടരുന്നത്? അല്ലെന്നു സ്പഷ്ടം. രോഗശമനത്തിന്നു യത്നം ചെയ്യുവെന്നാകട്ടെ, ആ യത്നം ഇടയ്ക്കു തടയപ്പെട്ടു എന്നാകട്ടെ, വീണ്ടും അതിന്നു അഭിവൃദ്ധി ഉണ്ടായി എന്നാകട്ടെ, ഒടുവിൽ ഫലസിദ്ധി ലഭിച്ചു എന്നാകട്ടെ, യാതൊന്നും ഇതിൽ ബന്ധിച്ചുകാണുന്നില്ല. വാസ്തവത്തിൽ, ആദ്യന്തം അവിച്ഛിന്നമായ ഒരു കഥാവസ്തു ഇതിനുള്ളിലൂടെ കടന്നുപോകുന്നതായി കാണുന്നില്ല. ചില പാത്രങ്ങൾ തമ്മിൽ ഓരോരോ വിഷയത്തെക്കുറിച്ച് ഓരോരോ അവസരത്തിൽ ചെയ്യുന്ന സംഭാഷണങ്ങളെ എല്ലാം കൂട്ടിക്കെട്ടി, ഇടയ്ക്കിടെ രംഗവിഭാഗം വരുത്തി അങ്കവിഭാഗം ചെയ്തിട്ടുള്ളതല്ലാതെ, ഈ കൃതിയിൽ നിർദ്ദിഷ്ടമായ ഉദ്ദേശം സാധിപ്പാൻവേണ്ടി കഥാപാത്രങ്ങൾ ഐക്യത്തോടുകൂടി പ്രവർത്തിക്കുന്നു എന്ന കഥാഘടനം ചെയ്തിട്ടില്ല. ഇതിലെ ഒന്നാമങ്കത്തിൽ നായകന്റെ കഥാപ്രസംഗം ചെയ്യുന്ന കുഞ്ഞുമേനോന്റെയും നമ്പൂരിയുടെയും സംഭാഷണം കേവലം ഒരു പ്രവേശകത്തിന്റെ നിലയിൽ ഉള്ളതല്ലാതെ, ഒരങ്കമെന്ന വിഭാഗത്തെ അർഹിക്കുന്നതല്ല. മൂന്നങ്കങ്ങളും തമ്മിൽ, നായകനെ സംബന്ധിച്ച കഥാപ്രസംഗം കലർന്നവയാണെന്നുള്ള ബന്ധമൊഴികെ, പിന്നപിന്നുള്ളവ മുമ്പുമുമ്പുള്ള

വഴിയിൽനിന്നു കാവ്യകാരണനിയമപ്രകാരം സംഭവിക്കുന്നവയായിരിക്കുന്നില്ല. വാസ്തവത്തിൽ, കഥാബീജംതന്നെ ഇതിനതെന്നു പറയത്തക്കതല്ല. നായകനായി കല്പിക്കപ്പെട്ടിരിക്കുന്ന കലേശൻ തന്നെയും നായകലക്ഷണങ്ങളെ പ്രദർശിപ്പിക്കുന്നില്ല. നായകൻ ഒരു നിർദ്ദിഷ്ടമായ ഉദ്ദേശത്തെ സാധിപ്പാൻവേണ്ടി പ്രവർത്തിക്കുന്നതായി കാണുന്നില്ല. കലേശന്റെയും ബാലയുടെയും ചരിതവർണ്ണനം ചെയ്യുന്ന സംഭാഷണങ്ങൾ നായകന്റെയോ നായികയുടെയോ ജീവിതവൃത്തിയുടെ പ്രകടനമാകുന്നതുമല്ല. ഇങ്ങിനെ നോക്കിയാൽ, സംസ്കൃതനാടകശാസ്ത്രപ്രകാരം 'ബാലാകലേശ'ത്തെ നാടകമായി ഗണിപ്പാൻ പാടുള്ളതല്ലെന്നു നിശ്ചയമാകും.

എന്നാലിനി ഇതിനു മറ്റേതെങ്കിലുമൊരു മാതിരി നാടകത്തിന്റെ വർഗ്ഗത്തിൽ ചേർന്നിരിപ്പാൻ കഴികയില്ലയോ? മലയാളത്തിൽ നാടകങ്ങളുടെ ആവിർഭാവം മുഖ്യമായി സംസ്കൃതത്തിൽ നിന്നാണെന്നു മുമ്പു പറഞ്ഞുവല്ലോ. എന്നാൽ, സംസ്കൃതത്തിൽനിന്നു നാടകങ്ങൾ വന്നു ചേരും മുമ്പ്, നാട്യകലയും നാട്യപ്രസ്ഥാനങ്ങളും മലയാളത്തിൽ ഇല്ലായിരുന്നു എന്നു ഞാൻ പറയുന്നില്ല. കൂത്തുകൾ, കഥകളി മുതലായ ചില നാട്യങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, അവ, പരമാർത്ഥത്തിൽ സംസ്കൃതത്തിലെ 'നാടക'ശബ്ദത്താൽ വിവക്ഷിക്കപ്പെടുന്ന അർത്ഥത്തിലുൾപ്പെട്ടവയല്ല. സംസ്കൃതത്തെ കഴിച്ചാൽ പിന്നെ, പാശ്ചാത്യഭാഷകളിൽനിന്നും തമിഴിൽ നിന്നുമാണ് മലയാളനാടകങ്ങൾ ചിലത് ആവിർഭവിച്ചിട്ടുള്ളത്. എന്നാൽ ഇവയ്ക്കും, ലക്ഷണങ്ങളിൽ മുഖ്യമായവ ഏറെക്കുറെ സമാനമാണെന്നു സൂക്ഷ്മമാലോചിച്ചാൽ ഗ്രഹിക്കുന്നതാണ്. പാശ്ചാത്യനാടകങ്ങൾക്ക് അവശ്യം ആവശ്യകമെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്ന കാലൈക്യം, ദേശൈക്യം, വ്യാപാരൈക്യം എന്ന മൂന്നുവക ഐകമത്യവും 'ബാലാകലേശ'ത്തിനുണ്ടോ എന്നു നോക്കാം. രംഗങ്ങൾ കൊച്ചിസംസ്ഥാനത്തിനുള്ളിൽ തന്നെയുള്ളവയാണെന്ന് അർത്ഥമാക്കിയാൽ ദേശൈക്യം ഉണ്ടെന്നു സമ്മതിക്കാം. എന്നാൽ മറ്റു രണ്ടു ഐക്യങ്ങളോ? ഒന്നാമങ്കത്തിൽ, 'ബാല' അനേകശതാബ്ദം മുമ്പുള്ള ലന്തക്കാർ, പോർത്തുഗീസുകാർ മുതലായവരുടെ ആക്രമണങ്ങളെപ്പറ്റിയാണ് തോഴിയോടു സംഭാഷണം നടത്തുന്നത്; പണ്ടേക്കാലം മുതൽക്ക് ഇതുവരെയുള്ള കഥകളൊക്കെ ഒന്നായി കൂട്ടിക്കെട്ടിയിരിക്കുന്നു. മൂന്നാമങ്കത്തിലോ, ഭാവികാലത്തിൽ ഉണ്ടായിക്കാണ്മാൻ ആഗ്രഹിക്കുന്നതായ ചില സമുദായപരിഷ്കാരങ്ങളെയും സംഘടിപ്പിച്ചിരിക്കുന്നു. ഈ അവസ്ഥയ്ക്കു കാലൈക്യം ഇല്ലെന്നു നിശ്ചയംതന്നെ. പിന്നെ, വ്യാപാരൈക്യം: നായകൻകൂടിയും നിർദ്ദിഷ്ടമായ ഉദ്ദേശത്തെ മുൻനിർത്തിക്കൊണ്ടു വ്യാപരിക്കുന്നില്ല. മറ്റുള്ള കഥാപാത്രങ്ങളും അങ്ങിനെയുള്ള ഉദ്ദേശപ്രാപ്തിക്കു് ഉപകാരികളായോ സഹകാരികളായോ വ്യാപരിക്കേണ്ടുന്ന ആവശ്യകതയും അവകാശവും ആ കാരണത്താൽ തന്നെ നിരസിക്കപ്പെട്ടിരിക്കുന്നു. ഇങ്ങിനെ വ്യാപാരൈക്യവും ഈ കൃതിയിലില്ല. ഇനി, തമിഴ്നാടകങ്ങളുടെ തോതുവെച്ചു നോക്കുന്നതാണെങ്കിൽ ആ നാടകകർത്താക്കന്മാരും മതശാസ്ത്രത്തെ അനാദരിച്ചിട്ടില്ലെന്നു തെളിയുന്നതാണ്. ആ നാടകങ്ങളിലും, നിർദ്ദിഷ്ടമായ

ഉദ്ദേശത്തെ പ്രാപിപ്പാനായിട്ടുകൊണ്ടുള്ള കഥാപാത്രങ്ങളുടെ വാങ്മനഃകായവ്യാപാരങ്ങളെ ലോകാവസ്ഥ അനുസരിച്ചു തന്നെയാണു് ഘടിപ്പിച്ചുകാണുന്നതു്.

ഇങ്ങിനെ, മലയാളത്തിൽ പ്രസിദ്ധങ്ങളായ നാടകമാതൃകകളിൽ ഒന്നിനെയും, 'ബാലാകലേശം' അനുകരിച്ചിട്ടില്ലെന്നു തെളിയുന്ന സ്ഥിതിക്കു് ഇതിനു 'നാടകം' എന്ന പേർ യോജിക്കയില്ലെന്നു പറഞ്ഞു കഴിഞ്ഞു.

'ബാലാകലേശം', നാടകം എന്ന അഭിധാനത്തെ അർഹിക്കുവാൻ തക്കവണ്ണം നാടകലക്ഷണങ്ങൾ തികഞ്ഞിട്ടുള്ള കൃതി അല്ലാതിരിക്കയാൽ, നാടകം എന്ന നിലയിൽ സ്വീകരിക്കപ്പെടുവാൻ അവകാശമില്ലാതിരിക്കിൽ പിന്നെ, 'കൊച്ചിസാഹിത്യസമാജ'ത്തിന്റെ അധികാരത്തിൻകീഴിലുള്ള സാഹിത്യലോകത്തിൽ ഏതെങ്കിലും ഒരു പദം അതിനു് അനുവദിച്ചുകൊടുക്കുന്നതാണോ? ഈശ്വരസൃഷ്ടിയിൽ പെട്ടതായ ഒരു ജീവി മനുഷ്യജാതിയുടെ ലക്ഷണങ്ങൾ തികഞ്ഞതല്ലാതിരിക്കട്ടെ; ആ നിമിത്തം ആ ജീവിയെ മനുഷ്യവർഗ്ഗത്തിൽ സ്വീകരിച്ചുകൂടുന്നതല്ലായിരിക്കട്ടെ. എന്നാലും, ആ ജീവിക്കു മനുഷ്യന്റെ കൈകളും, കുതിരയുടെ കാലുകളും, കരടിയുടെ തലയും, ആനയുടെ തുമ്പിക്കൈയും, സർപ്പത്തിന്റെ പല്ലും — ഇങ്ങിനെ ഓരോരോ അവയവങ്ങൾ ഓരോരോ ജന്തുക്കളുടേതായിരുന്നാൽ, ആ പ്രകൃതിയുടെ വികൃതിയാണെങ്കിലും കൂടി, അതിനു ജന്തുലോകത്തിൽ പ്രത്യേകമായൊരു സ്ഥാനം അനുവദിക്കുന്നതാണല്ലോ. അതിനെപ്പോലെ, നാടകലക്ഷണങ്ങൾ തികയാത്ത കാരണത്താൽ നാടകജാതിയിൽനിന്നു ഭ്രഷ്ടായിത്തീർന്ന ഒരു കവിസൃഷ്ടിയെ സാഹിത്യലോകത്തിൽ പെട്ടതായ പ്രകൃതിയുടെ ഒരു വികൃതിയെന്നു ഗണിച്ചു പ്രത്യേകമായൊരു സ്ഥാനം കല്പിക്കാം. 'ബാലാകലേശ'വും അങ്ങിനെ വിശേഷമായൊരു പദത്തെ അർഹിക്കുന്നുവെന്നു സമ്മതിക്കാം. അതു നാടകമാവാൻ വേണ്ടി സൃഷ്ടിച്ചതായ ഒരു ഗദ്യപദ്യമിശ്രകൃതിയാണെന്നു കാണുന്നതുകൊണ്ടു്, അതിനു സാഹിത്യലോകത്തിൽ ഒരു പ്രത്യേകസ്ഥാനം ലഭിപ്പാൻ അവകാശമുണ്ടെന്നിരിക്കട്ടെ. എന്നാൽ, ഈ അവകാശവാദം, 'കൊച്ചി സാഹിത്യസമാജ'ത്തിന്റെ അധികാരത്തിൻകീഴിൽ ഉള്ളതായ സാഹിത്യക്ഷേത്രത്തിൽ ഒരു പ്രതിഷ്ഠ ലഭിക്കുന്നതിനു വേണ്ടുന്ന വിശേഷാവകാശത്തെ അനുവദിക്കത്തക്കതിനുള്ള സാധുവാകുമോ, എന്നാണു് ആലോചിപ്പാനുള്ളതു്. അതിലേക്കു്, ഈ കൃതിയിലെ പ്രതിപാദ്യവിഷയങ്ങളുടെ ഗുണദോഷങ്ങളെപ്പറ്റി നിരൂപണം ചെയ്യേണ്ടതാവശ്യകമാകുന്നു. കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ രാജ്യഭരണമഹിമയെ വിഷയീകരിച്ചിട്ടാണു് ഈ കൃതിയെ രചിച്ചിരിക്കുന്നതെന്നു പറഞ്ഞതുകൊണ്ടുമാത്രം, ഈ കൃതി ഗുണയുക്തമാണെന്നു് അനുമാനിക്കുവാൻ ന്യായമില്ല. കഥാനായകന്റെ ചരിത്രത്തെ ഏതുവിധമാണു് വർണ്ണിച്ചിരിക്കുന്നതു്; ആ വർണ്ണനകളാൽ നായകന്റെ സ്വഭാവപ്രദർശനം ചെയ്യുന്നതെങ്ങിനെയാണു്; ആ വർണ്ണനകൾക്കിടയിൽ ഓരോരോ ഉപവിഷയങ്ങളെപ്പറ്റി പ്രാസംഗികമായി ചെയ്തിരിക്കുന്ന പ്രസ്താവങ്ങൾ ഏതുപ്രകാരത്തിലുള്ളവയാണു്; ഇത്യാദി പല സംഗതികളെ വർണ്ണിച്ചശേഷമേ ഈ കൃതിയുടെ ത്യാജ്യതയോ ഗ്രാഹ്യതയോ തീർച്ചപ്പെടുത്തിക്കൂടു. ഒന്നാമതായി, കഥാനായകനായി സങ്കല്പിക്കപ്പെട്ടിരിക്കുന്ന കലേശനെപ്പറ്റി വർണ്ണിച്ചിട്ടുള്ളതു നോക്കാം. നായികയായ ബാലയുടെ ഉല്ലാസപ്രസ്താവനയോടുകൂടിയാണു് ഒന്നാമങ്കം ആരംഭിക്കുന്നതു്. തന്റെ മഹിഷിയെ ചികിത്സിപ്പാൻ വൈ

ണായിരിക്കയില്ലയോ എന്നു സംശയിക്കേണ്ടിവരുന്നു. ഇനി, 17-ാം ഭാഗത്തുള്ള 26-ാം പദ്യം നോക്കുക.

'ധാരാളപ്രേമയാറിട്ടന്നളിനീ-
കാന്തൻ കലേശോദയ-
ശ്രീശോഭിപ്പതിന്നു 'പശ്ചിമദിശ'-
യ്ക്കുള്ളത്തുംനൽകൗതുഹലാൽ'.

എന്ന ശ്ലോകംകൊണ്ടു്, അപ്രസ്തുതത്തിൽ, 'നളിനീകാന്തൻ' ആയ രവിയാൻ, 'കലേശൻ' ആയ കഥാനായകന്റെ ശോഭമഹിമക്കു' ആശ്രയമാകുന്നു എന്ന പായുന്നതോടും, നായകന്റെ മാഹാത്മ്യത്തിന്നു അപവാദമായിത്തീരുകയില്ലയോ എന്നും ശങ്കിക്കേണ്ടിവരുന്നു. എന്തെന്നാൽ, ചന്ദ്രന്റെ ശോഭ സൂര്യനിൽനിന്നു ലഭിക്കുന്നതാണെന്നു പ്രസിദ്ധം. ഇനി 42-ാം ഭാഗം നോക്കുക. 'അനാചാരം, അസത്യം, ചൗര്യം, ക്രോധം എന്ന ലോകോപദ്രവകാരികളായ നാലു ദുർദ്ദേവതകൾ മനുഷ്യാകൃതിയെ അവലംബിച്ചു കലേശന്റെ 'രാജ്യത്തു ചുററുന്നു. ഇവർ ജീവപര്യന്തം ശിക്ഷിക്കപ്പെട്ടു ജെയിലിൽനിന്നു ചാടിപ്പോയ അക്രമികളും രാജദ്രോഹികളുമാണ്.' എന്ന പറഞ്ഞുകാണുന്നതുകൊണ്ടു്, കലേശന്റെ നാട്ടിൽ അക്രമികളെ ബന്ധനത്തിൽ വയ്ക്കുന്നതിനുള്ള നിയമങ്ങൾ എന്തോ ഉലച്ചൽ തട്ടീട്ടുണ്ടെന്നും, ജെൽ ചാടിപ്പോയ അക്രമികൾ നിർബാധമായി രാജപാതകളിൽ സഞ്ചരിക്കാമെന്നും അർത്ഥമാവുന്നതാകയാൽ, ഇതും നായകന്റെ കീർത്തിയെ അപവദിക്കുന്നതായിത്തീരുന്നു. എന്നല്ല, ഈ അക്രമികൾ ഒരു പുലയനെ തല്ലിയതിന്നു അവരെ 'കനകകോശ' എന്ന ഉദ്യോഗസ്ഥൻ തന്റെ ശിപായിയെക്കൊണ്ടു പിടിപ്പിച്ചു, ആരാച്ചാരെ വരുത്തി, അക്രമികളിൽ രണ്ടാളെ തൂക്കിക്കൊല്ലുവാനും, രണ്ടാളെ നാടുകടത്താനും കല്പിക്കുന്നു. ഈ ശിക്ഷ അടികലശലിനാണെന്നും; കാരാക്കാരെ നീതിനിയമപ്രകാരം വിചാരണചെയ്കയോ മറ്റോ ചെയ്യുന്നില്ലെന്നും ഉള്ള സംഗതികൾ ഓർത്താൽ, കലേശന്റെ രാജ്യത്തു നീതിന്യായത്തിനുള്ള പരിഷ്കൃതനിയമങ്ങൾ ചേർച്ചയായ വിധത്തിലല്ലെന്നു തോന്നുന്നതാണ്. ഇതും നായകന്റെ മഹത്വത്തിന്നു അപകർഷമായിത്തീരുന്നു. 50-ാം ഭാഗത്തു, കലേശന്റെ പുത്രനായ സ്വയശസ്സു ചെയ്യുന്ന ചന്ദ്രോപാലംഭത്തിന്നിടയിൽ പിതാവിനെ പ്രശംസിക്കുന്നതു കേട്ടിട്ടും പിതാവ് ആ മുഖസ്തുതിയെ തടയാതെ, ചിരിച്ചുംകൊണ്ടു സ്വയശസ്സിനെ ചുംബിക്കുന്നതും നായകഗുണശ്രേഷ്ഠതയ്ക്കു അപകർഷകമായിരിക്കുന്നു. ഈ കൃതി ആദ്യന്തം ശ്ലേഷോക്തികളെക്കൊണ്ടു ഗ്രഥിക്കപ്പെട്ടിരിക്കയാൽ, അപ്രസ്തുതത്തിൽ നായകനായ വലിയതമ്പുരാൻ തിരുമനസ്സിലെ ഉത്തമഗുണങ്ങളെ മലിനമാക്കിക്കാണിക്കുന്നതായുള്ള മേല്പടി വർണ്ണനകൾ തന്നെ ഈ കൃതിയെ ത്യാജ്യകോടിയിൽ ചേർക്കുന്നതിനു കാരണമായിരിക്കുന്നുണ്ടു്. ഇതിലധികമായി, മറ്റെന്തുതന്നെ വേണം? 15-ം 16-ം ഭാഗങ്ങളിൽ ഉദ്യാനകോകിലങ്ങളെ വർണ്ണിക്കുക വഴിയായി അപ്രസ്തുതത്തിൽ സ്വദേശി- പരദേശി- സർക്കാരുദ്യോഗസ്ഥന്മാരെ സൂചിപ്പിച്ചു ചെയ്തിരിക്കുന്ന പ്രസ്താവങ്ങൾ ജാതിസ്പർദ്ധയെ ഉജ്ജ്വലിപ്പിക്കുമെന്നു ശങ്കിക്കേണ്ടതായുമിരിക്കുന്നു. പിന്നെയും, ഒന്നാമത്തിൽ, ഒരു നമ്പൂരിപ്പാടിനെ പ്രവേശിപ്പിച്ചു അദ്ദേഹത്തെ അപഹസിതനാക്കിക്കാണിച്ചു പല

പ്രകാരത്തിൽ അവരോഹണം ചെയ്തിട്ടുണ്ടു. ഈ വൎണ്ണനയുടെ യാഥാൎത്ഥ്യത്തെയോ അയഥാൎത്ഥതയെയോ പററി ഈ സന്ദൎഭത്തിൽ ഒന്നും പറയുന്നില്ല. എന്നാൽ, ഇതു യഥാൎത്ഥമായിരുന്നാൽകൂടിയും, വലിയതമ്പുരാൻ തിരുമനസ്സിലെ കീൎത്തിയെ അപവദിക്കുന്നതായിത്തീരുമെന്നു ശങ്കിക്കേണ്ടിവരുന്നു. എന്തെന്നാൽ: അവിടുത്തെ ഭരണത്താൽ, രാജ്യത്തിലുള്ള പ്രജകളിൽ പ്രധാനമായൊരു വൎഗ്ഗക്കാർ ഇനിയും അന്ധകാരത്തിൽനിന്നു ഉത്ഥാനം ചെയ്തിട്ടില്ലെന്നു പറയുന്നതു; നിശ്ചയമായും പ്രശംസയല്ല എന്നു പറഞ്ഞേ തീരൂ. ആ നമ്പൂരിപ്പാടിനെ മലയാളബ്രാഹ്മണസമുദായത്തിന്റെ ദുരവസ്ഥിതിക്കൊരുദാഹരണമായിട്ടാണ് കവി സങ്കല്പിച്ചിരിക്കുന്നതെങ്കിൽ, അദ്ദേഹത്തിൽ ആരോപിച്ചിട്ടുള്ള വിഡ്ഢിത്തങ്ങളെപ്പററി ദേഷ്യപ്പെടുവാൻ ആ സമുദായത്തിനു ന്യായമായ കാരണമുണ്ട്. ഇതുകൊണ്ടും, 'ബാലാകലേശ'ത്തിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങൾ പലതും ക്ഷുദ്രമായിട്ടുള്ളവയാണെന്നും, അതിനാൽ, 'കൊച്ചിസാഹിത്യസമാജ'ത്തിന്റെ അധികാരത്തിൻകീഴിൽ പെട്ടതായ സാഹിത്യക്ഷേത്രത്തിനുള്ളിൽ ഇതിന് ഒരു സ്ഥാനം അനുവദിച്ചുകൂടുന്നതല്ലെന്നും അഭിപ്രായപ്പെടേണ്ടിയിരിക്കുന്നു.

നാടകം എന്ന പേരിന് അൎഹതയില്ലെങ്കിലും, 'കൊച്ചിസാഹിത്യസമാജ'ത്തിന്റെ അധികാരത്തിൻകീഴിൽ പെട്ടതായ സാഹിത്യലോകത്തിൽ ഒരു സ്ഥാനം കൊടുപ്പാൻ പാടില്ലാത്തപ്രകാരം വിഷയത്തിനു ക്ഷുദ്രത്വം കാണുന്നുണ്ടെങ്കിലും, ഈ കൃതിയെ മററ് ഏതാനുമൊരു ഗുണഭാഗം വിചാരിച്ചു സ്വീകാൎയ്യമായിക്കരുതാമോ എന്നാണ് ഇനി ആലോചിക്കേണ്ടത്. ഇതിലേയ്ക്കു്, ഈ കൃതിയിലെ വൎണ്ണനകൾ വാസ്തവത്തെ ആധാരമാക്കിയവയോ വാസ്തവികങ്ങളോ ആണോ എന്നു നോക്കേണ്ടിയിരിക്കുന്നു. മുഴുവനും വാസ്തവാധിഷ്ഠിതമോ വാസ്തവികമോ എന്ന് ആരായുന്നതിനേക്കാൾ ഏതെങ്കിലും തദ്വിപരീതമായിട്ടുണ്ടോ എന്നു കണ്ടുപിടിച്ചാലും മതിയാവുമല്ലോ. ഒന്നാമങ്കത്തിൽ, ബാലയും തോഴി സുനീതിയും തമ്മിൽ സംഭാഷണം ചെയ്യുമ്പോൾ, കലേശനെപ്പററി നല്ലവണ്ണം അറിവുള്ളവളാണ് താൻ എന്നു തോഴിയുടെ പ്രാരംഭവാക്കുകൾ തെളിയിക്കുന്നുണ്ട്: അതില്ലെങ്കിലുംകൂടി ബാലയുടെ തോഴിക്കു ബാലയുടെ ഭൎത്താവിനെപ്പററി ഏതാണ്ടൊക്കെ എല്ലാ വാൎത്തകളും അറിവുണ്ടായിരിക്കുമെന്നു ന്യായമായി സങ്കല്പിക്കാം. എന്നാൽ, കുറെ കഴിയുമ്പോഴേയ്ക്കും (9-ാം ഭാഗത്തു) ബാല ഭൎത്തൃവിരഹത്തെക്കുറിച്ചു പറയുന്നതു കേട്ട്, തോഴി, ചോദിക്കുന്നതായിട്ട്:— 'ഇപ്പോൾ ആ മഹാനുഭാവനാൽ ഏതു നാടകം അലങ്കരിക്കപ്പെടുന്നു' എന്ന്. ഇതിനു, അചലപുരത്തെപ്പററി തോഴിക്കു സ്മരണ ഉണ്ടാക്കുകയാണ് നായികയുടെ മറുപടി. തോഴിയുടെ ചോദ്യം ലോകസ്വഭാവത്തിനു ചേരുന്നില്ലെന്നു സ്പഷ്ടമാകുന്നു. കലേശൻ അചലപുരത്തേക്കു പോയിട്ടുള്ള വിവരം ആ നിമിഷംവരെയും തോഴി അറിഞ്ഞിട്ടില്ലെന്നു വരുന്നതു തീരെ അവാസ്തവികവും അസ്വാഭാവികവും ആണെന്നു നിശ്ചയം. വിശേഷിച്ചും, അപ്രസ്തുതത്തെ ചിന്തിക്കുമ്പോൾ തമ്പുരാൻ തിരുമനസ്സിലെ എഴുന്നള്ളത്തിനെപ്പററി നാട്ടിലുള്ളവർ, പ്രത്യേകിച്ചും അവിടത്തെ കൊട്ടാരത്തിലുള്ളവർ അറിവില്ലെന്നു ഉദാഹരിപ്പാൻപോലും പ്രയാസമാ

അവസരമാണ്; ദിവാൻ മിസ്റ്റർ എ. ആർ. ബാനർജിയുടെ ഭരണകാലമാണതല്ലോ. ഇക്കാലത്തിനിടയ്ക്ക് ഒരു നമ്പൂരിപ്പാട് തീവണ്ടിയെപ്പറ്റി അറിഞ്ഞിട്ടില്ലെന്നു വരിക തീരെ അസംഗതം തന്നെയാണ്. വാസ്തവത്തിൽ നമ്പൂരിപ്പാട് അറിവില്ലാത്ത ആളല്ലെന്നു കവിതന്നെ ഒരേടത്തു കഴിയുമ്പോൾ വർണ്ണിക്കുന്നുണ്ട്. സ്റ്റേഷനിലെ വടക്കെക്കെട്ടിൽ നില്ക്കുന്നവർ തീവണ്ടിക്കാരാണെന്നു നമ്പൂരിപ്പാടിനു സല്പവർണ്ണം അറിവുണ്ട്; അദ്ദേഹം, തീവണ്ടിയെപ്പറ്റി ധാരാളം പരിചയമുള്ള ആളെന്നവിധത്തിൽ, 'വാവെള്ളുരുള്ള വെള്ളംകെട്ടി' ഇത്യാദി പദ്യംകൊണ്ടു തീവണ്ടിയെ വർണ്ണിക്കുന്നു. അദ്ദേഹത്തിനു 'ട്രാംവേ'യെപ്പറ്റിയും നിശ്ചയമുണ്ട്. ഈ ഒന്നരപ്പാട്ടുകൾക്കകം വഴിയിൽ വന്നതായ മോട്ടോർവണ്ടിയെപ്പാട്ടിനെപ്പറ്റിയും അദ്ദേഹം അറിഞ്ഞിരിക്കുന്നു. ഇങ്ങിനെയൊക്കെ നോക്കിയാൽ, അദ്ദേഹം ആധുനികപരിഷ്കാരങ്ങളെപ്പറ്റി അറിവുള്ള ആളാണെന്നും, വെറും ഭോഷനല്ലെന്നും വെളിപ്പെടുന്നു. ആ സ്ഥിതിക്ക്, അദ്ദേഹത്തെ ഒരു 'കാട്ടുമനുഷ്യൻ' എന്ന നിലയിൽ കവി വർണ്ണിച്ചതു്, തീവണ്ടിസ്റ്റേഷനിൽ വിഡ്ഢിവേഷം കെട്ടിച്ചതും വാസ്തവത്തിനു യോജിക്കുന്നില്ല. എന്നല്ല, അദ്ദേഹം കലേശന്റെ ഭരണത്തെപ്പറ്റി നിന്ദയുള്ള ആളാണെന്നു കവി വർണ്ണിക്കുന്നതുതന്നെയും, പിന്നീടുള്ള സംഭാഷണത്തിൽ അദ്ദേഹം പ്രദർശിപ്പിക്കുന്നതായ പരിചയത്തെ ആലോചിക്കുമ്പോൾ, തീരെ അനുചിതമെന്നു വെളിവാകുന്നു. 'ഫിഷറി' വകുപ്പിന്റെ നാമമാത്രശ്രവണത്തിൽ തന്നെ അദ്ദേഹം ആ ഇംഗ്ലീഷുപദത്തിന്റെ അർത്ഥമെന്തെന്നും, ആ വകുപ്പിന്റെ ഉദ്ദേശമെന്തെന്നും വിശദമാക്കിപ്പറയുന്നതോർത്താൽ, രാജ്യഭരണത്തിലെ പുതിയ പരിഷ്കാരവ്യവസ്ഥകളെപ്പോലും ശരിയായി ഗ്രഹിച്ചിരിക്കുന്ന അദ്ദേഹത്തിനു നാട്ടിൽ പഴമ പരിചയപ്പെട്ടിട്ടുള്ള തീവണ്ടിയെപ്പാടിനെക്കുറിച്ചും വിദ്യാഭ്യാസവ്യവസ്ഥകളെക്കുറിച്ചും അറിവില്ലെന്നു പറയുന്നതു തീരെ അസങ്ഗതം എന്നു ഗ്രഹിക്കാം. ഇങ്ങിനെ ഇനിയും പല അസാംഗത്യങ്ങളും ഈ അങ്കത്തിൽ കാണുന്നുണ്ട്. ഒരു നമ്പൂരിപ്പാടിനെ രംഗത്തിൽ പ്രവേശിപ്പിച്ച്, അന്തസ്സാരവിഹീനന്മാരായുള്ളവരെക്കൊണ്ട് അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ഭാര്യയെയും മററുള്ളവരെയും അധിക്ഷേപം ചെയ്യിച്ച്, ബ്രാഹ്മണരുടെ ദൃഷ്ടിയിൽ അദ്ദേഹത്തെ നിസ്സാരനാക്കിക്കാണിക്കേണമെന്നേ കവിക്കു ഉദ്ദേശ്യമുള്ളു എന്നും, ഈ ഉദ്ദേശ്യനിർവ്വഹണത്തിൽ കവിക്കു നമ്പൂരിപ്പാടിന്റെ സ്വഭാവസ്വരൂപണത്തെ പൂർവ്വാപരവിരോധംകൂടാതെ സാധിപ്പാൻ വേണ്ടുന്ന സങ്കല്പശക്തി ഇല്ലെന്നും ഈ അങ്കത്താൽ തെളിയുന്നു. ഉച്ചവണ്ടിക്കു കലേശൻ തിരുമേനി എഴുന്നള്ളുമെന്നു പ്രതീക്ഷിച്ചുകൊണ്ടു പുലച്ചുതന്നെ സ്റ്റേഷനിൽ വന്നിരിക്കുന്ന കുഞ്ഞുമേനോൻ, ഉച്ചവണ്ടി വന്നശേഷവും, കലേശനെക്കുറിച്ചു പൂർവ്വപക്ഷത്തിൽക്കൂടിയും നമ്പൂരിപ്പാടുമായി സംഭാഷണം ചെയ്തുകൊണ്ടിരുന്നിട്ടുപോലും, ആ വണ്ടിക്കു കലേശാഗമനം ഉണ്ടായോ ഇല്ലയോ എന്ന് ഒരക്ഷരവും പറയാതെ പിരിഞ്ഞുപോവുന്നതു മനുഷ്യസ്വഭാവത്തിനു യോജിക്കുന്നതല്ല, നിശ്ചയം.

മൂന്നാമങ്കത്തിൽ, അപ്രകൃതികളായ കാർന്നോരും ഭൃത്യരും ഉത്തമപാത്രങ്ങളുടെ മട്ടിൽ അലങ്കാരങ്ങൾ പ്രയോഗിച്ചു സംസ്കൃത

ബഹുലമായ ഭാഷയിലാണ് സംഭാഷണം ചെയ്യുന്നത്. ഈ അസ്വാഭാവികതയോ ഇരിക്കട്ടെ. കാരണോര സംഭാഷണമദ്ധ്യേ പൊളിപ്പുറമ്പനോടു ചോദിക്കുന്നു: 'നമ്മുടെ മാളുവെ പൊളിപ്പുറമ്പൻ കണ്ടിട്ടില്ലേ?—എന്ന്. ഇതിന്നു, 'കരളംതരമണയാനക്കാളിയമ്മയല്ലേ?......... ഒത്തനടുവിലുള്ള പല്ലു പറിഞ്ഞുപോയെങ്കിലും .........മഹാലക്ഷ്മിതന്നെ'— എന്ന മറുപടി ലോകസ്വഭാവത്തിന്ന് അനുസരിക്കുന്നില്ല. അക്രമികളുടെയും അനാചാരക്കാരുടെയും ഇടയിലും പരിചയക്കാർ തമ്മിൽ മാന്യജനത്തെക്കുറിച്ച് ഇങ്ങിനെ സംസാരിക്കുക മര്യാദയല്ല; ഇത്രമാത്രമോ? ആ കാളിയമ്മ കാരണോരെ തേടി തെരുവീഥിയിൽ വരുന്ന സന്ദർഭത്തിൽ, കാരണോരോടു പൊളിപ്പുറമ്പൻ ആ സ്ത്രീയെപ്പററി പറയുന്നു,

'മച്ചിത്തംകവരാൻവരച്ചകരിയും......'

ഇത്യാദിവാക്കുകൾ, പ്രത്യുതതന്നെ സ്ത്രീവിഷയസ്സംബന്ധത്തോടുകൂടിയ മനുഷ്യവർഗ്ഗത്തിന്റെ ഏതൊരു സമുദായത്തിലും സംഭാവ്യമല്ല. അതും പോകട്ടെ. കാരണോർ മുതലായവർ ജേലിൽനിന്നു ചാടിപ്പോയ അക്രമികളാണെങ്കിൽ, അവർ പട്ടപ്പകലിൽ 'പരസ്യവീഥി'കളിൽ നിർബാധമായും നിർഭയമായും സഞ്ചരിക്കുകയും സംഘംകൂടി വർത്തമാനം പറകയും ചെയ്യുമെന്നു വിചാരിപ്പാൻ, കഥാകാരനെ സംബന്ധിച്ചുള്ള മനശ്ശാസ്ത്രം അനുവദിക്കുന്നില്ല. അതിലും വിശേഷിച്ച്, അവർ തങ്ങളെ ശിക്ഷിപ്പാൻ അധികാരമുള്ള ഒരു സർക്കാരുദ്യോഗസ്ഥന്റെ—കനാലക്കാരന്റെ— ഇരിപ്പിടത്തിന്നു സമീപത്തുനിന്ന് അങ്ങിനെ സ്വൈരസല്ലാപം ചെയ്യുന്നതു തീരെ അസംഗതമായിരിക്കുന്നു. അതുമിരിക്കട്ടെ. കനാലക്കാരൻ ശിപായിയെക്കൊണ്ടു പിടിപ്പിച്ചു മുമ്പിൽ വരുത്തിയ കെല്പടി അക്രമികളോട്, 'ആകട്ടെ, ആചാര്യസ്വാമികളുടെ മനീഷാപഞ്ചകം നിങ്ങൾ വായിച്ചിട്ടുണ്ടോ?— എന്ന വേദാന്തകഥാപ്രസംഗം ചെയ്യുന്നത് ഒരു പുതുമതന്നെയാണ്. അവിടെ നില്ക്കുന്നവർ അക്രമികളും പഠിപ്പില്ലാത്തവരുമാണെന്നു കനാലക്കാരന്ന് അറിവുണ്ട്. അവർ മറുള്ള വക അറിവുകൾ നേടിയതിന്നശേഷമല്ലേ മനീഷാപഞ്ചകം വായിപ്പാൻ സംഗത്യമോ ഔചിത്യമോ ഉണ്ടാവുക? ഈ നിലയിൽ അവരോടു മനീഷാപഞ്ചകകഥാപ്രസംഗം ചെയ്യുന്ന കനാലക്കാരൻ ലോകസ്വഭാവത്തെ അനുസരിക്കുന്നുണ്ടെന്നു പറവാൻ മാർഗ്ഗമില്ല. ആ ചോദ്യത്തിന്നു, പുലയനായ കൊച്ചാലു, വലിയ കേറിച്ചെന്ന് ഉത്തരം പറയുന്നതും സ്വാഭാവികമല്ല; അവൻ ആ പദ്യത്തെ കാലിയാക്കിപ്പാടുന്നത് അതിലുമധികം അസ്വാഭാവികവും, കവിയുടെ പണ്ഡിതമാനിത്വത്തിന് ഒരു ലക്ഷ്യമായിരിക്കുന്നതൊഴികെ, ഒരു പ്രകാരത്തിലും സന്ദർഭത്തിന് ഉചിതമല്ലാത്തതും ആകുന്നു. മനീഷാപഞ്ചകം കമ്മിയിൽ ഇന്ത്യാചക്രവർത്തിയുടെയും കൊച്ചിതമ്പുരാൻ തിരുമനസ്സിലെയും ഭരണചരിത്രങ്ങളെ പ്രസംഗിക്കുന്നതിന്റെ അനൌചിത്യത്തെപ്പററി ഇവിടെ വിശേഷിച്ചു പറയേണ്ടുന്ന ആവശ്യമില്ല. കാരണോരുടെയും കൂട്ടരുടെയും അടികലശൽക്കാരത്തിന് അവരെ മുറപ്രകാരം വിചാരണചെയ്യാതെ ശിക്ഷിക്കുന്നതു രാജ്യനിയമങ്ങൾക്കു യോജിക്കുന്നില്ലെന്നു മുമ്പു പറഞ്ഞുവല്ലോ. കൊച്ചിരാജ്യത്തു നീതിനിയമവ്യവസ്ഥ അങ്ങിനെയല്ലാത്ത സ്ഥിതിക്ക് ആ വർണ്ണന തീരെ അവാസ്തവമാകുന്നു. വിശേഷിച്ചും, കൊച്ചിയിൽനിന്ന് ക

ഷം' അശ്ലീലാത്മകമായ പദമാകുന്നു; അതിനാൽ അശ്ലീലദോഷസ്പൃഷ്ടം. ൧൩-ാം ശ്ലോകത്തിൽ, 'ഉല്ലസിക്കുന്ന+ഉടൽ'—എന്നതിനെ 'ഉല്ലസിക്കുന്നുടൽ' എന്നു സന്ധി ചെയ്തത് അർത്ഥവിരോധകം. ഈ അർത്ഥത്തിനു അവിരോധത്തോടുകൂടിയാണ്,— (വിരോധമില്ലാതെയാണ്)— പേരെച്ചം ലോപിക്കമാറുള്ളത്, എന്നു വ്യാകരണവിധി. അതേ പദ്യത്തിൽ, ബാലയുടെ മനോധർമ്മമാകുന്ന കല്യാണി കൊങ്കത്തടത്തിൽ ചാർത്തുന്ന അങ്കപ്പുതകത്തിലെ തിരുമണിയാണ് കലേശൻ, എന്ന വർണ്ണനകൊണ്ടു പതക്കമേതാണെന്ന ജിജ്ഞാസ വരുന്നു. നായികാഗുണത്തിനു വിരോധമായ അർത്ഥവും ദ്യോതിക്കുന്നു.

12-ാം പുറത്ത്, കലേശന്റെ ആഗമനത്തെ അറിഞ്ഞിട്ടുകൂടി, ബാല, ഭർത്താവിനെ എതിരേല്പാൻ പോകാതെ കിടക്കുന്നതു സ്ത്രീധർമ്മവിരുദ്ധമാകുന്നു.

13-ാം പുറത്ത് "ആചാര്യന്റെ സ്ഥാനം ദിവാകരൻ എന്ന നവീനകാർത്തികേയരാൽ അലങ്കരിക്കപ്പെട്ടതോ?"— എന്ന വാക്യത്തിൽ, രമ്യവൈദഗ്ദ്ധ്യരായി വർണ്ണിക്കപ്പെട്ട ആചാര്യനു പകരം തൽസ്ഥാനത്തു വരുന്ന ആറാം കാർത്തികേയൻ ആണെന്നു വർണ്ണിക്കുന്നത് അസംബന്ധമായിരിക്കുന്നു.

14-ാം പുറത്ത്, "ധർമ്മക്ഷമാതൽപരന്മാരുടെ ചരമഗതി"യിൽ അമംഗളം തോന്നുന്നതിനാൽ അശ്ലീലദോഷം. 20-ാം പദ്യത്തിൽ 'കാമത്' നിരർത്ഥം. ആ ഭാഗത്തുള്ള 'ന്യായാസനം' ഇടങ്ങിയ പ്രസംഗമെല്ലാം പ്രകൃതത്തിൽ യോജിക്കാത്തതും, അപ്രകൃതത്തെ പ്രകൃതമാക്കിക്കൊണ്ടും പ്രയോഗിക്കപ്പെട്ടവയാകുന്നു.

17-ാം പുറത്ത്, 24-ാം ശ്ലോകത്തിൽ, "കേരളതയ" എന്ന ഉചിതസന്ധി വ്യാകരണവിരുദ്ധം. അതേ പദ്യത്തിൽ, 'ജളൻ' അനുചിതാർത്ഥം; ജളത്വം ഉള്ളവൻ നാണിക്കാറില്ലല്ലോ.

18-ാം പുറത്ത്, 'രമണീയകത്വം' വ്യാകരണവിരുദ്ധം. 27-ാം ശ്ലോകം അശ്ലീലദുഷ്ടം. വിശേഷിച്ചും, ഒരു ഉത്തമപാത്രമായ കൃഷ്ണമേനോൻ പ്രഭാതത്തെ സംഭോഗശൃംഗാരത്തിൽ വർണ്ണനം ചെയ്യുന്നത് ആ കഥാപാത്രത്തിന്റെ ഗുണത്തിനു ഹാനികരമാകുന്നു.

22-ാം പുറത്ത്, 'അടിയൻ ഒന്നു നനഞ്ഞിട്ടു വിടകൊള്ളാം............' ഇത്യാദി പ്രസംഗം അശ്ലീലം.

27-ാം പുറത്തുള്ള 29-ാം ശ്ലോകവും അശ്ലീലദുഷ്ടം. 'ഹിന്ദുബ്രാഹ്മണർ' അപൂർവ്വം.

31-ാം പുറത്തു, 'ബാലയുടെ' തലസ്ഥാനത്തു കട്ടിൽ പിടിപ്പിക്കുവാൻ വേണ്ടി ശുദ്ധജലാനയനയന്ത്രം പ്രതിഷ്ഠിക്കുക'—എന്നതിനു പ്രകൃതത്തിൽ പ്രസക്തിയില്ല; അപ്രകൃതത്തിലെ അർത്ഥയോജനയുള്ളൂ. മനുഷ്യരുടെ തലയിൽ ജലയന്ത്രം പ്രതിഷ്ഠിക്കുന്നത് ഒരു പുതുമതന്നെയാകുന്നു.

34-ാം പുറം ഇടങ്ങി അനാചാരത്തിലെ കാരണവന്മാരുടെയും മറ്റും സംഭാഷണത്തിൽ തന്മയത്വം ഇല്ല. 37-ലെ 34-ാം പദ്യത്തിൽ, 'അനാവൃഷ്ടിയാംഗ്രീഷ്മ'യിൽ വർണ്ണ്യാവർണ്ണ്യങ്ങൾക്കു തമ്മിൽ വൈപരീത്യം നിമിത്തം രൂപകാലങ്കാരം ദുഷ്ടമായിരിക്കുന്നു.

49-ാം പുറത്തു, 40-ഉം 41-ഉം പദ്യങ്ങൾ അശ്ലീലദുഷ്ടം.

കാവ്യസാമാന്യമായ ദോഷങ്ങൾ ഇ

നിയും എത്രയോ എത്രയോ ഇതിലുണ്ട്. അവയൊക്കെ എടുത്തു കാണിച്ച് ഇപ്പോൾതന്നെ ദീൎഘമായിപ്പോയിരിക്കുന്ന ഈ ഉപന്യാസത്തെ അധികം നീട്ടുവാൻ വിചാരിക്കുന്നില്ല. ഗുണങ്ങളെക്കാട്ടിൽ എത്രയോ വളരെ ദോഷങ്ങൾ ഈ കൃതിയിൽ ഉണ്ടെന്നു മാത്രം ചുരുക്കിപ്പറയുന്നു. ആകയാൽ, ഈ കൃതി കാവ്യത്വത്തിലും ന്യൂനമായും, അതുകൊണ്ടു തന്നെ ഉത്തമകൃതികളുടെ കൂട്ടത്തിൽ സ്വീകരിക്കപ്പെടുവാൻ യോഗ്യതയില്ലാത്തതായുമിരിക്കുന്നു എന്നു ഞാൻ അഭിപ്രായപ്പെടുന്നു.

ഇനി, ഈ കൃതി, നിൎദ്ദിഷ്ടമായ കാവ്യോദ്ദേശത്തെ സാധിക്കുന്നുവോ എന്നാണാലോചിപ്പാനുള്ളതു. കാവ്യത്തിന്റെ ഒരു ഉദ്ദേശം സഹൃദയന്മാരുടെ ഹൃദയത്തിൽ രസം ജനിപ്പിക്കുകയാണല്ലോ. ഇതിലെ പാത്രസൃഷ്ടിയിലും ഗദ്യപദ്യരചനയിലും വൎണ്ണനകളിലും മറ്റും നിരസത്തിനു ഹേതുവായി പലതുമുണ്ടെന്നു മുമ്പു പറഞ്ഞിട്ടുണ്ടു. വിശേഷിച്ചും, വലിയ തമ്പുരാൻ തിരുമനസ്സിലെ ഗുണമാഹാത്മ്യത്തെ കീൎത്തിക്കേണമെന്നുള്ള നിൎദ്ദിഷ്ടമായ ഉദ്ദേശത്തിനു വിരുദ്ധമായ വിധത്തിലാണ് ഇതിലെ വൎണ്ണനകൾ പലതും, എന്ന വസ്തുതയും മറന്നുകളയാവുന്നതല്ല.

ഈ കൃതിക്കു, മാന്യന്മാരായ ചില വിദ്വജ്ജനങ്ങളിൽനിന്ന് പ്രശംസ ലഭിച്ചിട്ടുണ്ടെന്ന് ഒരു അനുകൂലവാദം ചെയ്യുവാനുണ്ടെന്നു സമ്മതിക്കാം. എന്നാൽ, ആ വക പ്രശംസകൾ 'കൊച്ചിസാഹിത്യസമാജ'ത്തിന്റെ ആവശ്യത്തിനായി ചെയ്തിട്ടുള്ളവയല്ലെന്നും, കേവലം ഔപചാരികമാണെന്നും ഓൎത്താൽ, അവയെ ഈ വിചാരണയിൽ സ്വീകാൎയ്യമായി ഗണിച്ചുകൂടുന്നതല്ല. ആകെക്കൂടി നോക്കുമ്പോൾ, ദോഷങ്ങൾ എണ്ണത്തിലും വണ്ണത്തിലും ഏറിയിരിക്കയാൽ, 'ബാലാകലേശം' കൊച്ചി സാഹിത്യസമാജം വകയായി അംഗീകരിക്കപ്പെടുവാൻ യോഗ്യതയുള്ളതല്ല എന്നു തെളിയുന്നതുകൊണ്ടു ഈ കൃതിയെ ത്യാജ്യകോടിയിൽ ചേൎക്കേണ്ടതാകുന്നു എന്നു ഞാൻ അഭിപ്രായപ്പെടുന്നു.

കെ. രാമകൃഷ്ണപിള്ള.

---

# ഇന്ത്യയും ഈജിപ്തും.

## II.

'ആഫ്രിക്ക' എന്ന ഭൂഖണ്ഡത്തിന്റെ വടക്കു കിഴക്കെ അറ്റത്ത് ഏകദേശം നാലു ലക്ഷം ചതുരശ്രനാഴിക വിസ്താരത്തിൽ കിടക്കുന്ന ഒരു വലിയ രാജ്യമാണ് ഈജിപ്ത്. അതിൽക്കൂടി ഒഴുകിപ്പോകുന്ന 'നൈൽ' (Nile) നദി കൊല്ലംതോറും കൊണ്ടുവന്നു തള്ളുന്ന ചളിക്കട്ടകൾ സംഭരിച്ചുണ്ടായതാണ് ആ രാജ്യം എന്നു വെച്ച് അതിനു 'നൈലിന്റെ സമ്മാനം' എന്ന ഒരു വിശേഷപ്പേരുകൂടി വിളിച്ചുവരുന്നു. ആ നദിയുടെ സഹായംകൊണ്ടാണ് അവിടെ കൃഷി ചെയ്തുവരുന്നത്. ഇത്രയും വലിയ

---

* ഈ ഉപന്യാസങ്ങൾ എഴുതുവാൻ എന്നെ ബാബു അവിനാശചന്ദ്രദാസന്റെ ചില ലേഖനങ്ങളാണ് മുഖ്യമായി സഹായിച്ചിട്ടുള്ളത്.

രാജ്യത്ത് ഇപ്പോൾ കൃഷിക്കുപയോഗപ്പെട്ടിട്ടുള്ള സ്ഥലം ഏകദേശം 1500 ച. നാ. വിസ്താരമേയുള്ളു. വെള്ളത്തിനുള്ള ദാരിദ്ര്യം അവിടെ അത്ര അധികമാണ്. എത്രയോ അപൂർവമായിട്ടേ മഴ പെയ്യാറുള്ളു. നൈൽ നദി വിട്ട് അകന്നിട്ടുള്ള പ്രദേശങ്ങൾ മുഴുവനും ചുട്ടു വരണ്ടുകിടക്കുന്ന വെറും മരുഭൂമികൾ തന്നെ. പക്ഷെ, അതിനു പകരം നദിക്കു തൊട്ടുകിടക്കുന്ന സ്ഥലങ്ങളെല്ലാം എത്രയും ഫലവത്തുക്കളുമാകുന്നു. ഭൂമിശാസ്ത്രജ്ഞന്മാരല്ലാത്ത വായനക്കാർ ഈജിപ്തിനെക്കുറിച്ച് ഇങ്ങിനെ ഒരു സംക്ഷിപ്ത വിവരമെങ്കിലും ഇവിടെ ധരിപ്പിക്കുന്നതു തീരെ നിഷ്പ്രയോജനമല്ല.

ഈജിപ്ത്‌രാജ്യത്തിന്റെ ലിഖിതചരിത്രം ക്രിസ്ത്വബ്ദത്തിനു ഏകദേശം 4400 കൊല്ലങ്ങൾക്കു മുമ്പു തൊട്ടാരംഭിക്കുന്നു. അന്നു മുതൽ അത് ഏകച്ഛത്രാധിപത്യത്തിൻകീഴിൽ ഭരിക്കപ്പെട്ടുവന്നു. എന്നാൽ അതിനു മുമ്പുതന്നെ ലോകോത്തരമായ ഒരു പരിഷ്കൃതരീതി അവിടത്തെ സകല കാര്യങ്ങളിലും വ്യാപിച്ചിട്ടുണ്ടായിരുന്നു. ചരിത്രകാരന്മാരുടെ ലോകചരിത്രം (Historians' History of the world) എന്ന ചരിത്രഗ്രന്ഥപരമ്പരയിൽ ഈജിപ്തിനെപ്പറ്റി എഴുതിയിട്ടുള്ള പ്രസിദ്ധ പണ്ഡിതൻ ഡോക്ടർ അഡോൾഫ് എർമൻ (Dr. Adolph Erman) ആ രാജ്യത്തിലെ ആദിമപരിഷ്കാരത്തെപ്പറ്റി ഒരു സന്ദർഭത്തിൽ ഇങ്ങിനെ പ്രസ്താവിച്ചു കാണുന്നു:—'പഴയ കാലങ്ങളിൽ തന്നെ ഈജിപ്ത് പരിഷ്കാരസോപാനത്തിൽ ഏറ്റവും ഉയർന്ന ഒരു പടിയിൽ കയറിയിരിക്കുന്നു. ഏകാധിനായ രാജ്യഭരണം, സർവശാസ്ത്രങ്ങളിലും ഉൽകൃഷ്ടതരമായ നൈപുണ്യം ക്രമത്തിൽ പരിഷ്കരിക്കപ്പെട്ടുവരുന്ന ഉത്തമമായ ധർമ്മശാസ്ത്രം, കലാവിദ്യകളുടെ സർവതോമുഖമായ അഭിവൃദ്ധി ഇതാണ് അവിടത്തെ പുരാതന സ്മാരകങ്ങളെ പരിശോധിക്കുമ്പോൾ തെളിയുന്നത്. അന്യരാജ്യക്കാരെല്ലാം വെറും പ്രാകൃതാവസ്ഥയിൽ തന്നെ ചാരിക്കിടന്നു ഗാഢമായി ഉറങ്ങിക്കൊണ്ടിരുന്ന ഒരു കാലത്ത് മനുഷ്യജാതിക്ക് ആദ്യമായുണ്ടായ ഒരുൽഗമനശക്തി നാം അവിടെ പ്രകാശിച്ചു കാണുന്നു. * * * കഴിഞ്ഞ കാലങ്ങളിലെന്നപോലെ തന്നെ ഇനി മേലിലും ഈജിപ്തിന്റെ പുരാതന മഹിമകൾക്കുള്ള അവശിഷ്ടങ്ങൾ ജനങ്ങൾ എത്രയും ഭയഭക്തിബഹുമാനങ്ങളോടുകൂടി നോക്കിക്കൊണ്ടും, അവരവരുടെ വംശസ്ഥാപകന്മാർ അപ്പോഴുള്ള സകല സമ്പത്തിന്റേയും ഒരു പ്രധാനഭാഗം മുമ്പു സമ്പാദിച്ചുവെച്ചുവന്നും ആയ ഒരു പൂർവികനെ പിന്നെ വളരെക്കാലം കഴിഞ്ഞു ജനിക്കുന്ന ഒരാളുടെ സന്താനങ്ങൾ എത്ര നന്ദിയോടും ഭക്തിയോടുംകൂടി ഓർമ്മിക്കുക, അതേവിധമുള്ള ഒരു മനോവൃത്തിയോടെ ഇനിയുണ്ടാകുന്നവർ ഈജിപ്തിന്റെ നേർക്കായിക്കൊണ്ടിരിക്കുക. ഇപ്പോൾ നമ്മുടെ മാനുഷശക്തി കൊണ്ടുണ്ടാക്കിയവയാണെന്നു വിചാരിക്കപ്പെടുന്ന നമുക്കുള്ള പല അറിവുകൾക്കും ശക്തികൾക്കും നാം ഈജിപ്തിനോടു കടപ്പെട്ടിരിക്കുന്നു എന്നുള്ളതിൽ സംശയിക്കാനില്ല'. ഇത്രയും മഹത്തരമായ ഒരു പരിഷ്കാരവിശേഷം, ഇപ്പോഴും പല സ്ഥലങ്ങളിൽ ശുദ്ധകാടന്മാർ താമസിച്ചുവരുന്നതായി കാണുന്ന ആഫ്രിക്കാരാജ്യത്തിന്റെ ഒരു മൂലക്ക്, ഏകദേശം എഴുപത്തെൺപതു നൂറ്റാണ്ടുകൾക്കു മുമ്പ് ഇങ്ങിനെ വ്യാപിച്ചുവരണമെങ്കിൽ അത് അവിടെ മറ്റേതൊരു രാജ്യക്കാരുടെ സമ്പർക്കം ഉണ്ടായതുകൊണ്ടായിരിക്കണമോ? ഇതാണ് നമുക്കാലോചിക്കാനുള്ളത്.

ചരിത്രാരംഭത്തിനുമുമ്പ് ഈജിപ്തിലുണ്ടായിരുന്ന ആദിമനിവാസികൾ, "വടക്കുകിഴക്കെ ആഫ്രിക്കയിൽ ഉള്ളവരായ

വെളുത്തനിറത്തോടു കൂടിയ ഒരു കൂട്ടക്കാരും ഏഷ്യയിൽനിന്നു വന്നു കുടിയേറിപ്പാൎത്തവരെന്നു വിചാരിക്കപ്പെടുന്ന മറെറാരുകൂട്ടം വിദേശീയരും തമ്മിൽകൂടി ചേൎന്നുണ്ടായ ഒരു മിശ്രജാതിക്കാരായിരുന്നു" എന്നു പറയുന്നുണ്ട്. ഈ "വിദേശീയ" രെപ്പററി ഡോക്ടർ എൎമൻ പറയുന്നത് ഇതാണ്:- ഇവർ ചെങ്കടലിന്റെ (Red sea) തെക്കുഭാഗത്തുനിന്നു വന്നിട്ടുള്ളവരാണെന്നതിന്നു സംശയമില്ല. ഈജിപ്തിലെ പുരാതനകാലത്തെ ഐതിഹ്യങ്ങൾ നോക്കിയാൽ ഇവർ ദേവന്മാരും അൎദ്ധദേവന്മാരും ആയിരുന്നു. അവയിൽ ഇവരുടെ രാജ്യത്തിന്നു പറയുന്ന പേര് "പൺട് രാജ്യം" (Land of Punt) എന്നാകുന്നു. ഈ കൂട്ടർ കലാവിദ്യകളിൽ വളരെ നിപുണന്മാരായിരുന്നു. ഈജിപ്തിൽ പിന്നീട് പരമകാഷ്ഠയെ പ്രാപിച്ചുകണ്ട പല പരിഷ്കാരങ്ങളും ആദ്യമായി ഉത്ഭവിച്ചിട്ടുള്ളത് അവരിൽ നിന്നാണ്. അവർ അവിടെയുള്ള പുരാതന നിവാസികളെ എളുപ്പത്തിൽ പിടിച്ചടക്കി. അന്ന് ഈജിപ്ത് പല സ്വതന്ത്രരാജാക്കന്മാരുടെയും കീഴിലായിരുന്നു. പ്രധാനമായി ഗണിക്കാനുള്ളത് ഈജിപ്തിൽ മേൽഭാഗത്തിന്റെ അധിപന്മാരും കീഴ്ഭാഗത്തിന്റെ അധിപന്മാരും ആയ രണ്ടുരാജവംശക്കാരെയാകുന്നു. ഇവരിൽ ആദ്യം പറഞ്ഞവരെ "വെളുത്ത കിരീടമുള്ള രാജാക്കന്മാർ" എന്നും രണ്ടാമത്തവരെ "ചുകന്ന കിരീടമുള്ള രാജാക്കന്മാർ" എന്നും പറഞ്ഞു വന്നിരുന്നു. മെനസ് രാജാവ് ഈ രണ്ടുകൂട്ടങ്ങളെയും ഒന്നാക്കി ഈജിപ്ത് രാജവംശം സ്ഥാപിച്ചു. അന്നുമുതൽ ചരിത്രവും ആരംഭിച്ചു.

മേൽപറഞ്ഞ "പൺട് രാജ്യം" എതാണെന്നാണ് നോക്കേണ്ടത്. അദ്ദേഹം തന്നെ പറയുന്നു:—"ഈജിപ്തിലെ പുരാതനനിവാസികളെപ്പററി രണ്ടുവിധം വാദിക്കുന്നവരുണ്ട്. അവർ ഏഷ്യയിൽ നിന്നുവന്നവരാണെന്ന് ഒരു കൂട്ടരും, അല്ലാ കിഴക്കെ ആഫ്രിക്കയിൽ നൈൽനദിയുടെ മുകൾഭാഗത്തുകിടക്കുന്ന എതിയോപ്പിയ (Ethipia)യിൽനിന്നു വന്നവരാണെന്നു മറെറാകൂട്ടരും വാദിക്കുന്നു. ഇവരുടെ വാദത്തിൽ ഏതുകൂട്ടക്കാർ പറയുന്നതാണ് ശരിയായിട്ടുള്ളത് ഇന്നുവരെ നല്ലപോലെ തീൎച്ചപ്പെട്ടിട്ടില്ല. ആദ്യം പറഞ്ഞവരിൽ പ്രധാനിയാണ് ഹീരെൻ (Heeren). അദ്ദേഹം ഈജിപ്തുകാരുടേയും ഇന്ത്യക്കാരുടേയും തലയോടുകൾക്കു തമ്മിൽ സാമ്യമുണ്ടെന്നും അതുകൊണ്ട് ഈജിപ്തുകാർ ഇന്ത്യക്കാരാണെന്നും പറയുന്നു. എങ്കിലും ആധുനികചരിത്രകാരന്മാരിൽ അധികംപേരും അതു വിശ്വസിക്കുന്നില്ല. 'ഡോക്ടർ രണ്ടാമത്തെ വാദക്കാരിൽപ്പെട്ട ആളാണെന്നു പറഞ്ഞിട്ടുണ്ടല്ലൊ. അദ്ദേഹത്തിന്റെ ന്യായം ഇതാണ്: 'പൺട് രാജ്യം' എന്നു പറയുന്നത്, ഈജിപ്തിലെ പുരാതന നിവാസികളിൽനിന്നു കിട്ടിയ ഐതിഹ്യങ്ങൾ നോക്കുമ്പോൾ അവിടെനിന്നു വളരെ ദൂരത്ത്, സമുദ്രത്തോടുതൊട്ട്; കുന്നുകൾ കൊണ്ടും വയലുകൾകൊണ്ടും നിറയപ്പെട്ടതായി, കരിമരം തുടങ്ങിയ വിലപിടിച്ച മരങ്ങൾ, ചന്ദനം, വിലയേറിയ ലോഹങ്ങൾ, രത്നങ്ങൾ ഇവ കൊണ്ട് നല്ല ധനസമൃദ്ധിയോടുകൂടിയതായി, ചെമ്പുലി, പുള്ളിപ്പുലി, വാൽനീളമുള്ള കുരങ്ങൾ എന്നീ കാട്ടുമൃഗങ്ങളും ധാരാളമുള്ളതായ ഒരു വലിയ രാജ്യമാകുന്നു. അവിടെ അത്ഭുതകരങ്ങളായ ചിറകുകളോടുകൂടിയ പറവകൾ പല അത്ഭുതവൃക്ഷങ്ങളുടെ, പ്രത്യേകിച്ചും ചന്ദനം തെങ്ങ് ഇവയുടെ കൊമ്പുകളിന്മേൽ പാറി കളിക്കുന്നു." ഈജിപ്തുകാർ വിചാരിച്ചിരുന്ന രാജ്യം ഈ വിവരണങ്ങളെക്കൊണ്ട് ഇപ്പോഴത്തെ സോമാലിലാണ്ടാണെന്നു തെളിയുന്നുണ്ടല്ലൊ.

അദ്ദേഹം പിന്നേയും പറയുന്നു. പഴയ ഐതിഹ്യങ്ങളിൽ അതു ദേവന്മാരുടെ ആദിമനിവാസസ്ഥലമാണെന്നു പറയപ്പെട്ടിരിക്കുന്നു. അവിടുത്തെ ഒരു ബിംബമാണ് "ബെസ്" എന്ന ആരാധനാമൂർത്തി. അതിന്നു ഈജിപ്തിലെന്നല്ല അറേബിയായിലും ഏഷ്യയിലെ പല സ്ഥലങ്ങളിലും ഗ്രീസിൽകൂടിയും പ്രചാരമുണ്ടായിരുന്നതായി കാണുന്നു. ആ ബിംബം ലോകത്തിൽ മുഴുവനും ഉൽകൃഷ്ടതരമായ സദാചാരവും, സമാധാനവും, സന്തോഷവും കല്പിച്ച് ദാനംചെയ്തുകൊണ്ടു സഞ്ചരിച്ചിരുന്നു. ബെസ് എന്ന ആ ദൈവത്തെ ആദ്യമായി ആരാധിച്ചുവന്ന പണ്ട് രാജ്യത്തെ ഈജിപ്തുകാർ "പുണ്യഭൂമി"യായി കരുതിവന്നു.

മേൽ കൊടുത്തിട്ടുള്ള വിവരണങ്ങളെക്കൊണ്ട് ആ രാജ്യം സോമാലിലാണ്ടോ ഇന്ത്യയാണോ എന്നു തെളിയുന്നതെന്നു നോക്കുക. ഒന്നാമതായി സോമാലിലാണ്ടിനെ ഒരു പുണ്യസ്ഥലമായിട്ടോ ദേവന്മാരുടെ ആദിമനിവാസസ്ഥലമായിട്ടോ ഈജിപ്തുകാർ വിചാരിച്ചുപോകാവുന്നതാണെന്നു സംശയിപ്പാൻ തന്നെ അവിടത്തെ പൂർവ്വചരിത്രം നമ്മെ സഹായിക്കുന്നില്ല. നേരെ മറിച്ച്, ഇന്ത്യാരാജ്യമോ അവതാരപുരുഷന്മാരുടെ അത്ഭുതചരിത്രങ്ങളെക്കൊണ്ടു നിറയപ്പെട്ടിരിക്കുന്നു. ഇവിടെ പല പ്രാവശ്യവും വന്നു ജനിക്കാത്ത ദൈവങ്ങളോ ദേവകളോ ഇല്ല. ഭൂഖണ്ഡത്തിൽ "പുണ്യഭൂമി" എന്ന നാമത്തെ അർഹിക്കുന്നോരു രാജ്യമുണ്ടെങ്കിൽ അത് ഇന്ത്യയാണെന്നു ഒരു മഹാൻ പറഞ്ഞിരിക്കുന്നു. ഇത്രയും ലിഖിതചരിത്രത്തിലേയ്ക്ക് കയറിനില്ക്കുന്ന മറ്റേതൊരു രാജ്യവും ഭൂമിയിലില്ലതന്നെ. "ഹിന്ദുക്കളുടെ പരിഷ്കാരം ഈജിപ്തുകാരുടേതിനേക്കാൾ പഴക്കം കാണുന്നതാണെ"ന്നു മക്കഡോഫ്ളി പിടിക്കുന്നതിനെ അനുഗ്രഹിക്കുമ്പോളല്ലാതെ സോമാലിലാണ്ടിന്നു ഇത്രവലിയ ഒരു പദവി എവിടെനിന്നുകിട്ടി? എന്നുള്ള ചോദ്യം എളുപ്പത്തിൽ സമാധാനം പറയപ്പെടാവുന്ന ഒന്നാണെന്നു തോന്നുകയില്ല.

രാജ്യസമ്പത്തിനെപ്പറ്റി പറയുന്നഭാഗവും ഇന്ത്യക്ക് അത്യധികം യോജിക്കുന്നു. ഇന്ത്യയുടെ പടിഞ്ഞാറുഭാഗം ഈജിപ്തിൽനിന്ന് വളരെ ദൂരത്തുകിടക്കുന്നു. അതു അറബിക്കടലിന്റെ വക്കത്തുമാണല്ലോ. ദന്തം, ചന്ദനമരവും നമ്മുടെ മലയാളത്തിൽ സുലഭമായി വളരുന്നുണ്ട്. ഇവിടെ പുള്ളിപ്പുലി, വാൽനീളമുള്ള കുരങ്ങൻ എന്നീ കാട്ടുമൃഗങ്ങളെ സംബന്ധിച്ചും വലിയ ഭേദമൊന്നുമില്ല. അതുകൊണ്ട് ഈജിപ്തുകാരുടെ "പണ്ട് രാജ്യം" ഇന്ത്യയാകുന്നതിന്നു വിരോധമില്ല.

ഡാക്ടർ പറയുന്ന "ബെസ്" എന്ന ആരാധനാമൂർത്തിയും ഹിന്ദുക്കളുടെ "വിഷ്ണു"വായിരിക്കാനെ നിവൃത്തിയുള്ളു. പേരിലുള്ള സാമ്യം നില്ക്കട്ടെ; രണ്ടു ദൈവങ്ങളുടേയും വിവരണങ്ങൾതമ്മിലും വലിയൊരടുപ്പം തോന്നുന്നുണ്ട്. നമ്മുടെ വിഷ്ണുവും "ലോകത്തിൽ മുഴുവനും ഉൽകൃഷ്ടതരമായ സദാചാരവും സമാധാനവും സന്തോഷവും കല്പിച്ചു ദാനംചെയ്യുന്ന" കാരുണ്യസമുദ്രമാണല്ലോ. പിന്നെ ബെസ് എന്ന ബിംബത്തിന്ന് ഈജിപ്തിലെന്നില്ല, അറേബിയായിലും ഏഷ്യയിലെ പല സ്ഥലങ്ങളിലും ഗ്രീസ്സിൽകൂടിയും പ്രചാരമുണ്ടായിരുന്നതിലും അത്ഭുതപ്പെടാനില്ല. പ്രാചീന ഹിന്ദുക്കൾ ഭൂഖണ്ഡത്തിന്റെ നാനാഭാഗങ്ങളിലും അക്കാലത്ത് സാമ്രാജ്യസ്ഥാപനം ചെയ്തിട്ടുണ്ടെന്നു മുമ്പു കാണിപ്പാൻ ശ്രമിച്ചിട്ടുണ്ടല്ലോ. അതി

നാൽ ബോസ് എന്നു പറയുന്നത് നമ്മുടെ വിഷ്ണുവാകുന്നതിന്നു ന്യായമുണ്ട്.

'പണ്ട്' എന്ന പേരു തന്നെ നമ്മുടെ ഭാരതത്തെ സഹായിച്ചിട്ടുണ്ടോ എന്നു സംശയം തോന്നുന്നു. പണ്ട് എന്നു പറയുന്നത് പാഞ്ച് (അഞ്ച്) എന്ന സംസ്കൃതശബ്ദത്തെ വൈകൃതപ്പെടുത്തിയതല്ലയോ? ഗ്രീക്കുകാർ ഇന്ത്യയെ പഞ്ച ആപ്, പഞ്ചാപ് എന്ന വാക്കിനെ മുൻനിർത്തി പഞ്ചിയോ (Pancheo) എന്നു വിളിച്ചിരുന്നുവല്ലോ.

ഈജിപ്റ്റ് എന്നുള്ള പേരിന്റെയും ഉല്പത്തി സംസ്കൃതഭാഷയിൽ നിന്നാവാം. 'ഹോമർ' എന്ന യവനകവിശേഖരന്റെ കൃതികളിൽ ഐഗുപ്തോസ് (Aiguptos) എന്ന പേർ ഉപയോഗിച്ചു കാണുന്നു. ഈജിപ്റ്റ് ചരിത്രകാരന്മാർ ആ വാക്കിനെപ്പറ്റി മൌനമവലംബിച്ചിരിക്കുന്നു. നൈൽ എന്ന പേരിന്റെ ആഗമനത്തെപ്പറ്റി 'എൻസൈക്ലോപ്പീഡിയബ്രിട്ടാനിക്ക' (Encyclopeedia Britanic) എന്ന ഗ്രന്ഥപരമ്പരയിൽ ഇങ്ങിനെ പറയുന്നു:— 'നൈലിന് 'ഹപി' എന്നായിരുന്നു ആദ്യത്തെ പേര്. അതിന് 'ഗുപ്തം' എന്ന് പക്ഷെ അർത്ഥം വിചാരിക്കാം. ഗ്രീക്കുകാരുടേയും റോമർകാരുടേയും ഇടയിലുണ്ടായിരുന്ന 'നീലോസ്' എന്ന പേരിന് ഈജിപ്റ്റുകാരുടെ 'ഹപി'യുമായി യാതൊരു സംബന്ധവുമില്ല. ഷിക്കർ (Shichor) സൂചിപ്പിച്ചിട്ടുള്ളതുപോലെ ആ പേര്, നൈൽ നദിക്ക്, അതിന്റെ വെള്ളത്തിന്റെ നിറത്തിൽനിന്നുണ്ടായതായിരിക്കാം. സംസ്കൃതത്തിൽ 'നീലഃ' എന്നതിന് 'നീലചകം' എന്നോടടുത്തും മറ്റും കാണുന്നവിധം കറുപ്പ് എന്നു തന്നെ അർത്ഥമുണ്ടല്ലോ''. ഹപി എന്ന വാക്ക് സംസ്കൃതത്തിലെ 'അപ്' ലോപിച്ചുണ്ടായതോ, 'ഗുപ്തം' എന്നതിന്റെ തന്നെ രൂപാന്തരമോ ആയിരിക്കാം. അപ്പോൾ നൈലിന്റെ സമ്മാനമായ ഈജിപ്റ്റിന് ആ നദിയുടെ പേർ തന്നെ ഒന്നുള്ളവർ 'കൊടുത്തിരിക്കാം' എന്നു വിചാരിപ്പാൻ ന്യായമുണ്ട്. ഈജിപ്റ്റ് എന്ന വാക്ക് 'ആഗുപ്തം' എന്ന സംസ്കൃതവാക്കിന്റെ ഒരു രൂപാന്തരമായി വന്നുകൂടെന്ന്, അപ്പോൾ, എങ്ങിനെ ശഠിക്കും.

ഹീരോഗ്ലിഫിക്സ് (Hieroglyphics) എന്നു പറയുന്ന ഈജിപ്റ്റിലെ 'ചിത്രലിപി'കളിൽ ഈജിപ്റ്റിന് 'കമിത്' എന്നുകൂടി പേരുണ്ട്. അതിന്നു മുൻപറഞ്ഞ എൻസൈക്ലോപീഡിയ എന്ന പുസ്തകത്തിൽ 'കറുത്തത്' എന്നർത്ഥമുള്ളതായി പറയുന്നു. 'ഈജിപ്റ്റിലെ ഇരുട്ടുള്ള കറുപ്പുനിറത്തെ അടിസ്ഥാനപ്പെടുത്തിയിട്ടായിരിക്കാം അതിന് അങ്ങിനെയൊരു പേരുണ്ടായത്'. എന്നാൽ ഈജിപ്റ്റിൽ കൃഷിക്കുപയോഗപ്പെട്ടിട്ടുള്ള പ്രദേശങ്ങൾക്കു മാത്രമേ ആ പേർ സാധാരണയായി പറഞ്ഞുവരാറുള്ളൂ. ആ പ്രദേശങ്ങളിലാണ താനും ഇരുണ്ട കറുപ്പുനിറം. അവിടമെല്ലാം നൈൽ നദിയുടെ ചളിക്കട്ടകൾ നിരന്നു നിരന്നു വന്നുകൂടിയിട്ടു വളരെ പശിമയുള്ളതും ഫലവത്തായതും ആകുന്നു. അതിനാൽ ഈജിപ്റ്റുകാരുടെ 'കമിത്' എന്ന വാക്ക് സംസ്കൃതത്തിലെ 'കാമിതം' (കാമിക്കപ്പെട്ടത്) എന്ന ശബ്ദം ലോപിച്ചുണ്ടായതാവാനും വരാവുന്നതാകുന്നു. അല്ലെങ്കിൽ അതിന്നു 'കം' (വെള്ളം) 'ഇതം' (കുടിച്ചത്) വെള്ളത്തോടുകൂടിയത്,— മറ്റു പ്രദേശങ്ങളിലുള്ള മരുസ്ഥലങ്ങളെപ്പോലെയുള്ളതല്ലാത്തത്— എന്ന അർത്ഥവും വിചാരിക്കാവുന്നതാകുന്നു. കമിത് എന്നതിന്റെ ചുരുക്കമായിട്ടെന്നപോലെ 'കെം' എന്നുകൂടി വിളിക്കാറുണ്ട്

ല്ലൊ. ആ വാക്കും 'കു (ഭൂമി) എന്ന സംസ്കൃതശബ്ദത്തിൽനിന്നുണ്ടായതായിരിക്കാം. അപ്പോൾ 'കമിത്' എന്നതിനു കു (ചീത്ത കറുത്ത) മിത് (മണ്ണ്) എന്നിതിനെ 'കറുത്ത മണ്ണുകൂടിയത്' എന്ന അർത്ഥം കൂടി വിചാരിക്കാവുന്നതാണ്. പാശ്ചാത്യ പണ്ഡിതന്മാരാൽ എഴുതപ്പെട്ട ഈ ഗ്രന്ഥപരമ്പരയിൽ പറയുന്ന വിധം സംസ്കൃതശബ്ദങ്ങളിൽനിന്നാണ് ഈ വക പേരുകൾ ഉത്ഭവിച്ചിട്ടുള്ളതെങ്കിൽ സംസ്കൃതഭാഷ സംസാരിച്ചിരുന്ന പ്രാചീനഹിന്തുക്കൾ ഈജിപ്തിൽ വാസം ചെയ്തിരുന്നു എന്നു ഊഹിക്കുന്നതിനു ന്യായമില്ലയോ?

ഈജിപ്തിലെ പുരാതനനിവാസികൾ, അവിടത്തുകാരും മറ്റു രാജ്യക്കാരും കൂടിച്ചേർന്നുണ്ടായ ഒരു മിശ്രജാതിക്കാരായിരുന്നു എന്നു മുമ്പു പറഞ്ഞുവല്ലോ. ഇപ്പോഴും നാം ഈജിപ്റ്റിനെ മിശ്ര (മിസ്ര) രാജ്യം എന്നു വിളിക്കുന്നു. ആ അന്യരാജ്യക്കാർ 'ആമെൻ', 'ഹോരസ്', 'ഹതർ' എന്നിവരുടെ നേതൃത്വത്തിൻകീഴിൽ നൈൽ നദിയുടെ തീരപ്രദേശങ്ങളിൽ വന്നു കുടിയേറിപ്പാർത്തു. ഡെയാക്കർ പറയുന്ന ഈ മൂന്നു നേതാക്കന്മാർ—പണ്ട്' രാജ്യത്തിൽനിന്നു വന്നവരെല്ലാം ദിവ്യന്മാർ, ദേവകൾ, ആയിരുന്നു എന്നു വിചാരിക്കുന്ന സ്ഥിതിക്ക് അവരിൽ വെച്ച് ഉൽകൃഷ്ടന്മാരായ ഈശ്വരന്മാർ—ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നീ നമ്മുടെ ത്രിമൂർത്തികൾ തന്നെയല്ലയോ? ആമെൻ എന്ന വാക്ക് 'ഓം' എന്ന ബ്രഹ്മസംജ്ഞയിൽ നിന്നുണ്ടായതായിരിക്കാം. ഹോരസ് എന്ന വാക്ക് ഹരി എന്നതിൽനിന്നും ഹതർ എന്നത് 'ഹേതു' എന്നതിൽ നിന്നും ഉണ്ടായതായും വിചാരിക്കാവുന്നതാകുന്നു. ഈ മൂന്നു മൂർത്തികളുടെ കീഴിലായല്ലാതെ യാതൊരു മതാചാരങ്ങളും ഇല്ലെന്നുള്ള നമ്മുടെ വിശ്വാസത്തെ മുൻനിർത്തിക്കൊണ്ട് ഇവിടെനിന്ന് ആദ്യമായി ഈജിപ്റ്റിൽ ചെന്ന 'ദേവന്മാരെ' അവർ ത്രിമൂർത്തികളുടെ നേതൃത്വത്തിൻകീഴിൽ നില്ക്കുന്നവർ എന്നു പറഞ്ഞു വന്നിരിക്കണം.

ആദ്യകാലങ്ങളിൽ 'ചുകന്ന കിരീടം തൊട്ടുകൂടിയവർ' എന്നും 'വെളുത്ത കിരീടത്തൊട്ടുകൂടിയവർ' എന്നും രണ്ടു രാജവംശങ്ങൾ ഉണ്ടായിരുന്നതായി പറയുന്നുണ്ടല്ലൊ. അവരിൽ ആദ്യം പറഞ്ഞവർ സൂര്യവംശക്കാരും പിന്നെ പറഞ്ഞവർ ചന്ദ്രവംശക്കാരും ആയിരിക്കാം. പിന്നീട മെനസ് രാജാവു രണ്ടു വംശവുംകൂടി ഒന്നാക്കി. 'യവനപണ്ഡിതന്മാരുടെ അഭിപ്രായത്തിൽ ഈജിപ്റ്റിലെ ആദ്യത്തെ രാജാവിന്നു മെനസ്, മെൻ, എന്നു പേരായിരുന്നു' എന്നു പറയുന്നുണ്ട്. ഒന്നാമത്തെ രാജാവു 'മനു' ആയിരുന്നു എന്നു ഹിന്തുക്കളും വിശ്വസിക്കുന്നു. അതിനാൽ ഈജിപ്റ്റ് പിടിച്ചടക്കിയ പ്രാചീനഹിന്തുക്കൾ തങ്ങളുടെ രാജാവിന്, ഇവിടത്തെ സമ്പ്രദായപ്രകാരം, മനു, അല്ലെങ്കിൽ മെനസ് എന്നു പേരിട്ടതായിരിക്കണം എന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

ഇത്രയും പറഞ്ഞതുകൊണ്ട് ഈജിപ്റ്റ് ആദ്യമായി പിടിച്ചടക്കി ഇത്രയും അത്ഭുതകരമായ ഒരു പരിഷ്കൃതസമ്പ്രദായത്തെ അവിടെ ആദ്യമായി നടപ്പാക്കിയവർ നമ്മുടെ പൂർവ്വികന്മാരായ ഹിന്തുക്കൾ തന്നെയാണെന്ന് ഒരു വിധം തെളിഞ്ഞിരിക്കുന്നു. ഏതായാലും പേരുകളെക്കൊണ്ടും മറ്റുമുള്ള അനുമാനങ്ങൾ ഇവിടെ നിർത്തി ഇനി നമുക്ക് കുറച്ചുകൂടി ഉള്ളിലേക്കു കടന്നു പരിശോധിച്ചുനോക്കാം.

നാലപ്പാട്ട് നാരായണമേനോൻ.

ഭാവങ്ങളും ആചാരങ്ങളും കണ്ടറിഞ്ഞ നാട്ടുകാരിൽ ചിലരുടെ മനോധർമ്മപ്രയോഗമാണെന്നും തെളിയുന്നുണ്ടു്. പ്രവൃത്തി, സ്വഭാവം, ആചാരം മുതലായവകളുടെ ഭേദഗതിമൂലം ചില പരിഹാസനാമങ്ങൾ കൊടുത്തുവരുന്ന സമ്പ്രദായം ലോകത്തിലെങ്ങും നടപ്പുള്ളതാണല്ലോ.

ഹിന്ദുക്കളുടെ ഇടയിലുള്ള താഴ്ന്ന ജാതിക്കാരിൽ പലരും, ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രർ എന്നീ നാലു വർണ്ണങ്ങളെ തങ്ങളിൽ ഓരോന്നിന്റെയും മൂലസ്ഥാനമാക്കി, അതിനെ അടിസ്ഥാനപ്പെടുത്തുന്നതായ ചില ഇതിഹാസങ്ങളും നിർമ്മിച്ച് അഭിമാനികളായി തെളിയുന്നത് ഇന്ത്യാരാജ്യം മുഴുവനും സംഭവിക്കുന്നുണ്ടെന്നു പലർക്കും അറിയാവുന്നതാണ്. ബ്രാഹ്മണരെ മൂലമാക്കി, ജലരേഖപോലുള്ള ഒരു ബന്ധമെങ്കിലും ഇവർ തമ്മിലുണ്ടെന്നു കാണിക്കുന്നത് ഏററവും അഭിമാനഹേതുകമായി വിചാരിക്കുന്നവർ ഇപ്പോഴും ധാരാളമുണ്ട്. വിദ്യാഭ്യാസപ്രചാരം, ഈ വക ദുരഭിമാനങ്ങളെ ഉന്മൂലനം ചെയ്യത്തക്കവിധം ശക്തിമത്തായി തീർന്നിട്ടില്ല. കോട്ടാർ എന്ന സ്ഥലത്തുള്ള "ചെട്ടികൾ" എന്നു വിളിച്ചുവരുന്ന ഒരു ജാതിക്കാർ അവരുടെ പൂർവ്വികന്മാരായ സൌരാഷ്ട്രന്മാരോടുള്ള ചാർച്ചയെ തീരെ വിസ്മരിച്ചു ദക്ഷിണ ഇന്ത്യയിലെ ബ്രാഹ്മണർ നിരാക്ഷേപമായി അനുഭവിച്ചുപോന്നിരുന്ന ശ്രേഷ്ഠമാനസൂചകമായ 'അയ്യർ' എന്ന സ്ഥാനത്തെ ബലാൽക്കാരമായി പററിക്കൊണ്ടുവരുന്നുണ്ട്. ആ ദിക്കിൽതന്നെ, അനർഹമായ ജാത്യാഭിമാനബാധ പിടിച്ച ചില ചക്കാന്മാർ ധനസംബന്ധമായ ചില വഴിപാടുകൾമൂലം ഒരു ബ്രാഹ്മണഗുരുവിനെ ആകർഷിച്ചു കൊണ്ടുവർകയും, അദ്ദേഹം ഇവരെ ദ്വിജത്വസൂചകമായ സൂത്രം ധരിപ്പിച്ചു, മന്ത്രോപദേശം ചെയ്യുകയും ചില പൂജാക്രമങ്ങളും ഉപാസനാവിധികളും ദാനം ചെയ്യുകയും ചെയ്തിരിക്കുന്നു. ഇതിനുംപുറമെ, ബ്രാഹ്മണർകൂടാതെ തങ്ങൾതന്നെ ബ്രാഹ്മണക്രിയകളും ആചാരങ്ങളും അനുഷ്ഠിച്ചുപോരുന്നതായ അന്യമതക്കാർ വേറെയും ധാരാളമുണ്ട്.

ഈ തരത്തിലുള്ള ആഗ്രഹപ്രേരണയാൽതന്നെയാണെന്നു തോന്നുന്നു, കാക്കാലന്മാരും അവരുടെ പൂർവ്വികന്മാർക്കും തങ്ങൾക്കും ശ്രേഷ്ഠമതിയും, ചരിത്രത്തിനു പുരാണപ്രസിദ്ധിയും സിദ്ധിക്കത്തക്കവിധത്തിൽ ചില ഐതിഹ്യങ്ങളെല്ലാം നിർമ്മിച്ചു ഒരുക്കിവെച്ചു സൂക്ഷിച്ചുവരുന്നുണ്ട്. ലോകജീവിതത്തിൽ ഓരോരുത്തന്റെയും ഗുണദോഷവിവേചനം ചെയ്തു ശിഷ്ടന്മാരെ രക്ഷിക്കുന്നതിനും ദുഷ്ടന്മാരെ ശിക്ഷിക്കുന്നതിനുമായി ശ്രീപരമേശ്വരനും പാർവ്വതിയും കൂടി ഭിക്ഷുവേഷം ധരിച്ച് "ഭിക്ഷാംദേഹി"കളായി ഭൂമിയിൽ സഞ്ചരിക്കുക പതിവുണ്ടെന്നും മററുപുരാണങ്ങളിൽ പറഞ്ഞിട്ടുള്ള പലതും വായിച്ചിട്ടുണ്ടായിരിക്കുമല്ലോ. കാക്കാലന്മാർ 'മധുര'രാജ്യത്തിലുണ്ടായിരുന്ന ഒരു ബ്രാഹ്മണന്റെ പിൻവാഴ്ചക്കാരാണെന്നും, ശ്രീപരമേശ്വരന്റെ ശാപംകൊണ്ട് കാക്കാലന്മാരായി തീർന്നതാണെന്നുമാണ് ഒരു ഐതിഹ്യമുള്ളത്. ഭാര്യാസമേതനായി പരമശിവൻ ഒരുദിവസം ഭിക്ഷുവായി ഈ ബ്രാഹ്മണഗൃഹത്തിൽ ചെന്നസമയം, ആ വീട്ടുകാർ അതിഥിസൽക്കാരത്തിൽ വിമുഖന്മാരായും ദുർമ്മാർഗ്ഗനിരതന്മാരായും കാണപ്പെട്ടതിനാൽ ഭഗവാൻ കോപിച്ചു, ജാതിഭ്രംശം സംഭവിക്കണമെ

ന്നും, ഭിക്ഷാടനംകൊണ്ടു മാത്രം ഉപജീവനം കഴിക്കണമെന്നും ശപിച്ചുവുണ്ടായി. ഈ ഉഗ്രശാപത്താൽ തങ്ങളുടെ ഇഹലോകസൌഖ്യങ്ങളെല്ലാം നശിച്ചപ്പോൾ, ഇവർ ശാപമോക്ഷത്തിനപേക്ഷിച്ചു. എല്ലാ ശാപത്തിനും മോചനവുമുണ്ടല്ലോ. മുൻകോപിയാണെങ്കിലും കരുണാനിധിയായ പരമേശ്വരന് ഇവരുടെ ദയനീയാവസ്ഥയിൽ അനുകമ്പ തോന്നുകയാൽ, അവരെ ചില വിദ്യകൾ പഠിപ്പിക്കാമെന്നും, അവകൾ ഇവരുടെ കൈവിട്ടുപോയ സ്ഥിതിയെ വീണ്ടും കൊണ്ടുവരുന്നതിൽ സഹായിക്കയില്ലെങ്കിലും, മേലാൽ പട്ടിണി കിടക്കാതിരിക്കുന്നതിനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുന്നതായിരിക്കുമെന്നും ശാപമോക്ഷം കൊടുക്കുകയും ചെയ്തു. ഇവരിൽ പുരുഷന്മാർ സർപ്പങ്ങളെ പിടിച്ചു മെരുക്കി കളിപ്പിക്കുന്ന, വിദ്യയും, സ്ത്രീകൾക്കു കൈനോക്കി ഭൂതവർത്തമാനഭവിഷ്യദ്കാലങ്ങൾ പറയുവാനുള്ള ശക്തിയും, കുട്ടികൾക്കു ജാലവിദ്യയും (ചെപ്പടിവിദ്യ) ദാനം ചെയ്തു. ഈ ഐതിഹ്യത്തിൽ വാസ്തവം എത്രത്തോളമുണ്ടെന്നു നമുക്കു നിർണ്ണയിക്കുവാൻ സാധിക്കുന്നതല്ലെങ്കിലും, ശ്രീപരമേശ്വരൻ ശാപമോക്ഷമായിക്കൊടുത്തുവെന്നു പറയുന്ന മേൽപറഞ്ഞ മൂന്നു വിദ്യകളിലും ഈ വകക്കാർക്കു സാമർത്ഥ്യവും പരിചയവുമുണ്ടെന്നു സമ്മതിക്കാതെതരമില്ല. ഇതിനുശേഷം ഇവർ ദേശസഞ്ചാരം തുടങ്ങുകയും ചെയ്തു. ഇങ്ങിനെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ ഒരു ദിവസം ഇവർ ഒരു ഈഴവന്റെ വീട്ടിൽ ചെന്നു. ഇവർ ചെല്ലുന്നതുകണ്ട് അവിടെ മദ്യപാനം ചെയ്തുകൊണ്ടിരുന്ന ഒരുവൻ അതു മുഴുവനാകാതെ ഒളിച്ചുപോകയും, ശേഷിപ്പുണ്ടായിരുന്ന ഭക്ഷണസാധനങ്ങളെ കാക്കകൾ വന്നു ഉടനടി വയറിലാക്കുന്നതുകണ്ടു, വിശപ്പുകൊണ്ടു പരവശന്മാരായിരുന്ന കുട്ടികൾ ഒരുത്തരും നോക്കാതെ, ഓടിച്ചെന്നു കാക്കകളെ പറപ്പിച്ചു പാത്രത്തിലുണ്ടായിരുന്നതു ഭക്ഷിക്കുകയും ചെയ്തു. ഇങ്ങനെ കുട്ടികൾ കാകോച്ഛിഷ്ടം അനുഭവിച്ച കാരണമാണ് ഈ വർഗ്ഗക്കാർക്ക് 'കാക്കരാവന്മാർ' എന്ന പേർ വന്നതെന്നാണ് പറയുന്നത്. 'കാക്കാലൻ' എന്ന പേരിനുള്ള കാരണം ഇതാണെന്നു തീരുമാനം പറയത്തക്കവിധം ലക്ഷ്യങ്ങളൊന്നുമില്ലാത്തതുകൊണ്ടു, ഇങ്ങനെയൊരു ഐതിഹ്യമുണ്ടെന്നു മാത്രമേ ഇവിടെ പറയുന്നുള്ളൂ.

കാക്കാലന്മാരുടെ ഉത്ഭവത്തെ സൂചിപ്പിക്കുന്നതായ ഒരു കഥകൂടി പറയുന്നുണ്ട്. സർപ്പമാതാവായ 'കദ്രു'വിന്റെ ശത്രുവും സഹോദരിയുമായ 'വിനത'യുടെ ഒന്നാമത്തെ പുത്രനാണല്ലോ പക്ഷിരാജാവായ ഗരുഡൻ. കദ്രുവിന്റെ കള്ളച്ചൂതിനിമിത്തം വിനത കദ്രുവിന് അടിമയായിത്തീരുകയും അമ്മയെ അടിമസ്ഥാനത്തിൽനിന്നു ഗരുഡൻ വീണ്ടെടുക്കുകയും ചെയ്തു. വിനതയുടെ സ്വാതന്ത്ര്യത്തിനു പ്രതിഫലമായി ദേവലോകത്തുനിന്ന് 'അമൃത്' കൊണ്ടുവന്നുകൊടുക്കണമെന്നാണ് കദ്രുവും മക്കളും ആവശ്യപ്പെട്ടതു. ചുറ്റും കാവല്ക്കാരെ ഏർപ്പെടുത്തി അതിനിഷ്കർഷയോടെ സൂക്ഷിച്ചുവെച്ചിരിക്കുന്ന അമൃതുകുംഭം കൊണ്ടുവരുന്ന സംഗതി അപകടമായിട്ടുള്ളതാണെങ്കിലും, തന്റെ മാതാവിനെ സ്വതന്ത്രയാക്കി വിടുന്നതിനുവേണ്ടി മാതൃസ്നേഹം ഗരുഡനെ പ്രോത്സാഹിപ്പിച്ചു. പക്ഷെ യാത്ര പുറപ്പെടുന്നതിനുമുമ്പു തന്റെ വിശപ്പടക്കുവാനുള്ള മാർഗ്ഗം വല്ലതുമു

ണോ എന്നറിയേണമെന്നാഗ്രഹിച്ചു വിവരം അമ്മയോടു ചോദിച്ചപ്പോൾ, പാലാഴിക്കരയിൽ 'നിഷധന്മാർ' എന്ന ഒരു കൂട്ടം ദുഷ്ടന്മാർ വസിക്കുന്നുണ്ടെന്നും അവരെ ഭക്ഷിച്ചു വിശപ്പടക്കാമെന്നും വിനത മറുവടി പറഞ്ഞു. ആ കൂട്ടത്തിൽ ബ്രാഹ്മണനല്ലവരെ മാത്രം ഉപദ്രവിച്ചുപോകയെന്നു പ്രത്യേകം ശാസിക്കയും ചെയ്തു. ബ്രാഹ്മണൻ വയററിൽ പ്രവേശിച്ചാൽ തിരിച്ചറിവാനുള്ളതിന് ഒരു സൂത്രവും പറഞ്ഞുകൊടുത്തു. അമ്മയുടെ ഉപദേശമനുസരിച്ച ഗരുഡൻ പാലാഴിക്കരയിലെത്തി നിഷധന്മാരെയെല്ലാം ഒന്നായി അകത്താക്കി. ഉടൻതന്നെ ഗരുഡന്റെ തൊണ്ട എരിയത്തുടങ്ങി. മാതാവു പറഞ്ഞ ലക്ഷണം അനുഭവമായി കണ്ടപ്പോൾ, ബ്രാഹ്മണൻ തന്റെ വയററിനകത്തു പ്രവേശിച്ചിട്ടുണ്ടെന്നു നിശ്ചയിച്ച്, അദ്ദേഹത്തോടു പുറത്തുപോകണമെന്നപേക്ഷിച്ചു. ബ്രാഹ്മണന്റെ കൂടെ അദ്ദേഹത്തിന്റെ ഭാര്യയായ ഒരു നിഷധസ്ത്രീയും ഉണ്ടായിരുന്നു. ഭാര്യയെ കൂടാതെ ബ്രാഹ്മണൻ പുറത്തുപോകയില്ല. ഗരുഡനു തൊണ്ടയിലുള്ള ദണ്ഡം അസഹനീയമായിത്തുടങ്ങി. ഒടുവിൽ രണ്ടുപേരും പുറത്തു പോകുവാൻ അവൻ അനുവാദം കൊടുത്തു. ഇങ്ങനെ ബ്രാഹ്മണനും ഭാര്യയും പുറത്തു പോരികയും ചെയ്തു. ഇവർ ഒരു പക്ഷിയുടെ വദനത്തിൽനിന്നു തള്ളി പുറത്താക്കപ്പെട്ടവരാകയാൽ ഇവരെയും ഇവരുടെ സന്താനങ്ങളെയും അന്നുമുതൽ 'കാക്കാലന്മാർ' എന്നു വിളിച്ചുവരുന്നുണ്ടെന്നും പറയുന്നുണ്ട്. 'കാക്കർ' എന്നാൽ 'പുറത്തു തള്ളപ്പെട്ടവർ' എന്നാണത്രെ അർത്ഥം. ഈ രണ്ടു ഐതിഹ്യങ്ങളെയുമാണ് തങ്ങളുടെ പൂർവ്വചരിത്രമായി ഈ കൂട്ടർ പറഞ്ഞുവരുന്നത്.

ഇ. ആർ. മേനോൻ:

---

# പാഠപുസ്തകങ്ങൾ.

## I

ഒന്നാമത് പുസ്തകങ്ങൾക്ക് വ്യാകരണം, ഭാഷാരീതി മുതലായ സാഹിത്യശാസ്ത്രാംശങ്ങളുടെ ജ്ഞാനം ഉണ്ടാകുവാനുള്ള യോഗ്യതയുണ്ടായിരിക്കണം.

വിദ്യാലയങ്ങളിലെ പാഠപുസ്തകങ്ങൾ നിശ്ചയിക്കുന്ന വിഷയത്തിൽ ഭാരവാഹികൾ വല്ല തത്വവും അംഗീകരിക്കുന്നുണ്ടോ എന്നറിവാൻ പ്രയാസമാണ്. ഇപ്പോൾ അദ്ധ്യേതാക്കളുടെ മുമ്പിൽ സമർപ്പിക്കപ്പെട്ടിരിക്കുന്ന ഗ്രന്ഥങ്ങളെ സൂക്ഷ്മദൃഷ്ട്യാ പരിശോധിക്കുന്നതായാൽ പരിശോധകൻ അല്പം കുഴങ്ങിപ്പോകുമെന്നാണ് തോന്നുന്നത്. ഗ്രന്ഥകർത്താക്കന്മാരുടെ പേരിനെയോ അഥവാ ഗ്രന്ഥത്തിലെ കഥാസന്ദർഭത്തെയോ അതുമല്ല ഭാഷാരീതിയെയോ എന്തിനെയാണ് അടിസ്ഥാനപ്പെടുത്തിയിരിക്കുന്നതെന്നു തിട്ടപ്പെടുത്തുവാൻ എളുപ്പം സാധിക്കുന്നതല്ല. ഇതിനു പലകാരണങ്ങളും ഉണ്ടായിരിക്കാം. ഉദ്ദിഷ്ടഗുണങ്ങളോടുകൂടിയ പുസ്തകങ്ങൾ കിട്ടാൻ പ്രയാ

സമുള്ളതുകൊണ്ടോ ഗ്രന്ഥകർത്താക്കന്മാരുടെ ബലവത്തായ അപേക്ഷനിമിത്തമോ അവ പലതും വഹിക്കുന്ന സാക്ഷ്യപത്രങ്ങളുടെ വശീകരണശക്തികൊണ്ടോ ആകപ്പാടെ നന്നെന്നു വിചാരിച്ചിട്ടോ പലപ്പോഴും ഗ്രന്ഥങ്ങളെ പാഠപുസ്തകങ്ങളായി സ്വീകരിച്ചുവെന്നുവന്നേക്കാം. എന്നാൽ ഇ പ്രകാരമുള്ള നിശ്ചയം പലപ്പോഴും അസ്ഥാനത്തിൽ ആയിരിക്കാനാണ് എളുപ്പമെന്ന് അനുഭവംകൊണ്ടു നമുക്ക എല്ലാവർക്കും അറിയാവുന്നതാണല്ലോ. നല്ല പുസ്തകങ്ങൾ തീരെ തിരഞ്ഞെടുക്കപ്പെടുന്നില്ലെന്നല്ലാ ഞങ്ങൾ പറയുന്നത്. ഇടക്കിടെ അതിനേയും സംഭവിച്ചേക്കാം. എന്നാൽ ഈ വിഷയത്തിൽ ഒരു സ്ഥിരതത്വം അവലംബിക്കേണ്ടതു അത്യാവശ്യമാണെന്നാണ് അഭിപ്രായപ്പെടുന്നത്. മലയാളപാഠപുസ്തകങ്ങളെപ്പറ്റിയാണ് ഞങ്ങൾ ഇവിടെ അല്പം പറയണമെന്നു വിചാരിക്കുന്നത്. വിദ്യാർത്ഥികൾക്കു ഭാഷാജ്ഞാനം ഉണ്ടാക്കുകയാണല്ലോ ഭാഷാപാഠപുസ്തകത്തിന്റെ മുഖ്യമായ ഉദ്ദേശ്യം. ശരിയായ ഭാഷാജ്ഞാനം ഉണ്ടാകുന്നതിനു, വ്യാകരണം, ഭാഷാരീതി, ശൈലി, രസാലങ്കാരങ്ങൾ മുതലായവയെക്കുറിച്ച് ഏറെക്കുറെ ജ്ഞാനം അത്യാവശ്യമായിട്ടുള്ളതാണ്. ഭാഷയെ നാം പ്രധാനമായി സംസാരിക്കുന്നതിലും എഴുത്തിലും ആണല്ലോ ഉപയോഗിക്കുന്നത്. ഇവ രണ്ടിന്റെയും ഉദ്ദേശ്യം അന്യന്മാരെ ബോധിപ്പിക്കുന്നതിനോ, പ്രേരിപ്പിക്കുന്നതിനോ, രസിപ്പിക്കുന്നതിനോ ആണല്ലോ. ഈ മൂന്നു ഉദ്ദേശ്യങ്ങളും ഫലവത്തായത്തീരണമെങ്കിൽ നാം ചില നിയമങ്ങളെ അനുസരിക്കേണ്ടിയിരിക്കുന്നു. വ്യാകരണം പ്രത്യേകമായി പഠിപ്പിക്കുന്ന സമ്പ്രദായം അത്ര നല്ലതാണെന്നു ഇപ്പോൾ വിചാരിച്ചുവരുന്നില്ല. ഭാഷാപാഠം പഠിപ്പിക്കുന്നതിനോടുകൂടി വ്യാകരണനിയമങ്ങൾ ഉൾപ്പെടുത്തിക്കൊടുക്കേണമെന്നാണ് പലരുടേയും മതം. ഒരു നല്ല പദ്യകൃതിയോ ഗദ്യകൃതിയോ വായിച്ചുനോക്കിയാൽ അത്യാവശ്യം വേണ്ടുന്ന വ്യാകരണനിയമങ്ങൾ ഭാഷാരീതികൾ മുതലായവ എല്ലാം അതിൽ പ്രതിബിംബിച്ചു കാണാം. ഭാഷ ആദ്യവും വ്യാകരണം പിന്നെയും ഉത്ഭവിച്ചിട്ടുള്ളതാണല്ലോ. നാം പറയുന്നതും സംസാരിക്കുന്നതിലും ഒരു ഐകരൂപ്യം ആവശ്യമാണ്. അല്ലാത്തപക്ഷം അന്യോന്യം മനസ്സിലാകാതെ കുഴപ്പത്തിനിടയായേക്കാം. പദങ്ങളുടെ സ്ഥാനങ്ങൾക്കും പരസ്പരസംബന്ധത്തിനും ഒരു സ്ഥിരമായ വ്യവസ്ഥ ഇല്ലാതെ ഇരുന്നാൽ നമ്മുടെ സംഭാഷണം പലപ്പോഴും അന്യോന്യം ദുർഗ്രാഹ്യമായിത്തീരും. ഈ വക ദോഷങ്ങളുടെ പരിഹാരാർത്ഥമാണ് വ്യാകരണനിയമങ്ങൾ ഏർപ്പെടുത്തപ്പെട്ടിട്ടുള്ളത്. ഇതുകൂടാതെ നമുക്കു പലപ്പോഴും അന്യന്മാരെ ഉപദേശിക്കുകയും പ്രേരിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യേണ്ടതായും വരുന്നു. ഇതിനു കേവലം വ്യാകരണനിയമം മാത്രം അനുസരിച്ചു സംസാരിച്ചാൽ മതിയാകുന്നില്ല. നാം സംസാരിക്കുന്ന രീതിയിൽകൂടി ചില മാറ്റങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു. പലപ്പോഴും ശ്രോതാക്കളെ യുക്തികൊണ്ടു ബോദ്ധ്യപ്പെടുത്തുകയും, അവരിൽ സന്ദർഭോചിതങ്ങളായ വികാരങ്ങളെ ജനിപ്പിക്കുകയും, അവരെ ബലപ്പെടുത്തുകയും തന്മൂലം പ്രവൃത്തിയ്ക്കു ഉത്സാഹിപ്പിക്കയോ തടുക്കുകയോ ചെയ്യേണ്ടിയും ഇരിക്കുന്നു. ഇവയൊക്കെയും നാം ഉപയോഗിക്കുന്ന ഭാഷാരീതിയുടെ ഭേദംകൊണ്ടു മാത്രമേ സാധിക്കയു

ള്ളു. ഭാഷയ്ക്ക് അഥവാ, സാഹിത്യത്തിന് ഒരു അസാധാരണമായ ശക്തിയുണ്ട്. 'തൂവൽ, ഖഡ്ഗത്തേക്കാൾ ശക്തിമത്താണെന്നു പറഞ്ഞിരിക്കുന്നു. ഇതു നാം അവലംബിക്കുന്ന ഭാഷാരീതി, അലങ്കാരപ്രയോഗം മുതലായവകൊണ്ടാണ് ഉണ്ടാകുന്നത്. ഈ രഹസ്യം അറിഞ്ഞിട്ടുള്ളവരെയാണ് നാം വാഗ്മികൾ എന്നും കവികൾ എന്നും പറയുന്നത്. യാതൊരു വസ്തുവിൻെറയും യഥാർത്ഥശക്തിയേയും, സ്വഭാവത്തേയും, ഉപയോഗത്തേയും, അറിയാതെ കൈവശം വെച്ചുകൊണ്ടിരിക്കുന്നതു കുരങ്ങിൻെറ കയ്യിൽ പൂമാല കിട്ടിയതുപോലെയാകുന്നു. അപ്രകാരമല്ലാത്ത കൈവശത്തിന് കരാറുകൾക്ക് മറ്റും തന്നെ അർഹതയില്ലെന്നുവേണം പറവാൻ. ഭാഷയുടെ കാര്യവും ഇതുപോലെതന്നെയാണ്. നാം ഒരു ഭാഷയിലെ പദങ്ങളെല്ലാം സമ്പാദിച്ചു കൈവശപ്പെടുത്തിയതുകൊണ്ട് ഒന്നും ആകയില്ല. പദങ്ങളും ശബ്ദങ്ങളും ഈ രംഗത്തിൽ ദ്രവ്യങ്ങളാണ്. അവറ്റെ ശോഭിപ്പിക്കണമെങ്കിൽ തക്കതായ സ്ഥാനത്തിൽ പതിപ്പിച്ചാലേ സാധിക്കയുള്ളു. പദങ്ങളെ സ്ഥാനത്തിലും അസ്ഥാനത്തിലുംകൊണ്ടു ഘടിപ്പിച്ചു പുസ്തകം നിർമ്മിക്കുന്ന ഗ്രന്ഥകർത്താക്കന്മാർ ഇപ്പോൾ ഒട്ടും കുറവല്ല. വ്യാകരണം ഒരു ദിക്കിൽ, ഭാഷാരീതി മറ്റൊരു ദിക്കിൽ, അലങ്കാരം അസ്ഥാനത്തിൽ ഇങ്ങിനെയും അത്യാവശ്യം വേണ്ടതായ സ്പഷ്ടത, അർത്ഥപുഷ്ടി, ശുദ്ധി മുതലായവ ഒരു ദിക്കിലും ഇല്ലാതെയും, പലപ്പോഴും കാണപ്പെടുന്നു. ഇപ്രകാരമുള്ള പുസ്തകങ്ങൾ പദ്യമായിരുന്നാലും ഗദ്യമായിരുന്നാലും വിദ്യാർത്ഥികളുടെ മുമ്പിൽ സമർപ്പിക്കുന്നതു സൂക്ഷിച്ചു വേണ്ടതാകുന്നു. ഭാഷാജ്ഞാനത്തിന വേണ്ടി ടെക്സ്റ്റായി നിശ്ചയിക്കപ്പെടുന്ന പുസ്തകങ്ങൾ സർവ്വപ്രകാരേണ മാതൃകകളായിത്തന്നെ ഇരിക്കേണ്ടതാണെന്നുള്ളതിനു സംശയമില്ല. ഘനമുള്ള സംസ്കൃതപദങ്ങളും, അതിദീർഘങ്ങളായ വാചകങ്ങളും, വ്യാകരണശങ്കയുണ്ടാകാവുന്ന പ്രയോഗങ്ങളും, അസ്പഷ്ടത, ശക്തിഹീനത മുതലായവ മുന്നിട്ടു നില്ക്കുന്ന ഭാഷാരീതിയും അടങ്ങീട്ടുള്ള പുസ്തകങ്ങൾ ഭാഷാവിഷയത്തിൽ ടെക്സ്റ്റാക്കുന്നത് ഒന്നുകൊണ്ടും യുക്തമാണെന്നു തോന്നുന്നില്ല. ഭാഷാരീതി മുതലായവയെ ഉദാഹരിക്കുന്നതിനു ശക്തിയുള്ളവയായി മഹാന്മാരുടെ കൃതികളിൽനിന്നും തിരഞ്ഞെടുക്കപ്പെടുന്ന ഭാഗങ്ങളാണ് ഉത്തമങ്ങളായ ഭാഷാപാഠപുസ്തകങ്ങൾ എന്നു പറയേണ്ടിയിരിക്കുന്നു. ഭാഷയെ ഉപയോഗിക്കേണ്ടിവരുന്ന സന്ദർഭങ്ങളിലെല്ലാം തൃപ്തികരമാകുംവണ്ണം നമ്മുടെ അന്തർഗ്ഗതങ്ങളെ വെളിപ്പെടുത്തുന്നതിനുള്ള ശക്തിയാണ് 'ഭാഷാജ്ഞാനം' എന്നു പറയപ്പെടുന്നത്. പക്ഷേ മറ്റെല്ലാററിനുമെന്നപോലെ ഭാഷയ്ക്കും വേണ്ടതാണ്. ഗ്രന്ഥനിർമ്മിതിയിൽ ആദ്യമായി പ്രവേശിച്ചിരിക്കുന്നവരുടെ കൃതികൾ ഉയർന്ന ക്ലാസ്സുകളിൽ പാഠപുസ്തകമായി നിശ്ചയിച്ചിരിക്കുന്നത് ഒരുവിധത്തിലും നന്നല്ല. ജോലി ശീലിച്ചുകൊണ്ടിരിക്കുന്നവരുടെ അടുക്കൽനിന്നും ജോലി പഠിക്കുന്നതായാൽ അതൊരിക്കലും തൃപ്തികരമായിരിക്കയില്ലല്ലോ. ഭാഷ അന്തർഗ്ഗതങ്ങളുടെ ദർപ്പണമാണല്ലോ. അതുകൊണ്ടു ഒരുവൻെറ ഭാഷാരീതി ശുദ്ധമല്ലെങ്കിൽ അന്തർഗ്ഗതങ്ങൾ ശരിയായി അതിൽ പ്രതിബിംബിക്കയില്ല. ഭാഷാരീതിക്കു വേണ്ട ഗുണങ്ങൾ പലതുമുണ്ട്. അവയെ ഇവിടെ എടുത്തു പറയേണ്ട ആവശ്യ

മില്ലെന്നു വിചാരിക്കുന്നു. ഇവയെയാകട്ടെ ഉത്തമകൃതികളിൽ ഏറക്കുറെ പ്രകാശിച്ചു കാണുന്നതാണ്. നാം സംസാരിക്കുന്നതും എഴുതുന്നതും നമ്മുടെ അന്തർഗ്ഗതങ്ങളെ അന്യന്മാരെ മനസ്സിലാക്കുന്നതിനാണെന്നു പറഞ്ഞുവല്ലോ. അതുകൊണ്ട് നമ്മുടെ ഭാഷാരീതി ഈ ഉദ്ദേശ്യം സിദ്ധിക്കുന്നതായിരിക്കേണ്ടതാവശ്യമാണ്. എന്നാൽ ചില ഗ്രന്ഥകർത്താക്കന്മാർ എഴുതുന്നതു നോക്കിയാൽ അവരുടെ അന്തർഗ്ഗതം അവരും മനസ്സിലാക്കരുതെന്നുള്ള കരുതലോടുകൂടിയാണെന്നും തോന്നിപ്പോകും. ഇതു വിദ്വാന്മാരുടെ ഒരു ലക്ഷണമാണെന്നുകൂടി പലരും വിചാരിച്ചുവരുന്നുണ്ട്. അർത്ഥകാഠിന്യവും ശബ്ദകാഠിന്യവുമൊക്കെ സ്തുത്യമാണെന്നു വിചാരിക്കുന്നത് അബദ്ധമാണ്. നമ്മുടെ മലയാള ഗ്രന്ഥകർത്താക്കന്മാരിലും ചിലർ ഇക്കൂട്ടത്തിൽ ഉൾപ്പെടാതിരിക്കുന്നില്ല. ഇവരുടെ ഗ്രന്ഥങ്ങൾ ടെക്സ്റ്റാക്കി വരുന്നത് എത്രമാത്രം യുക്തമായിരിക്കുമെന്ന് അറിഞ്ഞുകൂടാ. സ്വഭാഷ മലയാളമല്ലാത്തവർ ആ ഭാഷയെ വല്ല മുൻഷിമാരിൽനിന്നും പഠിച്ചിട്ട് ടെക്സ്റ്റ്പുസ്തകങ്ങൾ നിർമ്മിക്കുവാൻ തുനിയുന്നുണ്ട്. സ്വഭാഷാഭിമാനികൾക്ക് ഇവരുടെ ഭാഷാരീതി ഛർദ്ദിപ്പിക്കുന്നതിനുള്ള ഔഷധംപോലെയാണ് രുചിക്കുന്നത്. ഈ വക പുസ്തകങ്ങൾ ടെക്സ്റ്റാക്കി സ്വീകരിച്ചു മലയാള ഭാഷയെ ദുഷിപ്പിക്കുന്നതു വളരെ പോരായ്മയാണെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. മലയാളഭാഷയുടെ (എന്നല്ലാ എല്ലാ ഭാഷയുടെയും) മർമ്മങ്ങളും, പ്രത്യേകസ്വഭാവങ്ങളും, ഭാഷാരീതിയും, ആ ഭാഷയിൽ ജനിച്ചു വളർന്നവർക്കല്ലാതെ മനസ്സിലാകാൻ പ്രയാസമാണ്. ഉൽകൃഷ്ടവിഷയങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്ന പുസ്തകങ്ങളിൽ പലപ്പോഴും നീചപദങ്ങളും മറ്റും പ്രയോഗിച്ചുകാണുന്നുണ്ട്. എല്ലാ ഭാഷകളിലും സംസാരിക്കുന്നതിനു ഉപയോഗിക്കുന്ന ഭാഷയും സാഹിത്യത്തിനുപയോഗിക്കുന്ന ഭാഷയും തമ്മിൽ അല്പം വ്യത്യാസമുണ്ടല്ലൊ. ഈ വ്യത്യാസത്തെ ഗ്രഹിക്കാതെ പെരുമാറുന്നതും ഒരു വിധം ഭാഷാദൂഷണം തന്നെയാണ്. നമ്മുടെ ഭാഷാസ്വത്തിന്റെ പിൻതുടർച്ചാവകാശം ഇപ്പോൾ വിദ്യാർത്ഥികളായിരിക്കുന്നവർക്കാണല്ലൊ. അതുകൊണ്ടു നാം അവരെ ഏല്പിക്കുന്ന സ്വത്ത് ഒരു വിധം ശുദ്ധവും ഉൽകൃഷ്ടവും ആയിരിക്കേണ്ടതാണ്. ഈ കാരണത്താൽ ടെക്സ്റ്റ് പുസ്തകങ്ങൾ നിശ്ചയിക്കുന്നവർക്കു ഒരു ഗൌരവമേറിയ ചുമതലയാണ് ഉള്ളത്. ഇവരാണ് നമ്മുടെ ഭാഷയുടെ ശുദ്ധിയെ നിലനിർത്തുന്നതിനു ബാദ്ധ്യസ്ഥന്മാരായിരിക്കുന്നത്. ഭാഷ ഒഴിച്ചുള്ള വിഷയങ്ങളിലുള്ള പാഠപുസ്തകങ്ങളിലെ ഭാഷാരീതിയെക്കുറിച്ചും പ്രത്യേകം ശ്രദ്ധിക്കേണ്ടതായിട്ടിരിക്കുന്നു. വിദ്യാർത്ഥികൾ അവയിലെ വിഷയങ്ങൾ ഗ്രഹിക്കുന്നതോടുകൂടി ഭാഷാരീതിയെയും ഏറക്കുറെ ഗ്രഹിക്കുന്നു. ഇവിടെ ഭാഷ തിരുത്താനോ, വ്യാകരണനിയമങ്ങളുടെ ലംഘനങ്ങളെ ചൂണ്ടിക്കാണിക്കുന്നതിനോ, ഭാഷാരീതിയുടെ ഭംഗിയേയോ അഭംഗിയേയോ പറ്റി പ്രസ്താവിക്കുന്നതിനോ, സൌകര്യമില്ലാത്തതിനാൽ വിദ്യാർത്ഥികൾ അവയെ അവരുടെ സ്വന്തമാക്കുന്നു. ശരിയായ ഭാഷാരീതിയെ അവലംബിക്കാതെ ഭാഷയെ പെരുമാറുന്നവർക്കു വേറൊരു വലിയ ദോഷംകൂടി സംഭവിക്കുന്നുണ്ട്. അവരുടെ ആലോചനാശക്തിക്കു ഒരു മാതിരി അസ്ഥിരതയും അവ്യക്തതയും വന്നുകൂടാ

നിട്ടുണ്ട്. മനസ്സിന്റെ സ്വഭാവം, ഭാഷയേയും; ഭാഷയുടെ സ്വഭാവം, മനസ്സിനേയും, ബാധിച്ചുകൊണ്ടാണിരിക്കുന്നത്. ഈ കാരണം നോക്കിയാലും ഭാഷാപാഠപുസ്തകങ്ങൾ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണെന്നു കാണപ്പെടും. വ്യാകരണം, തെറ്റുകൂടാതെ കൊടുക്കാത്ത വിധത്തിലും, ഭാഷാരീതി, ഏററവും ഉത്തമമായ വിധത്തിലും, അലങ്കാരം, അസാധാരണമായ വിധത്തിലും, അന്തർഗ്ഗതങ്ങളെ വെളിപ്പെടുത്തുന്നതിനു നമ്മെ സഹായിക്കുന്നതിനാൽ ഇവ മൂന്നിനേയും സംബന്ധിച്ചുള്ള നിയമങ്ങൾക്കു ദൃഷ്ടാന്തങ്ങൾ നൽകുന്ന കൃതികൾ വേണം പാഠപുസ്തകങ്ങളായി നിശ്ചയിക്കുന്നതിന്. അലങ്കാരങ്ങൾ പ്രായേണ നമ്മെ രസിപ്പിക്കുന്നതിനുള്ള ഉപായങ്ങളാണെങ്കിലും അവ പലപ്പോഴും മററു വിഷയത്തിലും നമ്മെ സഹായിക്കുന്നു. ഭാഷയ്ക്കു ദൃഢത്വം, സ്പഷ്ടത, ശക്തി മുതലായ ഗുണങ്ങളെ ഇവ നൽകുന്നു. പദ്യങ്ങളിലാണ് ഇവ അധികം ഉപയോഗിക്കപ്പെടുന്നതെങ്കിലും ഗദ്യങ്ങളിലും ഇവയുടെ ഉപയോഗം പലപ്പോഴും അവശ്യമായും ഫലപ്രദമായും തീരുന്നു. ഇവയെ തക്കസ്ഥാനത്തിൽ കൊണ്ടു പ്രയോഗിക്കുന്നതിനാൽ അവ അർത്ഥഗ്രഹണത്തിനു വലിയ സഹായങ്ങളായിത്തീരുന്നതാണ്. ഭാഷയ്ക്കു അസാധാരണശക്തി നൽകുന്നതിനായിട്ടു സാധാരണ ഭാഷാരീതിയിൽനിന്നുള്ള വ്യതിചലനമാണ് അലങ്കാരമെന്നു പറയപ്പെടുന്നത്. വാഗ്മികൾക്കും കവികൾക്കും അവരവരുടെ ഉദ്ദേശ്യസിദ്ധിക്ക് ഇത് ഏററവും ആവശ്യമായിട്ടുള്ളതാണ്. നാം സാധാരണ സംഭാഷണങ്ങളിലും പലപ്പോഴും ഇവയെ പ്രയോഗിക്കുന്നുണ്ട്. ലവണം ഉപദേശങ്ങളെ എന്നപോലെ അലങ്കാരം സംഭാഷണത്തെയും ആസ്വാദ്യമാക്കിത്തീർക്കുന്നു. എന്നാൽ മഹാന്മാരുടെ കൃതികൾ വായിച്ചു പരിചയം വന്നതിനുമേലല്ലാതെ ഇവയെ പ്രയോഗിക്കുന്നതിനു പുറപ്പെടുന്നതു യുക്തമല്ല. അതിനാൽ വിശിഷ്ടഗ്രന്ഥങ്ങൾ ധാരാളമായി വായിച്ചു ശീലിക്കേണ്ടതത്യാവശ്യമാണ്. വിശിഷ്ടന്മാരായ സാഹിത്യകാരന്മാർ വെട്ടിത്തെളിച്ചിട്ടുള്ള വഴിയെ അവലംബിക്കുന്നത് എല്ലാംകൊണ്ടും ഉത്തമമായിട്ടുള്ളതാണല്ലോ. മലയാളഭാഷയിൽ നല്ല ഗ്രന്ഥങ്ങൾ ഇല്ലാതില്ല. തിരഞ്ഞെടുക്കുന്ന വിഷയത്തിൽ കുറച്ചുകൂടി നിഷ്കർഷ കാണിച്ചാൽ നന്നായിരിക്കുമെന്നു തോന്നുന്നു. സാഹിത്യസമാജത്തിന്റെ ശ്രദ്ധ ഈ വിഷയത്തിൽ പതിഞ്ഞുകാണുന്നതു സന്തോഷാവഹംതന്നെ. ഭാഷാപോഷിണിസഭയും, ടെക്സ്റ്റുബുക്കു കമ്മിററിക്കാരും, സാഹിത്യസമാജവും യോജിച്ചു പ്രവൃത്തിക്കുന്നതായാൽ യാതൊരാക്ഷേപത്തിനും വഴിയുണ്ടാകാൻ തരമില്ല.

ആർ. ഈശ്വരപിള്ള, ബി. ഏ.

## II

വിഷയശുദ്ധി; വൈചിത്ര്യം.

മലയാളപാഠപുസ്തകങ്ങളുടെ ഗുണദോഷങ്ങൾ ആലോചിച്ച് ഇപ്പോൾ നടപ്പുള്ള പാഠപുസ്തകങ്ങളെ കഴിയുന്നതും അടിസ്ഥാനപ്പെടുത്തി വിമർശനങ്ങൾ എഴുതുവാൻ കൊച്ചി സാഹിത്യസമാജത്തിൽനിന്നും അധികാരപ്പെടുത്തിട്ടുള്ളവരിൽ ഒരുവനായ എനിക്കു 'വിഷയശുദ്ധി', 'വാചകശുദ്ധി', 'പദശുദ്ധി', 'വൈചിത്ര്യം' എന്നീ ഗുണങ്ങളുണ്ടായിരിക്കണമെന്നു പറഞ്ഞിട്ടുള്ള ഒരു വിഷയമാണ് തന്നിട്ടുള്ളത്. നാലു മുഖത്തോടുകൂടിയ ഈ വിഷയത്തിൽനിന്നു വാചകശുദ്ധി, പദശുദ്ധി എന്നീ മുഖങ്ങൾ കെ. രാമകൃഷ്ണപിള്ള അവർകൾ എനിക്കുവേണ്ടി എഴുതിയിരിക്കുന്നതിനാൽ വൈചിത്ര്യവും വിഷയശുദ്ധിയും മാത്ര

ഏറവാലന്മാർ ശവം കഴിച്ചിടുകയും അഞ്ചുദിവസം പുല ആചരിക്കുകയും ചെയ്യുന്നു. ആറാം ദിവസം കാലത്തു പ്രധാനബലിക്കാരൻ (അതായതു മരിച്ചവന്റെ മകനോ അനുജനോ) ക്ഷൌരംചെയ്തു കുളികഴിച്ചു പിതൃപ്രീത്യർത്ഥം ചോറും പഴവും കോഴിയും മദ്യം ബലികൊടുക്കുകയും പിന്നീടു ആണ്ടിലൊരിക്കൽ കൊയ്ത്തുകാലത്തു എല്ലാവർക്കും സദ്യകഴിച്ചു വരികയും ചെയ്യുന്നു. മരിച്ചവനു മകനില്ലെങ്കിൽ സഹോദരന്മാരാണു ശേഷക്രിയ ചെയ്യുന്നത്. കുട്ടികളുടെ മരണത്തിനും അഞ്ചുദിവസത്തെ പുല ആചരിക്കാറുണ്ട്. മരിച്ചവരുടെ പ്രീതിക്കു വഴിപാടുകൾ ചെയ്യുവാറുമുണ്ട്.

തൊഴിൽ

ഏറവാലന്മാരുടെ മുഖ്യ തൊഴിൽ കൃഷിയാണ്. അവർ പാമ്പുകടം ഉഴുത് ചാമ, ചോളം, തുവര, എള്ള് മുതലായവ കൃഷിചെയ്യും. ഉഴവും വിതയും മേടം എടവം മാസങ്ങളിലും, കൊയ്ത്തു തുലാം വൃശ്ചികം മാസങ്ങളിലുമാണ് ആരംഭിക്കുന്നത്. അവർ ഇക്കാലങ്ങളിൽ കൃഷിയിൽ തന്നെയാണ് മിക്കവാറും ഏർപ്പെടുക. മറ്റുള്ള മാസങ്ങളിലെ മുഖ്യ തൊഴിൽ തോട്ടം നോക്കുകയും വേലികെട്ടുകയും പുര മേയുകയുമാണ്. അവർ സമർത്ഥന്മാരായ നായാട്ടുകാരാകുന്നു. കാട്ടിലെ നിത്യവാസത്താലും പരിചയത്താലും അവർക്ക് മൃഗങ്ങളുള്ളേടം മണത്തറിയുവാൻ കഴിയുന്നതാണ്. അതിനാൽ വഴിപോക്കർക്ക് അപകടമുള്ളേടം പോകാതെ കാട്ടപ്പാനും നായാട്ടുകാർക്ക് വഴികാട്ടികൊടുപ്പാനും അവർ വലിയ സഹായമായിത്തീരുന്നുണ്ട്. നായാട്ടിന്നു പത്തോ പതിനഞ്ചോ പേർ സംഘം ചേർന്ന്, കത്തിയും അമ്പും വില്ലും ധരിച്ചുപോയി, കാട്ടുതെളിച്ചു മൃഗങ്ങളെ വലയിൽ ചാടിച്ച് അവിടെ വെച്ച് അടിച്ചോ വില്ലുകൊണ്ട് എയ്തോ കൊന്നുവീഴ്ത്തി, എല്ലാവരുംകൂടി സമമായി ഭാഗിച്ചെടുക്കും. മുയൽ, മുള്ളൻ, പന്നി, ഇവയെയാണ് അധികമായി നായാട്ടുകഴിക്കാറ്. പറക്കുന്ന പക്ഷിയെക്കൂടി എയ്തുവീഴ്ത്തുവാൻ അവർക്ക് ഉന്നവും വിൽപ്രയോഗത്തിൽ സാമർത്ഥ്യവുമുണ്ട്.

ഭക്ഷണം

ഏറവാലന്മാരുടെ മുഖ്യ ആഹാരം ചാമക്കഞ്ഞിയും ചോളക്കഞ്ഞിയുമാകുന്നു. അവർ ഇത് ഉപ്പും മുളകും പുളിയും കൂട്ടി ചാലിച്ചുകഴിക്കും. കാലത്തെയ്ക്കുള്ള കഞ്ഞി തലേന്നാൾ രാത്രി തന്നെ പാകം ചെയ്യും. മദ്ധ്യാഹ്നത്തിനും ഇതുതന്നെ. അതില്ലെങ്കിൽ ചിലപ്പോൾ അവർ കാക്കുന്ന തോട്ടങ്ങളിൽനിന്നു തട്ടിക്കൊണ്ടുപോകുന്ന കാട്ടുനിസാധനങ്ങളും പരിപ്പു മുതിര ഇതുകളും കൂട്ടിയുണ്ടാക്കിയ കറിയുമുണ്ടാവും. ആട്, കോഴി, പന്നി, മുയൽ, കാട, പ്രാവ് ഇതുകളുടെയും ഉടുമ്പിൻ തവളയുടെയും മാംസം അവർ ഭക്ഷിക്കും. ബ്രാഹ്മണരുടെയും നായന്മാരുടെയും കമ്മാളന്മാരുടെയും ഈഴവന്മാരുടെയും ഭക്ഷണവും കഴിക്കും. എന്നാൽ മണ്ണാന്മാർ, പാണന്മാർ, പറയന്മാർ, ചെറുമന്മാർ ഇവർ വെച്ച യാതൊന്നും ഭക്ഷിക്കയില്ല. അവർ ബ്രാഹ്മണരെക്കാളും നായന്മാരെക്കാളും താണതാണെന്നു സമ്മതിക്കുകയും അവരെ അശുദ്ധപ്പെടുത്താതിരിപ്പാൻ ദൂരം മാറി സഞ്ചരിക്കുകയും ചെയ്യും.

രാഷ്ട്രീയസ്ഥിതി

ഏറവാലന്മാർ സ്വാതന്ത്ര്യമുള്ള ചെറുയോഗങ്ങളായി പാർത്തുവരുന്നില്ല. മിക്കവരും അതാതു കുടുംബക്കാരുടെ ജന്മികൾ കീഴിൽപാ

ത്ത്, കൂലിവേല ചെയ്ത്, ദിവസം മൂന്നിടങ്ങഴി നെല്ല് കൂലി വാങ്ങിയാണ് കഴിച്ചുവരാറ്. ജാതികളുടെ അവസരങ്ങളിൽ കതിരുത്സവത്തിനു കാവുകൊണ്ടു ചെല്ലുമ്പോൾ ജാതി ശ്രേഷ്ഠന്മാർക്ക് ഈരണ്ടു വേഷ്ടിയും പെണ്ണുങ്ങൾക്ക് ഓരോ പുടവയും ഓണത്തിനും വിഷുവിനും 8-ന്നാഴി നെല്ലും ഒരു നാളികേരവും കാൽ വെളിച്ചെണ്ണയും നല്ലെണ്ണയും കൊടുക്കും. പിന്നെ കല്യാണത്തിനും ശേഷക്രിയയ്ക്കും നെല്ല്, ഉപ്പ്, മുളക് മുതലായവയും കൊടുക്കും. ചില സമയം 20 കൊല്ലത്തിന് ഒരു കൊല്ലം മുഴുവൻ പണിയാൻ എരവാളന്മാർ തയ്യാറാണ്. ചിലർ അവരുടെ സ്ഥിതിയെ നന്നാക്കുവാനായി മുതലാളന്മാരോടു പണം കടം വാങ്ങി കന്നിനെയും മറ്റും മേടിച്ച് അവരുടെ വക കാടുകളിൽ കുറെ ഭാഗം വെട്ടിത്തെളിയിച്ചു കൃഷിചെയ്തു സമ്പാദിക്കാറുണ്ട്. ഈ ഉദ്യമത്തിൽ തോൽമ പറ്റുന്ന പക്ഷം അവർ മുതലാളന്മാരുടെ തന്നെയോ വേറെ ആരുടെയെങ്കിലുമോ ദേഹം പണയപ്പെടുത്തി കൂലികൂടാതെ വേലയെടുത്തു കടംവീട്ടിക്കളയുന്നതാണ്. എന്നാൽ പെണ്ണുങ്ങളെങ്കിലും ഈ വിധം ബന്ധനസ്ഥരായി കഴിയേണ്ടിവരില്ല. അവർ സ്വതന്ത്രകളായ കൂലിവേലക്കാരാണ്. എരവാളന്മാർ വിശ്വസ്തന്മാരും സത്യസന്ധന്മാരുമാണെന്നും കൊച്ചിരാജ്യത്തിലെ വടക്കൻ ദിക്കുകളിലുള്ള പുലയന്മാരെപ്പോലെ മുതലാളന്മാരെവിട്ട് ഓടിക്കളയുകയില്ലെന്നും അവരുടെ മുതലാളന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു.

## II നായാടികൾ.

പേര്.

വംശോൽപ്പത്തി

പുലയൻ നായാടി ഉള്ളാടൻ ഇവർ നാട്ടിലെ ചണ്ഡാലരിൽ (നാട്ടുഭാഷയിൽ) പെട്ടവരാണെന്നും അവരുടെ സാമുദായികനിലയ്ക്ക് ഈ പറഞ്ഞ ക്രമംപോലെ ശ്രേഷ്ഠത കുറഞ്ഞിരിക്കുന്നതാണെന്നും 'ജാതിനിർണ്ണയം' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഇതിൽനിന്നും നായാടികൾക്ക് ഉള്ളാടന്മാരെക്കാൾ ശ്രേഷ്ഠത കൂടുമെന്നാണ് കാണുന്നത്. എന്നാൽ ഉള്ളാടന്മാർ അതു സമ്മതിക്കുന്നില്ല. അവർ പറയുന്നത് അവർക്ക് ശ്രേഷ്ഠത കൂടുമെന്നാണ്. നായാടികൾ കൊച്ചിരാജ്യത്തിലെ വടക്കൻപ്രദേശങ്ങളിലും തെക്കൻ മലയാളത്തിലെ നാട്ടുപ്രദേശങ്ങളിലും നിവസിച്ചുവരുന്നു. അവരുടെ കുടിലുകൾ ഉള്ളാടന്മാരുടേതുപോലെയാണ്. പേരിന്റെ അർത്ഥം സൂചിപ്പിക്കുംപോലെ നായാടികൾ സമർത്ഥന്മാരായ നായാട്ടുകാരാകുന്നു. അവർ മലയാളമാണ് സംസാരിക്കുന്നത്. എന്നാൽ പരിചയമില്ലാത്തവർക്ക് എളുപ്പത്തിൽ മനസ്സിലാക്കുവാൻ കഴിയാത്തവിധം വാക്കുകൾ അത്ര മോശമായിട്ടു ഉച്ചരിക്കയുള്ളൂ. അവർക്ക് 'ഒ' എന്നതിന്റെ ദീർഘോച്ചാരണത്തിൽ വലിയ ഇഷ്ടമാണ്.

കല്യാണസമ്പ്രദായം

കല്യാണം സ്വജാതിയിൽ നിന്നു മാത്രമെ കഴിച്ചു പതിവുള്ളൂ. അതു സാധാരണയായി സ്ത്രീ ഋതുവായതിനുശേഷവും അപൂർവ്വമായി അതിനു മുമ്പും ചെയ്തുവരുന്നു. കല്യാണം തീർച്ചപ്പെടുത്തുന്നതു മാദ്ധ്യസ്ഥന്മാരാകുവാൻ പോകുന്നവർ കണ്ടു സംസാരിച്ചിട്ടല്ല. അവരുടെ മാതാപിതാക്കന്മാരാണ്.

ഒരുവനു കല്യാണം ചെയ്യേണമെന്നു വരുമ്പോൾ അവന്റെ മാതാപിതാക്കന്മാർ ഒരു സ്ത്രീയെ നോക്കികണ്ടു പിടിച്ച് അവളുടെ മാതാപിതാക്കന്മാരോട് ആലോചിക്കും. അവന്റെ നടവടിയെപ്പറ്റി ബോദ്ധ്യമായാൽ അവർ സമ്മതിക്കുകയും ചെ

ണ്ടും. വധൂപ്പണം ഒരു ഉറുപ്പികയേ ഉള്ളൂ. കല്യാണദിവസം വരൻ അരയിൽ വൃത്തിയായ ഒരു വസ്ത്രവും തലയിൽ പാളകൊണ്ട് ഒരു തൊപ്പിയും ധരിച്ചു മാതാപിതാക്കന്മാരോടും സഹോദരികളോടും ബന്ധുമിത്രങ്ങളോടുംകൂടി വധുവിന്നുകൊടുപ്പാൻ കത്ത പൂമാലയും ഒരു കച്ചയും കൊണ്ടു വധുവിന്റെ കുടിയിലേക്കു ചെല്ലും. അപ്പോൾ അവൾ കളികഴിച്ചു പുതിയ കല്യാണഉടുപ്പുകൾ ധരിക്കും. ഇവർ താലികെട്ടുന്ന സമ്പ്രദായമില്ല. വിവാഹകാൎയ്യം ചെറുതായ ഒരു സദ്യ പതിവുണ്ട്. ഇതിലേക്കുള്ള വക ഒരുങ്ങുന്ന മാസമായി കൂലിപ്പണി ചെയ്തും മേൽജാതിക്കാരുടെ അടുക്കൽ പിച്ചതെണ്ടിയും സമ്പാദിക്കാൻ കഴിയുന്നതെല്ലോ അറിയാ അരുണ്. കണ്ണികൾ കല്യാണദിവസം മുതൽതന്നെ ഭാൎയ്യാഭൎത്താക്കന്മാരായി കഴിവാൻ ഇടവരും. പിറ്റെ ദിവസം രാവിലെതന്നെ വധുവിനെയും കൂട്ടികൊണ്ടു വരൻ സ്വഗൃഹത്തിലേക്കുപോകും. അപ്പോൾ സാധാരണയായി വധുവിന്റെ ആളുകളാരും രക്ഷിച്ചുണ്ടായിരിക്കില്ല. പോകുന്നസമയം വധു സങ്കടപ്പെടുവാനൊ കരയുവാനൊ തുടങ്ങിയാൽ, ഭൎത്താവിന്റെ ഗൃഹത്തിൽ ഉണ്ണുവാനും ഉടുക്കുവാനും ധാരാളം കിട്ടുമെന്നും ഒന്നിന്നും ബുദ്ധിമുട്ടു നേരിടുന്നതല്ലെന്നും മറ്റും പറഞ്ഞു മാതാപിതാക്കന്മാർ അവളെ ആശ്വസിപ്പിച്ചയയ്ക്കും. ഇവിടെ കഴിഞ്ഞതുപോലെ ഒരു സദ്യ അവിടെയും ഉണ്ടാവും. ഒരാഴ്ച കഴിയുമ്പോൾ ദമ്പതിമാർ വധുവിന്റെ ഗൃഹത്തിലേക്കു ക്ഷണിക്കപ്പെടുകയും കുറച്ചുദിവസം അവിടെ താമസിച്ചതിന്നുശേഷം അവർ മടങ്ങുകയും ചെയ്യും.

വിധവകൾക്കു പുനൎവ്വിവാഹം ചെയ്യാം. എന്നാൽ വിധിയാംവണ്ണമുള്ള കൎമ്മങ്ങളൊന്നും പാടില്ലെന്നേയുള്ളൂ. മരിച്ചവന്റെ വിധവയെ സാധാരണയായി അവന്റെ സഹോദരന്മാർ കല്യാണം ചെയ്യുക പതിവില്ല. ബഹുഭൎത്തൃത്വവും ബഹുഭാൎയ്യാത്വവും നടപ്പില്ല.

ഭൎത്താവിന്നു ഭാൎയ്യയുടെ നടവടി രസിക്കാതായാൽ അവൻ അവളെ അവളുടെ കുടിലിൽ കൊണ്ടുപോയാക്കി വധൂപ്പണം കൊടുത്തിട്ടുള്ളതിൽ പകുതി തിരിച്ചുവാങ്ങി മടങ്ങിപ്പോരും. ഭാൎയ്യക്കു ഭൎത്താവൊന്നിച്ചു കഴിവാൻ പ്രയാസമായിത്തീരുന്നമ്പോൾ അവൾ സ്വഗൃഹത്തിലേക്കു മടങ്ങിപ്പോയി വധൂപ്പണം സംഖ്യ തിരിയെ കൊടുക്കയും ചെയ്യും. അവൾക്കു പിന്നെ കല്യാണം ചെയ്യാൻ വിരോധമില്ല. ഭൎത്തൃഗൃഹത്തിൽനിന്നു പിരിഞ്ഞുപോകുമ്പോൾ പ്രായംചെന്ന മക്കളെല്ലാം അച്ഛന്റെ ഗൃഹത്തിൽതന്നെ നില്ക്കുകയും അല്ലാത്തവർ അമ്മയൊന്നിച്ചുപോകയുമാണ്. കുട്ടികൾക്കു അമ്മയെ കാണ്മാൻ ആവശ്യമായാൽ എടക്കു പോയി രണ്ടുദിവസം അവളൊന്നിച്ചു താമസിക്കാം. വ്യഭിചാരം മഹാ ദോഷമായിട്ടും വ്യഭിചാരികളെ കാട്ടുമൃഗങ്ങളും ഭൂതങ്ങളും ആക്രമിക്കുമെന്നും ഇവർ കരുതിവരുന്നതുകൊണ്ടു ഇവരുടെയിടയിൽ പാതിവ്രത്യം ഒരുമാതിരി നടന്നുവരുന്നുണ്ടെന്നുവേണം പറയാൻ.

ഗൎഭവും പ്രസവവും. ഒരു സ്ത്രീ ഗൎഭം ആറാംമാസത്തിൽ കണിയന്റെയോ മലയന്റെയോ മാസത്തിന്ന് അനുഗ്രഹം കാണിക്കും. അവൾക്കു വല്ല ഭൂതങ്ങളുടെയും ബാധയുണ്ടെങ്കിൽ അതു കഴിക്കുവാൻ ഏഴാംമാസത്തിൽ ഉഴിഞ്ഞുകളയുന്ന ഒരു പതിവുണ്ട്. ഗൎഭ

സ്രാവവും മററു ദീനങ്ങളും ഈ ഭൂതങ്ങളുടെ ബാധകൊണ്ടുണ്ടാവുന്നതാണെന്നാണ് അവരുടെ വിശ്വാസം. അതിനാൽ അവയെ പരിഹരിപ്പാൻ സ്ത്രീയുടെ കഴുത്തിൽ കാട്ടുദൈവങ്ങളേയും പൂർവ്വികന്മാരുടെ പ്രേതങ്ങളേയും ചരടു ജപിച്ച് കെട്ടിക്കുക പതിവാണ്. പ്രസവത്തിനു സ്ത്രീയെ ഒരു പ്രത്യേകമാടത്തിൽ പാർപ്പിക്കയും പ്രസവം കഴിയുന്നവരെ അവളുടെ മാതാവോ ശ്വശ്രുവോ സഹോദരിയോ ഇവരും ചില ബന്ധുമിത്രങ്ങളും കാത്തിരിക്കുകയും ചെയ്യും. പ്രസവാനന്തരം സ്ത്രീ ചോറുമാത്രമേ ഉണ്ണിക്കയുള്ളു. പിന്നീട് ഏഴുമാസക്കാലം അവൾ വേലയ്ക്കൊന്നും പോവുന്നതല്ല. പെററു പുല 10 ദിവസമാണ്. ആ സമയം അവളെ ഭർത്താവിനു കാണ്മാൻ പാടില്ലാത്തതുമാകുന്നു. കുട്ടിക്കു 28-ാംദിവസം പേരിടുന്നു. ആൺകുട്ടിക്കു മുത്തച്ഛന്റെയും പെൺകുട്ടിക്കു മുത്തശ്ശിയുടെയും പേരാണ് ഇട്ടുവരാറ്. സാധാരണയായി ആണുങ്ങളെ വിളിച്ചുവരുന്ന പേരുകൾ ചാത്തൻ, കറുപ്പൻ, അയ്യപ്പൻ, ചക്കൻ എന്നും പെണ്ണുങ്ങളെ കാളി, നീലി, കറുമ്പ, മണി എന്നുമാണ്.

നായാടികളുടെ മുതലവകാശക്രമം അച്ഛൻമക്കൾവഴിക്കാണ്. എന്നാൽ കുടിലും ചില ചെമ്പുപാത്രങ്ങളും മാത്രമേ മുതലുകളായി സാധാരണയുണ്ടായിരിക്കയുള്ളൂ.

രോഗകാരണവും ചികിത്സാസമ്പ്രദായവും.

ഇവർ എന്തെങ്കിലും കഷ്ടതയിലോ ദീനത്തിലോ അകപ്പെട്ടാൽ ഉടൻ ഒരു ഗണിതക്കാരനെ വരുത്തി ആലോചിക്കും.

മന്ത്രവാദം.

ഗണിതക്കാരൻ ഒരു പറയനായിരിക്കും. ദേവതയുപദ്രവമുണ്ടെന്നു കണ്ടാൽ അതു ഒഴിക്കാനുള്ള മന്ത്രവാദിയും ഇവർ തന്നെ. സംഗതികളുടെ സ്വഭാവവും സത്യാവസ്ഥയും ഇവർ എങ്ങിനെയെങ്കിലും സൂത്രത്തിൽ മനസ്സിലാക്കും. എന്നിട്ട് ഒരു പിടി നെല്ലു വാരിവെച്ച് നാലോ മൂന്നോ ഈരണ്ടോ ആയിത്തിരിച്ചു കിട്ടുന്ന സംഖ്യയിൽ നിന്നും ചിലതെല്ലാം കണക്കുകൂട്ടീട്ടായിരിക്കും പ്രശ്നംപറയുക. അതു ഈ ബുദ്ധിമുട്ടുകളൊന്നുംകൂടാതെതന്നെ അവനെക്കൊണ്ടു പറവാൻ കഴിയാത്തതോ, അല്ലെങ്കിൽ അവന്റെ സഹായംകൂടാതെതന്നെ ശാന്തമായ ധ്യാനത്താൽ അവരിൽ ഉളവാകാത്തതോ ആയ യാതൊന്നുമായിരിക്കില്ല. എന്തുകൊണ്ടെന്നാൽ സാധാരണ പീഡകൾക്ക് അവർ സങ്കല്പിക്കുന്ന കാരണം ഒന്നെങ്കിൽ വകയില്ലാഞ്ഞിട്ട് വേണ്ടസമയം ദൈവങ്ങൾക്ക് ബലി കൊടുക്കായ്കയാലോ അല്ലെങ്കിൽ ഉണ്ടായിട്ട് കൊടുക്കാൻ വിട്ടുപോകയാലോ അവരിൽ ഉൽഭൂതമായ കോപമാകുന്നു എന്നാണ്. സ്ത്രീകൾക്ക് ദേവതയിളക്കമുണ്ടാവുമ്പോഴും ഇവനെത്തന്നെ ആളയച്ചുവരുത്തി അവനു ഒരു ചരടും കുറെ കള്ളും കൊടുക്കും. അവൻ ചാക്കുട്ടിയേയും മററു ദൈവങ്ങളേയും സങ്കല്പിച്ച് ചിലതെല്ലാം മന്ത്രിച്ചതിനു ശേഷം ചരട് അവളുടെ കഴുത്തിലും കള്ള് അവന്റെ വയററിലും സ്ഥാപിക്കുകയുംചെയ്യും. നായാടികൾ പാമ്പുകടി ഏല്ക്കാതിരിക്കാൻ കാലിന്റെ വിരലിന്മേൽ ഒരു പിച്ചളമോതിരം ധരിച്ചുവരാറുണ്ട്. ഇത് പലപ്പോഴും ഫലപ്രദമായി കാണപ്പെടുന്നുണ്ടത്രെ. മടകളിൽനിന്നും എലിയെ പിടിക്കുമ്പോൾ കടി പററാതിരിക്കാൻ ഇവർ പാമ്പിന്റെ ആകൃതിയിൽ ഒരു വള പ്രകോഷ്ഠത്തിൽ ധരിക്കുകയും പതിവാണ്.

നായാടികൾ ആനിമിസ്ററുകളാ

# മംഗളോദയം

ഫാവ്യൻ

പുസ്തകം 6 | മേടമാസം. | ലക്കം 6


## മംഗളം.

ത്തുവെള്ളപ്പൂമ്പൊടിസ്വർണ്ണവർണ്ണക്കതിരേന്ദുലൂടൻകെട്ടുതുമ്പ-
പ്പൂവെള്ളംപൊന്നുതിരാൻവൈരപ്പടത്തൊട്ടുംകൊള്ളുവാൻ കാളക്കൂടം
ശ്രീവള്ളിപ്പെൺമണവാളൻ സേനാപതിയഗജാകാളിത്താളിയൊന്നി-
ച്ചാമവെള്ളിക്കുന്നിലുള്ളംതെളിഞ്ഞൊട്ടുവിലസും സാംബനാളും ഞാനംമെ.

# എയ്ത്തുനക്ഷത്രം.

ഇതിനു ഉൽക്കാ എന്നും കൊള്ളിമീൻ എന്നും പേരുകളുണ്ട്. ഇതിന്റെ പോക്കിനെ ചിലർ വേടന്റെ എയ്ത്ത് എന്നു വിളിക്കുന്നു. ഇതിനെ കണ്ടിട്ടില്ലാത്തവർ ദുർല്ലഭം. ഫൊസ്ഫൊറസ് എന്ന സാധനം അരെച്ചു വെച്ചിട്ടുള്ള തീക്കൊൽ ഒരു ചുമരിന്മേൽ ഉരച്ചാൽ ആ വര വിനാടത്തു അല്പനേരത്തേക്ക് ഒരു വെളിച്ചം കാണുമല്ലൊ. രാത്രികാലത്ത് ആകാശത്തിൽ ചിലപ്പോൾ കാണപ്പെടുന്ന എയ്ത്തുനക്ഷത്രങ്ങളുടെ കാഴ്ച ഏകദേശം ഇതുപോലെയാണ്. വലിപ്പത്തിൽ വ്യത്യാസമുണ്ടെന്നെയുള്ളു. ഈ എയ്ത്തു പകൽ സമയത്തും സംഭവിക്കുന്നുണ്ട്. സൂര്യന്റെ പ്രകാശം നിമിത്തം നമുക്ക് അപ്പോൾ അതിനെ കണ്ടുകൂടാ.

എയ്ത്തുനക്ഷത്രങ്ങൾ വാസ്തവത്തിൽ നക്ഷത്രങ്ങളല്ല. നക്ഷത്രങ്ങൾ അത്യന്തം ദൂരത്തിൽ നില്ക്കുന്നു. അവയ്ക്കു സ്വീയമായ പ്രകാശമുണ്ട്. അവ തമ്മിലുള്ള അ

കലങ്ങൾക്കു മാററമില്ല. അവ സൂൎയ്യനെ ആശ്രയിക്കുന്നില്ലെന്നും പലതും ഓരോ സൂൎയ്യന്മാർതന്നെയെന്നും വിശ്വസിക്കപ്പെടുന്നു. എരിഞ്ഞുനക്ഷത്രങ്ങൾക്കു ഭൂമി മുതലായ ഗ്രഹങ്ങളെപ്പോലെതന്നെ തനതു പ്രകാശമില്ല. ഗ്രഹങ്ങൾ സൂൎയ്യനെ ചുററും വൃത്താകാരത്തിൽതിരിയുന്നു. എന്നാൽ ഉൽക്കകളുടെ സൂൎയ്യനെ ചുററുമുള്ള പരിവൎത്തനം അണ്ഡാകൃതിയിലാകുന്നു.

ഉൽക്കകളുടെ സംഖ്യയ്ക്കു കണക്കില്ല. അവ പല വലിപ്പമുള്ളവയാണെങ്കിലും സാധാരണയായി തമ്മിൽ ഏതാനും മയിലുകൾ മാത്രമുള്ളവയായി, ഒരു കൂട്ടമായി, മുൻ പറഞ്ഞ വിധം സൂൎയ്യനെ ആശ്രയിച്ചു ആകാശത്തിൽ ഓടിക്കൊണ്ടിരിക്കുന്നു. അവയുടെ വലിപ്പം പലവിധമാകുന്നു. ചിലതു പലതും ഏതാനും റാത്തലുകൾ മാത്രം ഭാരമുള്ളവയായിരിക്കാം. ചിലതു ചരലുകളെപ്പോലെയോ മണൽത്തരികളെപ്പോലെയോ ചെറിയവയും മററു ചിലതു അനേകടൺ (൨൨൪൦ റാത്തൽ) ഭാരമുള്ളവയുമായി കാണപ്പെടുന്നു.

സൂൎയ്യനിൽനിന്നും അകലുന്തോറും അവയുടെ ഗതിയ്ക്കുള്ള വേഗം കുറഞ്ഞു ഒരു മിനിട്ടിൽ ൩൦ മയിലുകൾവരെ മന്ദമാകുന്നു. എങ്കിലും അതിനോടടുത്തു വരുന്തോറും വേഗം കൂടുകയും ഒടുവിൽ ധരാകൎഷണമാകുന്ന പഥത്തിലെത്തുമ്പോൾ അവ ഒരു മിനിട്ടിൽ ൧൫൦൦ മൈലുകൾ വീതം പായുന്നു. ഭൂമിയോ എന്നാൽ, ഉൽക്കകൾ വരുന്ന ഗതിക്കെതിരായി ഒരു മിനിട്ടിൽ ൧൦൦൦ മൈലുകൾ വീതം ഓടുന്നുണ്ട്. അതിനാൽ ഉൽക്കകൾ ഭൂമിയുടെ വായുമണ്ഡലത്തിൽ എത്തപ്പെട്ടാൽ അവയുടെ ഓട്ടത്തിനു മിനിട്ടൊന്നിനു ൨൫൦൦ മൈലുകൾ വേഗമുണ്ടാകുന്നു. ഇത്ര അചിന്ത്യമായ ശീഘ്രതയോടുകൂടെ പാഞ്ഞുവരുന്ന ഈ മൂൎത്തികൾ നമ്മുടെ ഭൂമിയിന്മേൽ വന്നടിച്ചാലത്തെ കഥ എന്താണ്? എന്നാൽ ഈ ആപത്ത് ഒരിക്കലും സംഭവിക്കുവാൻ പാടില്ലാതെയാണിരിക്കുന്നത്. വായുവിന്റെ തടവില്ലാത്ത അനന്തമായ നഭോമണ്ഡലത്തിൽ ഈ ഉൽക്കകൾക്ക് എത്രയെങ്കിലും വേഗത്തിൽ സ്വച്ഛന്ദമായി നിൎബ്ബാധമായി ഓടിക്കൊണ്ടിരിപ്പാൻ കഴിയും. എങ്കിലും നമ്മുടെ ഭൂമി യാതൊന്നുകൊണ്ടു പൊതിയപ്പെട്ടിരിക്കുന്നുവോ ആ വായുമണ്ഡലത്തിലേക്ക് ഉൽക്കകൾ കടന്നാൽ അവയുടെ ശീഘ്രതയുടെ ആധിക്യം നിമിത്തം അവയും വായുവുമായി മുട്ടി ഉരഞ്ഞു നിശ്ശേഷമായ ആവിയായി അലിഞ്ഞുപോകുന്നു. വായുവിൽ അകപ്പെടുന്നത് അവയുടെ നാശകാരണമായിത്തീരുന്നു. ഇങ്ങനെ പെട്ടെന്നു തേജസ്സ് ആവിയായിപ്പോകുന്ന കാഴ്ചയാണ് നാം എരിഞ്ഞുനക്ഷത്രമെന്ന പേരോടുകൂടി ഭൂമിയിൽ കാണുന്നത്.

ഇത്ര നേരിയതായ വായുവിനോടു കട്ടിയായ ഒരു സാധനം ഉരഞ്ഞാൽ ആവിയായിത്തീരുമോ എന്നു പലൎക്കും സംശയം തോന്നിയേക്കാം. ഒരു തോക്കിൽ ഒരു ഇരിമ്പുണ്ടയിട്ടു വെടിവെച്ചാൽ ആ ഉണ്ട പഴുത്തു ചുവന്ന നിറമുള്ളതാകുന്നതു നാം കാണുന്നുണ്ടല്ലോ. ഇതു സംഭവിക്കുന്നതു വെടിമരുന്നിന്റെ ചൂടുകൊണ്ടല്ല. ഉണ്ട വെടിമരുന്നുകൊണ്ടു കൂടി തീ കെടുത്താൽ പഴുത്തു നിറം മാറുന്നതല്ല. അതു വായുവിനെ മുട്ടിയുരയുന്നതുകൊണ്ടാകുന്നു പഴുക്കുന്നത്. എന്നാൽ ഉൽക്കകളുടെ വേഗം തോക്കിന്റെ ഉണ്ടയുടേതിനേക്കാൾ എത്രയോ മടങ്ങ് അധികമാണ്. ഉരച്ചിൽകൊണ്ടു ചൂടു പിടിക്കുന്നതിന്റെ ക്രമം അതിന്റെ വൎഗ്ഗം അല്ലെങ്കിൽ ദ്വിഘാതത്തെ

അനുസരിച്ചിരിക്കും. ഒരു സാധനം ഒരു മിനിട്ടിൽ ഒരു മൈൽ വേഗത്തിൽ മറ്റൊന്നിന്മേൽ തട്ടി ഉരയുമ്പോൾ അതിനു ഏതാനം ചൂടുണ്ടാകുന്നു എന്നിരിക്കട്ടെ. ഈ വേഗം നാലു മൈലുകളായാൽ ജനിക്കുന്ന ചൂട് നാലുമടങ്ങല്ല, പിന്നെയോ, നാലുപ്രാവശ്യം നാലു, അല്ലെങ്കിൽ പതിനാറുമടങ്ങായിരിക്കും. ഈ കണക്കിനു ഒരു തോക്കിന്റെ ഉണ്ട വായുവിന്മേൽ ഉരഞ്ഞു ജനിപ്പിക്കുന്നതിനെക്കാൾ ഒരു ഉൽക്ക പതിനായിരം മടങ്ങു ചൂടുണ്ടാക്കും. ഏതു സാധനവും ചൂടുപിടിച്ചു പഴുക്കുംതോറും പഴുത്തുരുകി ആവിയായിത്തീരുകയേയുള്ളൂ. ഉൽക്കകൾ ഇപ്രകാരം പെട്ടെന്നു അത്യുഗ്രമായ ഉഷ്ണമേറ്റു ആവിയായിത്തീരുന്നതിനെയാണ് നാം എരിയുന്നനക്ഷത്രമെന്നു പറയുന്നത്.

ഉൽക്കകൾ സൂര്യനെ ചുറ്റും അണ്ഡാകാരമായ അതിന്റെ പഥത്തിൽക്കൂടി ഒരിക്കൽ ചുറ്റുന്നതിനു അനേകശതകോടി മൈലുകൾ ഓടണം. ഇങ്ങിനെ ഒരിക്കൽ ചുറ്റുന്നതിനു നമ്മുടെ ഏകദേശം ൩൩ സംവത്സരങ്ങൾ വേണം. ഭൂമിക്കടുക്കുമ്പോൾ അവയെ ദൂരദർശിനികൊണ്ടും വായുമണ്ഡലത്തിൽപ്പെട്ടു കേൾപാറാത്ത വിധത്തിൽ എരിയുന്നനക്ഷത്രങ്ങളാകുമ്പോൾ നമ്മുടെ വെറുംകണ്ണുകൾകൊണ്ടും കാണുവാൻ കഴിയും. മറ്റു കാലങ്ങളിൽ അവ തീരെ അദൃശ്യങ്ങളായി ഭാസ്കരനിർദ്ദിഷ്ടമായ പന്ഥാവിൽക്കൂടി നഭസ്സിൽ ചലിച്ചുകൊണ്ടിരിക്കും.

വർഷത്തിൽ ഒരിക്കൽ— നവംബർ ൧൨-ം ൧൪-ം തിയ്യതികൾക്കിടയിൽ (വൃശ്ചികം ആദ്യം) ഭൂമി ഈ ഉൽക്കകളുടെ മാർഗ്ഗത്തെ മുറിച്ചുകടന്നുപോകും. ഇതിനു ഏതാനം മണിക്കൂറുകളെ വേണ്ടൂ. അപ്പോൾ അവയുടെ സാധാരണയായ കൂട്ടത്തിൽനിന്നു അകന്നോടുന്ന പലതും ഭൂമിയുടെ വായുമണ്ഡലത്തിൽപ്പെട്ടു പ്രകാശമയമായ ഭസ്മമായി നശിച്ചുപോകുന്നു. ഈ സംഗതിയാലാണ് നാം എരിയുന്നനക്ഷത്രങ്ങളെ പതിവായിട്ടു വൃശ്ചികമാസത്തിൽ കാണുന്നത്. ഈ സന്ദർഭങ്ങളിൽ ഉൽക്കാഗണം മറ്റൊരേടത്തായിരിക്കാം. അവയുടെയും ഭൂമിയുടെയും ഗതിവേഗങ്ങൾ ഭേദവിധമാകയാലും അവ ഒരിക്കൽ സൂര്യനെ ചുറ്റും ഓടിയെത്തുന്നതിന് ഏകദേശം ൩൩ സംവത്സരങ്ങൾ വേണ്ടിവരുന്നതിനാലും ആ കാലത്തിനിടയിൽ പതിവായി ഭൂമി അവയുടെ അതിവിശാലമായ മണ്ഡലത്തിന്റെ ഉള്ളിൽകൂടി ഒരിക്കൽ കടന്നുപോകും. ആ സമയത്ത് അനേകം ഉൽക്കകൾ എരിയുന്നനക്ഷത്രങ്ങളായി നശിച്ചുപോകുന്നു. ഈ കാഴ്ചകളെ അതാതുസമയങ്ങളിൽ കണ്ടിട്ടുള്ളതിന്റെ വിവരങ്ങളെ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ രേഖപ്പെടുത്തിവെച്ചിട്ടുണ്ട്.

എന്നാൽ ഇങ്ങനെ മുപ്പത്തിമൂന്നു വർഷങ്ങൾ കഴിയുന്ന അവധികളിലൊക്കെ ഏതാനം ഉൽക്കകൾ നശിച്ചുപോകുന്നതായാൽ അവയുടെ ആകെയുള്ള എണ്ണം ക്രമേണ കുറഞ്ഞുപോകേണ്ടതല്ലേ എന്നും ഒരിക്കൽ അവ നാമാവശേഷമാകയില്ലേ എന്നും ചിലർ ചോദിച്ചേക്കാം. അതേ എന്നുതന്നെയാണ് ഇതിനു ശാസ്ത്രജ്ഞന്മാർ ഉത്തരം പറയുന്നത്. എങ്കിലും അവയുടെ സംഖ്യക്കു അളവില്ലാത്തതിനാലും ഭൂമി അവയെ നശിപ്പിക്കുന്നത് അവയുടെ എണ്ണത്തോട് ഒത്തുനോക്കിയാൽ വളരെ മന്ദമായിട്ടാകയാലും മുൻ സൂചിപ്പിച്ച അവസാനം വരുവാൻ എത്ര യുഗങ്ങൾ പിടിക്കുമെന്നു നിശ്ചയിച്ചുകൂടാ.

ആകാശത്തിൽനിന്നും പല കഷണങ്ങളായി ഭൂമിയിലേയ്ക്കു വീണ പലേടത്തും കിടക്കുന്നതായി നമുക്കറിവുള്ള കല്ലുകൾ ഈ എരിഞ്ഞ നക്ഷത്രങ്ങളോ അവയുടെ അംശങ്ങളോ ആയിരിക്കുമൊ എന്നു ചിലർ ചോദിച്ചേക്കാം. അല്ല, അവയുടെ ഉത്ഭവവും വിധവും വേറെയാണെന്നാകുന്നു ജ്യോതിർവ്വിത്തുകളുടെ വിധി. ഈ വിഷയത്തെക്കുറിച്ചു മറ്റൊരിക്കൽ പറയാം.

സി. അന്തപ്പായി ബി. എ.

# മലയാളം അകാരാദി.

മലയാളഭാഷയിൽ നവീനമായി ഒരു നിഘണ്ടുവുണ്ടാക്കേണ്ടതത്യാവശ്യമാണെന്നും അതിന്റെ നിർമ്മാണത്തിനു പ്രധാനമായി ആലോചിക്കേണ്ടുന്ന സംഗതികളിന്നിന്നവയാണെന്നും മറ്റും പ്രസ്താവിച്ചു സി. കുഞ്ഞിരാമമേനോൻ അവർകൾ കഴിഞ്ഞ ലക്കത്തിൽ എഴുതിയിരുന്ന ഒരു ലേഖനം ഞാൻ വായിക്കുകയുണ്ടായി. ഇപ്പോൾ കണ്ടുവരുന്ന മലയാളം അകാരാദികളിൽ ഒന്നാമത്തേതിൽ പദങ്ങൾ നന്നേ ചുരുക്കവും ഉള്ളവ തന്നെ സംസ്കൃതപദങ്ങളുമാണ്. എന്നാൽ അർത്ഥകാഠിന്യമുള്ള സംസ്കൃതപദങ്ങൾ അവയിൽ കാണുക തന്നെ പ്രയാസം. മലയാളഭാഷയിൽ ഉപയോഗിച്ചുവരുന്ന അർത്ഥഗൌരവമുള്ള പദങ്ങളോ തീരെ ഇല്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. അതിനാൽ നമ്മുടെ ഭാഷയ്ക്കു നല്ല ഒരു നിഘണ്ടുവിന്റെ ആവിർഭാവം ഒരു നിധിലാഭസദൃശമായി തീരുമെന്നുള്ളതിലേയ്ക്കു രണ്ടു പക്ഷമുണ്ടാകുന്നതല്ല. പക്ഷെ മലയാളം ഒരു സമ്മിശ്രഭാഷയാകയാലും മറ്റും പ്രസ്തുത അകാരാദിയുടെ രചനാകാര്യത്തിൽ ചില സംഗതികളും കൂടി ശ്രദ്ധവെയ്ക്കേണ്ടതുണ്ടെന്നാണ് തോന്നുന്നത്. മനുഷ്യർക്കുള്ളതുപോലെ ഭാഷയ്ക്കും പരിഷ്കാരോന്നതികളുണ്ടെന്നു പ്രാചീനനവീനഗ്രന്ഥങ്ങൾ നമ്മോടു ഉപദേശിക്കുന്നുണ്ടല്ലോ. കലിവർഷം 2800 മുതൽ കൊല്ലവർഷാരംഭം വരെ പഴയ മലയാളകാലവും, അതു മുതൽ 600 കൊല്ലം വരെ മദ്ധ്യകാലവുമാണ്. കൊല്ലവർഷം 600 മാണ്ടു മുതലാണ് നവീന മലയാളകാലം ആരംഭിക്കുന്നത്. കേരളത്തിന്റെ തെക്കും വടക്കും മദ്ധ്യഭാഗത്തുമുള്ള മലയാളഭാഷ എഴുത്തിലും സംസാരത്തിലും ആദിമുതല്ക്കേ വ്യത്യാസപ്പെട്ടാണ് കണ്ടുവരുന്നത്. എന്നു മാത്രമല്ല, മേല്പറഞ്ഞ മൂന്നു കാലങ്ങളിലും നമ്മുടെ മാതൃഭാഷ മൂന്നു സ്ഥിതിയിലാണ് പ്രകാശിച്ചിരുന്നതും ശോഭിക്കുന്നതും എന്ന് ആ കാലങ്ങളിലെ ഗ്രന്ഥങ്ങൾ മൂലം നമുക്ക് ഇന്നും അറിവാൻ കഴിയുന്നതാണ്. മലയാളരാജ്യത്തിന്റെ ഈ മൂന്നു ഭാഗങ്ങളിലും കാലങ്ങളിലും ഗ്രന്ഥങ്ങൾ ധാരാളമുണ്ടായിട്ടുണ്ട്. പക്ഷെ ഒരു ദിക്കിലെ ഭാഷ മറ്റൊരിടത്തോ ഒരു കാലത്തേതു വേറൊരു കാലത്തോ ജനങ്ങൾക്കു പരസ്പരം മുഴുവനും അറിവാൻ ശക്യമാകുന്നില്ല. ഓരോ പ്രദേശങ്ങളിൽ അതാതു കാലങ്ങളിൽ നടപ്പു

ത്യത്തെപ്പററി ആലോചിയ്ക്കുന്നതായാൽ മലയാളത്തിനു തമിഴിനോടാണ് അധികം ചേർച്ചയുള്ളതായി കാണുന്നത്. ഈ സംഗതിയാലും, അതാതു ഭാഷയ്ക്കു മാത്രം അതിലുള്ള വ്യാകരണഗ്രന്ഥങ്ങൾ ചേരുന്നതുകൊണ്ടും മലയാളഭാഷ ഒരു സമ്മിശ്രഭാഷയാകയാലും, അതാതു പദങ്ങളുടെ അടക്കം നാമം, ക്രിയ, അവ്യയം ഇത്യാദിയിൽ ഇന്നതെന്നു തിരിച്ചറിവാനുള്ള അടയാളങ്ങളും ചേർന്നതു നന്നായിരിയ്ക്കും. മലയാളഗ്രന്ഥത്തിലുള്ള പണ്ഡിതന്മാരിൽ പലരുടേയും അഭിപ്രായങ്ങൾ കാണ്മാൻ കാംക്ഷിച്ചും പ്രാർത്ഥിച്ചും പ്രതീക്ഷിച്ചുംകൊണ്ടു തൽക്കാലം ഈ ലേഖനം ഇവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

തോരണത്തു പരമേശ്വരമേനോൻ.

---

# ഞാനും മഹാത്മാവും

---

ഞാൻ എൽ. ടി. ബിരുദം സമ്പാദിച്ചിട്ടിപ്പോൾ നാലു കൊല്ലങ്ങളായിരിയ്ക്കുന്നു. 1909 ഡിസംബർ മാസത്തിലാണ് പരീക്ഷയുടെ ആദ്യഭാഗം ജയിച്ചത്. അതിന്റെ പ്രായോഗികഭാഗ പരീക്ഷയ്ക്കായി ഉടനെതന്നെ ഞാൻ മദിരാശിയ്ക്കു പുറപ്പെട്ടു. അവിടെ എഗ്മോർ സ്റ്റേഷനിൽ തീവണ്ടിയിറങ്ങിയിട്ട് എന്റെ താമസം എവിടെയാക്കിയ്ക്കണമെന്ന [illegible] പണദൌർല്ലഭ്യം നല്ലാ ഉണ്ടായിരുന്നതുകൊണ്ടാണ് ഈ സംഗതി ആലോചനാവിഷയമാക്കേണ്ടിവന്നത്. അങ്ങിനെ നില്ക്കുമ്പോൾ അവിടെ ചുവരിൽ പതിച്ചിരുന്ന ഒരു നോട്ടീസ്സു കണ്ടു വായിപ്പാൻ ഇടയായി. മിന്റ് സ്ട്രീററിൽ 'എബ്ര്യൂസ്സ് ഹോട്ടൽ' എന്ന നാമധേയത്തോടുകൂടി പുതുതായ ഒരു സ്ഥാപനം ഉണ്ടെന്നും അവിടെ ചെന്നാൽ ചുരുങ്ങിയ നിരക്കിന് സുഖമായ ഭക്ഷണവും താമസിയ്ക്കുവാൻ ഒരു മുറിയും കിട്ടുമെന്നുമായിരുന്നു ഈ പരസ്യത്തിന്റെ സാരം. ഇതുതന്നെ കൊള്ളാമെന്നു കരുതി അങ്ങോട്ടു യാത്രതിരിച്ചു. അവിടെ ചെന്നു ഹോട്ടൽ കണ്ടുപിടിച്ചു. നായിഡു വർഗ്ഗത്തിലുള്ള രണ്ടു സഹോദരന്മാരുടെ വകയായ ആ ഹോട്ടൽ കെട്ടിടത്തിന്റെ മൂന്നു നിലകളിലുമായി എട്ടു പത്തു പേർ താമസിച്ചുവരുന്നുണ്ടായിരുന്നു. മൂന്നാമത്തെ നിലയിലുള്ള ഒരു മുറിയിൽ എനിക്കും സ്ഥാനം കിട്ടി. എന്റെ സാമാനങ്ങൾ ആ റൂമിൽ സൂക്ഷിച്ചിട്ടുപോയി കുളിച്ചുവന്നു ഭക്ഷണത്തിനു ആരംഭിച്ചു. എന്റെ സമീപത്തായി മറെറാരു മേശമേൽ ഭക്ഷണസാധനങ്ങൾ നിരത്തിവെച്ചു രണ്ടു പേർ ഉദരപൂരണം ചെയ്തുകൊണ്ടിരുന്നു. അവരെപ്പററി ഞാൻ യാതൊന്നും ശ്രദ്ധിയ്ക്കാതെ എന്റെ ജോലി തീർന്ന് അകത്തു വന്നു വിശ്രമിച്ചു. അന്നുച്ചയ്ക്കും വൈകുന്നേരവും ഞാൻ ഭക്ഷണത്തിനു ചെന്നപ്പോൾ രാവിലത്തെപ്പോലെ ഈ അന്യന്മാർ ഇരുപേരേയും പഴയപടി അവിടെ കണ്ടു. ഇവരിൽ ഒരാൾ ദീർഘകായനും സ്ഥൂലനും ആയിരുന്നു. എന്നാൽ മറെറയാൾ തിരെ

മെലിഞ്ഞു നീളം കുറഞ്ഞു കണ്ണുകുഴിഞ്ഞു വളരെ കാലമായി രോഗബാധിതനായി കിടന്നിരുന്ന ഒരാളെപ്പോലെ തോന്നപ്പെട്ടു. പക്ഷെ അയാൾ വിലപിടിച്ച വസ്ത്രങ്ങളും രത്നഖചിതങ്ങളായ അംഗുലീയങ്ങളും ധരിച്ച് സ്വർണ്ണഘടികാരവും ചങ്ങലയും മറ്റും ഉള്ളവനായിരുന്നു. അടുത്ത ദിവസം രാവിലെ ഞാൻ കുളികഴിഞ്ഞ് അല്പം ഓട്ടുമീൽ കഴിപ്പാനായി ഭക്ഷണമുറിയിൽ എത്തി. അവിടെ തലേദിവസം ഞാൻ ഉപയോഗിച്ചിരുന്ന മേശ ഒഴിവില്ലായിരുന്നതു കണ്ടു ഞാൻ അല്പം പരുങ്ങാതെ ഇരുന്നില്ല. എന്റെ ഈ വിഷമസ്ഥിതി കണ്ടു അനുകമ്പ തോന്നിയിട്ടെന്നവണ്ണം അവിടെ ഭക്ഷണം കഴിച്ചുകൊണ്ടിരുന്നവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്ന ആ ദീർഘകായൻ എന്നെ വിളിച്ചു അയാളും സ്നേഹിതനും ഭക്ഷണം കഴിഞ്ഞിരിക്കകൊണ്ട് ആ മേശ ഉപയോഗപ്പെടുത്താൻ വിരോധം ഇല്ലെന്നു മര്യാദയോടുകൂടി എന്നോടു പറഞ്ഞു. ഒരു മന്ദഹാസംകൊണ്ടു ഞാൻ ആ മനുഷ്യന് നന്ദി പറഞ്ഞിട്ടു ആ ഒഴിവു വന്ന മേശയുടെ സമീപത്തുള്ള ഒരു കസേരയിൽ ഇരുന്നു. ഹോട്ടലിലെ പരിചാരകൻ കൊണ്ടുവന്ന ഓട്ടുമീൽ ഞാൻ കഴിച്ചുകൊണ്ടിരിക്കുമ്പോൾ ആ ദീർഘകായൻ ഇങ്ങിനെ സംഭാഷണം ആരംഭിച്ചു. 'രണ്ടു ദിവസമായി നാം തമ്മിൽ കാണുന്നുവെല്ലൊ. ഇനി നമുക്ക പരസ്പരം പരിചയമാകയല്ലേ? നിങ്ങളുടെ പേരെന്താണ്?'.

ഞാൻ— 'എന്റെ പേർ തോമാസ് എന്നാണ്.'

ദീർഘകായൻ— 'എന്നാൽ മിസ്റ്റർ തോമസ്സ് (അദ്ദേഹത്തിന്റെ സ്നേഹിതനായ ആ പടച്ച മനുഷ്യനെ ചൂണ്ടിക്കാണിച്ചിട്ട്) ഞാൻ നിങ്ങൾക്കു മിസ്റ്റർ ചൌട്രിയെ— മിസ്റ്റർ എ. കെ. ചൌട്രി ആഫ് ബാറില്ലിയെ— പരിചയപ്പെടുത്തുന്നു. നിങ്ങൾ അദ്ദേഹത്തെ കേട്ടിരിക്കുന്നു. മിസ്റ്റർ ചൌട്രി! ഞാൻ നിങ്ങൾക്കു മിസ്റ്റർ തോമാസിനെയും പരിചയപ്പെടുത്തുന്നു. കൂടുതൽ വിവരം ഒന്നും എനിക്കു അറിഞ്ഞുകൂട.

മിസ്റ്റർ ചൌട്രിയും ഞാനും സ്വാഗതം പറഞ്ഞു. അയാൾ കൈനീട്ടി. അതിനെ ഞാൻ എന്റെ കൈകൊണ്ട് പിടിച്ചപ്പോൾ ഒരു നനഞ്ഞതുപോലെ അത്യന്തം തണുത്തിരുന്നു. വേഗത്തിൽ ഞാൻ കൈവിട്ടുകളഞ്ഞു. ബാറില്ലിയിൽ ചൂതുകളികൊണ്ട് വളരെ ധനം ആർജ്ജിച്ചിരുന്ന ഒരു ചൌട്രിയെപ്പറ്റി ഞാൻ വർത്തമാനപത്രങ്ങളിൽ വായിച്ചിട്ടുണ്ട്. അയാളുടെ പുത്രനായിരിക്കുമൊ ഈ മനുഷ്യൻ എന്നു ഞാൻ സംശയിച്ചു. ഏതായാലും ഈയാളുടെ ആകൃതിവിശേഷം അത്ര സന്തോഷം ഉണ്ടാക്കത്തക്ക ഇരിക്കുന്നതല്ലെന്നു ഞാൻ തീർച്ചയാക്കി.

'ഞാനാരാണെന്നു ഇതുവരെ പറയാത്തതിനെ ക്ഷമിക്കണമെന്നപേക്ഷ. ഇതാ എന്റെ കാർഡ്. നിങ്ങളോടു പരിചയപ്പെട്ടതിൽ എനിക്കു വളരെ ചാരിതാർത്ഥ്യം ഉണ്ട്!' എന്നിങ്ങനെ ദീർഘകായൻ എന്നോടു പറഞ്ഞുകൊണ്ട് വളരെ കമനീയമായി അച്ചടിച്ചിട്ടുള്ള ഒരു കാർഡ് എന്റെ കൈവശം തന്നു.

വി. ഗോവിന്ദഗുപ്ത,
മഹാത്മാ,
48 ബിഡൻ സ്ക്വയർ,
കല്കട്ട
ആഫീസ് സമയം 10—12 മണിവരെ

എന്നിങ്ങനെയായിരുന്നു കാർഡിലെ

വാചകങ്ങൾ. മഹാത്മാ, തിയോസഫി മുതലായവയെക്കുറിച്ചു ഞാൻ കേട്ടിട്ടുണ്ട്. മിസ്സസ്സ് ബെസൻറിൻെറ പ്രസംഗങ്ങൾ ഞാൻ മെയിലിൽ വെസ്റ്റുമിൻസ്റ്റർ പത്രത്തിലെല്ലാ റിപ്പോർട്ടു ചെയ്തിട്ടുമുണ്ട്. എന്നാൽ ഇതെല്ലാം മൂഢകളെ വലയ്ക്കാനുള്ള ഉപായങ്ങൾ എന്നു തള്ളി അവയെപ്പററി ഞാൻ യാതൊരു അന്വേഷണവും ഇതുവരെ ചെയ്തിട്ടില്ലായിരുന്നു. ഏതായാലും ഈ പുതിയ സ്നേഹിതനോടു കുറെക്കൂടി സംസാരിപ്പാനൊരു കൌതുകം നിമിത്തം മഹാത്മാ എന്നാലെന്താണ് എന്നു ഞാൻ ചോദിച്ചു.

ഉടനെ ആ ദീർഘകായനായ ഗുപ്താ ഇങ്ങനെ പ്രസംഗിച്ചുതുടങ്ങി. "ഈ തിയോസഫിക്കാരായ മഹാന്മാർ പറയുന്നതു നിങ്ങൾ കേട്ടിട്ടില്ല. മഹാത്മാവാകുന്നതിനു വേണ്ടി വളരെ കാര്യങ്ങളും ചെയ്തു ആയുസ്സിൻെറ ഒരു പ്രധാന അംശം വിനിയോഗിച്ചു കഴിഞ്ഞാലും അങ്ങിനെ സമ്പാദിച്ച ആ അറിവു പിന്നീടു ഉപയോഗിച്ചുകൂടെന്നാണ് അവരുടെ വാദം. എനിക്കു അതിനു സമ്മതം ഇല്ല. ഞാൻ മഹാത്മാവാകുന്നതിന് ആഗ്രഹിച്ചു് ഏഴു കൊല്ലം ടിബാററിൽ ചെന്നു ലാമകൾ മുഖാന്തരം പഠിച്ചു. എൻെറ ഡിഗ്രി കിട്ടിയപ്പോൾ ഇങ്ങിനെ ആ അറിവ് ഉപയോഗിച്ചു പണം സമ്പാദിപ്പാനും ഞാൻ ആരംഭിച്ചു."

"അപ്പോൾ— നിങ്ങൾ ടിബാററിൽ പോയിട്ടുണ്ട്. ഇല്ലേ"? എന്നു ഞാൻ വീണ്ടും ചോദിച്ചു. ഗുപ്താ—"ഞാൻ ടിബാററിൽ പോയിട്ടുണ്ടെന്നു മാത്രമല്ല അവിടെ താമസിച്ചു് ഏഴു കൊല്ലക്കാലം അവിടത്തെ മഠ്യ സർവ്വകലാശാലയിൽ അഭ്യസിക്കയും ചെയ്തിട്ടുണ്ട്. അന്ത്യത്തിൽ ഞാൻ 1-ാം ക്ലാസ്സിൽ വിജയം നേടി. നക്ഷത്രവിദ്യ മുതലായതുകളെ ഞാൻ ഒന്നു സംവത്സരം അഭ്യസിച്ചു. അതിലുള്ള എൻെറ പാടവം കണ്ടു സന്തോഷിച്ചു അവർ എനിക്കു പണ്ഡിതസ്ഥാനം നൽകാൻ ഉദ്യമിച്ചു എങ്കിലും ഞാൻ അതിനു വഴിപ്പെട്ടില്ല. കല്ക്കത്തായിൽ ഞാൻ തിരിച്ചെത്തി. എൻെറ പുതിയ വിദ്യകൾ പ്രയോഗിപ്പാൻ ആരംഭിച്ചു. അങ്ങിനെയിരിക്കുമ്പോഴാണ് ചൌളിക്ക എൻെറ സഹായം വേണമെന്നു ആവശ്യപ്പെട്ടത്. ഉടൻതന്നെ എൻെറ ആഫീസ്സ് പൂട്ടിയിട്ടു അദ്ദേഹവും ഒരുമിച്ചു യാത്ര ചെയ്തു ഇവിടെ എത്തിച്ചേർന്നിരിക്കുന്നതാണ്."

'നിങ്ങൾ ക്ഷുദ്രം പഠിക്കുന്നുവോ?' എന്നു ഞാൻ മിസ്റ്റർ ചൌളിയോടു ചോദിച്ചു. 'ഞാൻ അതിൽ ഒരു ഭാഗം മാത്രം ഇപ്പോൾ പഠിക്കുന്നു. എൻെറ തൊഴിലിൽ അതു ഉപയോഗപ്പെടുന്നതാണെന്നു ഞാൻ വിചാരിക്കുന്നു' എന്നായിരുന്നു ആയാളുടെ ഉത്തരം.

മിസ്റ്റർ ഗുപ്താ വീണ്ടും സംഭാഷണം തുടങ്ങി. ആയാളുടെ സൂക്ഷ്മശരീരം സ്ഥൂലശരീരത്തിൽനിന്നു ഭേദിപ്പിക്കുവാനാണ് പഠിക്കുന്നത്.

ഞാൻ—'സൂക്ഷ്മശരീരം എന്നാലെന്താണെന്നു എനിക്കു മനസ്സിലായില്ല'.

ഗുപ്താ—'അതെളുപ്പത്തിൽ മനസ്സിലാക്കാം. നിങ്ങൾക്കു പുറമെ കാണാവുന്നതായ ഒരു ശരീരം ഇല്ലേ? അതാണ് സ്ഥൂലശരീരം. അതിനുള്ളിൽ ആകൃതിക്കു യാതൊരു വ്യത്യാസവും കൂടാതെ മറെറാരു ശരീരം ഉണ്ട്. അതിനെയാണ് ഞങ്ങൾ സൂക്ഷ്മശരീരം എന്നു പറയുന്നത്. പക്ഷെ അതു പ്രാപഞ്ചിക ശക്തികൾക്കധീനമല്ലെന്നൊരു വ്യത്യാസം മാത്രമെയുള്ളു. നിങ്ങൾ ഒരു സോ

ഹായിൽ കിടന്നിട്ട് നിങ്ങളുടെ സ്ഥൂലശരീരത്തെ നിശ്ചേഷ്ടമായി അവിടെത്തന്നെ വെച്ചുകൊണ്ട് സൂക്ഷ്മശരീരത്തെ എത്ര അകലത്തെങ്കിലും അയയ്ക്കാം. അവിടെ വെച്ച് കാൎയ്യങ്ങളെല്ലാം കണ്ടുകൊണ്ട് ഒരു നിമിഷത്തിനുള്ളിൽ തിരിച്ചുവന്നു സ്ഥൂലശരീരത്തിൽ പ്രവേശിച്ചുകൊള്ളുകയും ചെയ്യാം. ടിബറ്റിലെ പണ്ഡിതന്മാർ [illegible] ഒരിക്കൽ അവരുടെ സൂക്ഷ്മശരീരത്തെ ലണ്ടനിൽ അയച്ച് അവിടെ ഒരു ക്ലാസ്സേൎപ്പെടുത്തി പഠിപ്പിച്ചുവരുന്നു. മഹാത്മാവാകുന്നതിനു ടിബറ്റിൽ പോയി പഠിക്കുകയാണുത്തമം.'

ഞാൻ — 'മിസ്റ്റർ ചൊറിസ്റ്റ്' അദ്ദേഹത്തിന്റെ സൂക്ഷ്മശരീരത്തെ സ്ഥൂലശരീരത്തിൽനിന്നും വേർപെടുത്തി ദൂരദിക്കുകളിൽ അയയ്ക്കുവാൻ സാധിക്കുമോ?'

ബ്രഹ്മാ — 'ഉവ്വ്. ആ ശക്തി മുഴുവനായി ഉണ്ടായിട്ടില്ല. ഞാൻകൂടി ഉണ്ടെങ്കിൽ അധികം അകലമില്ലാത്ത ഇടങ്ങളിൽ പോയി വേഗം തിരിച്ചുവരുവാൻ കഴിയും.'

ഞാൻ —'എന്റെ സൂക്ഷ്മശരീരം എനിക്ക് ആഗ്രഹം ഉള്ളിടത്തെല്ലാം കൊണ്ടുപോകുവാൻ നിങ്ങൾക്ക് കഴിയുമോ?'

ബ്രഹ്മാ —'ഓഹോ! ലോകത്ത് ഇതിനെക്കാൾ എളുപ്പമായി മറ്റൊന്നില്ല. നാളെ രണ്ടുമണിക്ക് നിങ്ങൾ എന്റെ ആപ്പീസ്സിൽ വരുമെങ്കിൽ അര നിമിഷംകൊണ്ടു നിങ്ങളുടെ സൂക്ഷ്മശരീരത്തെ നിങ്ങൾ ഇച്ഛയുള്ള സ്ഥലത്ത് അയച്ചുതരാം.'

ഞാൻ —'വലിയ ഉപകാരം. എനിക്കാപത്തൊന്നും ഉണ്ടാകയില്ലല്ലോ'.

ബ്രഹ്മാ —'ഒരാപത്തും ഇല്ല. ചിലവുമൊന്നുമില്ല.'

ഞാൻ —'നാളെ രണ്ടുമണിക്ക് ഞാൻ നിങ്ങളുടെ ആപ്പീസ്സിൽ വരാം. എന്നെ ബോധംകെടുത്തുമോ. എനിക്കു വേദനയൊന്നും ഉണ്ടാകരുത്.'

ബ്രഹ്മാ —'ഏയ്. ഒരു വേദനയും ഉണ്ടാകയില്ല. നിങ്ങളെ ഞാൻ കസേരയിൽ ഇരുത്തി ഹിപ്നോട്ടൈസ് ചെയ്യും. വായുവിൽ വിദ്യുച്ഛക്തി അധികം ഇല്ലെങ്കിൽ ഒരാപത്തും കൂടാതെ എവിടെയും പോകാം.'

ഞാൻ —'വിദ്യുച്ഛക്തികൊണ്ടെന്തു ദോഷമാണുണ്ടാകുന്നത്!'

ബ്രഹ്മാ —'അതു മറ്റൊന്നുമല്ല. വിദ്യുച്ഛക്തി രണ്ടു തരമുണ്ടെന്നു നിങ്ങൾ പഠിച്ചിരിക്കുമല്ലോ. വായുവിലുള്ളതു സാധാരണ വിദ്യുച്ഛക്തിയും (PositiveElectricity) സൂക്ഷ്മശരീരത്തിലുള്ളതു വിപരീതശക്തിയും (Negative Electricity) ആകുന്നു. അതുകൊണ്ടു നിങ്ങൾ സൂക്ഷ്മശരീരത്തിൽകൂടി യാത്ര ചെയ്യുമ്പോൾ ഇടിവാളുണ്ടാകുന്നപക്ഷം പരസ്പരവിരുദ്ധങ്ങളായ ഈ ശക്തികൾ രണ്ടുംകൂടി യോജിക്കുന്നതിന് ഇടയാകയും അതു നിമിത്തം ദേഹം നശിച്ചുപോകയും ചെയ്യും. എന്നാൽ ഇടിവാളുണ്ടാവാൻ ഭാവമെന്ന സംശയം ജനിക്കുമ്പോൾ ഉടനെ നിങ്ങൾക്ക് ഓടി തിരിച്ചുവന്ന് നിങ്ങളുടെ സ്ഥൂലശരീരത്തിൽ പ്രവേശിച്ചിരുന്നു കൊള്ളാവുന്നതുമാണ്.'

ഇതെല്ലാം കേട്ട് ആശ്ചര്യപരതന്ത്രനായിത്തീർന്ന ഞാൻ പോലും തയ്യാറാകാതെയായിരുന്നതുകൊണ്ട് എണീറ്റ് എന്റെ

മുറിയിലേയ്ക്കു പോയി. ദിവസംതോറും ഡംബൽസെട്ടുകളും ദിനചര്യകളെ സൂക്ഷിച്ചും മററും ഞാനെന്റെ ശരീരം വളരെ നന്നാക്കിയിരുന്നു. അങ്ങിനെ ചെറുപ്പംകൊണ്ടു കൊഴുത്തിരുന്ന എന്റെ ശരീരത്തെ ചൊദ്രി പലപ്പോഴും അത്യാഗ്രഹത്തോടുകൂടി ഉറ്റുനോക്കുന്നതു ഞാൻ കണ്ടിരുന്നു. എന്നാൽ ഇത്ര കൃശനും രോഗിയുമായ ആയാളെ കണ്ടു് എനിയ്ക്കു് അത്യധികം ദൈന്യമാണു് തോന്നിയിരുന്നതു്. 'മഹാത്മാ'വായ മിസ്സർ ഗ്രൂപ്പാകൂടി എന്നോടൊന്നിച്ചു് എന്റെ മുറിയുടെ വാതുക്കൽവരെ അനുയാത്രയായിവന്നു. അടുത്തദിവസം ഞാൻ ആപ്പീസ്സിൽ ചെല്ലാമെന്നു് ഒന്നുകൂടി പറഞ്ഞിട്ടു് ഞങ്ങൾ തമ്മിൽ പിരിഞ്ഞു. എനിയ്ക്കു ഭാഷയിലും ഇൻഡ്യാചരിത്രത്തിലും മററൊ പാഠം മെട്രിക്കുലേഷൻ ക്ലാസ്സിൽ പഠിപ്പിച്ചു കാണിച്ചു കൊടുക്കേണ്ടതുണ്ടായിരുന്നു. അതിലേയ്ക്കായി പാഠങ്ങൾ തിരഞ്ഞെടുത്തു് എന്റെ മാന്യസുഹൃത്തായ മിസ്സർ ചെറിയാൻ ഉപദേശിച്ചിരുന്നതുപോലെ; ഞാനെന്റെ മുറി അടച്ചിട്ടുശേഷം മുമ്പിൽ ഒരു ക്ലാസ്സുള്ളതായി ചിന്തിച്ചു പഠിപ്പിച്ചു പരിചയിച്ചുകൊണ്ടിരുന്നു. ഇടയ്ക്കിടെ മഹാത്മാവിന്റെ സ്മരണയും ഉണ്ടാകാതെ ഇരുന്നില്ല. അദ്ദേഹം പറഞ്ഞതു പച്ചവെടിയാണെന്നു എനിയ്ക്കറിയാം. എങ്കിലും ചെറുപ്പത്തിന്റെ തള്ളൽ കൊണ്ടായിരുന്നു ഞാനന്നു് ഇതൊന്നു പരീക്ഷിക്കാമെന്നു നിശ്ചയിച്ചതു്. പ്രായം അല്പം കൂടുതലുണ്ടായിരുന്നു എങ്കിൽ ഇതിനു ഞാൻ അശേഷം തുടങ്ങുകയില്ലായിരുന്നു. എന്തായാലും പിറേറദിവസം ഒരു മണിക്കു ഞാൻ അയാളുടെ ആപ്പീസ്സിൽ എത്തി. അവിടെ ആപ്പീസ്സൊന്നും ഞാൻ കണ്ടില്ല. എങ്കിലും ഒരു ഭൃത്യൻ വന്നു 'ഗ്രൂപ്പാ എന്നവാൾ അകത്തു ഇരിയ്ക്കുന്നു്' എന്നു പറഞ്ഞു. ഞാൻ മാളികയിൽ കയറിച്ചെന്നു വാതില്ക്കൽ മുട്ടിയപ്പോൾ മഹാത്മാ തന്നെ വന്നു വാതിൽ തുറന്നു.

'നിങ്ങളെ കണ്ടതു വളരെ സന്തോഷം. ഞാൻ ഈ സ്ഥലം വിടാൻ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടാണു് വേലക്കാരും മററും ഇല്ലാത്തതു്. അതെല്ലാം ക്ഷമിയ്ക്കണം. ഇതാ, ആ കസേരയിൽ ഇരിയ്ക്കണം' എന്നു പറഞ്ഞു. ഞാൻ ഉടനെ ഒരു കസേരയിൽ ഇരുന്നു. അവിടെ മറെറാന്നിൽ ചൊദ്രി ഇരിയ്ക്കുന്നതു കണ്ടു. അയാൾ ഒരു ദന്തവൈദ്യന്റെ ശസ്ത്രക്രിയാശാലയിൽ ഇരിയ്ക്കുന്നതുപോലെ സാമാന്യം വേദനയോടുകൂടി ഇരിയ്ക്കുന്നു എന്നു് എനിയ്ക്കു തോന്നി. 'ഇതാ നമ്മുടെ സ്നേഹിതൻ മിസ്സർ തോമസ്, അദ്ദേഹം നിങ്ങളും ഒരുമിച്ചു സൂക്ഷ്മശരീരത്തിൽ (Astral body) ഒരു യാത്ര ചെയ്യാനിച്ഛിച്ചാണു് വന്നിരിക്കുന്നതു്' എന്നു ഗ്രൂപ്പാ ചൊദ്രിയെ നോക്കി പറഞ്ഞു. മിസ്സർ ചൊദ്രി ഉടനെ കയ്യെടുത്തു് എനിയ്ക്കു സലാം തന്നു. ഗ്രൂപ്പാ വീണ്ടും പറഞ്ഞുതുടങ്ങി. 'മിസ്സർ തോമസ് നിങ്ങൾ കുറെ നേരത്തെയ്ക്കു നിങ്ങളുടെ സൂക്ഷ്മശരീരത്തെ സ്ഥൂലദേഹത്തിൽ നിന്നകററേണ്ടിയിരിയ്ക്കുന്നു. അതു നിങ്ങൾക്കുവേണ്ടി ഞാൻ സാധിച്ചുകൊള്ളാം. വേദനയോ അപകടമോ യാതൊന്നും ഉണ്ടാകയില്ലെന്നു ഞാൻ ഉറപ്പു പറയുന്നു. നിങ്ങൾ ആഗ്രഹിയ്ക്കുമ്പോൾ ഉടനെ തിരിച്ചുവന്നു പ്രകൃതദേഹത്തിൽ പ്രവേശിച്ചുകൊള്ളുകയും ചെയ്യാം. ഭയപ്പെടാൻ സംഗതി ഒന്നും ഇല്ല. അഥവാ ഭയം വല്ലതും ഉണ്ടെങ്കിൽ ഇപ്പോൾ വേണ്ടെന്നു വയ്ക്കണം.'

ഞാൻ—'എനിക്കു ഭയമൊന്നും ഇല്ല. സൂക്ഷ്മശരീരം എന്നിങ്ങനെ ഒന്ന് ഉണ്ടെന്നും മറ്റും എനിക്ക് അശേഷം വിശ്വാസം ഇല്ലെന്നേയുള്ളു. പിന്നെ നിങ്ങൾ പറയുന്നതിൽ എത്രത്തോളം വാസ്തവം ഉണ്ടെന്നറിവാൻ വേണ്ടി മാത്രം ഞാൻ ഇങ്ങനെ നിശ്ചയിച്ചതാണ്.'

ഗുപ്താ—'കൊള്ളാം. വളരെ നല്ലത്. നിങ്ങൾ മിസ്റ്റർ ചൌളിയുടെ സമീപം ആ കസേരയിൽ ഇരിക്കണം. ദൃഷ്ടികൾ എന്റെ കണ്ണുകളിൽ തന്നെ നിശ്ചലമായി പതിപ്പിച്ചുകൊള്ളുകയും വേണം. മിസ്റ്റർ ചൌളി! നിങ്ങൾ മിസ്റ്റർ തോമസ്സും ഒരുമിച്ചു പോകേണ്ടിയിരിക്കുന്നു. എന്നെ സൂക്ഷിച്ചു നോക്കിക്കൊള്ളുക.'

മിസ്റ്റർ ചൌളിയും ഞാനും ഈ പറഞ്ഞതുപോലെയെല്ലാം ചെയ്തു. — ക്കൂൽ തിരുവനന്തപുരത്തു പ്രൊഫസർ എൻ. എന്നൊരു പാഴ്സി ഹിപ്നാട്ടിസം മുതലായ വിദ്യകൾ കാണിച്ചപ്പോൾ അയാളുടെ സഹായത്തിനായി എന്നെക്കൂടി ഇവിടങ്ങളിൽ കൊണ്ടുപോക പതിവായിരുന്നു. അക്കാലത്ത് അയാൾ വളരെ പ്രയത്നിച്ചിട്ടും എന്നെ ഹിപ്നാട്ടൈസ് ചെയ്വാൻ സാധിച്ചിട്ടില്ലായിരുന്നതുകൊണ്ട് എനിക്കിപ്പോൾ ഭയമൊന്നും ഉണ്ടായില്ല. എങ്കിലും എനിക്കപ്പോൾ പെട്ടെന്ന് ഉറക്കം വരുന്നതുപോലെ തോന്നി. മിസ്റ്റർ ചൌളിയുടെ ചുറ്റും പുക പോലെ ആവിയും കാണുകയും ക്രമേണ അതു അയാളുടെ പ്രകൃതാകാരംപോലെ ചമഞ്ഞ് അതിൽ തന്നെ ലയിക്കുകയും ചെയ്തതായി കാണപ്പെട്ടു. ഇത്രയും കഴിഞ്ഞപ്പോൾ ഞാൻ പെട്ടെന്ന് ഉറങ്ങി ബോധം കെട്ടു. ഞാൻ നടക്കുന്നതായി എനിക്കു തോന്നി. അതാ! എന്താശ്ചര്യം! ഇത്ര ക്ഷണത്തിൽ ഒരു സൂക്ഷ്മശരീരം പുറത്തുവരുമെന്ന ഞാൻ വിചാരിച്ചില്ല'— എന്നിങ്ങനെ മഹാത്മാവു പറയുന്നതു ഞാൻ കേട്ടു.

'വളരെ ഘനക്കുറവായിരിക്കുന്നു.' എന്നു ഞാൻ പറഞ്ഞു. 'ആ വിചാരം വേഗം മാറിപ്പോകും. നടക്കുമ്പോൾ പാദങ്ങളെ സാവധാനത്തിൽ താഴ്ത്തിവയ്ക്കണം. പറന്നു പോകുന്നതുപോലെ വഴിയിൽക്കൂടി നടന്നാൽ ഇതെന്താണെന്നറിവാൻവേണ്ടി ജനങ്ങൾ ലഹളകൂട്ടും. മിസ്റ്റർ ചൌളി! നിങ്ങൾ ഒരുവിധം തയ്യാറായെങ്കിൽ നമുക്കൊന്നു നടക്കാൻ പോകാം.' എന്നു ഗുപ്താ പ്രസംഗിച്ചു. 'നമ്മുടെ പ്രകൃതശരീരം ഇവിടെത്തന്നെ വച്ചേച്ചുപോകാമോ?' എന്നു ഞാൻ ചോദിച്ചു. 'ഒരു തരക്കേടും ഇല്ല. ഞാൻ പൂട്ടിക്കൊള്ളാം' എന്നു ഗുപ്താ ഉത്തരം പറഞ്ഞു. 'അഭ്യാസികൾ ഇങ്ങിനെ പോകുന്നവരാകുമ്പോൾ കാവൽക്കാരെക്കൊണ്ട് അവരുടെ ശരീരം കണ്ടറിവാൻവേണ്ടി കാവൽ ഒരു ആളെയാക്കു വയ്ക്കുക പതിവുണ്ട്. എന്നാൽ ഇപ്പോൾ രണ്ടുപേർ മാത്രം ഉള്ളതുകൊണ്ട് ആവശ്യം ഇല്ലല്ലോ' എന്നു ഗുപ്താ ഉപന്യസിച്ചശേഷം ഞങ്ങളുടെ സംഭാഷണം നിറുത്തി. എല്ലാവരുംകൂടി താഴത്തെ നിലയിൽ ഇറങ്ങി ഞങ്ങൾ നടന്നുതുടങ്ങി. പാദങ്ങൾ നിലത്തു സ്പർശിക്കുന്നില്ല. എന്റെ പ്രകൃതശരീരവുമായി ആകൃതിയിൽ യാതൊരു വ്യത്യാസവും ഇല്ലാതിരിക്കയും ഘനം വളരെ കുറഞ്ഞിരിക്കയും ചെയ്തതുകൊണ്ട് ആകാശത്തേക്കു പൊങ്ങിപ്പോകുമോ എന്നു കൌതുകം തോന്നി. എന്റെ സ്വന്തവസ്ത്രങ്ങൾ, വാച്ച്, ഫൌണ്ടൻപേന മുതലായവയെല്ലാം കൂടെയുണ്ട്. 'ആ വിളക്കുമരം കാണുന്നോ'

എന്നു മഹാത്മാ ഇതിനിടെ എന്നോടു ചോദിച്ചു. 'ഇപ്പോൾ ഇവിടെ വേറെ ആരും ഇല്ല. ആ വിളക്കുമരം അവിടെ ഇല്ലാതിരുന്നാൽ എങ്ങിനെ പോകുമൊ അതുപോലെ അതിനുള്ളിൽ കൂടി കടന്നു പോകണം." എന്നു് അദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ അപ്രകാരം ചെയ്തു. "നിങ്ങളുടെ ആസ്ട്രൽബോഡി യാതൊരു വസ്തുക്കളുംകൊണ്ടു ഉണ്ടാക്കപ്പെട്ടിട്ടുള്ളതല്ലെന്നു് ഇപ്പോൾ നിങ്ങൾക്കു മനസ്സിലായോ" എന്നു് എന്നോടു വീണ്ടും ചോദിച്ചു. നാം എവിടേക്കാണു് പോകേണ്ടതു്? ഇതു നിങ്ങളുടെ ആദ്യത്തെ പ്രവാസമാകകൊണ്ടു് അധികം ദൂരെ പോകുന്നതു യുക്തമല്ല. നമുക്കു മൂർമക്കാവരെ പോയി തിരിച്ചുപോരാം" എന്നു മിസ്റ്റർ ഗ്രൂപ്പാ പറഞ്ഞുംകൊണ്ടു ഞങ്ങൾ പാലംകടന്നു മൂർമാക്കാറിന്റെ പടിക്കൽ എത്തി. അപ്പോൾ ഒരു വലിയ ശബ്ദംകേട്ടു. 'ഹതു് ഇടിയാണെന്നു തോന്നുന്നു. ഞാൻ യന്ത്രം നോക്കട്ടെ' എന്നുപറഞ്ഞു മിസ്റ്റർ ഗ്രൂപ്പാ തന്റെ കൈവശം ഉണ്ടായിരുന്ന ഒരു ചെറിയ യന്ത്രം എടുത്തു നോക്കി. വായുമണ്ഡലം മുഴുവൻ വിദ്യുച്ഛക്തികൊണ്ടു് നിറഞ്ഞിരിക്കുന്നു. നമുക്കു വേഗം തിരിച്ചുപോകണം. അല്ലെങ്കിൽ ആപത്തുണ്ടാകും. മിസ്റ്റർ ചൌട്രി! നിങ്ങൾ മുമ്പേപോയി വാതിൽ തുറക്കണം. ഞാനും മിസ്റ്റർതോമസ്സും പിന്നാലെവരാം എന്നു ഗ്രൂപ്പാ പറഞ്ഞതുകേട്ടു ചൌട്രിവേഗം പോയി. ഞങ്ങൾ അവിടെ ചെന്നപ്പോൾ ചൌട്രിയുടെ സ്ഥൂലശരീരം അയാൾ ഇട്ടേച്ചുപോയ കസേരയിൽ തന്നെ കിടക്കുന്നു. ചൌട്രി എന്റെ ശരീരത്തിൽ പ്രവേശിച്ചിരിക്കുന്നു. ഞാനിതുകണ്ടു വല്ലാതെ അമ്പരന്നുപോയി. അയാൾ ഒരു വിജയം നേടിയതുപോലെ സന്തോഷത്തോടുകൂടെ അടുത്തു വന്നു.

'മിസ്റ്റർ ചൌട്രിയുടെ ശരീരത്തിൽ ഈ നിമിഷം പ്രവേശിച്ചുകൊള്ളണം. അല്ലെങ്കിൽ ഇടിവാൾകൊണ്ടു് ആപത്തുണ്ടായാൽ ഞാൻ ഉത്തരവാദി ആകയില്ല. ജീവൻ വേണമെങ്കിൽ പറയുന്നതു കേൾക്കു്' എന്നിങ്ങിനെ ഗ്രൂപ്പാ ഭയപ്പെട്ടതിനെകൊണ്ടു വിളിച്ചു പറഞ്ഞു. 'ആ വൃത്തികെട്ടതു എനിക്കുവേണ്ട. എന്റെ ശരീരം എനിക്കു തന്നെ കിട്ടണം അല്ലെങ്കിൽ ——' എന്നിങ്ങിനെ ഞാൻ പറഞ്ഞതു് [illegible] വിലായപ്പോൾ 'അല്ലെങ്കിൽ— എന്താണെന്നു ചെയ്യും. ചൌട്രി തെറ്റായി നിങ്ങളുടെ ശരീരത്തിൽ പ്രവേശിച്ചു. നിങ്ങൾക്കു് ആസ്ട്രലിൽ ദേഹത്തിൽ ഇരിപ്പാൻ പാടില്ല. അതുകൊണ്ടു ചൌട്രിയുടെ ശരീരത്തിൽ പ്രവേശിച്ചു ഇടി തീരുന്നതുവരെ ഇരിക്കണം. അതുകഴിഞ്ഞു നമുക്കു നിവൃത്തിയുണ്ടാക്കാം.' എന്നു മിസ്റ്റർ ഗ്രൂപ്പാ തടുത്തുംകൊണ്ടു പറഞ്ഞു. ഗത്യന്തരം ഇല്ലാതെ ഞാൻ വിഷണ്ണനായി. ചൌട്രിയുടെ ആ മുട്ടിയ വൃത്തികെട്ട ശരീരത്തിൽ മനസ്സുകേടോടുകൂടി ഞാൻ എന്റെ പൂർവ്വമായ മാംസപേശികളും വിരിഞ്ഞ നെഞ്ചും എല്ലാം [illegible] പ്രവേശിച്ചു. ചൌട്രിയെ ഒട്ടധികം ശകാരിച്ചു. എന്തുഫലം. അയാൾ ഒന്നും മിണ്ടാതെ ഗ്രൂപ്പയുടെ സമീപത്തു ചെന്നുനിന്നു. അവർ എന്നോടു ഇപ്രകാരം പറഞ്ഞുതുടങ്ങി. 'മിസ്റ്റർ തോമസ്! ഞങ്ങളുടെ കാര്യം സാധിച്ചു. മിസ്റ്റർ ചൌട്രിക്കു ഒരു നല്ല ശരീരം വേണമെന്നുണ്ടായിരുന്നു ഞങ്ങളുടെ ഉദ്ദേശം ഫലപ്രാപ്തമായി. വഴക്കുണ്ടാക്കാതെ ഇരിക്കുമെങ്കിൽ നിങ്ങൾക്കു ധാരാളം പണം തരാം. അഥവാ വല്ല വഴക്കും ഉണ്ടാക്കിയാൽ നിങ്ങളുടെ ഈ കഥ ആരുതന്നെ വിശ്വസിക്കും. പക്ഷെ ഭ്രാന്താശുപത്രിയിൽ സ്ഥലം

പിടിക്കേണ്ടതായി വരുന്നതുകൂടി ചെയ്യും. എന്നിട്ടും മിസ്റ്റർ ചൌധ്‌രി ഉടനെ ഒരു സ്ഥലത്തു പോകേണ്ടതായുണ്ട് ഞാനും ഇതാ പോകുന്നു.'

ഞാൻ എന്തു ചെയ്യും. അവരെ പ്രതിഷേധിച്ചാലോ എന്ന് ആദ്യം വിചാരിച്ചു. എൻ്റെ ഇപ്പോഴത്തെ ചെറിയ ശരീരത്തിന് അതിനുള്ള ബലവും ഇല്ല. ഞാൻ ആകപ്പാടെ കുഴങ്ങി. കഷ്ടം. ദൈവമേ! എൻ്റെ അവസ്ഥ ഇങ്ങിനെ ആയല്ലോ. ഞാൻ എന്തു ചെയ്യട്ടെ. പോലീസ്സുകാരോടു കൊടുത്താലോ. അവർ ഈ കഥ വിശ്വസിയ്ക്കുമോ. എന്തായാലും ഒന്നാലോചിയ്ക്കാം എന്നു കരുതി ഞാനിറങ്ങി ഫ്ളവർ ബസ്സാർ തപാലാഫീസിൻ്റെ വരാന്തയിൽ ചെന്നിരുന്നു. എൻ്റെ കാര്യങ്ങളും എല്ലാം ഈ ത്ര ചെറുതായി പോയതുകണ്ടു ഞാൻ വളരെ ദുഃഖിച്ചു. ഇതിനിടെ യാദൃച്ഛികമായി എൻ്റെ ഒരു കൈ ഉടുപ്പിൻ്റെ കീശയിൽ ഇട്ടപ്പോൾ. അതിൽ ഒരു ഭാരമുള്ള മടിശ്ശീല കിടക്കുന്നതു കണ്ടു. ഉപാധികം രൂപായും പവനും നോട്ടുകളും അതിൽ ഉണ്ടായിരുന്നു. മറ്റേ കീശ പരിശോധിച്ചപ്പോൾ അതിൽ മദ്രാസ് ബാങ്കിൻ്റെ ഒരു ചെറിയ ബുക്കും ലക്ഷം രൂപായ്ക്കു ഡ്രാഫ്റ്റും അതിലും കണ്ടെത്തി. ആശ്വാസമായി. ചൌധ്‌രിയുടെ പണമെല്ലാം എൻ്റെ കൈവശമായിപ്പോയതുകൊണ്ടു അയാൾ തിരിച്ചുവരുമെന്നു ഞാൻ നിശ്ചയിച്ചു. അയാൾ തിരിച്ചുവരുമ്പോൾ എൻ്റെ ശരീരംതരാൻ ആവശ്യപ്പെടാം. അതിനു കൂലിയില്ലാത്തപക്ഷം പണമൊന്നും കൊടുക്കാതെ അതെല്ലാം എൻ്റെസ്വാധീനത്തിലാക്കി ആയാളുടെ നാട്ടിൽ ചെന്നു വസ്തുവകകളും കൈവശപ്പെടുത്തി സുഖമായി പാർക്കാം. എന്നെല്ലാം ചിന്തിച്ചുകൊണ്ടു ഒരു വണ്ടി പിടിച്ചു അതിൽ കയറി ബാങ്കിലേയ്ക്കുപോയി. അവിടെ ചെന്നു കാഷ്യറെ കണ്ട് 'ഈ ഡ്രാഫ്റ്റുമാറണം. ഒരു ലക്ഷവും റൊക്കം വേണംതാനും. വാതം പിടിപെട്ടു വലത്തുകൈ അവശതയിലിരിയ്ക്കുകൊണ്ട് ഇടത്തുകൈ ഉപയോഗിച്ച് എഴുതുന്നതിൽ വിരോധം ഇല്ലല്ലോ' എന്നു ഞാൻ ചോദിച്ചതിനു 'മിസ്റ്റർ ചൌധ്‌രിയുടെ എഴുത്തു കൈകൊണ്ടുള്ള ഒപ്പോ ഇവിടെ സമ്മതം തന്നെ' എന്ന വിശ്വാസത്തോടെ ആ ഉദ്യോഗസ്ഥൻ മറുപടി പറഞ്ഞു. അപ്രകാരം ഞാൻ ചെയ്തുകഴിഞ്ഞു. കാഷ്യർ പണം എണ്ണിത്തന്നുകൊണ്ടിരിയ്ക്കുമ്പോൾ ചൌധ്‌രിയും ശിപ്പായിയും അവിടെവന്നു. ചൌധ്‌രി എൻ്റെ ശരീരത്തിൽ പ്രവേശിച്ചപ്പോൾ അയാൾ കരുതലില്ലാതെയിരുന്നതുകൊണ്ടു വന്നുപോയ പിശക് അയാൾക്കു മനസ്സിലായി. ഞാൻ പണം വാങ്ങിച്ചേയ്ക്കുമെന്നു ബോദ്ധ്യപ്പെട്ട് അതിനിട വരാതെയിരിപ്പാൻ വേണ്ട ശട്ടംകെട്ടുകൾ ചെയ്യാനായിട്ടാണ് അവർ വന്നത്.

'ആ മനുഷ്യനു പണം കൊടുക്കരുത്. അവൻ മഹാ കള്ളനാണ്' എന്നു ചൌധ്‌രി വിളിച്ചുകൂകി. ഞാൻ അതു കേട്ടതായിപ്പോലും നടിച്ചില്ല. അയാൾ ഒരു ഭ്രാന്തനാണെന്നു നിശ്ചയിച്ച് 'വേഗം ഈ ബാങ്കിൽനിന്നു പുറത്തുപോകാത്തപക്ഷം തന്നെ പോലീസ്സിൽ ഏല്പിക്കും.' എന്ന് ആ ഉദ്യോഗസ്ഥൻ ശാസിച്ചതുകേട്ടു മനോകുണ്ഠിതത്തോടുകൂടി അവർ ഇറങ്ങിപ്പോയി. ഞാൻ പണവും വാങ്ങി തെരുവിലേയ്ക്കു കടന്നു ചെന്നപ്പോൾ ഒരുപേരാ അവിടെ എന്നെ കാത്തുനില്ക്കുന്ന ചൌധ്‌രി കടന്നുവന്നു 'എടാ! താൻ ഒരു വലിയ കള്ളനാണ്' എന്ന് എന്നോടു പറഞ്ഞു. 'താനോ! കൊതിയനും കള്ളനല്ലേ? എൻ്റെ കൊ

ഴുത്തു തടിച്ചു ശരീരം കൂവന്റേതാകാൻ ലക്ഷ്യമിപ്പാതെ പോയതാണെന്നുള്ളതും. വല്ലവരും പ്രയത്നിച്ചാൽ അതിന്റെ ഫലം അനുഭവിപ്പാൻ മടിക്കുന്ന ഇത്തരം വങ്കന്മാരെ പുരുഷന്മാരെന്നു പറയുന്നവരെ പോലും നാട്ടിൽനിന്നു ആട്ടിയോടിക്കണം. തന്റെ കൃശവും വിരൂപവും ആയ ഈ ദേഹം എന്നെ 'കെട്ടി ഏല്പിച്ച' സ്ഥിതിക്കു എനിക്കു കിട്ടിയ പണവും ഞാൻതന്നെ എടുക്കും' എന്നു ഹാസ്യമായി ഞാൻ പറഞ്ഞു.

'മിസ്റ്റർ ചൌധ്രി! ഞാൻ പറയുന്നതു കേൾക്കണം. അയാളോട വഴക്കടിക്കണമെന്നില്ല. മിസ്റ്റർ തോമസ് ഒരു യോഗ്യനാണ്. നാം ലഹളകൂട്ടാതെ കാര്യം പറഞ്ഞാൽ അദ്ദേഹം സമ്മതിക്കും. എന്തായാലും വഴക്കുകൊണ്ടു വലിയ ഗുണമൊന്നും ഉണ്ടാകയില്ലാ.' എന്നിങ്ങനെ മാദാമ്മയായ ഗ്ലപ്പാ വളരെ ആലോചനയോടുകൂടി പറയുന്നതുകേട്ടു ഞാൻ ചിരിച്ചുപോയി.

'കാര്യം പറയുന്നതായാലതു കേൾപ്പാൻ ഞാനും തയ്യാറാണ്. അല്ലാതെ ഭത്സിക്കയും ഭയപ്പെടുത്തുകയും ഒന്നും എന്നോട് എടുക്കേണ്ട. അതൊക്കെയുണ്ടായിരിക്കട്ടെ. ഞാൻ കായംകുളത്തുകാരനാണെന്നു ഓർമ്മവേണം. എനിക്കു ധാരാളം പണം കിട്ടിയേ തീരു. എന്നോടു ചെയ്ത ഈ ചതിവിന് എനിക്കു തക്കതായ ലാഭം ഉണ്ടാകാതെ ഞാൻ സമ്മതിക്കുന്നതല്ല' എന്നു ഞാൻ വാദം തുടർന്നു.

'അതുതന്നെ! അതാണ് ഞാനും പറയുന്നത്. മിസ്റ്റർ തോമസ് ബുദ്ധിമാനാണ്' എന്നു ഗ്ലപ്പാ പറഞ്ഞു.

'ഞാൻ മൌണ്ട്റോഡിലേക്കു പോകയാണ്. ധർമ്മസ്വാമിയുടെ ഹോട്ടലിൽ ഭക്ഷണവും കഴിഞ്ഞ് അവിടെ ഇരിക്കും. ഒരു മണിക്കൂറിനകം അവിടെ വന്നാൽ നിങ്ങൾക്ക് എന്നെ കാണാം. മിസ്റ്റർ ചൌധ്രി! നിങ്ങൾ മനസ്സുകൊണ്ട് ഒന്നും ആയാസപ്പെടരുത്. നിങ്ങൾ ധരിച്ചിരിക്കുന്ന എന്റെ ദേഹം ഏറ്റഭാഗ്യമുള്ളതാണ്. ഓർമ്മയിരിക്കട്ടെ. മനസ്സിന് അല്പം വല്ല ക്ഷോഭവും ഉണ്ടായാൽ വന്നുകൂടാവുന്ന ആപത്തു ചില്ലറയൊന്നുമല്ലാ' എന്നു പറഞ്ഞുംകൊണ്ടു ഞാൻ എണീറ്റു മൌണ്ട്റോഡിലേക്കു പോയി. അവിടെ ചെന്നു ഹോട്ടലിൽ കയറി അരുത്രപാസ്സ് ഒരു ഡിന്നർ ശട്ടംകെട്ടി. ചൌധ്രിക്കു അജീർണ്ണരോഗം ഉണ്ടെന്നു ഞാൻ അറിഞ്ഞിരുന്നു. അതുകൊണ്ടു മൂക്കപിടിച്ചു തിന്നാൽ ഉണ്ടാകുന്ന സുഖക്കേടോടുകൂടി അയാൾ ഈ ശരീരം കൊടുത്തേക്കാമല്ലോ എന്നാണ് ഞാൻ ആലോചിച്ചത്. ഞാൻ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ചൌധ്രിയും ഗ്ലപ്പായും വന്നുകയറി. ഊട്ടത്തിനു ഒരു ഗ്ലാസ് വീഞ്ഞു കുടിക്കുവാൻ ഞാൻ അവരെ ക്ഷണിച്ചു. മിസ്റ്റർ ഗ്ലപ്പാ ഉടനെ അതു സമ്മതിച്ചു. എന്നാൽ ചൌധ്രിയാകട്ടെ കുറെ അകലെ ഇരുന്നുകൊണ്ടു കോപത്തോടുകൂടി എന്നെ നോക്കി. കുറെ വീഞ്ഞുകുടിപ്പാനായി ഞാൻ ഗ്ലാസ് കയ്യിൽ എടുത്തപ്പോൾ 'അയ്യോ! വീഞ്ഞു കുടിക്കരുതേ. എന്റെ വയറിനു കഠിനമായ വിഷപാനമാണ്' എന്നു ചൌധ്രി നിലവിളിച്ചു. 'തന്റെ വയറിനുള്ള ഗുണദോഷങ്ങൾ ഞാനാണോ ആലോചിക്കേണ്ടത്. എനിക്കു ബോധിച്ചതെല്ലാം ഞാൻ കഴിക്കും' എന്നായിരുന്നു എന്റെ സമാധാനം.

ഉടനെ ചൌധ്രി സാവധാനമായി പറഞ്ഞു. 'എനിക്കു എന്റെ ശരീരം തിരിച്ചു കിട്ടണം ഞാൻ അതിനാണ് വന്നിരിക്കു

ന്നത്, എന്തു കരാറിന്മേൽ നമുക്കതു സാധിക്കാമെന്നു പറയുകയേ വേണ്ടൂ. ഞാൻ ഒരുലക്ഷം ഉറുപ്പികയുടെ നോട്ട് ഇന്നു ബാങ്കിൽനിന്നും വാങ്ങീട്ടുള്ളത് എന്റെ കീശയിൽ കിടപ്പുണ്ട്. അതെനിക്കു തരാം. ഇന്നത്തെ ഡിന്നറിന്റെ ചിലവും നിങ്ങൾ വഹിക്കുന്നു."

ചൌളി—"ഒരിക്കലും പാടില്ലാ. നിങ്ങൾ പറയുന്നത് എന്തക്രമമാണെന്നു ആലോചിക്കുക."

ഞാൻ—"നിങ്ങൾ എന്തെങ്കിലും പറഞ്ഞുകൊള്ളണം". ഞാൻ പറവാനുള്ളതു പറഞ്ഞുകഴിഞ്ഞു. നിങ്ങളുടെ ഇഷ്ടംപോലെ അതിനെ സമ്മതിക്കുകയോ നിഷേധിക്കുകയോ ആവാം. ഞാൻ ധരിച്ചിരിക്കുന്ന നിങ്ങളുടെ ദേഹം വിരൂപമായതാണെങ്കിലും ഇനി എനിക്കു എൽക്കാം മാറുംപോകാതെ ബുദ്ധിമുട്ടതിന്ന അൻപതുലക്ഷം ഉറുപ്പികയുടെ മുതലാളനായി സൃഷ്ടിച്ചിരിക്കുമല്ലോ എന്നൊരു സന്തോഷം എനിക്കുണ്ട്. "ഞാൻ അമ്പതിനായിരം ഉറുപ്പികയുടെ നോട്ട് തരുകയാം. അതിൽ കൂടുതൽ തരുന്ന കാര്യം പ്രയാസംതന്നെ". എന്നിങ്ങിനെ സമ്മതിച്ചശേഷം പരിഭ്രമത്തോടുകൂടി "അയ്യോ! ഒരു വിറത്ത കടിച്ചുകൊണ്ടിരിക്കുന്നു. അതു എന്റെ ശരീരത്തിന്നു ഹാനികരമാകുന്നു. എന്താണ് നിങ്ങൾ തിന്നുന്നത്. ഉണക്കിയ പന്നിയിറച്ചിയോ. അയ്യയ്യോ! ഇന്നു എനിക്കു ദഹനക്ഷയം ഉണ്ടാകും" എന്നു ചൌളി നിലവിളിച്ചു. ഒട്ടും കലങ്ങാതെ ഞാൻ വീണ്ടും പറഞ്ഞു— "ഒരു ലക്ഷം എന്നു ഞാൻ ആദ്യംതന്നെ പറഞ്ഞിട്ടുണ്ടല്ലോ. പത്തുമിനിട്ടുകൂടി ഞാൻ ഇവിടെ ഇരിക്കും. അതിനിടക്കു കാര്യം നടക്കാത്തപക്ഷം ഞാൻ എന്റെ പാട്ടിന്നുപോകും."

ഞാൻ ഒരു ബദാംകൊട്ട എടുത്തു തിന്നുതുടങ്ങിയതിനാൽ ചൌളി കണ്ട് അഗ്നിജ്വരം പിടിപെട്ടവരെപ്പോലെ അയാൾ തേങ്ങിത്തുടങ്ങി. ഇതെല്ലാം കണ്ടുംകേട്ടും നിന്ന മഹാത്മാ ഭക്തനായി സംഭാഷണം ആരംഭിച്ചു. "മിസ്റ്റർ ചൌളി! നിങ്ങളുടെ പണം തിരിച്ചുകിട്ടാത്തപക്ഷം നിങ്ങളെ ശുദ്ധം പഠിപ്പിച്ചതിനുള്ള പ്രതിഫലം എനിക്കു എങ്ങിനെ തരും. അതുകൊണ്ട് ആ മനുഷ്യൻ പറയുന്നത് കേൾക്കണം. അതു കൂടാതെ ഒന്നും അയാൾ ചോദിക്കുന്നില്ല.

ചൌളിക്ക് അടക്കാൻവയ്യാത്ത കോപം ജനിച്ചു. പലതും പിറുപിറുത്തുതുടങ്ങി. പത്തുമിനിട്ട് കഴിയും മുമ്പുതന്നെ എന്റെ നിർബന്ധത്തിന്ന് അയാൾ വഴിപ്പെട്ടു. ഒരു ഗ്ലാസ് ഷാമ്പെയിൻ കുടിക്കടിച്ചശേഷം ഞാൻ ശരീരം മാറുന്നതിന്ന തെയ്യാറായിരിക്കുന്നു എന്നു മഹാത്മാവോടു പറഞ്ഞു. അയാൾ എന്നെയും ചൌളിയെയും ഹിപ്നോട്ടൈസ് ചെയ്തു. വേഗംതന്നെ എനിക്കു എന്റെ സ്വന്തശരീരവും കിട്ടി. ഉടനെ ഞാൻ അവരോടു ഇങ്ങിനെ പറഞ്ഞു.

"നമ്മുടെ ജോലിയെല്ലാം തീർന്നിരിക്കുന്നുകൊണ്ട് നിങ്ങൾ വേഗം ഇവിടെനിന്നും പൊയ്ക്കൊള്ളണം. നിങ്ങളെപ്പോലെ ഇത്ര വലിയ വഞ്ചകന്മാരെ ഞാൻ വേറെ കണ്ടിട്ടില്ല. ഇനിമേൽ വല്ലവരുടേയും ശരീരം മോഷ്ടിക്കുവാൻ ആലോചന ചെയ്യുമ്പോൾ ഈ സംഗതികൂടി ഓർമ്മയിൽ വെക്കണമല്ലോ." സംഭാഷണം മുടങ്ങുവാൻ ഭാവിച്ചപ്പോഴേക്ക് എന്റെ പോക്കറ്റിൽ ഉണ്ടായിരുന്ന ഒരുലക്ഷം ഉറുപ്പികയുടെ നോട്ടുകളും ചൌളിയുടെ പോക്കറ്റിലായതിനെപ്പറ്റി എനിക്കു സ്മരണയുണ്ടായി. കോപവും വ്യ

ള്ളുന്ന ഇക്കാലത്ത്, അവയുടെ ഒരു ചുരുക്കിയ ചരിത്രത്തെ ഇവിടെ പ്രസ്താവിക്കുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ലോകത്തിലുള്ള എല്ലാ സ്വാഭാവിക ഉറവുകളിലെയും (Springs) വെള്ളത്തിൽ അംഗാരാമ്ലം (Carbonic acid gas) മുതലായ പലവിധ വായുക്കളും പലമാതിരിയുള്ള ഉപ്പുകളും ധാരാളം കൂടികലൎന്നിട്ടുണ്ടെന്നുള്ള വാസ്തവസംഗതി എല്ലാവൎക്കും ബോദ്ധ്യപ്പെട്ടിട്ടുള്ളതാണല്ലൊ. ഭൂഗൎഭത്തിലുള്ള അതിതീക്ഷ്ണമായ ചൂടുകൊണ്ടും, ഭൂമിയുടെ ഉള്ളിലുള്ള പല പദാൎത്ഥങ്ങളിൽ കൂടിയും പൊങ്ങിവരുന്ന ഉറവുകൾ മറ്റൊ പദാൎത്ഥങ്ങളിലും അന്തൎഭവിച്ചിരിക്കുന്ന വൈദ്യുതശക്തിയാൽ ചൂടുപിടിക്കുന്നതു കൊണ്ടുമാകുന്നു ഇപ്രകാരം ഉപ്പുരസം ധാരാളമായി കൂടികലരുവാൻ ഇടയാകുന്നത്. നാം കാണുന്നതും ഉപയോഗിക്കുന്നതുമായ പലവിധ ലോഹങ്ങളും ഭൂമിയുടെ അന്തൎഭാഗത്തിൽ അവകളുടെ അപൂൎണ്ണസ്ഥിതിയിൽ ഇരിക്കുന്നതിനെയാകുന്നു ഇവിടെ ഉപ്പായിട്ടു പ്രസ്താവിച്ചിരിക്കുന്നതെന്നു വായനക്കാർ പ്രത്യേകം ഓൎമ്മവെക്കേണ്ടതാകുന്നു. ഇപ്രകാരം പലവിധ ലോഹങ്ങളുടെയും സംകീൎണ്ണതയാൽ ഈവക ഉറവുകൾക്കു വൈദ്യസംബന്ധമായി ഒരു പ്രാധാന്യം സിദ്ധിച്ചിട്ടുണ്ട്. അതുകാരണത്താലാണ്, ചില പ്രത്യേകസ്ഥലങ്ങളിലുള്ള ഉറവുകളിലെ വെള്ളം ഉപയോഗിക്കണമെന്നു വൈദ്യന്മാർ ചികിത്സയിലിരിക്കുന്ന ദീനക്കാരോട് അഭിപ്രായപ്പെടുന്നത്. ഇപ്രകാരമുള്ള സ്ഥലങ്ങൾ, ഫ്രാൻസ്, ജൎമ്മനി, ഇററലി, സ്പെയിൻ മുതലായ രാജ്യങ്ങളിലുണ്ട്. ഇന്ത്യാരാജ്യത്തിൽ തൃശ്ശിനാപ്പള്ളി, കോൎട്ടാലം വെള്ളച്ചാട്ടം മുതലായ സ്ഥലങ്ങൾക്കും നമ്മുടെ കൊച്ചിരാജ്യത്തിലുള്ള ആലുവാപ്പുഴ, ചാലക്കുടിപ്പുഴ, മുതലായ നദികൾക്കും, ഈ കാരണത്താലാണ് പ്രസിദ്ധി കിട്ടിയിരിക്കുന്നതു. എന്നാൽ, ദാരിദ്ര്യത്താലും, ദീനത്തിന്റെ ആധിക്യംകൊണ്ടും മററും അകലെ സ്ഥലങ്ങളിൽ പോയി കുളിച്ചു താമസിക്കേണമെന്നുള്ള വൈദ്യക്കാരന്റെ അഭിപ്രായം സ്വീകരിപ്പാനും നിവൃത്തിയാവാനും എല്ലാ ദീനക്കാൎക്കും സാധിച്ചുവെന്നു വരികയില്ല. ആ സ്ഥിതിക്ക് ഈ വക സ്വാഭാവികമായ ഉറവുവെള്ളങ്ങളുടെ ഗുണങ്ങൾക്കു യാതൊരു ഭംഗവും വരാത്തവിധത്തിൽ മനുഷ്യപ്രയത്നത്താൽ അതുകളോടു സാദൃശ്യമായ വെള്ളങ്ങളുണ്ടാക്കുവാൻ സാധിക്കുമെങ്കിൽ, അന്യദിക്കുകളിൽ പോയി താമസിക്കുന്നതിൽനിന്നുണ്ടാകാവുന്ന ബുദ്ധിമുട്ടുകളിൽനിന്നു ദീനക്കാരെ ഒഴിവാക്കി അവരെ അവരവരുടെ വീടുകളിൽതന്നെ കിടത്തി ചികിത്സിക്കുവാൻ സാധിക്കുമല്ലൊ. ഈ ആലോചനയാണ് വായുസങ്കീൎണ്ണമായ പാനീയങ്ങളുണ്ടാക്കുവാനുള്ള ഉദ്യമത്തിലേക്കു ശാസ്ത്രജ്ഞന്മാരെ പ്രേരിപ്പിച്ചത്.

അംഗാരാമ്ലവായു കണ്ടുപിടിച്ച് അതിന്റെ പ്രകൃതിയെപ്പററി സൂക്ഷ്മമായി ഗ്രഹിച്ചതുകൊണ്ടാണ് പ്രസ്തുതപാനീയങ്ങൾ നിൎമ്മിക്കുവാൻ സാധിച്ചതു. എന്തുകൊണ്ടെന്നാൽ, അംഗാരാമ്ലവായുവിന്റെ സങ്കീൎണ്ണതയാലാണ് ചില പ്രത്യേക ഉറവുവെള്ളങ്ങൾക്കു ഗുണം സിദ്ധിച്ചിട്ടുള്ളതെന്നു പതിനാറാം നൂററാണ്ടിൽ തന്നെ കണ്ടുപിടിച്ചിരിക്കുന്നു. നാം ലന്തക്കുന്നാമ്പ് എന്നു പറയുന്ന ചോക്കിലും കട്ടകളിലും അംഗാരാമ്ലവായു ധാരാളമുണ്ടെന്നു 'പാരസൽസസ്സ്' എന്ന മഹാനും അദ്ദേഹത്തിന്റെ

ണെന്നു വിചാരിക്കുന്ന പക്ഷവും, കടം വാങ്ങിയ്ക്കുന്നതിന്നു തന്നെയും സ്വന്തമായ ഒരു സ്വാതന്ത്ര്യശക്തി ആവശ്യമല്ലേ? ധനമുള്ളവരല്ലാതെ പാപ്പർശീട്ടെഴുതീട്ടുള്ളവർ വല്ലവരും കടം കൊടുക്കുമോ? ഒരിയ്ക്കലുമില്ല. എന്നതുപോലെതന്നെ, ശാസ്ത്രീയമായും മററുള്ള ജ്ഞാനത്തിന്റെ ഏതാണ്ടൊരംശമെങ്കിലും ഇല്ലാത്ത ഹിന്ദുക്കൾ അന്യന്മാരോടു ജ്ഞാനം കടം വാങ്ങുമോ? കടന്ന വിളക്കുകൊണ്ടു പ്രയോഗമെന്ത്? കുരുടന്മാർ ഗ്രന്ഥങ്ങൾകൊണ്ടു ഫലമെന്ത്? ആ സ്ഥിതിയ്ക്കു ഹിന്ദുക്കൾ തീരെ അജ്ഞന്മാരായിരുന്നില്ലെന്നു സമ്മതിയ്ക്കേണ്ടിവരും. അല്ലാതെ, അന്യന്മാരുടെ ശാസ്ത്രങ്ങളെ തങ്ങളുടെ സ്വന്തമെന്ന നിലയിലാക്കി ലോകസമ്മതം വരുത്തി പ്രചാരത്തിൽ കൊണ്ടുവരുവാൻ അവർക്കെങ്ങിനെ സാധിയ്ക്കും? ഈ കാരണം മേൽപറഞ്ഞ മാന്യന്മാരുടെ വാദത്തിന്റെ പ്രബലതയെ പകുതി കുറയ്ക്കുന്നു. ഈ കാര്യത്തിൽ ഇനിയൊന്നുകൂടി ആലോചിയ്ക്കുവാനുണ്ട്. ഹിന്ദുക്കൾ കടം കൊടുത്തിരുന്ന വഴിയിൽനിന്നു തന്നെയാണ് മററുള്ളവരും കടം വാങ്ങീട്ടുള്ളതെന്നു അവർ സമ്മതിയ്ക്കുന്നുണ്ട്. എന്നാൽ അവരുടെ ധനം ക്രമേണ പരിഷ്കാരവർദ്ധനയെ പ്രാപിച്ചുവന്നിരിയ്ക്കുന്നു. ഹിന്ദുക്കളുടേതു മാത്രം എന്തുകൊണ്ടാണ് ഇന്നും പൂർവ്വസ്ഥിതിയിൽതന്നെ ഇരിയ്ക്കുന്നത്? അന്യന്മാരുടേതു സ്വന്തമാണെന്നു ലോകരെ ബോദ്ധ്യപ്പെടുത്തുവാൻ സാധിച്ച ഒരു കൂട്ടർക്ക് അതുകളെ പരിഷ്കരിയ്ക്കുവാനുള്ള ബുദ്ധിശക്തിയില്ലെന്നു വിചാരിയ്ക്കുവാൻ ന്യായമായ കാരണം യാതൊന്നും കാണുന്നില്ല. എന്നാൽ ഹിന്ദുക്കളുടെ മററു ശാസ്ത്രങ്ങളിലെന്നപോലെ ആയുർവ്വേദത്തിലും യാതൊരു പരിഷ്കാരവും ഇതുവരെ കാണാത്തത് എന്തുകൊണ്ടാണ്? ഹിന്ദുശാസ്ത്രങ്ങൾ പരിഷ്കരിയ്ക്കേണ്ടുന്ന ആവശ്യമില്ലാത്തതുകൊണ്ടുതന്നെ. അവകൾ ഉത്ഭവത്തിൽതന്നെ പൂർണ്ണങ്ങളായിട്ടാണ് പുറപ്പാട്. പിന്നെ പരിഷ്കരിയ്ക്കുന്നതെന്തിന്? മററുള്ളവർ പരിഷ്കരിച്ചു ഭിന്നരൂപത്തിൽ കൊണ്ടുവന്നിരിയ്ക്കുന്ന ശാസ്ത്രങ്ങളിൽ അടങ്ങിയിരിയ്ക്കുന്നതിലും കൂടുതൽ വിവരങ്ങൾ ഏതു വിഷയത്തെക്കുറിച്ചും ഹിന്ദുശാസ്ത്രങ്ങളിൽ അടങ്ങിയിരിയ്ക്കുന്നു. ഈ കാരണങ്ങളാൽ മുൻവാദം അടിസ്ഥാനരഹിതമായി തീർന്നിരിയ്ക്കുന്നുവെന്നാണ് എനിയ്ക്കു തോന്നുന്നത്. ഇതിൽനിന്നു, കടം വാങ്ങിച്ചിരിയ്ക്കുന്ന കൂട്ടർ ഏതാണെന്നും ആരോടാണ് കടം വാങ്ങിച്ചിട്ടുള്ളതെന്നും വായനക്കാർ തന്നെ തീർച്ചയാക്കിക്കൊള്ളട്ടെ. പിൻവാദക്കാരുടെ ഉത്സാഹക്കുറവുകൊണ്ടും ശ്രദ്ധ പോരായ്കയാലും, ഹിന്ദുശാസ്ത്രങ്ങൾക്കു പണ്ടുണ്ടായിരുന്ന പ്രചാരം ഇപ്പോൾ ഇല്ലെന്നല്ലാതെ, അതുകളുടെ മാന്യതയും പൂർണ്ണതയും ഇന്നും കുറവു വന്നിട്ടില്ലെന്നുള്ളതിന്ന് ഇപ്പോഴത്തെ പാശ്ചാത്യലോകം മതിയായ ദൃഷ്ടാന്തമാകുന്നതാണ്. 1879-ലെ കൽക്കട്ടാറിവ്യൂ ഇങ്ങിനെ പറയുന്നു:—

'ആയുർവ്വേദശാസ്ത്രത്തെ പുനരുദ്ധാരണം ചെയ്യുവാനുള്ള ഉപകാരപ്രദമായ ശ്രമം വിദ്വാന്മാരായ ഹിന്ദുക്കൾ ചെയ്യേണ്ടതാണ്. ആയുർവ്വേദസംബന്ധമായ മരുന്നുകളുടെ ഉപയോഗം വളരെ ഫലിതമുള്ളതാണെന്നു യോഗ്യരായ പാശ്ചാത്യവൈദ്യന്മാർ സമ്മതിയ്ക്കുന്നുണ്ടെന്നു മാത്രമല്ല, അവരിൽ പലരും അതിലേയ്ക്കായി ശ്രമിയ്ക്കുന്നുമുണ്ട്. എങ്കിലും ഇതരരാജ്യക്കാരെന്ന നിലയിൽ അവരുടെ ശ്രമങ്ങളെല്ലാം അപൂർണ്ണവും വിഫലവുമായി പരിണ

ക്കുവാനെ തരമുള്ളൂ. അതുകൊണ്ട്, ഈ ഗൗരവമേറിയ ശ്രമത്തിന്റെ ചുമതല വഹിക്കേണ്ടത് അതിന്റെ ഉടമസ്ഥന്മാർ തന്നെയാണ്.'

ബംഗാളത്തിൽ 'വൈദ്യന്മാർ' എന്ന് ഒരു ജാതിക്കാരുണ്ട്. ഹിന്ദുക്കളുടെ ഇടയിൽ തൊഴിലനുസരിച്ചു ജാതി തിരിച്ചിട്ടുണ്ടെന്നുള്ള സംഗതി വായനക്കാർ വിസ്മരിക്കയില്ലല്ലോ. ഈ വൈദ്യന്മാർ ആയുർവ്വേദത്തെ പുനർജ്ജീവിപ്പിക്കുന്ന കാര്യത്തിൽ വളരെ ശ്രമം ചെയ്യുന്നുണ്ട്. 'പണ്ഡിതമധുസൂദനഗുപ്ത' എന്നൊരു വിദ്വാനാണ്, ആദ്യമായി ആയുർവ്വേദശാസ്ത്രപ്രകാരം ഒരു ശവശരീരം കീറി പരിശോധിക്കുകയുണ്ടായത്. അദ്ദേഹത്തെ അനുകരിച്ച് ഇപ്പോൾ പലരും പുറപ്പെട്ടിട്ടുണ്ട്. കൽക്കത്താ വൈദ്യകലാശാലയിൽ പഠിച്ചു വിജയം സമ്പാദിച്ചവനായ 'കവിരാജ് ഗണനാഥസെൻ' എന്ന മഹാൻ ശസ്ത്രക്രിയയെപ്പറ്റി സംസ്കൃതത്തിൽ ഒരു പുസ്തകമെഴുതിവരുന്നത് ആയുർവ്വേദത്തിന് ഒരു വലിയ സമ്പാദ്യമായിത്തീരുന്നതാണ്.

ഇനി നാട്ടുമരുന്നുകളെക്കുറിച്ചുകൂടി രണ്ടു വാക്കു പറഞ്ഞ്, ഇപ്പോൾ തന്നെ ദീർഘമായിരിക്കുന്ന ഈ ലേഖനത്തെ അവസാനിപ്പിക്കുവാൻ ശ്രമിക്കാം. ശരിയായ മരുന്നുകൾ ഉപയോഗിക്കുവാൻ സാധിക്കാതെ വന്നിട്ടുള്ളതുകൊണ്ടാണ് നാട്ടുവൈദ്യം ഇപ്പോൾ മൃതപ്രായമായിരിക്കുന്നത്. മരുന്നുകൾ തിരിച്ചറിയാതെ എങ്ങിനെയാണ് ശരിയായി ഉപയോഗിക്കുന്നത്? ആയുർവ്വേദ പുനരുദ്ധാരണത്തിൽ പ്രധാനമായി വേണ്ടത്, സംസ്കൃതഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ള മരുന്നുകളെല്ലാം നട്ടുവളർത്തുകയാകുന്നു. ഇങ്ങിനെ നട്ടുവളർത്തുന്നതുതന്നെ ശാസ്ത്രവിധിപ്രകാരം വേണം താനും. ആ പ്രകാരം ചെയ്യുന്നതുകൊണ്ടുള്ള ഗുണങ്ങൾ പലതുമുണ്ട്. മരുന്നുകൾ പറിച്ചെടുത്ത ഉടൻ തന്നെ ഉപയോഗിക്കാം. ഭയംകൊണ്ടോ, ധനത്തിലുള്ള ആഗ്രഹംകൊണ്ടോ മരുന്നുകൾ കൊണ്ടുവരുന്ന 'മരുന്നുപറിക്കാര'ുടെയും കച്ചവടക്കാരുടെയും മനോധർമ്മത്തിനു ദീനക്കാരുടെ ജീവനെ ആശ്രയമാക്കിത്തീർക്കാതെ കഴിച്ചുകൂട്ടാം. ഇതിനും പുറമെ, ഒരു ദീനത്തിനു പല മരുന്നുകളും ഫലിക്കുന്നതായിട്ടുണ്ടെങ്കിലും, ഇവയിൽ ഒന്നുരണ്ടെങ്കിലും പ്രത്യേകഫലത്തെ കാണിക്കുന്നതായിരിക്കും. ആ മരുന്നുകൾ അങ്ങാടിയിൽ കിട്ടാതെ വരുന്ന സന്ദർഭങ്ങളിൽ കിട്ടിയതുകൊണ്ടു പണി നോക്കുകയാണ് പതിവ്. ഒരു തോട്ടമുണ്ടെങ്കിൽ മരുന്നുകൾ ഇഷ്ടംപോലെ തിരിഞ്ഞെടുക്കാമല്ലോ. ഇങ്ങിനെയായാൽ മിക്ക സംഗതികളിലും വൈദ്യന്മാർക്ക് അപവാദം കേൾക്കാതെ കഴിക്കുകയും ചെയ്യാം. വൈദ്യശാസ്ത്രത്തിൽ പറയുന്ന മരുന്നുകളിൽ എത്രയാണ് ഇപ്പോൾ കിട്ടാതെ വരുന്നത്? ഇങ്ങിനെ വരുന്നതു മരുന്നുകളില്ലാഞ്ഞിട്ടല്ല. അവയെ തിരിച്ചറിവാൻ കഴിയാത്തതുകൊണ്ടാണ്. ഈ ദോഷത്തെ നിരാകരിക്കുന്നതിനായി മലബാറിൽ പാതിരി ആപ്പീസ്സുകാർ ചെയ്തുവരുന്ന പരിശ്രമത്തെക്കുറിച്ച് ഈ ലേഖനത്തിൽതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. മരുന്നുകളുടെ കാര്യത്തിലുള്ള ഈ ശോചനീയമായ അവസ്ഥ വൈദ്യവിഷയത്തിൽ പ്രയത്നിച്ചുവരുന്ന പല യോഗ്യന്മാരുടെയും ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്. എന്നിട്ടും ഈ വിഷയത്തിൽ ഇനിയും വളരെ പ്രയത്നങ്ങൾ ചെയ്യുവാനുണ്ടു താനും. ഇന്ത്യയിലുള്ള പല സസ്യങ്ങളെയും മരുന്നുകളായി ഉപയോഗിക്കത്തക്കവി-

# സ്ത്രീണാഞ്ച ചരിത്രം.

വിവാഹം ചെയ്തു ഭാൎയ്യാസമേതം സ്വഗൃഹത്തിൽ സ്ഥിതി ചെയ്തു് ആതിത്ഥ്യം മുതലായ ഓരോ പുണ്യകൎമ്മങ്ങളനുഷ്ഠിച്ചുകൊണ്ടിരിക്കുന്നതാകുന്നു ഗൃഹസ്ഥാശ്രമമെന്നു പറയുന്നതു്. എന്നാൽ ലൌകികവിഷയത്തിൽ പ്രഥമഗണനീയമായ പ്രസ്തുത ആശ്രമത്തെ അവലംബിക്കുന്ന ആൾ ഗുണവതിയും അനുകൂലയും ആയ ധൎമ്മദാരങ്ങളെ സ്വീകരിക്കേണ്ടതാകുന്നു. അപ്രകാരമല്ലാതെ ഗുണരഹിതയും പ്രതികൂലയും ആയ ഗൃഹിണിയെ പരിഗ്രഹിപ്പാൻ ഇടപെടുന്ന ഗൃഹസ്ഥനു് തന്റെ ഉദ്ദേശങ്ങൾ നിറവേറുവാൻ സാധിക്കയില്ലെന്നുതന്നെയല്ല, പലപ്രകാരത്തിലുമുള്ള കഷ്ടനഷ്ടങ്ങൾക്കും മനസ്താപത്തിന്നും ഇടയാകുകയും ചെയ്യും. ഇതിന്നു ദൃഷ്ടാന്തമായി ഒരു കഥ പറയാം.

അനവധി കാലങ്ങൾക്കു മുമ്പ് അവന്തിരാജ്യത്തിൽ "ആത്മാനന്ദൻ" എന്നു പ്രസിദ്ധനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം വലിയ ധനവാനല്ലായിരുന്നുവെങ്കിലും, ഒരുവിധം കാലക്ഷേപം കഴിച്ചുകൂട്ടുന്നതിന്നു വേണ്ടുന്ന ദ്രവ്യസമ്പാദ്യം ഉള്ള ഒരാളായിരുന്നു. ഗൃഹസ്ഥാശ്രമികൾക്കു പ്രധാനമായ ധൎമ്മം അതിഥിസല്ക്കാരമാകുന്നു എന്നുള്ള ശാസ്ത്രസിദ്ധാന്തം ആത്മാനന്ദൻ വഴിപോലെ ഗ്രഹിച്ചിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ ഗൃഹത്തിൽ സമാഗതനാകുന്ന അതിഥി ആരായിരുന്നാലും അവനെ സാക്ഷാൽ ഈശ്വരൻ തന്നെ എന്നു സങ്കല്പിച്ചു അദ്ദേഹം വളരെ ഭയ, ഭക്തി, വിശ്വാസ, സ്നേഹ, ബഹുമാനപുരസ്സരം പൂജിക്കുക പതിവായിരുന്നു. ദിവസേന ഒരു അതിഥിക്കു ഭക്ഷണം കൊടുക്കാതെ താൻ ജലപാനവുംകൂടി ചെയ്കയില്ലെന്നുള്ള നിയമം ആ ഗൃഹസ്ഥൻ ഒരു ദൃഢവ്രതമായി അനുഷ്ഠിച്ചുകൊണ്ടിരുന്നു. എന്നാൽ ദുശ്ശീലം, ദുൎബ്ബുദ്ധി, ദുരാചാരതല്പരത, ദുൎവ്വിനയം മുതലായ ദുൎഗ്ഗുണങ്ങൾക്കു ഏകസങ്കേതസ്ഥാനമായിരുന്ന ആ ഗൃഹനായികയ്ക്കു ഭൎത്താവിന്റെ അപ്രകാരമുള്ള പ്രവൃത്തി ഒട്ടുംതന്നെ രസമായിരുന്നില്ല. പലപ്പോഴും തനിക്കു പട്ടിണി കിടക്കുവാൻ ഇടയാകുന്നതു നിജഭൎത്താവിന്റെ അതിഥിസല്ക്കാരം നിമിത്തമാകയാൽ ആയതു വല്ലവിധത്തിലും മുടക്കം ചെയ്യേണമെന്നായിരുന്നു ആ കുടിലമതിയായ കടുംകോപിനിയുടെ വിചാരം. തന്റെ ഉദ്ദേശം നിറവേറുന്നതിന്നു പല മാൎഗ്ഗങ്ങളും ആലോചിച്ചുകൊണ്ടിരിക്കുന്ന ആ ബ്രാഹ്മണിക്കു് ഒടുവിൽ ഒരു നല്ല അവസരം കിട്ടി.

ഒരു ദിവസം ആത്മാനന്ദനു തന്റെ നിത്യനിയമം നിറവേറുന്നതിന്നു അതിഥിയെ കിട്ടിയില്ല. ആതിത്ഥ്യത്തിന്നു വേണ്ടുന്ന സകല സാമഗ്രികളും തെയ്യാറാക്കി മദ്ധ്യാഹ്നകാലമാകുന്നവരെ കാത്തിരുന്നു. ആരും വന്നുകണ്ടില്ല. ഒടുവിൽ നിരാശനായിട്ടു ഭാൎയ്യയെ വിളിച്ചു ഇങ്ങിനെ പറഞ്ഞു "ഇവിടെ സമീപങ്ങളിൽ എവിടെയെങ്കിലും വല്ല വഴിപോക്കരും വന്നിരിക്കുന്നുണ്ടോ എന്നു ഞാൻ പോയി അന്വേഷിച്ചുവരാം. എന്നാൽ ഞാൻ മടങ്ങിവരുന്നതിന്നു മുമ്പായി ഇവിടെ ആരെങ്കിലും വന്നാൽ അവരെ വിട്ടയക്കരുതു്. ആദരവോടുകൂടി സല്ക്കരിച്ചിരുത്തണം." ഇങ്ങിനെ ഭാൎയ്യയെ ഏല്പിച്ചുംവെച്ചു ഗൃഹസ്ഥൻ അതിഥിയെ തേടി

പുറപ്പെട്ടു. എന്നാൽ സ്വന്തം ഭാൎയ്യയുടെ ദുരാചാരം ആ മനുഷ്യൻ അറിഞ്ഞിരുന്നുവെങ്കിൽ ഒരിക്കലും ആ കൃത്യം അവളെ ഏല്പിക്കയില്ലായിരുന്നു. പുറമെ കാണുന്ന പൂച്ചുവിദ്യ കണ്ടു ഭ്രമിച്ചു സത്യം സ്വപ്നമായും തന്നെ എന്നോൎപ്പിച്ചു വരുന്ന മുഖപ്രണയം മട്ടിൽ അതുവരെ നിരാശയായ ഉടമസ്ഥന്ന് ഉണ്ടാകാതിരിക്കയില്ല; നിശ്ചയം തന്നെ.

ആ ഗൃഹസ്ഥൻ പുറപ്പെട്ടുപോയി കുറച്ചുനേരം കഴിഞ്ഞതിന്റെ ശേഷം ഒരു വൃദ്ധബ്രാഹ്മണൻ വിശന്നു വലഞ്ഞു വിയൎത്തൊലിച്ചു പടിപ്പുര കടന്നുവരുന്നതു കണ്ടപ്പോൾ ഗൃഹസ്വാമിനിക്കു വളരെ കോപമുണ്ടായി ഇപ്രകാരം വിചാരിച്ചു. "കഷ്ടം വളരെ ദുൎഘടമായി. ഇതാ വലിയ വട്ടക്കൊട്ടപോലെയുള്ള വയറും താങ്ങിക്കൊണ്ട് ഒരു കാരണവർ ഇങ്ങോട്ടുതന്നെ വലിഞ്ഞു കേറിവരുന്നു. ഇതിനെ പൂജിച്ചു കഴിഞ്ഞാൽ ബാക്കി വല്ലതും ഉണ്ടാകുമോ? എനിക്കു ഇന്നലത്തെപ്പോലെ ഇന്നും പട്ടിണി പാൎക്കുമെന്നതു നിശ്ചയംതന്നെ. അതിനാൽ ഭൎത്താവു വരുന്നതിന്നു മുമ്പേ ഈ ദുൎദ്ദേവതയെ ഇനിമേലൊരിക്കലും ഇവിടെ കേറിവരാത്തവിധം ഓടിച്ചുകളയുന്നതിന്നു എന്തൊരു തന്ത്രമാണ് പ്രവൃത്തിക്കേണ്ടത്. എന്നിങ്ങനെ ആലോചിച്ചുകൊണ്ടിരിക്കുന്ന ആ ബ്രാഹ്മണിക്കു ഒരു ഉപായം തോന്നി. ഉടനെ പോയി ഒരു നല്ല ഉലക്ക എടുത്തു നനച്ചു കൊണ്ടുവന്നു. അതിഥിസല്ക്കാരത്തിന്നു ഒരുക്കിവെച്ചിരിക്കുന്ന സാധനങ്ങളുടെ മദ്ധ്യേ ഒരു പീഠത്തിൽ പ്രതിഷ്ഠിച്ചു സമീപത്തിൽ ഒരു വിളക്കു കൊളുത്തിവെച്ചു. അപ്പോഴേക്കും അതിവൃദ്ധനായ അതിഥിബ്രാഹ്മണൻ കോലായിൽ വന്നു കയറി. അല്പം ഇരുന്നുകിടന്നിരുന്ന വാതൽപഴുതിൽകൂടി അകായിൽ ശൃംഗരിച്ചിരിക്കുന്ന മുസലം കണ്ടു വിസ്മിതനായി 'ഇവിടെ ആരും ഇല്ലയോ?' എന്നുച്ചത്തിൽ വിളിച്ചു ചോദിച്ചു. അപ്പോൾ ആ ഗൃഹനായിക വന്നു വാതൽ തുറന്നിട്ടു വിനയപൂൎവ്വം ഇങ്ങിനെ പറഞ്ഞു. "ഹേ! മഹാബ്രാഹ്മണാ! ദൈവം പ്രസാദിക്കട്ടെ. ഭവാൻ ഇപ്പോൾ ഇവിടെ വന്നുചേൎന്നതു ഞങ്ങളുടെ ഭാഗ്യപരിപാകം തന്നെ; സംശയമില്ല. ഭൎത്താവ് ഇപ്പോൾ വരും. വന്നാൽ തിരുമേനിയെ വേണ്ടപോലെ പൂജിച്ചു സൽക്കരിക്കും. അതുകൊണ്ടു കുറച്ചുനേരം ആ ഇറത്തിണ്ണയിൽ ഇരുന്നു വിശ്രമിക്കുക" അതിഥി— വളരെ സന്തോഷം. എന്നു പറഞ്ഞു പീഠത്തിൽ ഉലക്ക പ്രതിഷ്ഠിച്ചിരിക്കുന്നതു എന്തിനാകുന്നു എന്നു ചോദിച്ചു; ബ്രാഹ്മണി— അതു ഞാൻ മുൻകൂട്ടി അറിയിക്കുവാൻ പാടുള്ളതല്ല. ഭൎത്താവ് ഇപ്പോൾ വരും. വന്നാൽ ഉടനെ അതിന്റെ മാഹാത്മ്യം പ്രത്യക്ഷത്തിൽ അറിയാറാകും. ആ ബ്രാഹ്മണിയുടെ വാക്ചാതുൎയ്യങ്ങളെക്കൊണ്ട് എന്തോ അപകടമുണ്ടെന്നറിഞ്ഞു വൃദ്ധൻ വീണ്ടും പറഞ്ഞു. ഞാൻ പല പൂജകളും കണ്ടിട്ടും പ്രവൃത്തിച്ചിട്ടും ഉണ്ട്. എന്നാൽ മുസലപൂജ ഇതുവരെ കണ്ടിട്ടും കേട്ടിട്ടും ഇല്ല. അതുകൊണ്ട് ഇതിന്റെ തത്വമെന്തെന്നു ഭവതിതന്നെ പറഞ്ഞുകേട്ടാൽ കൊള്ളാമെന്നുണ്ട്. ബ്രാഹ്മണി— ഹേ! ബ്രാഹ്മണാ! ഭവാനു ഇനി ഞങ്ങളുടെ കയ്യിൽനിന്നും വഴുതിപ്പോകുവാൻ സാധിക്കയില്ല അതുകൊണ്ടു സംശയംകൂടാതെ സത്യം പറഞ്ഞുകൊള്ളുന്നു. ഇവിടെ ദിവസേന ഓരോ അതിഥിയെ ദൈവത്തിന്നു ബലികൊടുക്കുക പതിവുണ്ട്. ഇന്നിതേവരെ അതിന്നാരെയും കിട്ടിയില്ല. അതിനാൽ ഭൎത്താവ് ആളെ അന്വേഷിച്ചുപോയിരിക്കു

ന്നു ഇപ്പോൾ വരും. വന്നാൽ ഉടൻതന്നെ ഭവാനെ പാദപ്രക്ഷാളനാദി ക്രിയകളെക്കൊണ്ടു യഥാവിധി പൂജിച്ചിരുത്തും. അനന്തരം ആ ഉലക്ക എടുത്തു നേരെ ഒന്നുകവിൾ ഒരൊറ്റ അടി അടിക്കും. അപ്പോൾ പൊട്ടിച്ചിതറുന്ന കേശവും തലച്ചോറും ഭൈരവനു നിവേദിച്ചു ബലി സമർപ്പിക്കും. വിശേഷിച്ചു ദൈവികവിഷയത്തിൽ ദേഹമുപേക്ഷിക്കുവാൻ സംഗതിയാകുന്നതു ജന്മാന്തരസുകൃതപരിപാകമുള്ളവർക്കല്ലാതെ കേവലം നിസ്സാരന്മാരായുള്ളവർക്കു സാധിക്കയില്ലെന്നുള്ള തത്വാർത്ഥം ഭവാനും അറിഞ്ഞിരിക്കുമല്ലോ. ഇപ്രകാരം കടിലചിത്തയായ കന്യാമണിയുടെ കപടവാക്കുകളെ കേട്ട ഭയവിഹ്വലനായ ആ വയോധികൻ തന്റെ അന്തകനെന്നു തീർച്ചപ്പെടുത്തിയ ഗൃഹസ്ഥൻ വന്നുചേരുന്നതിനുമുമ്പായി വല്ലവിടത്തും പാഞ്ഞു പറ്റി രക്ഷപ്പെടണമെന്നുള്ള അത്യാഗ്രഹത്തോടുകൂടെ ആ ക്ഷണത്തിൽ പുറത്തിറങ്ങി ഓടിത്തുടങ്ങി. അപ്പോൾ ബ്രാഹ്മണി ഒരു വേള ഭർത്താവു പിന്തുടർന്നാലും പിടികിട്ടാത്തവിധം ബ്രാഹ്മണൻ പൊയ്ക്കൊള്ളട്ടെ എന്നു കരുതി ഉച്ചത്തിൽ ഇങ്ങിനെ വിളിച്ചുപറഞ്ഞു. ഹേ! വൃദ്ധബ്രാഹ്മണ! എന്തിനു വൃഥാ ഓടി ക്ലേശിക്കുന്നു. എന്റെ ഭർത്താവു ഭവാനെ പിന്തുടർന്ന് എത്തിപ്പിടിച്ചു ഭൈരവനു ബലി കഴിക്കാതിരിക്കയില്ല നിശ്ചയം. ഇപ്രകാരം ആ ദുഷ്ടസ്ത്രീ വിളിച്ചുപറഞ്ഞതു കേട്ട ഭീതനായ ആ വൃദ്ധൻ പ്രാണവേദനയോടുംകൂടെ പാഞ്ഞുപോകയും ചെയ്തു.

അതിഥി പോയി കുറച്ചു കഴിഞ്ഞതിന്റെ ശേഷം ആത്മാനന്ദൻ ഗൃഹത്തിലേക്കു മടങ്ങി എത്തി. അദ്ദേഹം സമീപങ്ങളിലെല്ലാം അന്വേഷിച്ചിട്ടും നിത്യകൃത്യനിർവ്വഹണത്തിന് ഒരുവസ്തും കണ്ടുകിട്ടായ്കയാൽ അതികണ്ഠിതത്തോടുകൂടി വന്ന സമയം ഗൃഹാങ്കണത്തിൽ ചില കാൽച്ചുവടുകൾ പതിഞ്ഞുകിടക്കുന്നതു കണ്ടു സന്തോഷസമേതം ഭാര്യയെ വിളിച്ച് ഇങ്ങിനെ ചോദിച്ചു.

ബ്രാഹ്മണൻ — ഇവിടെ അതിഥികളാരെങ്കിലും വന്നുവോ?

ബ്രാഹ്മണി — ഒരു വയോധികനായ ബ്രാഹ്മണൻ വന്നു.

ഗൃഹസ്ഥൻ — അദ്ദേഹം എവിടെ.

ബ്രാ — അദ്ദേഹം ഇറങ്ങിപ്പോയ്ക്കളഞ്ഞു.

ഗൃ — അതിനെന്തു കാരണം.

ബ്രാ — ഇവിടെയുള്ള ആ നല്ല ഉലക്ക അദ്ദേഹത്തിനു വേണമെന്നാവശ്യപ്പെട്ടു. വേറിട്ടൊന്നില്ലാത്തതിനാൽ അതു തരുവാൻ തരമില്ലെന്നു ഞാൻ മറുവടി പറഞ്ഞു. അതുകേട്ടു ദേഷ്യപ്പെട്ട് അദ്ദേഹം പിണങ്ങിപ്പോകയും ചെയ്തു.

ഗൃ — ഹാ കഷ്ടം! കഷ്ടം! സദനത്തിൽ സംപ്രാപ്തനായ സല്പുരുഷനെ ഭവതി ഒരു ഉലക്കയ്ക്കു വേണ്ടി ഉപേക്ഷിച്ചുവല്ലോ? കഠിനംതന്നെ. അതുകെട്ടെ അദ്ദേഹം എവിടേക്കാണ് പോയത്. പോയിട്ട് എത്ര നേരമായി.

ബ്രാ — പടികടന്നു നേരെ പടിഞ്ഞാട്ടാണ് പാഞ്ഞുപോയത്. പോയിട്ടു ഇപ്പോൾ ഏകദേശം ഒരു കാൽ നാഴിക കഴിഞ്ഞു കാണും.

അതു കേട്ട ആ ഗൃഹസ്ഥൻ ഇപ്രകാരം വിചാരിച്ചു. ആ അതിഥി ആവശ്യപ്പെട്ട ഉലക്ക ഉടൻതന്നെ കൊണ്ടുപോയി കൊടുത്ത് സാന്ത്വനവാക്കുകളെക്കൊണ്ടു സന്തുഷ്ടമാനസനാക്കി ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു നമ്മുടെ നിത്യനിയമം നിറവേറ്റാം. എന്നു തീർച്ചപ്പെടുത്തി ഉലക്കയും കയ്യിലെടുത്ത് അയാൾ അതിഥിയെ

പിൻതുടൎന്നു. കാൎയ്യം മൂലം ചെന്നപ്പോൾ പ്രാണഭയം നിമിത്തം പാഞ്ഞുപോകുന്ന ആ വൃദ്ധനെ കണ്ടു.

ഗൃ — ഹേ ബ്രാഹ്മണാ! അവിടെ നില്ക്കു അവിടെ നില്ക്കു. ഇതാ ഇതു്തന്നെവരുന്നു തന്നെതന്നെയല്ലാം. നമ്മുടെ നിത്യനിയമം മുടക്കിക്കളയരുതെ. എന്നിങ്ങിനെ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു ഉലക്കയും ഉയൎത്തിപ്പിടിച്ചുംകൊണ്ടു പിന്നാലെ ഓടിത്തുടങ്ങി. ശബ്ദം കേട്ടു പിന്നോക്കം തിരിഞ്ഞുനോക്കിയ ആ വയോധികനു ദണ്ഡപാണിയായ സാക്ഷാൽ യമകിങ്കരൻ പ്രത്യക്ഷപ്പെട്ടതുപോലെ തോന്നി. അയ്യോ എന്നു അത്യുച്ചത്തിൽ നിലവിളിച്ചിട്ടും ശബ്ദം പുറത്തേക്കു പുറപ്പെട്ടില്ല. ഭയാധിക്യം നിമിത്തം ഹൃദയം വല്ലാതെ തുടിച്ചു. സന്ധികളെല്ലാം തളൎന്നു. വൃദ്ധൻ വളരെ വിവശനായി. ഹാ! ഹാ! ദൈവമേ! രക്ഷിക്കണെ രക്ഷിക്കണെ. എന്നു ഇടറിത്തൊണ്ട ഇടറിക്കൊണ്ടു ഏറ്റവും പണിപ്പെട്ടു പറഞ്ഞു. കടമുറിച്ച തടിയെന്നപോലെ ആ രാജവീഥിയിൽ പതിക്കുകയും ചെയ്തു.

ഗൃഹസ്ഥൻ അടുത്തെത്തിയപ്പോഴേക്കും ആ ബ്രാഹ്മണൻ ജീവിതസംശയനായി കിടക്കുന്നു. അദ്ദേഹത്തിന്റെ ആൎത്തസ്വരശ്രവണത്താൽ അനേകം ആളുകൾ അവിടെ കൂടുകയും ആ സാധുവിനെ മുസലധാരിയായ ആ ഗൃഹസ്ഥൻ തല്ലുകൊന്നതുതന്നെയെന്നു തീൎച്ചപ്പെടുത്തി വിശിഷ്ടനായ ഗൃഹസ്ഥനെ പലപ്രകാരത്തിലും ദ്രോഹിപ്പാനൊരുങ്ങുകയും ചെയ്തു.

ആത്മാനന്ദൻ വളരെ സാഹസങ്ങൾ പറഞ്ഞിട്ടും ഒരു നിക്കക്കള്ളി കിട്ടിയില്ല. ഒടുവിൽ ജനങ്ങളെല്ലാവരുംകൂടി ഗൃഹസ്ഥനേയും ആ വൃദ്ധന്റെ ശരീരവും രാജസന്നിധിയിൽ ഹാജരാക്കി വിവരം അറിയിച്ചു. രാജാവു പരിശോധിച്ചതിൽ ആ വൃദ്ധൻ മരിച്ചിട്ടില്ലെന്നു കണ്ടകയാൽ അദ്ദേഹത്തിന്റെ മോഹാലസ്യം തീൎക്കുവാൻ വൈദ്യന്മാരെ ഏല്പിച്ചതിന്റെശേഷം മുസലധാരിയായ ആ ഗൃഹസ്ഥനോടു ഇപ്രകാരം കല്പിച്ചു ചോദിച്ചു. ആകൃതികൊണ്ടു ബ്രാഹ്മണനെന്നും പ്രകൃതികൊണ്ടു രാജരാക്ഷസനെന്നും തോന്നിക്കുന്ന വേഷമാണ്. ഈ വൃദ്ധനെ പ്രഹരിച്ചു ഈ സ്ഥിതിയിൽ ആക്കിയതു് എന്തിനാണ്. ഗൃഹസ്ഥൻ ആ മഹാരാജാവിന്റെ വാക്കുകൾകേട്ടു ഭയരഹിതനായി നടന്ന സംഗതികളെല്ലാം സവിനയം പറഞ്ഞറിയിച്ചു. ആ അവസരത്തിൽ വൃദ്ധനായ ആ ബ്രാഹ്മണൻ മോഹാലസ്യം തീൎന്നു എഴുന്നേല്ക്കുകയും സമീപത്തിൽ ആ ആത്മാനന്ദനെക്കണ്ടു "അയ്യോ അന്തകൻ അന്തകൻ" എന്നു പറഞ്ഞു എഴുന്നേറ്റു ഓടുവാൻ ഭാവിക്കുകയും ചെയ്തു. രാജഭടന്മാർ പിടിച്ചുനിൎത്താതിരുന്നെങ്കിൽ അദ്ദേഹം തിരിഞ്ഞുനോക്കിയാൽകൂടി കാണാത്തവിധം എവിടെയെങ്കിലും ഓടിപ്പോയിക്കളയുമായിരുന്നു. പരിഭ്രമിക്കുന്ന ആ വൃദ്ധനോടു രാജാവ് വിവരങ്ങൾ ചോദിച്ചു. അപ്പോൾ താൻ ആത്മാനന്ദന്റെ ഗൃഹത്തിൽപോയതും അവിടെ കണ്ട വിശേഷങ്ങളും ഗൃഹനായിക പറഞ്ഞ വാക്കുകളും വിശദമായി പറഞ്ഞറിയിച്ചു. അതുകേട്ടു ആത്മാനന്ദൻ വളരെ ഭയത്തോടും വ്യസനത്തോടുംകൂടി ഇങ്ങിനെ പറഞ്ഞു. 'എന്റെ ഗൃഹിണിയും പതിവ്രതയും ആയ ആ ഗേഹബാധയുടെ കപടതന്ത്രത്താൽ ഈ വിശിഷ്ടനായ അതിഥിയും ഞാനും വഞ്ചിതന്മാരായി. ഇതിന്റെ വാസ്തവസ്ഥിതികൾ അറിഞ്ഞു നിരപരാധിയും സാധുവും ആയ എന്റെ നിയമത്തിനു ഭംഗംവരാത്തവിധം മഹാരാജാവ് ശിക്ഷിക്കണമെന്നു

എട്ടദിക്കുമൊരുപോലെതെളിഞ്ഞൊരുമട്ടി
ലെട്ടമണിമുട്ടമാ
തിട്ടമായസമയത്തുകൂട്ടവെടിയാകട്ടെ
പുഷ്ടരുചിപെട്ടിടും
കൊട്ടപ്പടകിരിയെന്നതൊട്ടുപുകവിട്ട
പൊട്ടിവിലസുംവെടി
കെട്ടുകണ്ടുപരിതുഷ്ടിനട്ടഹൃദി ചിട്ട
ഫോലപരവേശ്യരും. 15

മാലോകർക്കുള്ളമാലൊക്കെയുമകലെയക
റ്റീടുമീമാടഭൂമീ (മൈ
പാലോത്തംസത്തിനൊന്നംപോലപാലചര
ശ്രീപത്മസൌഭാഗ്യം
ഈലോകംമുഴുമനമുംപരമവൃതവായ
സ്സൊന്നുപോലായശസ്സും
ചാലേ ചക്രദ്വിതീയംശിവപുരമെഴും
ശംബരാരാതിരാജൻ. 16

പരേതനായ തൈക്കാട്ട് നാരായണൻ മൂസ്സ്.

---

# ക്ഷാന്തി

---

ഇത് ആത്മോദ്ദേശ്യകൃത്യങ്ങളിൽ ഒന്നാണ്. 'ക്ഷാന്തിക്ഷമ' എന്നീ പദങ്ങൾ ശ്രവണമാത്രയിൽ വ്യത്യസ്തങ്ങളായി തോന്നുമെങ്കിലും ഇവയുടെ അർത്ഥവും ഉല്പത്തിസ്ഥാനവുമൊന്നുതന്നെയാണ്. ഇവയുടെ ആവിർഭാവം 'ക്ഷമ' എന്ന മൂലാക്ഷരങ്ങളിൽനിന്നാകുന്നു. ആത്മോദ്ദേശ്യകൃത്യങ്ങളുടെ പഠിപ്പോ പരിചയമോ ഇല്ലാത്തവർക്ക് ദേഹത്തിന്റെയോ ദേഹിയുടെയോ ബാഹ്യാഭ്യന്തരപോഷണവിഷയത്തിൽ യാതൊരറിവുമുണ്ടാകുന്നതല്ല. ശരീരാത്മാക്കളെക്കൊണ്ടല്ലാതെ ഐഹികപാരത്രികഗുണങ്ങൾ സിദ്ധിയ്ക്കുന്നില്ല. ഈ ഗുണസാദ്ധ്യത്തിന്ന ക്ഷമ സഹായിയ്ക്കുന്നതുകൊണ്ടു ജീവിതസുഖകാംക്ഷികൾ ക്ഷമാശീലന്മാരായിരിക്കേണ്ടതാണ്. അതുകൊണ്ടു ക്ഷമാഗുണം ഇവിടെ കുറച്ചൊന്നു വർണ്ണിക്കുന്നത് അനുചിതമായിരിക്കയില്ലെന്നു വിശ്വസിയ്ക്കുന്നു.

ക്രോധാഗമത്തിൽ സാഹസമായി ഒരൊന്നു പ്രവൃത്തിപ്പാൻ പ്രേരിപ്പിക്കുന്ന കാര്യത്തിൽ, അതു ദോഷപ്രദമാകയാൽ വർജ്ജനീയമാണെന്നും മറ്റും മനുഷ്യരുടെ മനസ്സാക്ഷിയോടുപദേശിച്ച് ആ ഉദ്ദിഷ്ടോദ്യമപ്രാരംഭത്തിൽനിന്നു മാറുവാൻ യാതൊന്നാണ് നിർബ്ബന്ധിക്കുന്നത്, അതിന്നാണ് ക്ഷമയെന്നു പ്രവചിക്കുന്നത്. മനുഷ്യരുടെ മനസ്സു പലവിധമായ വികാരധാന്യങ്ങളുടെ വിളനിലമാകുന്നു. നല്ല ധാന്യങ്ങൾ സമൃദ്ധിയായി വിളയുന്ന നിലം കൈവശം വെയ്ക്കുന്നതും ആ നിലക്ക് ദോഷം വരാതിരിപ്പാൻ സൂക്ഷിക്കേണ്ടതുമാകുന്നു. ചീത്തവിത്തുകൾ (പ്രയോജനമില്ലാത്ത) ധാരാളമായുണ്ടാകുന്ന നിലം വില്ക്കുകയോ പണം ചിലവുചെയ്തു നല്ല വിത്തു വിളയാൻ പാകത്തിലാക്കുകയോ ചെയ്തില്ലെങ്കിൽ വല്ല ഫലവുമുണ്ടോ? അതുപോലെ നല്ല കാര്യങ്ങ

ളെ സംബന്ധിച്ചുള്ള വികാരങ്ങൾക്കിരിപ്പാൻ മനസ്സിൽ ഇടംകൊടുക്കുകയും ദുഷ്ടവികാരങ്ങളെ ഹൃദയത്തിൽ അടുപ്പിക്കാതിരിക്കുകയും വേണം. ഈകാര്യത്തിൽ ക്ഷമക്കല്ലാതെ മറ്റൊന്നിനും ശക്തിയില്ല. മനോവികാരങ്ങൾ പ്രായേണ സുസ്ഥിരതയുള്ളതായി കാണുന്നില്ല. ഓരോ സമയങ്ങളിൽ ഓരോ കാര്യകാരണങ്ങളെക്കൊണ്ടു ഇവയുടെ പരിണാമാവസ്ഥയും മറ്റും പല പ്രകാരേണ പ്രകാശിക്കുന്നതാണ്. വാസ്തവം പറയുന്നതായാൽ നാടകരംഗത്തിൽ നടന്മാരെപ്പോലെ മനോവികാരാവേശകന്മാർ ഹൃദയരംഗത്തിൽ പല മട്ടിൽ അഭിനയിക്കുന്നുണ്ട്.

മനുഷ്യർക്ക് പരസ്പരവ്യാപാരങ്ങൾ അവരുടെ എല്ലാ വ്യാപാരങ്ങളിലുമുണ്ടാകാനിടയുള്ളതുകൊണ്ടു സന്തോഷസന്താപങ്ങളും സഹജങ്ങളാണല്ലോ. സന്താപസംഭവസംയുക്തമായ അഹിതസംഗതികളിൽ മനുഷ്യർ കോപിഷ്ഠന്മാരായിത്തീർന്നു കഠിനവാക്കുകൾ പറയുന്നതും ക്രൂരകർമ്മങ്ങൾ പ്രവൃത്തിക്കുന്നതും കേൾക്കുമ്പോഴും കാണുമ്പോഴും ആർക്കാണ് വെറുപ്പു തോന്നാത്തത്? കോപം എല്ലാവരിലും കണ്ടുവരുന്ന സ്ഥിതിക്ക് അതു കൂടപ്പിറപ്പാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ക്രോധം മൂലം സാഹസങ്ങൾ പ്രവൃത്തിപ്പാൻ സംഗതിവരുന്നതുകൊണ്ടു കോപാഗമത്തിനുശേഷം തൽക്ഷണം മനസ്സിനെ മറ്റൊന്നിൽ വ്യാപരിപ്പിക്കുവാൻ ക്ഷമ അത്യാവശ്യമാണ്. തദവസരത്തിൽ അത് അവശ്യം അനുഷ്ഠേയവുമാണ്. അനർത്ഥപ്രദങ്ങളായ മനോവികാരങ്ങളിൽനിന്നു മനസ്സിനെ വിരമിപ്പിക്കുവാനും, സൽചിന്തകൾക്ക് അധിവസിപ്പാൻ ചിത്തത്തിൽ ഇടംകൊടുപ്പാനുമുള്ള ശക്തിയും സ്വാതന്ത്ര്യവും മനസ്സാക്ഷിക്കു വഴിപ്പാൻ സഹായിക്കുന്നതിനു നാം അനവരതം ബുദ്ധിയെ പ്രേരിപ്പിക്കണം. ഇത് അചിരാൽ കഴിയുന്ന കാര്യമല്ല. ഉത്സാഹഭംഗരാകാതെ നിരന്തരം യത്നിച്ചാൽ മാത്രമേ അതു കാലക്രമേണ സാധിക്കയുള്ളൂ. അന്യായകർമ്മങ്ങളിൽ മനസ്സാക്ഷി പ്രവേശിക്കാതെ നിയന്ത്രണം ചെയ്യുന്നതിനും, ധർമ്മാചാരങ്ങളിൽ മനഃപ്രവേശമുണ്ടാക്കുന്നതിനും ക്ഷാന്തി തന്നെയാണ് കാരണമായിട്ടുള്ളത്. അനീതികളിൽ പ്രവേശിക്കുന്ന മനസ്സുള്ളവർ ക്രോധിയും, ധർമ്മമാർഗ്ഗങ്ങളിൽ മനഃപ്രവേശമുണ്ടാക്കുന്നവർ ക്ഷമാശീലരാകുന്നു.

അനിഷ്ടസംഭവങ്ങളിൽ അസന്തുഷ്ടിയും അസംതൃപ്തിയും, ഇഷ്ടകാര്യാഗമങ്ങളിൽ പ്രഹർഷവും മനശ്ശൈഥില്യവുമുണ്ടാകുന്നതും സർവ്വസാധാരണമാണല്ലോ. അതൃപ്തിക്കോ അഹിതത്തിനോ കാരണഭൂതമായ വല്ല സംഗതികളുമുണ്ടാകുമ്പോൾ ഉടൻ മിക്ക ആളുകളും കോപാകുലന്മാരായി ഭ്രാന്തന്മാരെപ്പോലെ അടിസ്ഥാനമില്ലാതെയും അത്യുപദ്രവകരങ്ങളായുമുള്ള ഓരോ നീചകർമ്മങ്ങൾ ചെയ്യുന്നതു നമ്മൾ കാണുന്നില്ലേ. ഒരു കാര്യം കേൾക്കുമ്പോഴോ വല്ലതുമൊരു സംഭവം കാണുമ്പോഴോ ആലോചന കൂടാതെ അവയെക്കുറിച്ച് അഭിപ്രായം പറയരുത്. ആലോചനകൂടാതെ ഈ വിധം പ്രവൃത്തിപ്പാൻ തോന്നുന്നത് അക്ഷമന്മാർക്കാണ്. ഇവരെ സാഹസികളെന്നു പറവാൻ പാടുള്ളൂ. ഇവർക്ക് യാതൊന്നിന്റെയും ഗുണദോഷവിവേചനത്തിനു വൈദഗ്ദ്ധ്യമുണ്ടാകുന്നതല്ല.

ക്ഷമയെ മനുഷ്യരുടെ ശക്തിയായി ഗണിക്കപ്പെടുന്നു. "ക്ഷമാബലമശക്താനാം

നാം ശക്താനാംഭൂഷണംക്ഷമാ" എന്നാണല്ലൊ. അശക്തന്മാൎക്ക ക്ഷാന്തി ശക്തിയും, ബലവാന്മാൎക്ക് അതു ഭൂഷണവുമാണെന്നാണ് ഈ പദ്യാൎദ്ധതാല്പൎയ്യം. ശക്തൻ അക്ഷമനാകുന്നുവെങ്കിൽ അനൎത്ഥങ്ങൾ അവനെ പിന്തുടൎന്നുകൊണ്ടിരിക്കുമെന്നുള്ളതു സുഗ്രഹണീയമാണ്. ക്ഷമാശീലരല്ലാത്തവൎക്കു യാതൊന്നിലും പ്രവേശിച്ചു സൽകീൎത്തി സമ്പാദിപ്പാനോ, സൽസുഖസംപ്രാപ്തിലാഭത്തിന്നോ സംഗതിവരുന്നതല്ല. ഹരിശ്ചന്ദ്രൻ, ചന്ദ്രമതി എന്നീ സത്യസന്ധന്മാർ അളവില്ലാത്ത കഷ്ടനഷ്ടാദികളെല്ലാം അനുഭവിച്ചിട്ടും ക്ഷമക്കു ലേശം ഭംഗം വരുത്താതിരുന്നതിനാൽ പിന്നീട് അവരുടെ ശ്രേയസ്സും മാനവും വൎദ്ധിച്ചതല്ലാതെ കുറവുണ്ടായില്ല. ഇന്നും അവർ നമുക്കു സ്തുത്യൎഹന്മാരായിരിക്കുന്നില്ലേ. ഈ ലോകത്തിലുള്ള കശ്മലന്മാർ ഭൂമിദേവിക്ക് അസഹ്യങ്ങളായ അസംഖ്യം ദുഷ്കൎമ്മങ്ങളെ ചെയ്യുന്നില്ല. അവയെല്ലാം സഹിച്ചുംകൊണ്ടല്ലെ ആ ദേവി നമ്മളേയും മറ്റുംസംരക്ഷണം വഹിച്ചുകൊണ്ടിരിക്കുന്നത്. ഇതുമൂലമായിട്ടാകുന്നു ഭൂമിക്കു 'ക്ഷമാ' എന്ന പൎയ്യായമുണ്ടായിട്ടുള്ളത്.

ക്ഷമക്കും ധൈൎയ്യത്തിന്നും പരസ്പരാശ്രയമുണ്ട്. ധൈൎയ്യത്താൽ ക്ഷാന്തിയും, ക്ഷാന്തിയാൽ ധൈൎയ്യവും വൎദ്ധിക്കുന്നതാണ്. പക്ഷേ ധൈൎയ്യംമൂലമുള്ള ക്ഷമാവൃദ്ധി വേഗത്തിലും, ക്ഷമനിമിത്തമുള്ള ധൈൎയ്യവൎദ്ധന സാവധാനത്തിലുമാണുണ്ടാകുന്നത്. സൽഗുണങ്ങളിൽ ധൈൎയ്യമാവശ്യവും ദുൎഗ്ഗുണങ്ങളിൽ അനാവശ്യവും ആകുന്നുവെന്നു ധരിക്കേണ്ടതാണ്.

പരഗുണത്തിന്നായി ചില സന്ദൎഭങ്ങളിൽ ക്ഷമയെ വൎജ്ജിക്കേണ്ടിവരുന്നുണ്ട്. ഒരു വിദ്യാൎത്ഥി ദിവസേന പഠിക്കാതെ പാഠശാലയിലേക്കു വരികയോ സ്കൂളിൽ വെച്ചു വല്ല ദുസ്സാമൎത്ഥ്യങ്ങൾ കാണിക്കയോ ചെയ്താൽ ഉപാദ്ധ്യായന്മാർ ക്ഷമാശീലരായിരുന്നാലും ആ അവസരത്തിൽ അവരുടെ സ്വഭാവം ഒന്നു മാറുന്നില്ലേ. അത് അവിടെ ആവശ്യവുമല്ലേ. ഇതുപോലെ മറ്റു ചില കാൎയ്യങ്ങളിലും അക്ഷമ ആവശ്യമാണ്. "ക്ഷമാശത്രൌ ച മിത്രേ ച, യതീനാമേവഭൂഷണം," ശത്രുവിങ്കലും മിത്രത്തിങ്കലും സന്ന്യാസിമാൎക്കു മാത്രമേ ക്ഷമ ഭൂഷണമാകുന്നുള്ളൂ. ഇതിൽനിന്നു പ്രാപഞ്ചികൎക്കു ക്ഷമയും അക്ഷമയും ആവശ്യമുണ്ടെന്നു വരുന്നുണ്ട്. എന്നാൽ ഈ കാൎയ്യത്തിൽ മുൻപ്രസ്താവിച്ചതനുസരിച്ചു കാൎയ്യകാരണങ്ങളുടെ ഗതി ആലോചിക്കേണ്ടതാണ്. "തേജഃക്ഷമാവാ നൈകാന്തഃ കാലജ്ഞസ്യമഹീപതേഃ നൈകമേകഃപ്രസാദോവാ മനസ്വാപവിലംകരോ" എന്നാണ് മാഘകവി പ്രസ്താവിച്ചിട്ടുള്ളത്.

എങ്കിലും "സുഖദുഃഖങ്ങൾ കിടങ്ങുടരെ ദുട്ടുടട," എന്നുള്ളതിനാൽ മനുഷ്യരുടെ ജീവിതം സുഖദുഃഖാദ്യവസ്ഥകളുടെ അനവസ്ഥാനമാകകൊണ്ട് അവസ്ഥാഭേദങ്ങളിൽ പലപ്പോഴും മനസ്സിന്നു പല വികാരങ്ങളുണ്ടാകുമെന്നും, ആ വക വികാരങ്ങൾ കൂടാതിരിപ്പാൻ ക്ഷാന്തി അത്യാവശ്യമാണെന്നും, അല്ലെങ്കിൽ ജീവസന്ധാരണഫലം കലിതമാക്കപ്പെടുമെന്നും മനുഷ്യർ സദാ ഓൎമ്മവെക്കേണ്ടതാകുന്നു.

തോരണത്തു പരമേശ്വരമേനോൻ.



ചരിവും സാമാനവും മെടഞ്ഞ ഓലകൊണ്ടു മാച്ചും, മുളകൊണ്ടും അതിന്റെ തണ്ടു ഉലകൊണ്ടും വാതിൽവെച്ചുമാണു് ഉള്ളാടക്കുടികൾ നിർമ്മിക്കപ്പെടുന്നതു്. കുടിലിന്റെ തിണ്ണ എടുക്കുകയോ കല്ലിട്ടിടിച്ചു് ഉറപ്പിക്കുകയോ പതിവില്ല. ചുററുമുള്ള മുററവും കുടിത്തറയും ഒരുപോലെയിരിക്കും. കുറെ മെടഞ്ഞ ഓലകളും അവർതന്നെ നെയ്തുണ്ടാക്കുന്ന ചില പുൽക്കൊട്ടപ്പായകളും മാത്രമാണു് ഇരിക്കുവാനും രാത്രി കിടക്കുവാനുമുള്ള സാധനങ്ങൾ. വെയ്ക്കാനും ഉണ്ണാനും വെള്ളം എടുക്കുവാനും എല്ലാററിനുംകൂടി കുറെ ചട്ടികളും കലങ്ങളും മാത്രമേ പാത്രങ്ങളായിട്ടുള്ളൂ. ഒരു കുടി പരിശോധിച്ചുനോക്കിയപ്പോൾ മേൽപ്പറഞ്ഞ സാമാനങ്ങൾക്കു പുറമെ ഉപ്പും മുളകും വെച്ചു സൂക്ഷിക്കുന്നതിലേക്കു ചില പാളകളും കാണുകയുണ്ടായി. അവക്കു കലവറക്കു പ്രത്യേകം സ്ഥലമില്ല. ഉണ്ണുവാനോ ഉടുക്കുവാനോ വല്ലതുമുണ്ടായാൽ അതുകൾ ഒരു കൊട്ടയിലോ വട്ടിയിലോ ആക്കി മേൽപ്പുരയിൽ കെട്ടിനാട്ടിട്ടുള്ള കഴുക്കോലുകളിൽ തൂക്കിയിടുകയാണു്. അവർ പകൽസമയം മിക്കതും പുറത്തുകഴിച്ചുകൂട്ടി രാത്രി കിടക്കുവാൻ മാത്രമേ കുടിൽ ഉപയോഗപ്പെടുത്താറുള്ളൂ. കുടിലിന്റെ ഒരു മൂക്കിൽ ഒരു അടുപ്പുണ്ടായിരിക്കും. എന്നാൽ വേനൽക്കാലങ്ങളിൽ കുടിലിന്റെ പുറത്തു തന്നെയാണു് ഭക്ഷണം തയ്യാറാക്കുക പതിവു്. അപ്പോഴും ചിലർ കല്യാണം ചെയ്തു ഉടനെ താമസിക്കുന്നതിലേക്കു വേറെ കുടിൽ കെട്ടിവരുന്ന സംഗതികളിലൊഴികെ, ഒരു കുടുംബത്തിലെ എല്ലാവരും ഒരു കുടിലിൽ തന്നെയാണു് രാത്രി കിടക്കുന്നതു്.

കല്യാണസമ്പ്രദായം.

പ്രായം ചെന്നവർ തമ്മിൽ കല്യാണം ചെയ്യുന്നതാണു് ഉള്ളാടന്മാരുടെയിടയിലുള്ള കല്യാണരീതി. ഇത്ര വയസ്സിനമുമ്പു് ഒരു സ്ത്രീ കല്യാണം ചെയ്യണമെന്നു നിശ്ചയമില്ല; കല്യാണം എത്ര കാലത്തോളമെങ്കിലും നീട്ടിയാൽ അതിനു സമുദായികമായി ഒരു ശിക്ഷയോ ഇല്ല. ഏറണാകുളത്തിനു ചുററും പാർത്തുവരുന്ന ഉള്ളാടന്മാർ പ്രായേണ ഈഴവന്മാരെപ്പോലെ പെണ്ണിനു് അഞ്ചു വയസ്സു കഴിയുമ്പോൾ ഒരു താലി കെട്ടി വരുന്നുണ്ടു്. എന്നാൽ ഈ ക്രിയ ചെയ്യാൻ താമസിക്കുകയോ ചെയ്യാതിരിക്കുകയോ ചെയ്താൽ അതിനു തെററുമില്ല. സാധാരണയായി താലി കെട്ടുന്നതു പെണ്ണിന്റെ മച്ചുനനോ അല്ലെങ്കിൽ ആ ഗോത്രത്തിൽ അടുപ്പമുള്ള ഏതെങ്കിലും ഒരു യുവാവോ ആയിരിക്കും. അവനെക്കൊണ്ടു് അവൾക്കു ഒരു മുറി കൊടുപ്പാൻ കഴിയുന്നതായാൽ അവനു് അവളെ കല്യാണം ചെയ്യാൻ വിരോധവുമില്ല. ഇങ്ങിനെ ചെറുപ്പത്തിൽ താലി കെട്ടുന്ന സമ്പ്രദായമുള്ളേടങ്ങളിൽ കല്യാണസമയം താലി അഴിച്ചുകളയും. സാധാരണയായി ഉള്ളാടന്മാർ ബന്ധുക്കളിൽനിന്നു കല്യാണം ചെയ്യുമാറില്ല. എന്നാൽ ഏറണാകുളം കുമ്പളവും ഈ പ്രദേശങ്ങളിൽ ചിലപ്പോൾ അമ്മാമന്റെ മകളെ കെട്ടിവരാറുണ്ടു്. കല്യാണത്തിനു കക്ഷികളുടെ മാതാപിതാക്കന്മാർ തമ്മിലോ കാർണ്ണവന്മാർ മുഖാന്തരമോ ആണു് ഏർപ്പാടു ചെയ്യുന്നതു്. വിവാഹബന്ധത്തിൽനിന്നും ഒഴിയാവുന്നതു് എളുപ്പമായ ഒരു കാര്യവും അതു എപ്പോഴെങ്കിലും നടത്താവുന്നതുമാണു്. ഭാര്യ അവിശ്വസ്തയോ ദുർന്നടവടിക്കാരിയോ ആയി കണ്ടാൽ ഭർത്താവു് അവളെ അവളുടെ മാതാപിതാക്കന്മാരുടെ കുടിയിൽ കൊണ്ടുചെന്നാക്കിപ്പോരും. ഭാര്യക്കു ഭർത്താവിനെ വേണ്ടെന്നു തോന്നിയാൽ അവൾ മടങ്ങിപ്പോകയും ചെയ്യും.

ഇങ്ങിനെ കല്യാണബന്ധത്തിൽനിന്നും ഒഴിവാകുന്നവൾ യാതൊരു ദൂഷണവുമില്ലാത്തും പിന്നെയും കല്യാണത്തിന് അവൾ സ്വാതന്ത്ര്യമുള്ളവളുമാകുന്നു. വിധവക്ക് ഭർത്താവിന്റെ സഹോദരനെയൊഴിച്ചു വേറെ ആരെയെങ്കിലും കല്യാണം കഴിക്കാം. വിധവാകല്യാണകാര്യത്തിൽ വലിയ ക്രിയകളൊന്നും ചെയ്യുവാനില്ല. അപ്പന്റെ മരണശേഷം വളരെ താനേ താൻ കഴിയാറാവുന്നതുവരെ കുട്ടികൾ അമ്മയൊന്നിച്ചു തന്നെ താമസിക്കും. ഒരു ഉള്ളാടന് ഒന്നിലധികം ഭാര്യമാരുണ്ടാവാം. എന്നാൽ ഒരു ഉള്ളാടത്തിക്ക് ഒന്നിലധികം ഭർത്താക്കന്മാർ പാടില്ല. ഒരുവന് ഒന്നിലധികം ഭാര്യമാരുണ്ടാവുമ്പോൾ അധികമായും അവർ ഒന്നിച്ചുതന്നെയാണ് പാർക്കുക. എന്നാൽ മത്സരവും തെററിദ്ധാരണയും കൂടാതിരിപ്പാൻ ചിലപ്പോൾ അവരെ പ്രത്യേക കുടിലുകളിൽ പാർപ്പിച്ചുവരുന്നതുമുണ്ട്. കല്യാണത്തിനു മുമ്പു സംയോഗം പാടില്ലാത്തതും അതിനു വിപരീതമായി ചെയ്യുകയാണെങ്കിൽ ഗൌരവമായി വിചാരിക്കുന്നതുമാകുന്നു. കല്യാണം കഴിയാത്ത ഒരു പെണ്ണ് ഗർഭിണിയാകയും സംഗതി പരസ്യമാകയും ചെയ്താൽ എല്ലാവരും കൂടി കാമുകനെ വരുത്തി അവളെ കല്യാണം ചെയ്വാൻ അവനെ നിർബ്ബന്ധിക്കും. അവൻ കൂട്ടാക്കാത്തപക്ഷം ഇരുവർക്കും ഭ്രഷ്ട് കല്പിക്കയും ഒടുവിൽ അവർ ക്രിസ്തുമതത്തിൽ ചേരുവാൻ കാരണമാവുകയും ചെയ്യുന്നതാണ്.

ഒരു ചെക്കനു കല്യാണം കഴിക്കണമെന്നു തോന്നിയാൽ അവന്റെ അപ്പനും അമ്മാമനും യോഗ്യയായ പെണ്ണിന്റെ അച്ഛനമ്മമാരോട് അതിനെപ്പററി സംസാരിക്കും. അവർ സമ്മതിക്കുന്നപക്ഷം ഇരുകക്ഷികളുടെയും മാതാപിതാക്കന്മാരും ബന്ധുക്കളും വധുവിന്റെ കുടിയിൽവെച്ച് കല്യാണത്തിനുള്ള പൂർവ്വസന്ധിക്രമം തീർച്ചപ്പെടുത്തുകയും, വരന്റെ കക്ഷികൾ കല്യാണത്തിനു ചെല്ലുന്ന അതിഥികളുടെ എണ്ണം നിശ്ചപ്പെടുത്തുകയും, അര ഉറുപ്പിക മുതൽ അരയുറുപ്പികവരെ കൂടുന്ന വധുപ്പണം അപ്പോൾതന്നെ കൊടുക്കുകയും, നല്ലപോലെ സല്ക്കരിച്ചയക്കപ്പെടുകയും ചെയ്യും. പിന്നെ അടുത്തൊരു ദിവസം വധുവിന്റെ മാതാപിതാക്കന്മാരും അമ്മാമനും വരന്റെ കുടിയിലേക്കു ചെല്ലുന്നതും അവിടെ അവർക്കു ഒരു സദ്യ പതിവുള്ളതുമാണ്. കല്യാണദിവസം വരൻ ബന്ധുമിത്രങ്ങളോടുകൂടി വധുവിന്റെ കുടിയിലേക്കു ചെന്ന് അവിടെ കഴിക്കുന്ന സദ്യയിൽ ഊണു കഴിച്ചു ശേഷം അവന്റെ സഹോദരി വധുവിനെ മാലയിടുകയും അവൻ അവളുടെ കഴുത്തിൽ താലി (ഒരു ചരടിന്മേൽ കോർത്ത പിച്ചളമോതിരം) കെട്ടുകയും ചെയ്യും. പിറേറദിവസം കാലത്തു തന്നെ അവൻ അവളെ തന്റെ കുടിയിലേക്കു കൂട്ടിക്കൊണ്ടുപോകുന്നതാണ്. ഒന്നിച്ചു പോകുന്ന ബന്ധുക്കൾക്ക് അവിടെയും സദ്യ കഴിക്കയും, വെററിലവട്ടം പാത്രത്തിനു ശേഷം ദമ്പതിമാർ വധുവിന്റെ കുടിയിലേക്കു മടങ്ങി അവിടെ രണ്ടുമൂന്നു ദിവസം താമസിച്ചിട്ടു തിരിച്ചുപോകുകയും ചെയ്യും. അപ്പോഴെ കല്യാണത്തിന്റെ എല്ലാ ചടങ്ങുകളും പൂർത്തിയാകുന്നുള്ളു.

തിരുവിതാംകൂറിലെ ഉള്ളാടന്മാരുടെ വിവാഹസമ്പ്രദായം വേറെ ഒരു തരത്തിലാണ്. അതിന്റെ ക്രിയാദികൾ നിസ്സാരവും, കൊച്ചിയിലെ ഉള്ളാടന്മാർ ചെയ്യുവന്നില്ലെങ്കിലും, ചിലേടങ്ങളിൽ പല താണ ജാതിക്കാരും ചിലപ്പോൾ ആചരിച്ചു

വരുന്നതുമാകുന്നു. അവരിതിലേക്ക് ഇല കൊണ്ടും മററും ചെറുതായ ഒരു വട്ടക്കുടിൽ കെട്ടിയുണ്ടാക്കി അതിനുള്ളിൽ പെണ്ണിനെ കൊണ്ടുചെന്നിരുത്തും. അപ്പോൾ കല്യാണം ചെയ്യാനാവശ്യമുള്ള എല്ലാ ചെറുപ്പക്കാരും ഓരോ മുളവടിയുമായി കുടിലിന്നു ചുററും വന്നുനില്ക്കും. പെണ്ണിന്റെ അപ്പനോ അല്ലെങ്കിൽ ഏററവുമടുത്ത പുരുഷബന്ധുവോ ഒരു ചെണ്ടയും കൊട്ടിക്കൊണ്ട് അല്പം ദൂരത്തു ഇരിക്കും. ചിലപ്പോൾ മററു ചില വാദ്യങ്ങളുമുണ്ടാവും. വാദ്യം തുടങ്ങുന്നതോടുകൂടി ചില പാട്ടുകളും അതനുസരിച്ചു കുടിലിന്നു ചുററും കൂടിയിട്ടുള്ള പ്രത്യർത്ഥികൾ നൃത്തവും ആരംഭിക്കും. ഇത് ഏകദേശം ഒരു മണിക്കൂറുനേരം പിടിക്കും. അപ്പോൾ പ്രത്യർത്ഥികളെല്ലാവരും കയ്യിലുള്ള വടിയുടെ തല കുടിലിന്റെ ഉള്ളിലേക്കു തുളച്ചുകയററും. അവിടെ ഒളിക്കപ്പെട്ടിരിക്കുന്നവൾ ആരുടെ വടി പിടിക്കുവാൻ സംഗതിയാവുന്നുവോ അവനാണ് അവളെ കല്യാണം ചെയ്യാനുള്ള ഭാഗ്യം. ഇതുകഴിഞ്ഞു വരനെ തിട്ടപ്പെടുത്തിയാൽ ഒരു സദ്യയുണ്ട്. അതോടുകൂടി ക്രിയകളെല്ലാം അവസാനിക്കുകയും ചെയ്യും. കല്യാണത്തിന്നുശേഷം ദമ്പതിമാർ, വലിയ ചിലവുകൂടാതെ കെട്ടിയുണ്ടാക്കുന്ന ഒരു പ്രത്യേകകുടിയിൽ പാർക്കുവാൻ തുടങ്ങുന്നതാണ്.

കല്യാണത്തിന്നു മുമ്പും പിമ്പും സ്ത്രീകളുടെ പാതിവ്രത്യകാര്യത്തിൽ ഉള്ളാടന്മാർ ബഹു നിഷ്കർഷയാകുന്നു. അവരുടെയിടയിൽ അനാചാരമെന്ന കാര്യമേ ഇല്ല. പെണ്ണുങ്ങൾ പെലിച്ചികളെപ്പോലെ വേല ചെയ്യാൻ പുറത്തുപോകാറില്ല. ഭാര്യക്കും കുട്ടികൾക്കും വേണ്ടതു ഭർത്താവു പ്രയത്നിച്ചുണ്ടാക്കണം. ഭാര്യക്കു നല്ല പാകംചെയ്തു കുട്ടികളെ പോററിവളർത്തേണ്ട ചുമതലയേ ഉള്ളൂ. എറണാകുളത്തിന്നടുത്തുള്ള ചില ഉള്ളാടപ്പെണ്ണുങ്ങളോട് ചോദിച്ചതിൽ, തങ്ങൾ കാട്ടിൽ പ്രമാണികളുടെ വംശീയന്മാരാകകൊണ്ട് പണിക്കുപോയി അന്യന്മാർ കാഴ്ചയിൽ വരുന്നതല്ലെന്നു പറഞ്ഞിരിക്കുന്നു.

**ഗർഭവും പ്രസവവും**

ദാരിദ്ര്യം നിമിത്തം ഗർഭിണികൾക്കു പ്രത്യേകശുശ്രൂഷകളൊന്നും ചെയ്യുവാനില്ല. വല്ല അപകടമോ കഷ്ടതയോ സംഭവിച്ചാൽ അതു ദൈവങ്ങളുടെ കോപംകൊണ്ടാണ്. പ്രസവത്തിന്നു അല്പം മുമ്പായി 'പുളികുടി' എന്ന ക്രിയ നടത്തിവരാറുണ്ട്. പുളി കൊടുക്കുന്നതു പെണ്ണിന്റെ അമ്മാമനാണ്. അന്നു എല്ലാ ബന്ധുമിത്രങ്ങൾക്കും ഒരു സദ്യയുണ്ട്. പ്രസവത്തിന് ഒരു പ്രത്യേക കുടിൽ കെട്ടിയുണ്ടാക്കി എന്തെങ്കിലും പ്രായം ചെന്ന സ്ത്രീ (സാധാരണ അമ്മതന്നെ) പ്രസവം കാക്കും. പ്രസവം കഴിഞ്ഞ ഉടനെ തള്ളയെയും പിള്ളയെയും ചൂടുവെള്ളത്തിൽ കുളിപ്പിക്കും. തള്ളക്കു ഈഴവന്മാരുപയോഗിക്കുന്ന തരം ഒരു വക പേറുമരുന്നു മൂന്നാഴ്ചവട്ടം കാലത്തും വൈകുന്നേരവും കൊടുത്തുവരാറുണ്ട്. രണ്ടാഴ്ചകാലം അവളുടെ ഭക്ഷണം ചോറും സസ്യക്കറിയുമായിരിക്കും. പുലകാലം 11 ദിവസം മുതൽ 16 ദിവസംവരെ ഓരോ പ്രദേശത്തു ഭേദപ്പെട്ടിരിക്കുന്നതാണ്. അതു കഴിഞ്ഞാൽ അവൾക്കു പ്രധാനകുടിലിന്റെ ഏറയത്തുവരെ പ്രവേശിക്കാം. അവിടുന്നു രണ്ടാഴ്ചകൂടി കഴിഞ്ഞു കുളിച്ചാൽ മാത്രമേ മററുള്ളവരൊന്നിച്ചു കൂടിക്കഴിവാൻ പാടുള്ളൂ. കുട്ടികളെ ആറേഴുമാസക്കാലം തള്ളമാർ മുലകൊടുത്തും അതിന്നുശേഷം ചോറോ കഞ്ഞിയോ കൊടുത്തുമാണ് വളർത്തുന്നത്. പേരിടൽ

സാധാരണയായി 28-ാം ദിവസമാകുന്നു. എന്നാൽ ചിലപ്പോൾ 6-ാം മാസത്തേക്കു നീട്ടിവെക്കാറുമുണ്ട്. അപ്പോൾ നാമകരണവും പുണ്യാഹത്യാഗവും ഒന്നിച്ചു കഴിക്കും. പെൺകുട്ടിക്കു മുഖ്യമായുള്ള ഒരു ക്രിയ കാതുകുത്തലാണ്. അന്നും ഒരു സദ്യദിവസം തന്നെ. ഇതു ഏഴാംവയസ്സിലോ എട്ടാംവയസ്സിലോ ആയിരിക്കും. സാധാരണയായി അമ്മായിയോ അല്ലെങ്കിൽ ഏതെങ്കിലും പ്രായംചെന്ന ഒരു സ്ത്രീയോ ആണ് കാതുകുത്തുന്നത്.

അവകാശവും ഗോത്രസംഘടനവും.

ദായക്രമത്തെപ്പറ്റി കാര്യമായി വിചാരിപ്പാൻ സംഗതിയില്ലാത്തവിധം ഉള്ളാടന്മാർ ദരിദ്രന്മാരാകുന്നു. ഒരുവൻ മരിക്കുമ്പോൾ അവന്നു വല്ല സ്വത്തുക്കളുമുണ്ടാവാൻ സംഗതിയായിരുന്നാൽ അതു ചിലപ്പോൾ സഹോദരീപുത്രനും ചിലപ്പോൾ സ്വപുത്രനുമാണ് ചേരുന്നത്. എല്ലാ സ്വത്തും പെൺവഴിക്കായി വരുന്നു. ഒരു കുട്ടിക്ക് അതിന്റെ അമ്മയുടെ കുടുംബനാമധേയം നൽകിവരുന്നതുമാണ്. അവരുടെ യോഗങ്ങൾ പഴമക്കാർ കൂടിച്ചേർന്നിട്ടുള്ളതാകുന്നു. അതിൽ 'മൂപ്പൻ' എന്ന ഒരു തലവനും അവന്നു 'പൊറാമ്പൻ' എന്ന ഒരു അസിസ്റ്റാന്റുമുണ്ട്. മൂപ്പൻ എല്ലാ കല്യാണം ശേഷക്രിയ മുതലായ കർമ്മങ്ങൾക്കും ഉണ്ടായിരിക്കേണ്ടതും എല്ലാ വഴക്കുകളും തീർപ്പെടുത്തേണ്ടതുമാകുന്നു. സാധാരണയായി വ്യഭിചാരകാര്യങ്ങളെപ്പറ്റി ആലോചിക്കുന്നതിന്നു മാത്രമേ യോഗം കൂടുക പതിവുള്ളൂ. യോഗത്തിൽ വ്യഭിചാരകാര്യത്തിൽ പെട്ടവരെ ഹാജരാക്കി മൂപ്പൻ വിസ്തരിക്കയും, കക്ഷികൾ കുറ്റം സമ്മതിക്കുന്നപക്ഷം അവരെ മഹാരാജാവു തിരുമനസ്സിലെ മുമ്പാകെ ഹാജരാക്കി വിവരം ഉണർത്തിക്കയും, അവിടുന്നു കാരാക്കാരിൽ ആണിന്നു പിഴകല്പിക്കയോ അടിശിക്ഷ കൊടുക്കയോ ചെയ്യുകയും, പെണ്ണിനെ കാപ്പു വെള്ളമോ തേങ്ങാപ്പാലോ കൊടുത്തു പാപത്തിൽനിന്നു മോചിപ്പിക്കയും ചെയ്യും. പിഴ കല്പിക്കുന്ന സന്ദർഭങ്ങളിൽ ആ സംഖ്യകൊണ്ടു കള്ളുവാങ്ങി അവിടെ കൂടുന്ന ഉള്ളാടന്മാർക്കു തന്നെ കുടിപ്പാൻ വീതിച്ചുകൊടുക്കുന്നതാണ്. മൂപ്പന് അവന്റെ ബുദ്ധിമുട്ടിന് ഇതുകൂടാതെ രണ്ടുമൂന്നു പത്താരം കിട്ടിവരുന്നുണ്ട്.

മതം.

ഉള്ളാടന്മാരും ആനിമിസ്റ്റുകളോ അല്ലെങ്കിൽ ഭൂതാരാധനക്കാർ തന്നെ. എല്ലാ രോഗങ്ങളും കഷ്ടപ്പാടുകളും ഭൂതങ്ങളുടെ ദേഷ്യബുദ്ധിയാൽ ഉളവാകുന്നതാണെന്നും, അതിനാൽ അവരെ പ്രീതിപ്പെടുത്തേണ്ടതാണെന്നും അവർ വിശ്വസിച്ചുവരുന്നു. കാപ്പിരി, തീക്കുട്ടി, ചാത്തൻ ഈ വക ഭൂതങ്ങളെയാണ് അവർ ആരാധിക്കുന്നത്. അതുകളെ 'കൊട്ടിൽ' എന്നു വിളിക്കപ്പെടുന്ന ഒരു വക ചെറിയ കുടിലുകൾക്കകത്ത് അവർ പ്രതിഷ്ഠിക്കുന്ന ചില കല്ലുകളെക്കൊണ്ടു സങ്കല്പിച്ചിരിക്കുന്നു. കന്നിമാസത്തിൽ വെള്ളിയാഴ്ചദിവസം ഇവക്ക് അരിപ്പൊടി, ആട്, കോഴി, കള്ള്, അരി, നാളികേരം, പഴം ഇത്യാദിസാധനങ്ങളെക്കൊണ്ടു പൂജകഴിക്കുന്നുണ്ട്. അപ്പോൾ ഒരു വെളിച്ചപ്പാടു തുള്ളി കല്പിക്കയും സ്ത്രീകളിൽ ദേവതാബാധയുണ്ടെങ്കിൽ ഒഴിക്കയും ചെയ്യും. വെളിച്ചപ്പാടിന്റെ കലി ഇറങ്ങിയാൽ പൂജാസാധനങ്ങളിൽ പകുതി അവനെടുത്തു ബാക്കിയുള്ളത് അവിടെ കൂടുന്നവർക്കു വിഭജിച്ചുകൊടുക്കും. ഇതുകൾക്കും

മംഗളോദയം
ഫാവ്യൻ

പുസ്തകം 6 | മിഥുനമാസം | ലക്കം 8

## മംഗളം.

കളിപ്പൊയ്കടക്കൊതുങ്ങും പാദടികൾ
കളിപ്പന്തടിക്കുകലപ്പെത്തലെനി
ഇളപ്പംവരുത്താത്ത സാരസ്യസാര-
ത്തിളപ്പെന്നീമാസികയ്ക്കേകിയാവൂ.

എം. പരമേശ്വരൻ എളയത്.

# കാവ്യനിരൂപണം.*

പ്രാചീനഭാരതീയർ പ്രായേണ എല്ലാ വിഷയങ്ങളിലും ഏതാണ്ടൊരു വൈശിഷ്ട്യമുണ്ടായിരുന്നു എന്നുള്ളതിന്നു സംശയമില്ല. മററു രാജ്യങ്ങളിൽ പരിഷ്കാരത്തിന്റെ ഉല്പത്തി നഗരങ്ങളിൽനിന്നാണ്; ഭാരതഖണ്ഡത്തിൽ, നേരെ മറിച്ചു, കാട്ടിൽനിന്നാണ്. മറെറല്ലാ ദിക്കുകാരും ധനമാണ് യോഗ്യതയ്ക്കു കാരണമായി കരുതുന്നത്. ഇവിടെയോ, പണവും പണ്ടവുമൊന്നുമില്ലാ വസ്ത്രംകൂടിയില്ലാത്ത ഭിക്ഷുക്കളെയാണ് പരമയോഗ്യന്മാരായി പരിഗണിച്ചുവരുന്നത്. മറെറല്ലാ നാട്ടുകാരും ധർമ്മനിരൂപണത്തിൽ ശാസ്ത്രത്തെ ആശ്രയിച്ചും ആഹാരവിഹാരങ്ങളിൽ സ്വാതന്ത്ര്യ

* ബാബു രവീന്ദ്രനാഥടാഗോർ എഴുതിയ ഒരുപന്യാസത്തിന്റെ തർജ്ജമ

ട്ടെക്കുകയുമാണ് പതിവ്; ഭാരതീയരാകട്ടെ ധർമ്മനിരൂപണത്തിൽ സ്വാതന്ത്ര്യം അവലംബിക്കുകയും ആചാരവിചാരങ്ങളിൽശാസ്ത്രവിധിയെ അനുസരിക്കുകയുമാണ് ചെയ്യുന്നത്.

ഭാരതീയരുടെ പ്രകൃതി ഇതരരാജ്യക്കാരുടേതിൽനിന്നു വിലക്ഷണമായ ഒന്നാണെന്നു അനേകം സംഗതികളെക്കൊണ്ടു തെളിയുന്നുണ്ട്. പ്രായേണ സകല രാജ്യക്കാരുടേയും ഇടയിൽ ഇതിഹാസകഥകൾ കേൾക്കുന്നതിനുള്ള വാസന സ്വാഭാവികമാകുന്നു. എന്നാൽ, പ്രാചീനഭാരതീയർക്ക് ആ ഗുണം വളരെ കുറവായിരുന്നു. പാശ്ചാത്യരാജ്യങ്ങളിലൊക്കെയും ഇതിഹാസം, ആഖ്യാനം മുതലായ കഥാവിശേഷങ്ങൾ വളരെ ഔത്സുക്യത്തോടെ ശേഖരിച്ചു വരുന്നു. പക്ഷേ, നമ്മുടെ സാഹിത്യത്തിൽ അതിനുള്ള സ്ഥലം വളരെ പരിമിതമാകുന്നു. നമ്മുടെ സാഹിത്യത്തിലും ചില ചില ഖണ്ഡങ്ങളിൽ ഇതിഹാസം മുതലായവയുടെ സമ്പർക്കം തീരെ ഇല്ലെന്നു പറഞ്ഞുകൂടാ. എങ്കിലും, അതിലല്ലാ സാഹിത്യകാരന്മാർക്ക് അഭിനിവേശമുള്ളതെന്നേ ഉള്ളൂ. വർണ്ണനാതിശയം, തത്ത്വവിചാരം, അവാന്തരപ്രസംഗം, മുതലായവ ഇടയ്ക്കിടയ്ക്കു സാഹിത്യത്തിലെ കഥാഭാഗങ്ങളെ അലങ്കോലപ്പെടുത്തിയാൽകൂടി നമുക്കു ധൈര്യഭ്രംശം വരുന്നില്ല; നമ്മുടെ ധൈര്യം പ്രശാന്തമായ സമുദ്രമെന്നപോലെ, അതിന്റെ അതിർത്തിയെ അതിക്രമിക്കുന്നില്ല.

ശ്രീമദ്ഭഗവദ്ഗീത വളരെ മാഹാത്മ്യമേറിയ ഒന്നാണെന്നു ആരാണ് സമ്മതിക്കാത്തത്. എന്നാൽ, കുരുക്ഷേത്രത്തിലെ തുമുലയുദ്ധസമയത്ത്, ഗൂഢമായ ആ ഗീതാശാസ്ത്രം മുഴുവൻ ശ്രദ്ധയോടുകൂടി കേട്ടു ധരിക്കുവാൻ ഭാരതഖണ്ഡത്തിലുള്ളവർക്കല്ലാതെ ആർക്കെങ്കിലും ശക്തിയുണ്ടോ? രാമായണത്തിൽ കിഷ്കിന്ധാകാണ്ഡവും സുന്ദരകാണ്ഡവും മറ്റുമുള്ളവർക്കൊക്കെ സൌന്ദര്യമേറിയവതന്നെ; എന്നാൽ, സീതാപഹരണത്തിന്മേൽ ഹിമാലയത്തിനെക്കൊണ്ടെന്നപോലെ രണ്ടു കാണ്ഡങ്ങളെക്കൊണ്ടു ഭാരാർദ്ദിതമായ കഥാഭാഗത്തെ സഹിപ്പാനുള്ള ശക്തി ഭാരതീയർക്കേ ഉള്ളൂ. അവർ നിർവ്വേദമെന്നിയെ ചിന്തിച്ചും, ഇടയ്ക്കിടയ്ക്കു ചില ചോദ്യങ്ങൾ ചോദിച്ചും, അങ്ങുമിങ്ങും നോക്കിയും ഇരുന്നുംകൊണ്ട്, സുദീർഘങ്ങളായ ഏഴ് കാണ്ഡങ്ങളിലും പതിനെട്ടു പർവ്വങ്ങളിലും സാവധാനത്തിൽ സഞ്ചരിക്കുന്നു; അതുകൊണ്ടവർക്ക് ഒരു ക്ഷീണതയും നേരിടുന്നില്ല.

കഥാശ്രവണത്തിലുള്ള ആഗ്രഹത്തിന്റെ വ്യത്യാസംകൊണ്ട്, കഥകളുടെ സ്വഭാവവും മാറിമാറി വരുന്നു. രാമായണത്തിൽ വ്യസനത്താലും ആനന്ദത്താലും പരിപൂർണ്ണമായ ആറു കാണ്ഡങ്ങളിലെ ആ കഥതന്നെ, ഒടുവിൽ ഒരേ ഒരു കാണ്ഡംകൊണ്ടു ഛിന്നഭിന്നമായിപ്പോയിട്ടുള്ള സുഗമമായ ഒരു വ്യാപാരമാണോ? യുദ്ധകാണ്ഡം കഴിയുന്നവരെ മനസ്സിരുത്തി നോക്കിയാൽ നാമറിയുന്നതെന്താകുന്നു? സീതാദേവിയുടെ പരമൈശ്വര്യവും അധാർമ്മികനും ക്രൂരനുമായ രാവണനെക്കൊന്നു രാമൻ സീതയെ രക്ഷിച്ചു എന്നുമാത്രമാണ്. ഈ ഘട്ടത്തിലെത്തിയപ്പോൾ നമ്മുടെ വ്യസനമെല്ലാം തീർന്നു നാം പരമാനന്ദമനുഭവിക്കുവാൻ തെയ്യാറായിക്കഴിഞ്ഞു. പക്ഷേ, അടുത്ത നിമിഷത്തിൽതന്നെ കവിയുടെ മനോഭാവം മാറി, അദ്ദേഹം നമുക്കു കാട്ടിത്തന്നതെന്താകുന്നു? പാപിയായ രാവണ

ല്ലാ, ധർമ്മിഷ്ഠനായ രാമൻതന്നെയാണു് സീതാദേവിയുടെ പരമശത്രു, എന്നല്ലയോ? ഹാ! അതിഘോരമായ അരണ്യത്തിൽകൂടി സീതയും, ചക്രവർത്തി മഹാരാജാവായ തന്റെ പ്രിയഭർത്താവിന്റെ മണിമാളികയിലേയ്ക്കുള്ള ക്ലേശത്തിനിടയായില്ല! കടൽനടുക്കവെച്ചു കഠിനമായ കൊടുങ്കാററിൽപ്പെട്ടു്, വിപുലങ്ങളായ തിരമാലകളോടു വളരെ നേരം പോരാടി, ഒരുവിധം കരയ്ക്കെത്തിയ ആ സ്വപ്നമയമായ കപ്പൽ, നിമിഷത്തിനുള്ളിൽ കരയിലെ സോപാനശിലകളിൽ തട്ടിത്തകർന്നുപോകയല്ലേ ചെയ്തതു്! കഥയെക്കുറിച്ചുകുറച്ചെങ്കിലും സ്നേഹമുള്ള ഒരാൾക്കു്, ആകസ്മികമായ ഈ വ്യസനം സഹിപ്പാൻ കഴിയുമോ? വൈരാഗ്യശീലരായ നൊമ്മരും മൂലകഥയിൽ പ്രാസംഗികമായും അല്ലാതെയും അനുഭവിച്ച അനേകം വിഘ്നങ്ങളെ, ക്ഷമയോടെ പൊറുത്തിരുന്നതുകൊണ്ടാണു്, കഥയുടെ ഈ വ്യസനപര്യവസാനത്തിൽ നമുക്കു ധൈര്യക്കുറവുണ്ടാകാത്തതു്:

ഇങ്ങിനെതന്നെയാണു് മഹാഭാരതത്തിലും കഥയുടെ സ്ഥിതി. കുരുക്ഷേത്രത്തിൽവെച്ചു കോലാഹലമായി നടത്തിയ കുരുപാണ്ഡവയുദ്ധത്തിനു സ്വർഗ്ഗാരോഹണപർവ്വത്തോടുകൂടി സ്വർഗ്ഗപ്രാപ്തി സിദ്ധിച്ചു! കഥാപ്രിയന്മാർ കഥയുടെ അവസാനം കാണ്മാൻ ഉൽകണ്ഠയുണ്ടാവുന്ന ഘട്ടത്തിലല്ലാ കഥയുടെ പര്യവസാനം. പുഴമണലിലെ ക്രീഡാഗൃഹംപോലെ അസമയത്തുവെച്ചു തകർന്നിട്ടാണു് കഥ അവസാനിച്ചതു്. മഹാഭാരതത്തിലെ കഥാഭാഗത്തെ പരിശീലിപ്പാൻ പുറപ്പെടുന്നവർക്കു അർജ്ജുനന്റെ ശൌര്യത്തെക്കുറിച്ചു് അദ്ഭുതമായ ബഹുമാനം തോന്നുന്നു. അവരുടെ ഉള്ളിൽ മഹാഭാരതത്തിലെ ശ്ലോകങ്ങളെക്കൊണ്ടു്, വ്യാസർ അർജ്ജുനന്റെ അത്യുന്നതമായ വിജയസ്തംഭത്തെ നിർമ്മിക്കയാണോ ചെയ്യുന്നതു് എന്നുതന്നെ സംശയം തോന്നിപ്പോകുന്നു. പക്ഷെ, കുരുക്ഷേത്രത്തിലെ യുദ്ധത്തിനുശേഷം, ഒടുവിൽ പ്രാകൃതസ്ഥിതിയിലുള്ള ചില കള്ളന്മാർ അർജ്ജുനന്റെ മുമ്പിൽവെച്ചുതന്നെ ശ്രീകൃഷ്ണന്റെ പരിജനങ്ങളെ അപഹരിപ്പാൻ ശക്തരായിത്തീർന്നു. അവർ കണ്ണാസപ്രത്തിൽ തന്നെ വിളിച്ചു കരയുമ്പോഴും വില്ലാളിയായ ആ അർജ്ജുനനു് തന്റെ ഗാണ്ഡീവം പൊക്കുവാൻകൂടി സാധിച്ചതുമില്ല. അത്യുന്നതനായ അർജ്ജുനനെ ഇത്ര ചുരുങ്ങിയ നിലയിലാക്കുവാൻ വ്യാസർക്കു കുറച്ചു ശ്ലോകങ്ങൾ മാത്രമേ വേണ്ടിവന്നുള്ളു. ഗ്രന്ഥത്തിന്റെ മുമ്പുള്ള ഭാഗങ്ങളെ വായിക്കുന്നവരുടെ മനസ്സിൽ ഗ്രന്ഥകർത്താവു് മഹാവീരനായ അർജ്ജുനനു ഇങ്ങിനെയൊരു പരിണാമം വരുത്തുമെന്നു് ഒരുവിധത്തിലും സംശയമുണ്ടാവുന്നില്ല.

ഇങ്ങിനെ ഒട്ടുവളരെ കാലം കഴിഞ്ഞതിനുശേഷം, മദ്ധ്യകാലത്തിലാണു് കാളിദാസർ മുതലായ മഹാകവികളുടെ കാവ്യങ്ങൾ ഉണ്ടായതു്. ഈ കാവ്യങ്ങളുണ്ടാവുന്നതിനുമുമ്പു് ഭാരതീയർ, മനസ്സിനെ വിനോദിപ്പിക്കുന്നതിന്നു് ഏതെല്ലുപായങ്ങളാണു് ചെയ്തിരുന്നതെന്നു നമുക്കു നിശ്ചയമില്ല. കാളിദാസരുടെ തേജോമയമായ ആ മണിദീപമാണു് ഒന്നാമതു നമുക്കു പ്രത്യക്ഷീഭവിച്ചതു്. ഇന്നും നമ്മുടെ ഗൃഹത്തിൽ പൈതൃകമായ ആ ദീപംതന്നെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. പണ്ടു്, ഉജ്ജയിനിനഗരിയിൽ നമ്മുടെ പിതാമഹന്മാരുടെ മാളികകളിൽ കത്തിയിരുന്ന ആ ദീപം ഇന്നും യാതൊരു മങ്ങലും കൂടാതെ വിളങ്ങി

കൊണ്ടിരിക്കുന്നു. കാവ്യനിർമ്മാണത്തിന്റെ പ്രയോജനം ആനന്ദമാണെന്നുള്ള സംഗതി ഒന്നാമതു കണ്ടുപിടിച്ചതുതന്നെ കാളിദാസനാണ്. ഇനി ആ ദൃഷ്ടാന്തമായി മേഘസന്ദേശത്തെ എടുക്കുക. പ്രകൃതിയുടെ ഇത്ര പരിപൂർണ്ണമായ ഉദാഹരണം സംസ്കൃതത്തിലെ മറ്റൊരു കാവ്യത്തിലും ഇല്ലെന്നാണെനിക്കു തോന്നുന്നത്............

കാളിദാസന്റെ കുമാരസംഭവവും രഘുവംശവും പുരാണകഥയെ അടിസ്ഥാനപ്പെടുത്തിയ കാവ്യങ്ങൾ തന്നെ. പക്ഷേ, അവയും ഉണ്ടാക്കീട്ടുള്ളതു മനോവിനോദത്തിനായിട്ടു മാത്രമാണ്. അല്ലാതെ അതുകൾ വായിക്കുന്നവർക്കു സ്വർഗ്ഗപ്രാപ്തിയുണ്ടാവുമെന്നുള്ള പ്രലോഭനം ഇല്ല. ഈ സംഗതിയിൽ ചിലർക്ക് അഭിപ്രായഭേദമുണ്ടായിരിക്കാമെങ്കിലും, ഋതുസംഹാരത്തെ സംബന്ധിച്ചു രണ്ടു പക്ഷമുണ്ടാവാനിടയില്ല. അതിനും മോക്ഷസിദ്ധിക്കും തമ്മിൽ ഒരു സംബന്ധവുമുണ്ടെന്നു ആരും ഉപദേശിക്കയില്ല.

കുമാരസംഭവം തന്നെ പൌരാണികമാണെങ്കിലും, അതിൽ പുരാണകഥയെ അത്ര പ്രധാനമായി ഗണിച്ചിട്ടില്ല. അതിലെ കഥയ്ക്കുള്ള പൌരാണികബന്ധം വളരെ സൂക്ഷ്മവും ശിഥിലവും, കഥതന്നെ അസമാപ്തവുമാകുന്നു. ദേവന്മാർ, ദൈത്യന്മാരുടെ കയ്യിൽനിന്നു രക്ഷിക്കപ്പെട്ടുവോ ഇല്ലയോ എന്നന്വേഷിക്കുന്നതിൽ കവിക്കു തെല്ലുപോലും ഔത്സുക്യമുണ്ടായിട്ടില്ല. ആ സംഗതിയിൽ കവിയെ പ്രേരിപ്പിക്കുവാൻ കൂടി ഒരാളും ഉണ്ടായതായി കാണുന്നില്ല. അതു പോകട്ടെ; അതിനു ശേഷവും, വിക്രമാദിത്യന്റെ വാഴ്ചക്കാലത്തു ശകന്മാർ—ഹൂണന്മാർ മുതലായ മ്ലേച്ഛന്മാരെക്കൊണ്ടു രാഷ്ട്രബാധത്തിന് വലിയ കഷ്ടനഷ്ടങ്ങൾ ഉണ്ടായിട്ടുണ്ട്. അന്നത്തെ കോലാഹലത്തിൽ നായകൻ വിക്രമാർക്കരാജാവായിരുന്നു. ഈ സന്ദർഭം പിടിച്ചിരുന്നെങ്കിലും കാളിദാസൻ ദേവാസുരന്മാർ തമ്മിലൊരു യുദ്ധവും സ്വർഗ്ഗത്തിന്റെ ജീർണ്ണോദ്ധാരണവും കല്പിച്ച് ഒരു കഥയുണ്ടാക്കാമായിരുന്നു. അങ്ങിനെ ചെയ്തിരുന്നെങ്കിൽ, അതു അന്നത്തെ ജനങ്ങൾക്കു പ്രത്യേകിച്ചും ഉൽക്കണ്ഠയുള്ള ഒരു വിഷയമാകുമായിരുന്നു. പക്ഷേ, അങ്ങിനെയൊരു ഔൽസുക്യം ആർക്കും ഉണ്ടായില്ല. എല്ലാ സഹൃദയന്മാർക്കും ദേവന്മാരുടെ ആപത്തിൽ ഉദാസീനതയാണുണ്ടായത്. കാമദഹനം, രതിവിലാപം, ഉമാതപസ്സ് മുതലായ രസഘട്ടത്തിലും, കവിയെ ദേവകാര്യത്തിനു പ്രേരിപ്പിക്കുവാൻ ആർക്കും ഉത്സാഹമുണ്ടായില്ല. ആഖ്യാനഭാഗത്തെ വിട്ടു വർണ്ണനാവിഷയത്തിലാണ് എല്ലാ ജനങ്ങളും കവിയെ പ്രേരിപ്പിച്ചത് എന്നു തോന്നുന്നു. ഇതുപോലെ തന്നെ, രഘുവംശത്തിലും കഥാഭാഗം, വർണ്ണനയെ അപേക്ഷിച്ച് അപ്രധാനമാകുന്നു.

കാളിദാസകാലത്തെ രാജാക്കന്മാർ കഥാശ്രവണ തല്പരന്മാരായിരുന്നെങ്കിൽ കാളിദാസന്റെ കൃതികളിൽനിന്ന് അക്കാലത്തെ ചില ചിത്രങ്ങൾ നമുക്കു കിട്ടുമായിരുന്നു. അവന്തിയിൽവെച്ചു, വത്സരാജ്യത്തിൽ ഉദയന രാജാവിന്റെ കഥ പറയുവാൻ സമർത്ഥന്മാരായ ഗ്രാമവൃദ്ധന്മാർ, അഭ്യാഗതന്മാരായ അതിഥികളെ രസിപ്പിക്കുവാനായി പറഞ്ഞിരുന്ന കഥകൾ ഇപ്പോളെവിടെ? ആ ഗ്രാമവൃദ്ധന്മാർ വാസ്തവത്തിൽ ഗ്രാമ്യഭാഷയിൽ തന്നെയായിരിക്കണം കഥ പറഞ്ഞിരുന്നത്. അവർ

ആ ഭാഷയിൽ കെട്ടിയുണ്ടാക്കിയ കാവ്യങ്ങൾ വളരെ ആനന്ദകരവുമായിരുന്നിരിക്കാം. പക്ഷെ, ആ കഥകളുടെ എടവാട്ടുകൊണ്ട് അവക്ക് സപ്തപ്രാപ്തി ഉണ്ടായില്ല. അവർ കവിതാശക്തി കുറവായിരുന്നവരെന്നോ, അതുകൊണ്ടാണവരുടെ കാവ്യത്തിന്നു പ്രസിദ്ധി കിട്ടാഞ്ഞതെന്നോ പറവാൻ ഞാൻ തെയ്യാറില്ല. അവരിലും പല മഹാകവികൾ ഉണ്ടായിരുന്നിരിക്കാം. ഗ്രാമഭാഷകൾ ഓരോരോ ദിക്കുകളിലേക്കു പ്രത്യേകം ഉപയോഗിക്കുന്നവയും ആഭിജാത്യമുള്ളവരാൽ പുറന്തള്ളി നിന്ദിക്കപ്പെട്ടവയും ആയതുകൊണ്ട് അവയ്ക്കു പലപ്പോഴും പല മാറ്റങ്ങളും വരാനിടയുണ്ട്. അവയ്ക്കു സ്ഥിരമായ പ്രതിഷ്ഠ ഒരു കാലത്തും കിട്ടുകയുണ്ടായിട്ടില്ല. സാഹിത്യനാഗരങ്ങൾ, തന്നിബന്ധങ്ങളായ അനേകം കാലാന്തരത്തിൽ ഭൂമിയുടെ ഉള്ളിൽ പെട്ടുപോയിട്ടുണ്ടായിരിക്കണം!

സംസ്കൃതഭാഷ ഒരു കാലത്തും വ്യവഹാരഭാഷയായിരുന്നില്ല. അതുകൊണ്ട്, ആ ഭാഷയിൽ എല്ലാ ഹൃദയഭാവങ്ങളെയും സമ്പൂർണ്ണമായി വരുത്തുവാൻ പ്രയാസമായിരുന്നു. ഇംഗ്ലീഷുകാരുടെ അലങ്കാരത്തിൽ പ്രസിദ്ധമായ 'ലൈരിക്സ്' (Lyrics=ഖണ്ഡകവിത) മൃതഭാഷകളിൽ ഉണ്ടാവാൻ വഴിയില്ല. കാളിദാസന്റെ വിക്രമോർവ്വശീയത്തിൽ കാണുന്ന ഗാഥകളിൽ, സംഗീതയോഗ്യമായ ലാഘവമോ സരളതയോ മാധുര്യമോ ഇല്ല. ബംഗാളിയായ ജയദേവൻ സംസ്കൃതഭാഷയിൽ എഴുതിട്ടുള്ള ഗാഥകളും, ബംഗാളത്തെ വൈഷ്ണവകവികളുടെ ബംഗാളിഗാഥകളോടു കിട നില്ക്കുന്നില്ല.

മൃതഭാഷകളിലും ദേശാന്തരഭാഷകളിലും കഥാഗ്രന്ഥങ്ങൾ ഉണ്ടാവുന്നതു ചുരുക്കമാണ്. കാരണം കഥകൾക്കുള്ള ഭാഷകളിൽ ഒരു മാതിരി ലഘുതയും ദ്രുതഗതിയും ആത്യാവശ്യമാവുക തന്നെ. ഒരു ഭാഷക്കു മനോഭാവത്തെ വഹിപ്പാൻ വയ്യായ്കയാൽ ഭാവത്തെപ്പോലെ ഭാഷയെയും മനസ്സു തന്നെ വഹിക്കേണ്ടതായി വരുന്നതുകൊണ്ടു ആ ഭാഷയിൽ ഗാഥകളോ കഥകളോ ഉണ്ടാവുന്നതു ദുർഘടമാണ്.

കാളിദാസന്റെ കാവ്യം, പ്രവാഹരീതിയിൽ, നിയമേന എല്ലായിടവും പ്രവഹിക്കുന്നില്ല. അതിലെ ഓരോ ശ്ലോകവും, സ്വതഃ അതാതിൽതന്നെ സമ്പൂർണ്ണമാകുന്നു. വായനക്കാരുടെ ബുദ്ധി ഓരോ ശ്ലോകത്തിലും വിരമിച്ച്, അതിലെ സംഗതികൾ അറിഞ്ഞതിനശേഷമേ അടുത്ത ശ്ലോകത്തിൽ പ്രവേശിക്കുന്നുള്ളു. ഓരോ ശ്ലോകവും മുത്തുമണിപോലെ ദീപ്തവും, മുഴുവൻ കാവ്യം മുക്താഹാരംപോലെ മനോഹരവും ആകുന്നു.

സംസ്കൃതഭാഷയിൽ ശബ്ദങ്ങൾക്ക് അത്യാദ്ഭുതമായ വൈചിത്ര്യവും, ധ്വനിക്ക് അസാധാരണമായ ഗാംഭീര്യവും, വാക്യങ്ങൾക്ക് അനന്യസാമാന്യമായ ആകർഷണശക്തിയും, സ്വരത്തിന്ന് ആഹ്ലാദകരമായ സ്നിഗ്ദ്ധതയും ഉണ്ട്. സംസ്കൃതവാഗ്ദേവതയ്ക്കു; വാക്ചാതുര്യംകൊണ്ടു തന്നെ വിദ്വാന്മാരെ ഭ്രമിപ്പിച്ചുകളയാമെന്നുള്ള ധൈര്യം കവികളിൽ ജനിപ്പിക്കുന്നതായ ഒരു ദിവ്യമായ മാധുര്യവും ഉണ്ട്. അതുകൊണ്ടു വാക്യത്തിന്നു സംക്ഷേപവും വിഷയത്തിന്നു ദ്രുതഗതിയും ആവശ്യമായി വരുന്ന ദിക്കിൽകൂടി ഭാഷയ്ക്കു ധാടികൂടാതെ കഴിപ്പാൻ നിവൃത്തിയില്ലെന്നു വരും. അതിനാലുള്ള ഘട്ടങ്ങളിൽ, വാക്യം വിഷയത്തെ വെളിവാക്കാതെയും വിഷയത്തെക്കാൾ വാക്യത്തിന്നു കനംകൂടിയും വരും.

മയിൽപ്പീലികൊണ്ടുണ്ടാക്കിയ ആലവട്ടം വീശിയാൽ കാറ്റുകിട്ടുവാൻ പ്രയാസമാണെങ്കിലും, അതിനു വ്യജനവ്യാജേന രാജസദസ്സിൽ പ്രവേശം ലഭിക്കയും സദസ്സ് അതുകൊണ്ടു ശോഭാധിക്യമുണ്ടാകയും ചെയ്യുന്നു. അതുപോലെ തന്നെ സംസ്കൃതകാവ്യങ്ങളിലും ഘടനാരീതി ദുർഘടമാണെങ്കിലും, അതിലുള്ള വാഗ്വൈചിത്ര്യം, ഉപമാകൌശലം, വർണ്ണനാനൈപുണ്യം എന്നിവയാൽ രാജസദസ്സ് സംസ്കൃതകാവ്യങ്ങളെക്കൊണ്ട് അപരിമിതമായ ചമൽക്കാരമുണ്ടാകുന്നു.

കെ. വി. എം.

# കേരളവും ദേശനാമങ്ങളും*

(കെ. പി. പത്മനാഭമേനോൻ ബി. എ. ബി. എൽ.)

വടക്ക ഗോകർണ്ണം, തെക്ക കന്യാകുമാരി, കിഴക്ക പശ്ചിമഘട്ടം, (അഥവാ സഹ്യപർവ്വതനിര) പടിഞ്ഞാറു സമുദ്രം, ഈ നാലതിർക്കകത്തു വീതികുറഞ്ഞു നീളത്തിൽ സ്ഥിതിചെയ്യുന്ന ഭൂമിക്ക പരശുരാമക്ഷേത്രം, ഭാർഗ്ഗവക്ഷേത്രം, കർമ്മഭൂമി, കേരളം, മലബാർ, മലയാളം എന്നിങ്ങിനെ പേർ പറഞ്ഞുവരുന്നു.

ഇവയിൽ ആദ്യത്തെ രണ്ടു പേരുകൾ പരശുരാമബ്രഹ്മർഷിയാൽ ഈ ഭൂമി സമുദ്രത്തിൽനിന്നു വീണ്ടെടുക്കപ്പെട്ടു എന്നുള്ള ഐതിഹ്യത്തെ സൂചിപ്പിക്കുന്നു. ഈ ഐതിഹ്യം ജനങ്ങളുടെ മനസ്സിൽ വേരൂന്നി അടി ഉറച്ചുകിടക്കുന്ന സ്ഥിതിക്ക് അതിനെ അത്ര എളുപ്പത്തിൽ എളുക്കിക്കളയുവാൻ സാധിക്കുന്നതല്ല. മഹാവിഷ്ണുവിന്റെ അവതാരമായ ശ്രീപരശുരാമൻ പശ്ചിമഘട്ടത്തിന്റെ അടിവാരത്തു നിന്നു സമുദ്രത്തോടു വാങ്ങിനില്ക്കുവാൻ കല്പിച്ചു. ഒരു വിധം ധിക്കാരമെന്നു വിചാരിക്കാവുന്ന ഈ ആജ്ഞയെ സമുദ്രരാജൻ ആദരിക്കുന്നില്ലെന്നു കണ്ടപ്പോൾ മഹർഷി ക്രുദ്ധനായി 'ക്ഷണനേരംകൊണ്ട് എന്റെ അസ്ത്രപ്രയോഗത്താൽ ഈ സമുദ്രത്തിൽ ഒരു തുള്ളി ജലംപോലുമില്ലാതെ വറ്റിച്ചുകളയും' എന്നു ഘോഷിച്ചു.

ഈ ശാസനയുടെ ഫലമായി സമുദ്രരാജൻ ആവശ്യപ്പെട്ടേടത്തോളം ദൂരത്തേക്ക മാറിനില്ക്കയും അതിനിടക്കുള്ള ഭൂമി ക്രുദ്ധനായ മഹർഷിക്ക കൊടുക്കുകയും ചെയ്തു. ഇങ്ങിനെയാണ് ഭൃഗുവംശജാതനായ പരശുരാമനാൽ 'പരശുരാമക്ഷേത്രം' അല്ലെങ്കിൽ 'ഭാർഗ്ഗവക്ഷേത്രം' എന്ന ഭൂമി സമുദ്രത്തിൽനിന്നു വീണ്ടെടുക്കപ്പെട്ടത്.

ഈ അത്ഭുതകൃത്യത്തെ നടത്തിയ സമ്പ്രദായത്തെപ്പറ്റി കഥയുടെ പല പാഠഭേദങ്ങളിൽ പല പ്രകാരത്തിലും പറഞ്ഞു കാണുന്നു. മൂവ്വേഴുവട്ടം 'മുടിക്ഷത്രിയരെ' മുടിച്ചതിന്റെ ശേഷം തന്റെ കഠിനപ്രവൃത്തിയെപ്പറ്റി പരിതാപപ്പെട്ട വീരഹത്യാ

* ഇതു [illegible] 1902 സെപ്തംബർ മാസത്തെ Indian Antiquaryൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതാകുന്ന ഇംഗ്ലീഷിലെ Discursive Notes on Malabar and its place- names തർജ്ജമയാണ്

പാപനിവൃത്തിക്കായി താനാൽ പിടിച്ചടക്കപ്പെട്ട ഭൂമി മുഴുവനും ബ്രാഹ്മണർക്കായി ദാനം ചെയ്തു എന്നും ആ മഹാബ്രാഹ്മണർ ഉടൻതന്നെ പരശുരാമമഹർഷിയോട് തങ്ങളുടെ ഭൂമി വിട്ട് പുറത്തുപോയ്ക്കൊള്ളണമെന്ന് ആവശ്യപ്പെട്ടു എന്നും ഈ ദുർഘടാവസ്ഥയിൽ മഹർഷി തന്റെ ദേവതാപത്തെ പ്രകാശിപ്പിച്ച് 'ഗോകർണ്ണം പുരഃ കന്യയിലിനും' സഹ്യാർപവ്വതത്തിന്റെ അടിവാരത്തിൽ ഗോകർണ്ണം മുതൽ താൻ തെക്കോട്ട് എറിയുന്ന തന്റെ ആയുധമായ വെണ്മഴു ചെന്നു വീഴുന്നേടംവരെ സമുദ്രം പിൻവാങ്ങിനില്പാനായി സമുദ്രരാജാവിനോടാജ്ഞാപിച്ചു എന്നും വരുണൻ അപ്രകാരം ചെയ്തു എന്നും ഒരു പുരാണം പറയുന്നു. (1)

ഈ ഐതിഹ്യത്തെ തീരെ നിസ്സാരമെന്നു പുച്ഛിച്ചു തള്ളിക്കളഞ്ഞുകൂടാ. അതിൽ വാസ്തവമായ ഒരു സാരം അടങ്ങികിടക്കുന്നുണ്ട്. ഉള്ളിൽ അമർന്നുകിടക്കുന്ന തത്വത്തിന്റെ ശോഭയെ മങ്ങിക്കുവാൻ തക്കവിധം ഒരു ചളിപുരണ്ടുകിടക്കുന്നുണ്ടെന്നുള്ളതിനു സംശയമില്ല. വാസ്തവത്തിൽ അനേകം നൂറാണ്ടുകൾക്കു മുമ്പ് ഈ കരയിൽ ഭൂമിയുടെ അന്തർഭാഗത്ത് സമുദ്രത്തിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന ബഡവാനലന്റെ ശക്തിയാൽ ഭൂമിയുടെ ആകൃതിക്കും പ്രകൃതിക്കും വന്നുകൂടിയ യഥാർത്ഥസ്ഥിതി ദേശത്തെ കവികൾ കവിതാചാതുര്യത്തിനായണ്ടി അർത്ഥവാദമായി കഥാരൂപത്തിൽ ഇങ്ങിനെ പ്രതിപാദിച്ചിട്ടുള്ളതാണെന്നാണ് വിചാരിക്കുന്നത്. മലയാളക്കരയിലെ താഴ്ന്ന പ്രദേശങ്ങൾ ഭൂമിയുടെ അന്തർഭാഗത്തുള്ള ശക്തിയാൽ കടൽനിരപ്പിന്റെ ചുവട്ടിൽനിന്ന് ഉയർത്തപ്പെട്ടതാണെന്നു വെളിവാണ്. അടുത്ത കാലത്തുകൂടി പ്രകൃതിയുടെ ശക്തികൊണ്ട് ഉദ്ധാരണം ചെയ്യപ്പെട്ട പല വിസ്തീർണ്ണപ്രദേശങ്ങളും കാണുന്നുണ്ട്. കൊച്ചിനഗരത്തിന്റെ വടക്കുഭാഗത്തു സ്ഥിതി ചെയ്യുന്ന ഉദ്ദേശം 13 നാഴിക നീളവും ഒരു നാഴിക വീതിയുമുള്ള വയ്പ് എന്ന ഇടത്ത് അധികകാലത്തിനുമുമ്പല്ല കടൽവെച്ചുണ്ടായിട്ടുള്ളത്. ഇങ്ങിനെ ഈ ദ്വീപിനെ നൂതനമായി വച്ചുണ്ടായതെന്നുള്ള അർത്ഥത്തിൽ 'പുതുവയ്പ്' എന്നു പേർ വിളിച്ചുവരുന്നു. ആ ദിക്കുകാർ വയ്പ് ഉണ്ടായതായ ക്രി. അ. 1341-ാമാണ്ടു മുതൽ ഒരു പുതിയ കാലത്തെ ഗണിച്ചുപോരുന്നുണ്ട്. അതിനു മുമ്പ് കൊച്ചിനഗരത്തിന്റെ ആ ഭാഗത്തുകൂടി ഒരു ചെറിയ പുഴ ഒഴുകിയിരുന്നതിന്റെ കടലിലേക്കുള്ള വായ തുലോം വീതി കുറഞ്ഞതായിരുന്നതിനാൽ വർഷകാലത്ത് പശ്ചിമഘട്ടങ്ങളിൽനിന്ന് ഊക്കോടെ ഒഴുകിവരുന്ന ജലപ്രവാഹത്തിനു കടലിലേക്ക് ഒഴിയുവാനുള്ള മാർഗ്ഗം പ്രസിദ്ധപ്പെട്ട കൊടുങ്ങല്ലൂർ അഴിമുഖത്തുകൂടിയായിരുന്നു. എന്നാൽ ക്രി. അ. 1341-ാമാണ്ടിൽ അസാധാരണമായ ഒരു ജലപ്രവാഹം ഉണ്ടാകയാൽ പശ്ചിമഘട്ടങ്ങളിൽനിന്നു തിക്കിത്തിരക്കി തിങ്ങിവിങ്ങി ഒഴുകിവ

1. സ്കന്ദപുരാണം സഹ്യാദ്രിഖണ്ഡം ഉത്തരാർദ്ധം 1-ം, 6-ം, 7-ം അദ്ധ്യായങ്ങൾ. ബ്രഹ്മാണ്ഡപുരാണം, കേരളമാഹാത്മ്യം, 7 വരെ അദ്ധ്യായങ്ങൾ, കേരളോല്പത്തി (മംഗലാപുരത്തു അച്ചടിച്ചത്.) 1-ാം ഭാഗം.

ഒരു പഴയ കേരളോല്പത്തിയിൽ ഇങ്ങിനെ പറഞ്ഞു കാണുന്നു:—

"സമുദ്രം ഒരു കാലത്തു ക്രമേണ മുന്നോട്ടുള്ള ഊക്കുവിട്ടു പടിഞ്ഞാറോട്ടു മാറിയപ്പോൾ സമുദ്രാജ്ഞനായ വരുണൻ താനെ താൻ പൊയ്ക്കു (സമുദ്രം നീങ്ങിയപ്പോൾ അവിടെ കാണപ്പെട്ടത്)"

പ്രാചീനമലയാളം 1-ാം പുസ്തകം 78-ാം ഭാഗം.

ന്ന ജലസമൂഹത്തിന്റെ ഉൾക്കരിയ ഗതിയെ താങ്ങുവാൻ ശക്തിയില്ലാതെ കൊച്ചിക്കു നേരെയുള്ള കര പൊട്ടിത്തുറന്ന ജലം സമുദ്രത്തിലേക്ക് കഴിയുകയാൽ അതുവരെ കടപ്പുറമായി കിടന്നിരുന്ന നദീമുഖം വിസ്തീർണ്ണപ്പെട്ടു കൊച്ചി ഇന്ത്യയിലുള്ള പ്രധാനതുറമുഖങ്ങളിൽ സുഖപ്രദമായ ഒന്നായിത്തീർന്നു. ഈ സംഭവത്തിന്റെ സ്വഭാവം കടൽക്കരക്കടുത്തുള്ള താഴ്ന്ന പ്രദേശത്തു കടൽമണലും കക്കയും കൂടി കലർന്നുള്ള ചളിയും പല പ്രകാരത്തിലുള്ള മണ്ണും വിളക്കപ്പെടുത്തുന്നുണ്ട്. ബ്രിട്ടീഷ്കൊച്ചിയിൽ കുറച്ചു മുമ്പ കുടിജലം എടുക്കുവാനായി ഒരു കിണർ താഴ്ത്തിയ സമയം അടിയിൽനിന്നു കിട്ടിയ മണ്ണിന്റെ പ്രകൃതം നോക്കിയാൽ കൊച്ചിപട്ടണം ഇരിക്കുന്ന ഭാഗം ഭൂമി; അധികകാലത്തിനുമുമ്പ് കടലിന്റെ അടിയിൽ താണുകിടന്നിരുന്നു എന്നുള്ളതു വെളിവാകുന്നതാണ്.

മുമ്പു സമുദ്രം പശ്ചിമഘട്ടത്തിന്റെ താഴ്‌വരയോളം എത്തിയിരുന്നതായി നാട്ടുകാർ അക്കാലത്തു വിശ്വസിച്ചുവന്നു, എന്ന് പാദർ ബർത്തൊലൊമ്യു (Fra Barolomes) എന്ന പാതിരി പറയുന്നു. ഇതു പ്രകൃത ഭൂതിരുത്തെ ഉദ്ദേശിച്ചു പറയുന്നതായിരിക്കാം. ഈ വിശ്വാസത്തിന്നു യാതൊരടിസ്ഥാനവുമില്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. എന്നാൽ ഈ രാജ്യത്തു കാണുന്ന ചില സമനിരപ്പുള്ള പ്രദേശങ്ങളും കടൽത്തിരകളുടേയും മഴവെള്ളപ്രവാഹത്തിന്റേയും തിരക്കിൽനിന്നുണ്ടായതാണെന്ന് അദ്ദേഹം സമ്മതിക്കുന്നുമുണ്ട്. അദ്ദേഹം ഇങ്ങിനെ പറയുന്നു. "ഇവിടെ ജലപ്രവാഹങ്ങൾ വരുത്തീട്ടുള്ള നാശം അവർണ്ണനീയമാണ്. പിതാമഹന്മാർ അധിവസിച്ചുവന്നിരുന്ന സ്ഥലം ഇന്നതാണെന്നു സൂക്ഷ്മത്തോടെ ചൂണ്ടിക്കാണിക്കുവാൻ പൌത്രന്മാരാൽ ഒരുപോലും സാധിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ ആ പ്രദേശത്തിന്റെ സ്വഭാവം ആസകലം മാറിപ്പോയിരിക്കുന്നു." (2). ക്രിസ്ത്വബ്ദത്തിന്റെ ആദ്യത്തിൽ ചങ്ങനാശ്ശേരി മുതൽ പള്ളിപ്പുറംവരെ ഉദ്ദേശം 40 നാഴികയോളം വഴിയുള്ള കായലുകളുടെ കിഴക്കെക്കരവരെ സമുദ്രം വ്യാപിച്ചിരുന്നു എന്നും സമുദ്രതീരം ആ കരയോടു ചേർന്നിരുന്നു എന്നും വിചാരിക്കുവാൻ ന്യായമായ സംഗതികളുണ്ട്. കായലുകളുടെ പടിഞ്ഞാറെകര ഇപ്പോഴും കാണുന്നതും ആലപ്പുഴ കൊച്ചി എന്നീ ചെറുപട്ടണസമൃദ്ധിയുള്ള തുറമുഖങ്ങളും സ്ഥിതിചെയ്യുന്നതുമായ വീതി കുറഞ്ഞ നീളത്തിൽ കിടക്കുന്ന കരപ്പുറമെന്ന ഭൂമി അക്കാലത്ത് ഉണ്ടായിരുന്നൊ എന്നുള്ളതന്നെ വളരെ സംശയമാണ്. സമുദ്രക്കരയുടെ ഇപ്പോഴത്തെ കിടപ്പുകൊണ്ട് ആ പ്രദേശത്തു കൊടുങ്ങല്ലൂർ കൊല്ലത്തിന്നും മദ്ധ്യസ്ഥിതി ചെയ്തിരുന്നതായി ടാളമി (Ptolemy) പറയുന്ന പട്ടണങ്ങളുടെ ഇപ്പോഴത്തെ സ്ഥാനം അറിവാൻ തരമില്ല. എന്നാൽ അവയിൽ പുറപ്പെരൂറ് (Podoperoura) സെമ്നെ (Semne) കൊർത്തൊര (Korthora) എന്ന സ്ഥലങ്ങൾ ഇപ്പോഴത്തെ ഉദയംപേരൂര്, (പോർട്ടുഗീസുകാരുടെ ഡയാമ്പർ) ചെമ്പു; കോതാട് എന്ന പ്രദേശങ്ങളായിരിക്കണം. (3)

തിരുവിതാംകൂറിൽ ആലപ്പുഴ സമുദ്രകരയിലുള്ള 'മൺതിട്ട'യെ (Mud Bank) പ്പറ്റി ആ രാജ്യത്തു കമിഷ്യൽ ഏജന്റ്

---

2. *A voyage to the East Indies*, p. 128
3. *The Madras Review*, vol. I. p. 324.

(കച്ചവടവകുപ്പിലെ പ്രധാനി) ആയിരുന്ന മിസ്റ്റർ റോഡ്‌സായ്പ് (Mr. Rhode) എഴുതിട്ടുള്ള ഒരു റിപ്പോർട്ടിൽ അദ്ദേഹം ഇപ്രകാരം പറയുന്നു. "റിക്കാർട്ടുകൾ ഇല്ലാത്തതിനാൽ എന്തൊരു കാലത്തു സംഭവിച്ചു എന്നു പറവാൻ എനിക്കു സാധിക്കുന്നില്ല; എന്നാൽ ഇത്രത്തോളം തിട്ടമായി പറയാം. വടക്കു കോഴിക്കോട്ടു മുതൽ കൊല്ലത്തിനു കുറച്ചു തെക്കുവരെ ഒരു കാലത്തു സമുദ്രക്കര കടൽനിരപ്പിൽനിന്നു പൊങ്ങിയിരുന്നു. പിന്നെ കുറെ ഏറെ കാലം കഴിഞ്ഞിട്ട് അവിടം മുഴുവൻ കടൽ കയറി മുങ്ങിപ്പോയി. പിന്നെ ഭൂമിയുടെ അടിയിലുള്ള അഗ്നിയുടെ ശക്തിയാൽ പൊങ്ങിവന്നു എങ്കിലും ഏതാനും ഭാഗം വീണ്ടും കടൽ കയറി മുങ്ങിപ്പോയി. വർക്കല തുരവു പണി നടക്കുന്ന കാലത്ത് ഉരവിനുള്ളിൽ മരങ്ങളും ആഴമുള്ള ജലത്തിന്റെ അടിയിൽ വസിച്ചുവന്നതായി അറിയുന്ന മത്സ്യങ്ങളുടെ ഓടുകളും കണ്ടുകിട്ടിയതുകൊണ്ടാണ് ഞാൻ ഇങ്ങിനെ പറയുന്നത്. മുപ്പതു കൊല്ലങ്ങൾക്കു മുമ്പുവരെ ഒരു കോട്ടയുടെ നഷ്ടശിഷ്ടങ്ങൾ പുറക്കാട്ടു കടലിന്റെ അടിയിൽ കാണമാറുണ്ടായിരുന്നു. കോഴിക്കോട്ടും വല്ലിലും ഭരിച്ച എടുപ്പുകളുടെ നഷ്ടശിഷ്ടങ്ങൾ കടലിന്റെ അടിയിൽ കാണാവുന്നതാണ്."(4)

ഡാക്ടർ ഡെ. (Dr. Day) ഇങ്ങിനെ പറയുന്നു. "പശ്ചിമസമുദ്രക്കരയിൽ കടലിന്റെ ആക്രമണം ഒരു പതിവായി തീർന്നിരിക്കുന്നു എന്നുള്ളത് ഒരു അതിശയസംഗതിയാണ്. പുരാതനകാലംമുതൽക്കെ സുപ്രസിദ്ധമായ ഐതിഹ്യവും ഭൂഗർഭശാസ്ത്രപ്രകാരം ആ പ്രദേശത്തെ പരിശോധിക്കുമ്പോൾ കാണുന്ന ഭൂപ്രകൃതങ്ങളും പണ്ടു സമുദ്രം പശ്ചിമഘട്ടങ്ങളുടെ അടിവരെ വ്യാപിച്ചിരുന്നു എന്നു പ്രത്യക്ഷപ്പെടുത്തുന്നു. മലയാളമൊക്കെയും യഥാർത്ഥമായി സമുദ്രത്തിൽനിന്ന് ഉയർപ്പിക്കപ്പെട്ടതാണ്." ക്രി. അ. 1525-ാമാണ്ടിൽ ഹെർമാൻ ലോപ്പസ്. ഡി. കാസ്റ്റൺഹേഡ് (Herman Lopez de Casten Heda) എന്നാൾ എഴുതിവെച്ചിട്ടുള്ള ഒരു കയ്യെഴുത്തുവിവരണത്തിൽ 2800 കൊല്ലങ്ങൾക്ക് അല്പം മുമ്പുവരെ സമുദ്രം പശ്ചിമഘട്ടത്തിന്റെ അടിയോളം എത്തിയിരുന്നതായി എഴുതികാണുന്നു എന്നുകൂടി ഡാക്ടർ ഡെ. പറയുന്നുണ്ട്. (5)

സമുദ്രം മുമ്പു കായലുകളുടെ കിഴക്കെക്കരവരെ വ്യാപിച്ചിരുന്നു എന്നുള്ളത് ആ പ്രദേശത്തുള്ള ചില ദേശനാമങ്ങളുടെ അർത്ഥംകൊണ്ടു പ്രത്യക്ഷപ്പെടുന്നതാണ്. കൊച്ചിയിൽനിന്നും ഉദ്ദേശം 8 നാഴിക വടക്കു കായലിന്റെ കിഴക്കെ കരയിൽ 'കടക്കര' എന്ന ഒരു പ്രദേശമുണ്ട്. ഇത് കടൽ+കര=കടക്കര എന്നാണെന്നു പറയേണ്ടതില്ലല്ലൊ. അവിടെ നിന്നും അല്പം തെക്കുമാറിട്ടത്താണ് 'എഴിക്കര' ഇത് 'ആഴിക്കര' എന്നായിരിക്കുമെന്നു സംശയമില്ല. ഉ

4 Para 231 of the *Report on the Administration of Travancore* for 1881, 82. (W. Logan).

5 Vol. XXII. *Madras. Journal of Literature and science.* N. S. 6. P P. 260. and 264—1861; *Narakkal or Cochin MudBank*, by Francis Day, Civil Surgeon,Cochin; the *Mud Bank at Narakkal near Cochin its composition as exhibited by the Microscope*, qy Lieutenant of Mitchell.

പറയേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ.

ചിങ്ങമാസത്തിലെ നേന്ത്രക്കായും ചേനയും പിണ്ടുവനും പച്ച മത്തനും പഴുക്കപ്പുഴവും കുരുവെക്കാത്ത വെണ്ടക്കയും വില്ലാർവഴുതിനങ്ങയും പച്ചമുളകും അപ്പോഴത്തന്നെ തോട്ടത്തിൽനിന്ന പറിച്ചു കൊണ്ടുവന്ന എരിശ്ശേരി, എരുളി, കാളൻ, അവിയൽ, സാമ്പാറ്, മിഴുക്കുപിരട്ടി ഇവയൊക്കെ വെച്ചുണ്ടാക്കീട്ട് ഒന്നു വായിൽ വെക്കാൻ കൊള്ളരുതാതെ ആക്കിത്തീർക്കുന്ന വെപ്പുകാരെത്രയുണ്ട്? വാടിയ ഉണ്ണിപ്പിണ്ടിയും പഴുത്ത ചേമ്പിൻതാളും "തോട്ടം അരുവാൻകാലത്ത് പിച്ചർക്കലച്ചു" മാണിക്കായും മുള്ളൻചീരയും തകരയും തപ്പിപ്പറിച്ച് അരിഞ്ഞ് ഉപ്പിട്ടുപുഴുങ്ങി തേങ്ങയും വെളിച്ചെണ്ണയും തൊട്ടുതെറിപ്പിച്ച് കപ്പിച്ചു മാറിയാലും അതു കൊണ്ടുവന്ന വിളമ്പിയാൽ കൂട്ടുന്നവർ പോരാ പോരാ എന്ന തോന്നത്തക്കവണ്ണം സ്വാദു പുറപ്പെടുവിക്കുന്ന അടുക്കളക്കാരെത്രയുണ്ട്? ഇവർ തമ്മിലുള്ള ഈ ഭേദത്തിന്ന കൈപ്പുണ്യമെന്നുള്ള പേര് നല്ല ഭാഷയായില്ലെന്നുണ്ടോ?

വിജയത്തിൽ ഗരുഡൻ കെട്ടാൻ രാമപ്പണിക്കർ തന്നെ കേമൻ. വെള്ളക്കാട്ടിൽ കുഞ്ഞൻമേനോന്റെ ബാലി കണ്ടിട്ടുള്ളവർക്കറിയാം അതിന്റെ വിശേഷം. കീചകൻ കാണണമെങ്കിൽ ഇനി വിചാരിപ്പുകാര് ണ്ടാമതൊന്നു ജനിക്കണം. കാലകേയവധത്തിലർജ്ജുനന് ശങ്കരമേനോനോള മെച്ചം വേറെയുണ്ട്. അതൊക്കെ ശരിതന്നെ. കിർമ്മീരവധത്തിൽ ധർമ്മപുത്രരുടെ കാര്യത്തിൽ ഇട്ടിരാരിച്ചമേനോൻ തന്നെ മേലെ. അങ്ങിനെയല്ലാ നോക്കേണ്ടത്. ഇവർക്കൊക്കെ ഓരോരുത്തർക്ക് ഓരോന്നിലേ വിശേഷമുള്ളൂ. ഒരു വേഷക്കാരനായാൽ എല്ലാ വേഷവും കെട്ടാറായിരിക്കണം. അങ്ങിനെ നോക്കിയാൽ കേശവക്കുറുപ്പിനോടടുവരാനും നോക്കേണ്ട. നളചരിതത്തിൽ വേർപാട കഴിഞ്ഞു നളൻ ഇടപ്പെടാതെ കാട്ടാളൻ കെട്ടി വന്നിട്ട് ആട്ടം കഴിഞ്ഞു വേഷം അഴിച്ചിട്ടു! ആളെ അറിഞ്ഞിട്ടുള്ളു. മരിക്കാനതിന്റെ മുമ്പിലത്തെ കൊല്ലം ഒരു മണ്ണാത്തിയും ഒരു ലളിതയും കണ്ടതിനും മറന്നിട്ടില്ല. അമ്പത്താറു വയസ്സു കഴിഞ്ഞ ഒരാൾക്കിത്ര കൈപ്രസാദം മുഖത്തുണ്ടാകുമോ? ഐശ്വര്യഗുണം അതിന ശിപ്പാനിക്കിനെയോള വേഷക്കാരനുണ്ടായിട്ടില്ല. ഒരു ദിവസം നട്ടാപ്പകലുച്ചനേരത്ത് കൂടല്ലൂർ കുഞ്ഞിക്കാവുനമ്പൂരിപ്പാട്ടിലേയും വെണ്മണി മഹൻനമ്പൂരിപ്പാട്ടിലെയും ഭാഗ്യം നിമിത്തം ഉടുത്തുകൊണ്ടു തളച്ചു കത്തി രണ്ടാംമുണ്ടുകൊണ്ട് അരയും മുറുക്കി തന്നത്താനോള കൈലാസോദ്ധരണം ചൊല്ലിയാടിയപ്പോൾ, തങ്കശോഭനമല്ലാതെ മറ്റൊന്നും കണ്ടിട്ടില്ലാത്ത പച്ചപ്പരദേശിയായ ശോകോപചാർത്ത് കേട്ടല്ലോ ട്ടറിഞ്ഞ കൈലാസവും നോക്കിക്കൊണ്ടു മിഴിച്ചിരുന്നുപോയത് കണ്ടു ചിരിച്ച ആളുകളിന്നുമുണ്ട്. ഇങ്ങിനെ ഏതു വേഷവും കെട്ടി തന്മയത്വം വരുത്തി കാട്ടുക്കാരെ രസിപ്പിക്കുന്നതിന്ന "ഭംഗി"യെന്നതിനേക്കാൾ നന്നായിട്ടൊരു പേര കൊടക്കാൻ നോക്കിയാൽ "വേഷപ്പകർച്ച"യെന്നേ തോന്നൂ.

'തലയുംമുഖവുംവിശേഷമല്ലേവലയും
കണ്ണിണയുംപല്ലുമൊല്ലമൊട്ടു, നറുചമ്പകമായ
ണ്ടചായയുംനിറം, മന്ദം നടകണ്ടനാനാമാകും'
എന്നൊക്കെ വർണ്ണിച്ചുതക്ക അംഗഭംഗി

യോടുകൂടി 'തങ്കക്കോപ്പിലിറങ്ങിവരുന്ന്' താലംഗിമാരിൽ പലരും കാണുന്നവക്ക് ഒരുകപ്പാടെ കണ്ണിൽ പിടിച്ചില്ലെന്ന തോന്നുന്നതു ദുർല്ലഭമല്ലല്ലൊ. എന്നാൽ കാലത്തെ കളിച്ചു തലമുടി പകുത്ത് പിന്നോക്കം കെട്ടിയിട്ട ഭഗവൽപ്രസാദവും ചൂടി 'ഈറമുണ്ടുടുത്തിട്ടിതാ ഇളംകുളുർ കചവും മൂടി' ഒരു വെള്ളച്ചുരട്ടും താലിയും ധരിച്ചു ഗോപുരമിറങ്ങിവരുന്ന ചില നാടൻ പെൺകിടാങ്ങളെ കണ്ടാൽ കാണികൾക്ക് അതാണ് കണ്ണിന്റെ പുണ്യോദയമെന്ന തോന്നാവുന്നതെന്ന ഞാൻ പറയണോ? ഈ അകൃത്രിമമായ കാന്തിപ്രവാഹത്തിന്, അല്ലെങ്കിൽ സൌന്ദര്യവിലാസത്തിന്, അഥവാ നിരോട്ടത്തിന്ന, 'ലാവണ്യം' എന്ന പറയുന്നതിന്ന പകരം 'അഴക്' എന്ന പറഞ്ഞാൽ 'ആയി!'—എന്നാകുമോ?

അഗ്രശാലയും വാതിലും വാതടയും ഒക്കെ നല്ല കണക്ക്; ഇപ്പോഴത്തെ ഗോപുരവും ഉണ്ണവിസ്താരവും മറ്റും ശരിയാക്കീട്ടുണ്ട്; ഒട്ടും വെടിപ്പും നല്ലവണ്ണം കയറീട്ടുണ്ട്; തേക്കും വീട്ടിയും പിലാവുമല്ലാതെ ഒരു ചീളുപോലും വെച്ചിട്ടില്ല; വീരാശാരിപ്പണിക്കാരും മക്കളും പണിപ്പുരയിൽ പാഞ്ഞാണ് പണിതതു; കട്ടക്കയും തൊറാമ്പരലും കഷായം വെച്ച വെള്ളമല്ലാതെ കമ്മായത്തിൽ പച്ചവെള്ളം ഒരു തുള്ളി തൊടീച്ചിട്ടില്ല— തിരുവള്ളക്കാവിലെ കല്ലല്ലാതെ ഒരു കഷണമില്ല. പണി മുഴുവൻ കഴിഞ്ഞിട്ടു കാണിപ്പയ്യൂര് നമ്പൂരിപ്പാട്ടിന്ന് എഴുന്നെള്ളി സകലവും അളന്നുനോക്കീട്ട് ഒരു തോരയ്ക്കു വ്യത്യാസം ഒരു ദിക്കിലും കണ്ടിട്ടില്ല. എന്ന ഇട്ടിക്കോരമേനോൻ പറയും. എന്നാൽ കാണുന്നോരൊക്കെ— 'പൂപ്പണി കേമമായി. ഇനി നാലു പുരുഷാന്തരത്തേക്കു ഹാനിയില്ല. കല്ലും മരവും ഇരിമ്പും എത്രാനം വലിച്ചുകയറീട്ടുണ്ടോ? പണമുണ്ടായാലെന്താ പ്രയാസം? പറഞ്ഞ കാര്യമെല്ലാം ശരിതന്നെ. ആ കിഴക്കുള്ള പണ്ടത്തെപ്പണിക്കാരുടെ പുരയോളം ഭംഗിയായില്ല. അതു ശരിയാണ്; ആ പുര ഇൺകല്ലും മണ്ണുമാണ്; മേൽപുര മിക്കതും തേക്കും മുളയും തന്നെ; എങ്കിലും ഒരുകപ്പാടെ ഉള്ളും പുറവും തളവും മുറിയും കോലായയും എല്ലാംകൂടി അതിനൊരു യോജിപ്പും ഭംഗിയും വേറെ തന്നെയാണ്'. ഈ അഭിപ്രായം എനിക്കും തോന്നി. ഇതിനെ പണിത്തരങ്ങൾക്കൊക്കെ ഒരു 'കുടക്കം' വന്നാലേ അതിനൊരു ജീവൻ വീഴുള്ളു'— എന്നും പറയും. ഇതു ഇട്ടിക്കോരമേനോനെക്കാൾ പണ്ടത്തെപ്പണിക്കാരുടെ പേരിൽ ജനങ്ങൾക്കുള്ള കൂറുകൊണ്ടാണെന്നാരെങ്കിലും അനുമാനിച്ചേക്കുമോ?

ഇനി 'കണ്ണരസം' 'കൈവശത്ത്'. 'മുഖഭാഗ്യം' തെണ്ടശ്രീ? 'മുണ്ടാന്തം' മുതലായ നാടോടിപ്പേരുകൾ അനേകമുണ്ട് അവയെല്ലാമൊക്കെ ഇതുപോലെ ഓരോ വിവരണം കൊടുക്കുന്നത് ആവശ്യമെങ്കിലും അസാദ്ധ്യമെന്ന വിചാരിച്ച് ഇവിടെ നിർത്തുന്നു.

ഇത്രയും എഴുതിയപ്പോഴേക്ക് എന്റെ ബുദ്ധിയൊന്ന മാറി. ഞാനൊരു ഭാഷാപണ്ഡിതനാണെന്നെനിക്കു തോന്നിയതോടുകൂടി മലയാളഭാഷാനിഘണ്ടുവുണ്ടാക്കുന്ന കാര്യത്തിൽ അഭിപ്രായം പറയാതെ കലാശിപ്പിച്ചാൽ നമ്മുടെ പണ്ഡിതസ്ഥാനത്തിന്ന പോരല്ലോ, എന്നായി

പക്ഷാന്തരത്തെ വിചാരം. അതിലും നല്ലൊരഭിപ്രായം തോന്നാതിരുന്നില്ല. അതു പറയാം.

ഇന്നോളം മലയാളഭാഷയിലുണ്ടായിട്ടുള്ള സകല പുസ്തകങ്ങളും ശേഖരിച്ച് അവയിൽ പ്രയോഗിച്ചിട്ടുള്ള സകല പദങ്ങളും സംഗ്രഹിച്ച് തരം തിരിച്ച് അവയ്ക്കെല്ലാം ശരിയായ അർത്ഥം കൊടുക്കുക. നാടോടിഭാഷയിൽനിന്നു സമ്പാദിക്കാവുന്ന ശബ്ദങ്ങളെല്ലാം സമുച്ചയിച്ച് അവയ്ക്കും തദ്ദേശപ്രസിദ്ധമായ അർത്ഥങ്ങൾ ചേർപ്പെടുത്തുക. പിന്നെ അതെല്ലാംകൂടി ഒന്നാക്കി അച്ചടിക്കുക. എന്നാൽ നല്ല നിഘണ്ടുവായി—പോരെങ്കിൽ പദനിരാണു കൂട്ടുമ്പോൾ ഇതിനെ മാതിരി വൊളിച്ചെഴുത്തുകയും കൂടി ചെയ്യേണ്ടുക. എന്നാൽ ധാരാളമായി. അതല്ലാതെ ഇപ്പോൾ തന്നെ സർവ്വസമ്പൂർണ്ണലക്ഷണമാക്കിത്തീർക്കണമെന്നു വിചാരിക്കുന്നവരുണ്ടെങ്കിൽ അവരെല്ലാവരുംകൂടി ഒരു ഹരജി കൊടുത്തു പ്രപഞ്ചവ്യാപാരത്തെ ഇവിടെ നിറുത്തിവെപ്പിച്ചു ശിവനും വിഷ്ണുവും പ്രസിഡണ്ടുമാരും ബ്രഹ്മാവു ചീഫ് സിക്രട്ടരിയും, സരസ്വതിയും ഗണപതിയും അസിസ്റ്റന്റ് സിക്രട്ടരിമാരും കല്പകവൃക്ഷം, കാമധേനു, ചിന്താമണി മുതലായവർ ധനസഹായകന്മാരും, വൈശ്രവണൻ ഖജാൻജിയും ആയിട്ടൊരു കമ്മിറ്റി ഏർപ്പെടുത്തി. കാര്യത്തിൽ പ്രവേശിക്കട്ടെ. ശുഭം. ഞാനൊന്നാരോടും പറയാൻ പോണു.

---

## ആധുനികമലയാളഭാഷ.

### II

മലയാളഭാഷയുടെ അഭിവൃദ്ധിയെ തടയുന്നതിൽ പ്രധാനമായിട്ടുള്ളത്, അഭിവൃദ്ധിവരുത്തുവാൻ അവകാശപ്പെട്ടവരുടെ സ്വാതന്ത്ര്യതെ, അല്ലെങ്കിൽ ഉദാസീനത ഇതരങ്ങളിലൊന്നോ, രണ്ടുംകൂടിയോ തന്നെയാണ് * * * നാം ഭാഷ പഠിക്കേണ്ടതിനുപകരം, ഭാഷ നിർമ്മിക്കാൻ തുടങ്ങിയാൽ അതു നല്ല ഭാഷയായി വരികയില്ല * * *

വാക്കുടത്തുവരെല്ലാം വെളിച്ചപ്പുറടെന്ന ന്യായമനുസരിച്ചു, ഗ്രന്ഥകർത്താക്കന്മാരെപ്പറ്റിയാണ് പറവാനുള്ളത്. ഇവർ വഴിക്കു ഭാഷയ്ക്കു വന്നുചേർന്നിട്ടുള്ള ന്യൂനതകൾ ഇന്നിന്നതെല്ലാമാണെന്നോ ഇന്നിന്ന തരത്തിൽ പെട്ടതാണെന്നോ പറയുന്നതല്ല. സംസ്കൃതപദങ്ങളിൽ ഭാഷയ്ക്കു യോജിക്കുന്നതും യോജിക്കാത്തതും ഏതെല്ലാമെന്നൊന്നും നോക്കാതെ ഒരു ഇംഗ്ലീഷ് സംസ്കൃതനിഘണ്ടുവിന്റെ സഹായത്തോടുകൂടി ഇംഗ്ലീഷിൽ വാക്യം വിചാരിച്ചു സംസ്കൃതത്തിൽ മലയാളീകരിച്ചാൽ എന്തെല്ലാം ദോഷങ്ങൾ വരാമോ അതെല്ലാം ഭാഷയ്ക്കു കിട്ടിട്ടുണ്ടെന്നു ചുരുക്കത്തിൽ പറയാം. * *

സാഹിത്യസമാജം.

ഭാഷകൊണ്ടു വല്ലകാര്യം ചെയ്യാൻ മലയാളികൾക്കെല്ലാം ഒരുപോലെ അവകാശമുള്ളതുകൊണ്ട് അതിന്റെ കേടുതീർത്തു നന്നാക്കുന്നതിനുള്ള ചുമതലയും അവർക്കെല്ലാം പ്രത്യേകം തന്നെയുണ്ടെങ്കിലും ഒത്തൊരുമിച്ചു പലരുംകൂടി പണിയെടുത്താലല്ലാതെ, ഒന്നോ രണ്ടോ ആളോ മാത്രം ശ്രമിച്ചതുകൊണ്ടു കാര്യം സാധിപ്പാൻ കഴിയുന്നതല്ല. മലയാളത്തിലെ ജനങ്ങളെല്ലാംകൂടി ഈ ജോലിക്കു ഇറങ്ങിത്തിരിക്കുമെന്നുള്ളതു സംഭവിക്കാവുന്നതുമല്ല. അതിലേക്കു ഒരു പ്രത്യേകസംഘം വഴിയായി

* മിസ്റ്റർ കൃഷ്ണവാരിയർ ഇതിനിടെ പ്രസിദ്ധപ്പെടുത്തിയ ഭാഷാവിമർശനത്തിൽനിന്ന്.

ട്ടേ പ്രസ്തുതകാൎയ്യം വേണ്ടതുപോലെ നിറവേറുവാൻ നിവൃത്തി കാണുന്നുള്ളൂ. എന്നു മാത്രമല്ല ആ വഴിക്കു ശ്രമിക്കുന്നതാണ് ഉത്തമമെന്നുള്ളതിന്നു ചില ദൃഷ്ടാന്തങ്ങളും ഇപ്പോൾ നമുക്കു സിദ്ധിച്ചിട്ടുണ്ട്. വിദേശഭാഷകളുടെ കയ്യേറ്റം നിമിത്തം തമിഴ് തെലുങ്കു മുതലായ സോദരഭാഷകളും മലയാളം പോലെയോ അതിലധികമോ ദുഷിച്ചുകൊണ്ടാണ് ഇപ്പോൾ ഇരിക്കുന്നത്. ആ വക ദോഷങ്ങളെ പരിഹരിക്കുന്നതിന്നും ഭാഷാപോഷണത്തിന്നുമായി ഓരോ സംഘം ഏൎപ്പെടുത്തി ആ വഴിക്കാണ് തമിഴ്ഭാഷക്കാരും തെലുങ്കുഭാഷക്കാരും ഇപ്പോൾ ശ്രമിച്ചുവരുന്നതു. * * * * ഭാഷാസംസ്കരണത്തിന്നായി ഏൎപ്പെടുത്തുന്ന ഈ മാതിരി സംഘത്തിൽ അധികാരികളാക്കെപ്പോലെ തന്നെ ഉത്സാഹഗുണം തികഞ്ഞിട്ടുള്ള ചിലരും പ്രധാനാംഗങ്ങളായുണ്ടായിരിക്കണം. എന്നാൽ മാത്രമെ ആ സംഘം നിലനിന്നു വേണ്ടകാൎയ്യം വേണ്ടതുപോലെ നടത്തുവാൻ മതിയാകയുള്ളൂ.

* * * * *

ആകപ്പാടെ ആലോചിച്ചുനോക്കിയതിൽ കൊച്ചി 1-ാംകൂർ രാജശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴിൽ ഈയിടെ ഏൎപ്പെടുത്തിട്ടുള്ള 'സാഹിത്യസമാജം' വഴിക്കുതന്നെ പ്രസ്തുതകാൎയ്യം നിൎവ്വഹിക്കുന്നതു എല്ലാ വിധത്തിലും നന്നായിരിക്കുമെന്നാണ് തോന്നുന്നത്. മലയാളികൾക്കെല്ലാം പൊതുവായി ഉപയോഗപ്പെടുന്ന ഈ ഭാഷാരാജ്യകാൎയ്യം നിൎവ്വഹിക്കുന്നതിന്നു മദ്ധ്യമലയാളമായ കൊച്ചി തന്നെ ആസ്ഥാനമാക്കുന്നതാണല്ലോ യുക്തം. മററു ഭാഷകളുടെ സംസൎഗ്ഗംകൊണ്ടുള്ള ദൂഷ്യം കുറയുന്നതു നിമിത്തം ഭാഷാശുദ്ധി പരിരക്ഷിക്കുന്നതിന്നുള്ള സൌകൎയ്യവും മദ്ധ്യമലയാളികൾക്കാണല്ലോ അധികം ഉണ്ടാവുന്നത്. തെക്കും വടക്കുമുള്ള മലയാളികളോടുകൂടി ആലോചിച്ചു ഭാഷയെപ്പററിയേടത്തോളം തള്ളേണ്ടതും കൊള്ളേണ്ടതും നോക്കി മദ്ധ്യസ്ഥനിലയിൽ മദ്ധ്യമലയാളികൾ തീൎച്ചപ്പെടുത്തുന്നതു മററുള്ളവർ കൈക്കൊള്ളുന്നതായിരിക്കുമല്ലോ വല്ലതും.

### മലയാളഭാഷയിലുള്ള പ്രസംഗം.

ഭാഷക്കു വന്നുകൂടിട്ടുള്ള ദോഷങ്ങൾ ഇങ്ങിനെയൊരു സംഘംവഴിക്കു പരിഹരിക്കാവുന്നതാണെങ്കിലും ഒരു സംഗതിയിൽ മലയാളികളെല്ലാം പ്രത്യേകം തന്നെ മനസ്സുവെക്കേണ്ടതുണ്ട്. സാധാരണയായി മലയാളഭാഷയിൽ പ്രസംഗിക്കുന്നതും ചിലപ്പോൾ സംസാരിക്കുന്നതുതന്നെയും വലിയ കുറവാണെന്നു പല മാന്യന്മാരും ധരിച്ചിട്ടുള്ളതുപോലെ തോന്നുന്നു. 'ഇംഗ്ലീഷിലാണെങ്കിൽ പ്രസംഗിക്കാം. മലയാളത്തിൽതന്നെ വേണമെങ്കിൽ എനിക്കു കഴികയില്ല.' എന്നും മററും ഇന്നു പറവാൻപോലും ചിലർ മടിക്കുന്നില്ല. ഇങ്ങിനെയൊരു ധാരണനിമിത്തം നമ്മുടെ ഭാഷക്കു സിദ്ധിക്കാവുന്ന അനേകഗുണങ്ങൾ തീരെ ഇല്ലാതായിത്തീരുന്നു. ഭാഷയുടെ അഭിവൃദ്ധിമാൎഗ്ഗങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ളതാണ് സഭകളിലും മററുമുള്ള പ്രസംഗങ്ങളെന്നു പറയേണ്ടതില്ലല്ലോ. തമിഴ്രാജ്യത്തലും മററും പലവിധത്തിലുള്ള യോഗ്യതകളും തികഞ്ഞ മഹാന്മാർ സ്വദേശഭാഷയിൽ പ്രസംഗിക്കുന്നതു തങ്ങളുടെ കൎത്തവ്യകൎമ്മവും അഭിമാനഹേതുവുമായിട്ടാണ് ഇക്കാലത്തു 'കരുതിവരുന്നതു എതായാലും

സ്വഭാഷയിൽ സ്നേഹമുള്ള മലയാളികൾ മേലിലെങ്കിലും ആവക തെററില്ലാതെ വേണ്ടുന്നതുവെച്ച് ശ്രമിക്കുന്നതായാൽ നമ്മുടെ ഭാഷയെപ്പററിയേടത്തോളവും ഉൽകൃഷ്ടമായ ഒരു നിലതന്നെ നമുക്കു സിദ്ധിക്കുന്നതാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു.

എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ

എം. എ.

——○——

## ആധുനിക ഭാഷാകവിത.

### III

ഗതാനുഗതികത്വമാണ് ഭാഷാകവിത്വത്തിന്നു് ഇപ്പോഴുള്ള ഒരു വലിയ ദോഷം. ചെറിയ കഥകൾ എടുത്തു ഖണ്ഡകാവ്യമായി എഴുതുന്ന സമ്പ്രദായം കൊള്ളാമായിരുന്നു. ആ മാതിരി കവിത ഇപ്പോൾ വേണ്ടതിലധികമായി എന്നാണ് എനിക്കു തോന്നുന്നത്. 'അതിസർവ്വത്ര വർജ്ജയേൽ' എന്നാണ് അഭിയുക്തവചനം...... പുരാണകഥകളെത്തന്നെ തിരിച്ചും മറിച്ചും, മറിച്ചും തിരിച്ചും ഇട്ടടിച്ചുകൊണ്ടിരിക്കുന്നതുകൊണ്ട് എന്തു പ്രയോജനമാണ്? കല്പനാശക്തി ആദ്യമായി പ്രവർത്തിക്കേണ്ടത് ഇതിവൃത്തവിഷയത്തിലാണ്.

ഉള്ളൂർ എസ്സ്. പരമേശ്വര അയ്യർ

എം. എ., ബി. എൽ.

---

# സന്തകു എന്ന മഹാന്റെ

ജീവചരിത്രവും, ഉപദേശങ്ങളും, മതവിശ്വാസവും.

---

സന്തകു, നിനോമിയ ജപ്പാൻ രാജ്യക്കാരനാണ്. അയാളുടെ ജന്മഭൂമി കായമുറ എന്ന ഒരു ഗ്രാമമാണ്. അയാളുടെ ജനനം ക്രിസ്ത്വാബ്ദം 1787-ാമാണ്ടിലാണ്. ക്രിസ്ത്വാബ്ദം 1857-ൽ അയാൾ ഇമൈച്ചി എന്ന ദിക്കിൽ വെച്ചു മരിക്കുകയും ചെയ്തു. അയാൾ ഒരു നല്ല കുഡുംബത്തിൽ ജനിച്ചവനാണെങ്കിലും അയാളുടെ അച്ഛന്റെ ധർമ്മിഷ്ഠതയും ഔദാര്യവും നിമിത്തം കുടുംബസ്വത്തെല്ലാം ക്രമത്തിൽ നശിച്ചു കുടുംബക്കാർ തന്നെ കഷ്ടത്തിലകപ്പെട്ടു. സന്തകുവിന്നു പതിന്നാലുവയസ്സായപ്പോൾ അച്ഛന്നു കഠിനമായ ഒരു രോഗം ഉണ്ടാവുകയും ആ രോഗത്തിൽ അയാളുടെ അച്ഛൻ മരിക്കുകയും ചെയ്തു. അച്ഛന്റെ ചികിത്സക്കും മററും വേണ്ടി വീട്ടുസാമാനങ്ങളെല്ലാം വിൽക്കേണ്ടിവന്നു. തന്റെ അമ്മയെയും തന്റെ അനുജന്മാരെയും രക്ഷിക്കേണ്ട ഭാരം സന്തകുവിന്നായിത്തീർന്നു. അയാൾ ദിവസേന അതിരാവിലെ എഴുന്നീററു ദൂരത്തുള്ള മല

യിൽ പോയി വിറക ശേഖരിച്ചുകൊണ്ടുവന്ന് അതു വിററു കിട്ടുന്ന പണംകൊണ്ടും വൈകുന്നേരത്തു വള്ളൽ പിരിച്ചു കയറാക്കി അതുകൊണ്ടു ചെരുപ്പുകൾ ഉണ്ടാക്കി അതു വിററുകിട്ടുന്ന പണംകൊണ്ടും കുടുംബച്ചിലവുകൾ നടത്തിവന്നു. അയാൾക്കു പതിനാറു വയസ്സായപ്പോൾ അമ്മയും ദീനത്തിലകപ്പെടുകയും പത്തു ദിവസത്തിനുള്ളിൽ ദീനം വൈഷമ്യമിച്ചു അമ്മ കാലഗതിയെ പ്രാപിക്കുകയും ചെയ്തു. അമ്മയുടെ മരണത്തിൽ സന്തകവിനു അളവററ വ്യസനം ഉണ്ടായി. മേലിൽ എങ്ങിനെയാണ് കഴിച്ചുകൂട്ടേണ്ടതു എന്നറിവാൻ കഴിയാതെ അയാൾതന്റെ രണ്ടു സോദരന്മാരെ ആലിംഗനം ചെയ്തു വിലാപിച്ചു. അവരുടെ ബന്ധുക്കൾ കുട്ടികളെ തന്നെ വിട്ടാൽ അവർക്കു പട്ടിണി പിണയുമെന്നു ആലോചിച്ചു അവരെ സംരക്ഷിക്കേണമെന്നു തീർച്ചപ്പെടുത്തി. മാമ്പി എന്നു പേരായ ഒരു അടുത്ത ബന്ധു സന്തകവിനെ തന്റെ വീട്ടിൽ കൊണ്ടുപോയി താമസിപ്പിച്ചു. കവാക്കൃസോ എന്നു പേരായ മറെറാരു ബന്ധു സന്തകവിന്റെ അനുജന്മാരെ തന്റെ വീട്ടിലും കൊണ്ടുപോയി താമസിപ്പിച്ചു.

ഇപ്രകാരം അനാഥനായ സന്തക പതിനാറുവയസ്സു മുതല്ക്കും തന്റെ ബന്ധുവായ മാമ്പി ഒന്നിച്ചു താമസം തുടങ്ങി. മാമ്പി സാക്ഷാൽ നക്ഷത്രകന്റെ അവതാരമോ എന്നു ശങ്കിക്കത്തക്കവണ്ണം അത്ര മഹാ നിർദ്ദയനും പിശുക്കനും ആയിരുന്നതിനാൽ സന്തകവിനു വളരെ ബുദ്ധിമുട്ടുകൾ അനുഭവിക്കേണ്ടിവന്നു. ഒരുദിവസം പകൽ മുഴുവനും തന്റെ രക്ഷിതാവിനുവേണ്ടി വേല ചെയ്തതിന്റെശേഷം രാത്രി കിടന്നുറങ്ങുന്നതിനു പകരം സന്തക ഒരു പുസ്തകമെടുത്തു വായിക്കുവാൻ തുടങ്ങി. മാമ്പി ഇതുകണ്ടു ക്രുദ്ധിച്ചു സന്തകവിനെ കഠിനമായി ശകാരിച്ചു. "നീ എന്താണ് ചെയ്യുന്നത്? നിന്നെ പോററി രക്ഷിക്കാൻ വേണ്ടിവരുന്ന ചിലവിനുപുറമെ നിന്റെ വായനക്കുവേണ്ടി നീ എനിക്കു എണ്ണച്ചിലവുകൂടി ഉണ്ടാക്കുന്നു. നീ നന്ദിയില്ലാത്തവനാണ്. വീടും സ്വത്തും ഒന്നുമില്ലാതെ അന്യന്മാരുടെ ദയമാത്രം ആധാരമായിട്ടുള്ള നിനക്കു പഠിപ്പുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? ഈ മാതിരി വഷളത്തം ഇനി മേലിൽ കാട്ടരുത്."

സന്തക കരഞ്ഞുംകൊണ്ടു തന്റെ കുററം സമ്മതിച്ച് അമ്മാമനോടു മാപ്പുചോദിച്ചു. അയാൾ മേല്പട്ടുനോക്കിക്കൊണ്ടു തന്റെ കഷ്ടാവസ്ഥയെപ്പററി ഇങ്ങിനെ വിലാപിച്ചു. "ഞാൻ എത്രയും ഭാഗ്യഹീനനാണ്. എന്റെ അച്ഛനമ്മമാർ രണ്ടുപേരും മരിച്ചുപോയി. എന്റെ സ്വന്തപ്രയത്നംകൊണ്ട് ഉപജീവനം കഴിക്കത്തക്ക പ്രായം എനിക്കായിട്ടില്ല. "പരാന്നം പ്രാണസങ്കട"മാണെങ്കിലും അന്യന്മാരെ ആശ്രയിച്ചുതന്നെ കുറേകാലംകൂടി കഴിക്കേണ്ടതായും വന്നിരിക്കുന്നു. എന്നാൽ ഞാൻ എഴുതാനും വായിക്കാനും പഠിക്കാഞ്ഞാൽ എന്റെ ജീവാവസാനംവരെ ഞാൻ മൂഢനായിത്തന്നെ ഇരിക്കേണ്ടിവരുമല്ലോ. അങ്ങിനെയായാൽ എന്റെ കുടുംബസ്വത്തു വീണ്ടെടുക്കാൻ എനിക്കു ആശക്കുകൂടി വഴിയില്ലാതാവുമല്ലോ. അമ്മാമൻ ദേഷ്യപ്പെടാതിരിക്കാൻവേണ്ടി ഞാൻ എന്റെ സ്വന്തം ചിലവിന്മേൽതന്നെ പഠിക്കണം" ഇപ്രകാരം നിശ്ചയിച്ച് അയാ

ൾ പുഴവക്കിൽ ആരും കൃഷി ചെയ്യാതെ ഇട്ടിരുന്ന ഒരു തരിശു സ്ഥലം വെട്ടി നേരാക്കി അതിൽ കൃഷി തുടങ്ങി. അതിൽ നല്ല വിളവുണ്ടായി. സന്തോഷത്തോടുകൂടി അയാൾ അടുത്ത പട്ടണത്തിൽ കൊണ്ടുപോയി വിററു കുറെ എണ്ണ വാങ്ങി രാത്രിയിൽ വീണ്ടും പഠിപ്പാൻ തുടങ്ങി. മാമ്പിള്ള ഇതു് ഒട്ടും രസമായില്ല. "നിന്റെ സ്വന്തം പണം കൊടുത്തു വാങ്ങിയ എണ്ണ കത്തിച്ചു കഴിക്കുന്നതുകൊണ്ടു് എനിക്കു നഷ്ടമൊന്നുമില്ലെന്നുള്ളതു ശരിതന്നെ. എന്നാൽ പഠിപ്പുകൊണ്ടു എന്തു പ്രയോജനമാണു്, നിനക്കുണ്ടാവാൻപോകുന്നതു്? നിരർത്ഥകമായ പ്രവൃത്തികൾ ചെയ്യുന്നതിനു പകരം നീ രാത്രിയിൽ കയറുണ്ടാക്കി നിന്റെ ചിലവിനുള്ള വക ഉണ്ടാക്കിത്തരണം" അന്നു രാത്രി മുതല്ക്കു സനാതക വള്ളുകൊണ്ടു കയറുണ്ടാക്കി പായ ഉണ്ടാക്കിത്തുടങ്ങി. എന്നാൽ ആ വീട്ടുകാർ നല്ലവണ്ണം ഉറങ്ങി എന്നു കണ്ടാൽ അയാൾ അർദ്ധരാത്രിയിൽ ഗൂഢമായി വിളക്കുകൊളുത്തി വെളിച്ചം ആരും കാണാതിരിപ്പാൻവേണ്ടി തന്റെ കുപ്പായംകൊണ്ടു മറച്ചു നേരം വെളുക്കുന്നതുവരെ എഴുത്തും വായനയും ശീലിച്ചുപോന്നു. പകൽസമയത്തു സനാതക മലയ്ക്കുപോയി വിറക ശേഖരിക്കുകയോ അല്ലെങ്കിൽ വയലുകളിൽ പോയി പണി എടുക്കുകയോ ചെയ്യുവന്നു. എല്ലായ്പോഴും തന്റെ ശക്തിക്കു ഒത്തതിലധികം പ്രവൃത്തി അയാൾ എടുത്തിരുന്നു. പണി എടുത്തു കിട്ടിയപണം അയാൾ ഗ്രാമാധികാരി വശൽ സൂക്ഷിപ്പാൻ കൊടുത്തു സമ്പാദ്യം താൻ ഉദ്ദേശിച്ച സംഖ്യയായാൽ അയാൾ അതു വാങ്ങി ആ ഊരിലെ ദരിദ്രകൾക്കും ദരിദ്രന്മാർക്കും പങ്കിട്ടുകൊടുക്കും. ആ പണം അയാൾ തന്റെ സ്വന്താവശ്യങ്ങൾക്കു ഒരിക്കലും ഉപയോഗിച്ചില്ല. ദുഃഖപൂർണ്ണമായ തന്റെ ജീവിതത്തിൽ ഈ ധർമ്മംകൊണ്ടുള്ള ഒരു സുഖം മാത്രമേ അവനുണ്ടായിരുന്നുള്ളൂ.

ഒരു കൊല്ലം ആ ഗ്രാമത്തിന്നരികത്തുള്ള പുഴയിലെ പ്രവാഹംകൊണ്ടു കൃഷിക്കുപയോഗിച്ചിരുന്ന ഏരിയുടെ വരമ്പു പൊട്ടുകയും ഏരി മുഴുവനും കല്ലും മണ്ണും വന്നു നിറയുകയും ചെയ്തു. ഈ അവസരത്തെ സനാതക നല്ലവണ്ണം ഉപയോഗപ്പെടുത്തി. അയാൾ അദ്ധ്വാനിച്ചു പ്രയത്നിച്ചു് തരിശായി കിടന്നിരുന്ന ഏരിയെ കഒവിധം കൃഷി ചെയ്യത്തക്കതാക്കിത്തീർത്തു. മറ്റുള്ള കൃഷിക്കാർ അവരുടെ നടിയലിന്നു ഉപയോഗിക്കാതെ കളഞ്ഞിരുന്ന ഞാറുകൾ ശേഖരിച്ചു് ഏരിയിൽ നട്ടു. അവസരം കിട്ടുമ്പോഴൊക്കെയും അയാൾ ഏരിയിൽ ചെന്നു പണി എടുത്തു. ഒടുക്കം ഏരിയിലെ വിളവു കൊയ്തപ്പോൾ അയാൾക്കു പത്തു പറ നെല്ലോളം കിട്ടി. 'കുറേശ്ശ കുറേശ്ശയായിക്കിട്ടുന്നതു കളയാതെ സൂക്ഷിക്കുന്നതാണു് പണം സമ്പാദിക്കാനുള്ള വഴി. പലതുള്ളി പെരുവെള്ളം എന്നുള്ള ചൊല്ലു വാസ്തവമാണു്. ഒരു കാലത്തു് എന്റെ പൂർവ്വന്മാരുടെ സ്വന്തം വീണ്ടെടുത്തു് അവരുടെ പ്രീതി സമ്പാദിപ്പാൻ എനിക്കു കഴിവുണ്ടാകുമെന്നു് ഇപ്പോൾ തീർച്ചയായി' എന്നു് അയാൾ സന്തോഷത്തോടും ആശയോടും കൂടി തന്നെത്താൻപറഞ്ഞു.

പത്തുപറ നെല്ലു കയ്യിലായപ്പോൾ അയാൾ പൂർവ്വാധികമായ ഉത്സാഹത്തോടുകൂടി പണി എടുക്കാൻ തുടങ്ങി. വിളവു വ

ധിപ്പിയ്ക്കാൻ അയാൾ ഓരോ പുതിയ ഉപായങ്ങൾ കണ്ടുപിടിച്ചു. കൊല്ലംതോറും അവന്റെ വിളവു കൂടിക്കൂടി വന്നു. തന്റെ അമ്മാമൻ മനസ്സില്ലാതെ ചെയ്തിരുന്ന സഹായം കൂടാതെതന്നെ അവന്നു് ഉപജീവനം കഴിയ്ക്കാൻ മാൎഗ്ഗമുണ്ടായി. ഇത്ര വളരെക്കാലം തന്നെ സംരക്ഷിച്ചതിന്നു അമ്മാമനോടു നന്ദിപറഞ്ഞു തന്റെ പൂൎവ്വസ്വത്തു വീണ്ടെടുപ്പാനായി സ്വന്തം ഗ്രാമത്തിലേയ്ക്കു പോവാൻ അനുവാദം കിട്ടണമെന്നു് അയാൾ അമ്മാമനോടു് അപേക്ഷിച്ചു. അമ്മാമൻ ആ അപേക്ഷ സന്തോഷപൂൎവ്വം കയ്ക്കൊണ്ടു. വളരെക്കാലം ആരും താമസിയ്ക്കാതെ ഉപേക്ഷയിലിട്ടിരുന്ന ആ പഴയ വീട്ടിൽ പുല്ലുകൾ മുള്ളുകളും വള്ളികൾ ധാരാളം പടൎന്നും ചെയ്തിരുന്നു. ആ വീടു നന്നാക്കാൻ അയാൾ അതിപ്രയത്നം ചെയ്യാൻതുടങ്ങി. അയാൾ കുറെ കാലം ഏകനായി അവിടെ താമസിച്ചു രാപ്പകൽ ഒരുപോലെ അദ്ധ്വാനിച്ചു. ക്രമേണ അയാൾ കുറെ പണം സമ്പാദിച്ചു. അനേകവിധമായ കഷ്ടപ്പാടുകൾ അനുഭവിച്ചതിന്റെ ശേഷം തന്റെ പൂൎവ്വസ്വത്തുക്കൾ മുഴുവനും വീണ്ടെടുക്കാൻ അയാൾക്കു സാധിച്ചു. പിതൃപൈതാമഹമായ വീട്ടിലെ അടുക്കളയിൽനിന്നു പുറപ്പെടുന്ന പുക പുത്തനാക്കപ്പെട്ട വീട്ടിന്റെ മീതെ പൊങ്ങുന്നതു് അവൻ നോക്കിക്കൊണ്ടു നിന്നപ്പോൾ അതു തന്റെ കാരണവന്മാരുടെ വന്ദ്യപിതൃക്കളുടെ നേരെ തനിയ്ക്കുള്ള കൃതജ്ഞതയേയും ആദരാതിശയത്തേയും അറിയിയ്ക്കാനായി അവരുടെ അടുക്കലേയ്ക്കു പൊങ്ങിപ്പോകുന്ന ഏററവും പരിശുദ്ധമായ ധൂപമാണെന്നു അവന്നു തോന്നി.

ജാപ്പാൻ രാജ്യക്കാൎക്കു തങ്ങളുടെ പൂൎവ്വന്മാരെക്കുറിച്ചു് അസാമാന്യമായ ഭക്തിയുണ്ടു്. അവരുടെ എടയിൽ പിതൃപൂജ ഇന്നും നിലനിന്നു വരുന്നുണ്ടു്. കുടുംബസ്വത്തുക്കൾ അന്യാധീനപ്പെടുത്തുന്നതു് ഏററവും നികൃഷ്ടമായ ഒരു പ്രവൃത്തിയാണെന്നു അവർ വിചാരിച്ചുവരുന്നു. തനിയ്ക്കു ദീനമായപ്പോൾ ചികിത്സിച്ച വൈദ്യന്നു പ്രതിഫലം കൊടുക്കാൻവേണ്ടി സനകവിന്റെ കുടുംബസ്വത്തുക്കൾ വില്ക്കേണ്ടിവന്നപ്പോൾ തന്റെ പൂൎവ്വന്മാരുടെ പിതൃകോപം ഉണ്ടായെങ്കിലോ എന്നു അവന്നു ഭയമുണ്ടായി. പിന്നെ നിവൃത്തിയില്ലാതെയാണു് അവൻ പൂൎവ്വസ്വത്തു വിററതു്. നായന്മാരായ നമ്മുടെ ഇടയിലും കാരണവന്മാരെക്കുടിവെച്ചു വാവു മുതലായ പുണ്യദിവസങ്ങളിൽ പൂജ കഴിയ്ക്കുന്ന പതിവുണ്ടു്. എന്നാൽ പാശ്ചാത്യവിദ്യാഭ്യാസപ്രചാരത്താലും മററു കാരണങ്ങളാലും നമുക്കു കാരണവന്മാരുടെ നേരെയുള്ള ഭക്തി വളരെ കുറഞ്ഞുപോയിരിയ്ക്കുന്നു. ജാപ്പാൻരാജ്യക്കാർ പരിഷ്കാരക്കോടിയിൽ എത്തിയവരാണെങ്കിലും പൂൎവ്വന്മാരെക്കുറിച്ചുള്ള അവരുടെ ഭക്തിയ്ക്കു ലേശം ഹാനി വന്നിട്ടില്ല. മലയാളത്താട്ടിലെ കാരണവന്മാൎക്കു ഭാൎയ്യാമക്കൾക്കു മററും പണമുണ്ടാക്കാൻവേണ്ടി കുടുംബസ്വത്തുക്കൾ അന്യാധീനപ്പെടുത്താൻ ലേശം മടി കാണുന്നില്ല. ഇങ്ങിനെ ചെയ്യുമ്പോൾ അനന്തിരവന്മാർ കാരണവരുടെ നേരെ ദ്വേഷ്യം തുടങ്ങുന്നു. ഗൃഹച്ഛിദ്രം നിമിത്തം അനേകം തറവാടുകൾ ക്ഷയിച്ചു പോകുന്നു. ഇതിന്നെല്ലാം കാരണം നമുക്കു പൂൎവ്വന്മാരുടെ നേരെ ആന്തരമായ ഭക്തി ഇല്ലാത്തതുകൊണ്ടാണു്. നമുക്കു് ഈ ജന്മത്തിൽ ബുദ്ധിവൃദ്ധികൂടാതെ ആഹോവൃത്തി

കഴിപ്പാൻ സ്വത്തുണ്ടായതു പൂർവ്വന്മാരുടെ പ്രയത്നംകൊണ്ടും അവർക്ക് നമ്മുടെ മേലിലുള്ള സ്നേഹവാത്സല്യംകൊണ്ടുമാണെന്നു നാം എപ്പോഴും ഓർമ്മ വെയ്ക്കേണ്ടതാണ്. അവർ ബുദ്ധിമുട്ടി സമ്പാദിച്ച സ്വത്തുക്കൾ അവർതന്നെ ധ്വംസനം ചെയ്തിരുന്നുവെങ്കിൽ നമ്മുടെ സ്ഥിതി എന്തായിരിക്കും? പൂർവ്വന്മാർ നമുക്ക് ചെയ്ത ഗുണങ്ങളെ മറക്കാതിരിക്കാൻവേണ്ടിയാണ് നമ്മുടെ ഇടയിൽ കാരണവന്മാർക്കുള്ള പൂജ അടിയന്തരം ഏർപ്പെടുത്തിട്ടുള്ളത്. അതിന്റെ ഉദ്ദേശം നമ്മുടെ കൃതജ്ഞതാപ്രദർശനമാണ്. 'പ്രത്യുപകാരം മറക്കുന്നപുത്രൻ മാതാതിനൊക്കമേഴിവിച്ചിരിക്കിലും' കാരണവന്മാർക്കുള്ള പൂജ കേവലം അന്ധവിശ്വാസമാണെന്നു കരുതി ആ ഏർപ്പാടിനെ നാം തള്ളിക്കളയരുത്. കുടുംബത്തിന്റെ നിലനില്പിന്നും അഭിവൃദ്ധിക്കും അത് ഒരു അണിവേരാണ്. ഈ തത്വം വിസ്മരിക്കാതെ കാരണവന്മാരും അനന്തരവന്മാരും തമ്മിൽ ഏകോപിച്ചു പ്രയത്നിക്കുന്നതായാൽ മലയാള കുടുംബങ്ങൾ ക്ഷയിക്കാതെ കുറെ കാലം കൂടി നിന്നുപോരാൻ വഴിയുണ്ട്. തന്റെ പ്രവൃത്തികൊണ്ടു സന്തക ഈ തത്വത്തെ നല്ലവണ്ണം വെളിപ്പെടുത്തിട്ടുണ്ട്.

തന്റെ പൂർവ്വസ്വത്തുക്കൾ വീണ്ടെടുത്തശേഷം വിവാഹം ചെയ്യേണമെന്നു അയാളുടെ ബന്ധുക്കൾ നിർബ്ബന്ധിച്ചുതുടങ്ങി. കുറെ കാലം അയാൾ വിവാഹം ചെയ്വാൻ കൂട്ടാക്കിയില്ല. ഒടുവിൽ അയൽഗ്രാമത്തിലുള്ള ഒരു കൃഷിക്കാരന്റെ മകളെ അയാൾ വിവാഹം ചെയ്തു. ഇവൾ പ്രകൃതിഗുണങ്ങൾകൊണ്ടു സന്തകവിനു അനുരൂപയായ ഭാര്യ ആയിരുന്നു. സൽഗുണസമ്പന്നനായ സന്തകവിന്റെ പേരു നാട്ടിലെല്ലാം പരന്നുതുടങ്ങി. ഈ കാലത്തു ഡോവര എന്ന പ്രദേശത്തിന്റെ പ്രഭുവിന്റെ പ്രധാന ഉദ്യോഗസ്ഥൻ 'ഹാരൊറി ജുരോബി എന്ന ഒരുവനായിരുന്നു. അയാൾ ഒരു പുരാതന ശ്രേഷ്ഠകുടുംബത്തിൽ ജനിച്ചവനാണ്. ഇദ്ദേഹത്തിനു സുമാറു മുപ്പതിനായിരപ്പൗണ്ട് ആദായം വരുന്ന സ്വത്തുക്കൾ ഉണ്ടായിരുന്നു എങ്കിലും ഇദ്ദേഹത്തിന്റെ ദോഷകരാവുകൊണ്ടും മറ്റും അധികകടം ഉണ്ടാവുകയും കടപ്പലിശ ശരിക്കു കൊടുക്കാൻകൂടി ഇദ്ദേഹത്തിനു തെരക്കാവുകയും ചെയ്തു. സന്തകവിന്റെ യോഗ്യതകളെപ്പറ്റി ഒരു സ്നേഹിതൻ ഹാരൊറിയോടു പറയുകയും സന്തകവിനെ ഏല്പിച്ചാൽ ഹാരൊറിയുടെ സ്ഥിതി നന്നാക്കുവാൻ കഴിയുന്നതാണെന്നു മനസ്സിലാക്കുകയും ചെയ്തു. ഈ വിവരം കേട്ടു സന്തോഷിച്ചു ഹാരൊറി ഒരാളെ അയച്ചു തന്റെ കാര്യങ്ങൾ നല്ല സ്ഥിതിയിൽ വരുത്തിയാൽ കൊള്ളാമെന്നു സന്തകവിനോടു അപേക്ഷിച്ചു. സന്തക ആദ്യം ഹാരൊറിയുടെ അപേക്ഷ കൈക്കൊണ്ടില്ല. എങ്കിലും ഇദ്ദേഹം പിന്നെയും പിന്നെയും നിർബ്ബന്ധിച്ചപ്പോൾ സന്തക സമ്മതിച്ചു. കടംചെലവുകൾ വളരെ കുറയ്ക്കേണമെന്നും താൻ പറയുന്ന പ്രകാരം കേട്ടു നടന്നാൽ അഞ്ചുകൊല്ലം കൊണ്ടു കടം മുഴുവനും വീട്ടിക്കൊടുക്കാമെന്നും സന്തക പറഞ്ഞു. ഹാരൊറി അപ്രകാരം ചെയ്യാമെന്നു സമ്മതിച്ചു. സന്തക ഹാരൊറി ഒന്നിച്ചു താമസിച്ചു കാര്യം നോക്കിത്തുടങ്ങി. കുടുംബത്തിലെ അനാവശ്യച്ചെലവുകൾ നിർത്തൽ ചെയ്തു. വരവു ചിലവിനു ശരിയായ കണക്കുണ്ടാക്കി. ഹാരൊറി പുറത്തുപോകുമ്പോൾ സന്തക ഭൃത്യന്റെ നി

ലയിൽ അദ്ദേഹത്തിന്റെ ഒന്നിച്ചു പോകം വീട്ടിനുള്ളിലിരിക്കുമ്പോൾ അയാൾ ഉദ്യാനത്തിൽ വേണ്ട ഒത്താശകൾ ചെയ്തു കൊടുക്കും. എല്ലാ രാത്രിയിലും ഗൃഹഭരണം രാജ്യഭരണം മുതലായ വിഷയങ്ങളെപ്പറ്റി അയാൾ ഹാരൊറാറിക്കു ഉപദേശം ചെയ്യും. ഇങ്ങിനെ സന്തകവിന്റെ മേനോട്ടത്തിൻകീഴിൽ ക്രമേണ കടം ചുരുങ്ങി വന്നു. അയാൾ ഏറ്റുപറഞ്ഞപ്രകാരം അഞ്ചു കൊല്ലംകൊണ്ടു കടം മുഴുവനും കൊടുത്തുതീർത്തു എന്നുമാത്രമല്ല, മൂന്നൂറുസ്വർണ്ണനാണ്യങ്ങൾ ശേഖരിപ്പിക്കുകയും ചെയ്തു. അതുനിമിത്തം ആ കുടുംബത്തിലുള്ള എല്ലാവർക്കും ഉണ്ടായ സന്തോഷം പറഞ്ഞറിയിപ്പാൻ ഞെരുക്കമാണ്. സന്തക ആ പണം ഹാരൊറാറിയുടേയും അദ്ദേഹത്തിന്റെ ഭാര്യയുടേയും വശം കൊടുത്തു ഇപ്രകാരം പറഞ്ഞു. 'ഇതിൽനിന്നു നൂറു സ്വർണ്ണനാണ്യങ്ങൾ നിങ്ങളുടെ പ്രഭുവിനു വല്ല തിടുക്ക ആവശ്യവും വരുമ്പോൾ അദ്ദേഹത്തിനു കൊടുപ്പാനായി സൂക്ഷിച്ചുവെക്കുക. വേറെ ഒരു നൂറു സ്വർണ്ണനാണ്യങ്ങൾ നിങ്ങളുടെ കുടുംബത്തിന്റെ പുനരുദ്ധാരണത്തിനു വേണ്ടി അത്യുത്സാഹത്തോടുകൂടി യത്നിച്ചു വളരെ കഷ്ടപ്പാടുകൾ അനുഭവിച്ചുപോന്ന നിങ്ങളുടെ ഭാര്യക്കു കൊടുക്കുക. അവർ അതിനെ ആപൽക്കാലങ്ങളിൽ ഉപയോഗിപ്പാനായി സൂക്ഷിച്ചുവെക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ബാക്കിയുള്ള നൂറു സ്വർണ്ണനാണ്യങ്ങൾ നിങ്ങളുടെ ഇഷ്ടംപോലെ ഉപയോഗിക്കാം.'

സന്തകവിന്റെ ഔദാര്യം കണ്ട് ആശ്ചര്യഭരിതനായ ഹാരൊറാറി പറഞ്ഞു. 'കടത്തിൽ മുങ്ങി നശിക്കാറായിക്കിടന്നിരുന്ന എന്റെ കുടുംബം നിങ്ങളുടെ പ്രയത്നം കൊണ്ടു മാത്രമാണ് രക്ഷയെ പ്രാപിച്ചത്. നിങ്ങൾക്കു തക്കതായ ഒരു പ്രതിഫലം ചെയ്യുവാൻ എന്നാൽ അസാദ്ധ്യമാണ്. ഈ മുന്നൂറു സ്വർണ്ണനാണ്യങ്ങൾ നിങ്ങളുടെ സ്വന്തം പ്രയത്നംകൊണ്ടുണ്ടായതാകകൊണ്ട് അവ എന്റേതല്ല. നന്ദി കാണിപ്പാനായി അതു മുഴുവനും നിങ്ങൾക്കു തന്നാൽ കൊള്ളാമെന്നാണ് എന്റെ ആഗ്രഹമെങ്കിലും മേലിൽ വല്ല ആപത്തുകളും വരുമ്പോൾ ഉപയോഗിക്കാനായി 200 സ്വർണ്ണനാണ്യങ്ങൾ സൂക്ഷിക്കണമെന്നു നിങ്ങൾ പറഞ്ഞിരിക്കകൊണ്ട് ഞങ്ങൾ അപ്രകാരം ചെയ്യാം. എന്നാൽ ബാക്കിയുള്ള 100 നാണ്യങ്ങൾ നിങ്ങളുടെ കുടുംബച്ചിലവിലേക്കു ഒരു സഹായധനമായി നിങ്ങൾ സ്വീകരിക്കണമെന്നു ഞങ്ങൾ നിങ്ങളോടു അപേക്ഷിക്കുന്നു. നിങ്ങൾ സ്വന്തം വീട്ടിൽ താമസിച്ചു പ്രയത്നം ചെയ്തിരുന്നുവെങ്കിൽ ഈ കാലത്തിനുള്ളിൽ നിങ്ങൾ ഒരു വലിയ ധനികനായിരുന്നു. അതിനു പകരം എന്റെ കുടുംബസ്ഥിതി നന്നാക്കാൻവേണ്ടി ലേശം മടികൂടാതെ നിങ്ങൾ അഞ്ചു കൊല്ലത്തേക്കു നിങ്ങളുടെ സ്വന്തം ജോലികളെല്ലാം നിർത്തിവെച്ചു. ഈ ചുരുങ്ങിയ സംഖ്യ നിങ്ങളുടെ പ്രവൃത്തിക്കു തക്കതായ ഒരു പ്രതിഫലമാവുന്നതല്ല.'

സന്തക വളരെ സന്തോഷത്തോടുകൂടി മറുപടി പറഞ്ഞു. "ആ പണം ഞാൻ എടുക്കണമെന്നാണ് നിങ്ങളുടെ ആഗ്രഹമെങ്കിൽ ഞാൻ സംശയം കൂടാതെയും നന്ദിയോടുകൂടിയും അതിനെ സ്വീകരിക്കുന്നു. നിങ്ങൾക്ക് ഇതുവരെയുണ്ടായിരുന്ന ബുദ്ധിമുട്ടുകൾ തീർന്നു എങ്കിലും മേലിൽ നടക്കേണ്ടും ക്രമത്തിന് ഒരു ഏർപ്പാട് ചെയ്യാതിരുന്നാൽ നിങ്ങൾ ഇനിയും ബുദ്ധിമുട്ടി

ലകപ്പെട്ടെങ്കിലോ എന്നു വിചാരിച്ചു ഞാൻ നിങ്ങൾക്കുവേണ്ടി ഒരു ചട്ടവട്ടം ഉണ്ടാക്കിട്ടുണ്ട്. ഇനി മേലിൽ ഒരു കൊല്ലത്തെ ചിലവു 25000 പറ നെല്ലിൽ കവിയാൻ പാടില്ല. ബാക്കിയുള്ള 5000 പറ നെല്ല് നിങ്ങളുടെ പ്രഭുവിന്റെ ആവശ്യത്തിന്നോ നിങ്ങൾക്ക വല്ല തിടുക്കവും വരുമ്പോഴോ ഉപയോഗിക്കാനായി സൂക്ഷിച്ചുവെക്കണം. ഇങ്ങിനെ ചെയ്താൽ നിങ്ങളുടെ കുഡുംബം ഉള്ള കാലത്തോളം നിങ്ങൾക്ക് പ്രഭുവിനെ സേവിപ്പാൻ കഴിയും എന്നു മാത്രമല്ല ഈയിടയിലുണ്ടായ കഷ്ടാവസ്ഥകൾ നിങ്ങൾക്ക വീണ്ടും ഉണ്ടാവാതെ കഴിയുന്നതുമാണ്. അതുകൊണ്ട് ഈ ചട്ടവട്ടത്തെ അനുസരിക്കേണമെന്ന് ഞാൻ നിങ്ങളോടപേക്ഷിക്കുന്നു."

ഇങ്ങിനെ പറഞ്ഞ് അയാൾ അവിടെ നിന്നു പോയി ഭൃത്യന്മാരെ എല്ലാവരേയും വിളിച്ചുവരുത്തി അവരോട് താഴെ പറയും പ്രകാരം പറഞ്ഞു. "കഴിഞ്ഞ അഞ്ചുകൊല്ലം മുഴുവനും നമുക്ക് എല്ലാവക്കും അവശ്യം അനുഭവിക്കേണ്ടിവന്ന കഷ്ടപ്പാടുകളെ യാതൊരു ആവലാതിയും കൂടാതെ നിങ്ങൾ അനുഭവിക്കുകയും എനിക്കുവേണ്ട ഉത്താശകൾ ചെയ്തുതരികയും ചെയ്തു. നിങ്ങളുടെ സ്വാമിഭക്തിയെക്കുറിച്ച് എത്രതന്നെ പ്രശംസിച്ചാലും മതിയാവുന്നതല്ല. ഇപ്പോൾ നിങ്ങളുടെ എജമാനന്റെ സ്ഥിതി നന്നായി. എന്റെ ഈ നിസ്സാരമായ ഉദ്യമത്തെ അഭിനന്ദിച്ചുകൊണ്ട് നിങ്ങളുടെ എജമാനൻ എനിക്കു തന്ന ആറ് പൊന്നുരുപ്പിക എന്റെ പക്കൽ ബാക്കിയുണ്ട്. അദ്ദേഹം ദയയോടുകൂടി തന്ന സമ്മാനത്തെ വാങ്ങാതിരിപ്പാൻ എനിക്കു മനസ്സുവന്നില്ല. കഴിഞ്ഞ അഞ്ചുകൊല്ലം ഞാൻ ചെയ്ത പ്രവൃത്തികൾ എന്റെ സ്വന്താവശ്യത്തിന്നു വേണ്ടിയല്ല. പിന്നെ എന്തിനാണ് ഞാൻ എന്റെ പ്രവൃത്തിക്കു പ്രതിഫലം വാങ്ങുന്നത്? നിങ്ങളുടെ ദൃഢമായ സ്വാമിഭക്തിക്കും ബുദ്ധിമുട്ടുകൾക്കും പ്രതിഫലമായി ഈ പണം ഞാൻ നിങ്ങൾക്ക വീതിച്ചുതരാം. യഥാർത്ഥത്തിൽ ഇതു ഞാനല്ലാ നിങ്ങൾക്ക തരുന്നത്. ഇതു നിങ്ങളുടെ എജമാനൻ നിങ്ങൾക്ക തന്ന സമ്മാനമാണ്. അതുകൊണ്ടു നിങ്ങൾ സന്തോഷത്തോടുകൂടി ഈ സമ്മാനം സ്വീകരിക്കുമെന്നു ഞാൻ വിചാരിക്കുന്നു." ഇങ്ങിനെ പറഞ്ഞ് ആറു പൊന്നുരുപ്പിക ഭൃത്യന്മാക്ക് അയാൾ പങ്കിട്ടുകൊടുത്തപ്പോൾ അവക്കുണ്ടായ ആശ്ചര്യവും സന്തോഷവും ഒരുപോലെ ആയിരുന്നു. തങ്ങളുടെ എജമാനന്റെ ദയ അവരുടെ മനസ്സിൽ പതിയുകയും സന്തകവിന്റെ സ്വാത്മരഹിതമായ ഔദാര്യം കണ്ട് അവരുടെ മനസ്സ് അലിയുകയും ചെയ്തു. പിന്നെ സന്തക ഓരോരുത്തരോടു യാത്ര പറഞ്ഞ് ഒരു കൈപോലും സമ്മാനമായി വാങ്ങാതെ തന്റെ വീട്ടിലേക്ക നടന്നുപോയി. പ്രതിഫലേച്ഛ കൂടാതെ അന്യന്മാക്ക് ഉപകാരം ചെയ്യുന്നതാണ് മഹത്തുക്കളുടെ ലക്ഷണം. പരസങ്കടനിവൃത്തിക്കായിക്കൊണ്ടുതന്നെയാണ് ഇങ്ങിനെയുള്ള മഹത്തുക്കൾ ജനിക്കുന്നത്. "പരാർത്ഥഫലജന്മാനോ, നസ്യുർമ്മാർഗ്ഗദ്രുമാ ഇവ താപച്ഛിദോമഹാന്തശ്ചേൽ ജീർണ്ണാരണ്യം ജഗൽഭവേൽ." (വഴിപോക്കർക്ക തണലിനായി നിരത്തിന്റെ ഇരുവശത്തും വെച്ചു പിടിപ്പിച്ചിരിക്കുന്ന വൃക്ഷങ്ങൾ വെയിലിന്റെ ചൂടിനെ ഇല്ലാതാക്കുന്നതുപോലെ പരോപകാരം ചെയ്വാൻ വേണ്ടി ജനിച്ചിട്ടുള്ള മഹത്തുക്കൾ അന്യന്മാരുടെ സങ്കടത്തെ ഇല്ലാതാക്കുന്നു. അവർ അങ്ങിനെ

ചെയ്യില്ലെങ്കിൽ ഈ ലോകം ഒരു ശൂന്യവനമായി തീരും.)

അക്കാലത്ത് ഒക്യൂബൊ എന്ന പേരായ ഒഡാവരയിലെ പ്രഭു ഷോഗന്റെ പ്രധാനമന്ത്രിയായിരുന്നു. ഷോഗൻ എന്നുള്ള ജാപ്പാനിലെ സൈന്യാധിപന്റെ സ്ഥാനപ്പേരാകുന്നു. ക്രി. അ. 1608 മുതൽ 1868-ാമാണ്ടുവരെ 'തക്കഗാവ' വംശക്കാരാണ് ഈ സ്ഥാനം വഹിച്ചുപോന്നിരുന്നത്. ആ കാലം മുഴുവനും ജാപ്പാൻരാജ്യം യഥാർത്ഥത്തിൽ ഭരിച്ചിരുന്നത് ഇവർ തന്നെയായിരുന്നു. മഹാശയനും അതിസമർത്ഥനുമായ ഒക്യൂബൊ പ്രഭു ജനങ്ങളുടെ ഇടയിൽ നടപ്പുണ്ടായിരുന്ന ദോഷകരമായ നടവടികളെ പരിഷ്കരിച്ച് അവർക്ക് സമാധാനവും ക്ഷേമവും വരുത്തി തന്റെ രാജ്യത്തിന് ഉന്നതി വരുത്തുവാൻ സദാ യത്നിച്ചുപോന്നു. സന്തകവിന്റെ യോഗ്യതകളെപ്പറ്റി കേട്ടപ്പോൾ അദ്ദേഹത്തിന് അയാളുടെ നേരെ വളരെ നല്ല അഭിപ്രായം ഉണ്ടായി. അയാളെ തന്റെ കീഴിൽ ഒരു പ്രധാന ഉദ്യോഗസ്ഥനായി നിയമിച്ച് അയാളുടെ ബുദ്ധിസാമർത്ഥ്യത്തെ ജനങ്ങളുടെ ക്ഷേമോദയത്തിനു വേണ്ടി ഉപയോഗപ്പെടുത്തേണമെന്ന് അദ്ദേഹത്തിന് ആഗ്രഹമുണ്ടായി. ഈ സംഗതിയെപ്പറ്റി അദ്ദേഹം കീഴ്ദ്യോഗസ്ഥന്മാരായി ആലോചിച്ചു.

അക്കാലത്തു ജാപ്പാനിൽ ജാതിഭേദം കലശലായിരുന്നു. യഥാർത്ഥയോഗ്യതയേക്കാൾ ജാതിമഹത്വത്തിനാണ് ജനങ്ങൾ അധികം വിലവെച്ചിരുന്നത്. മേലുദ്യോഗസ്ഥന്മാർ കീഴ്ദ്യോഗസ്ഥന്മാരെ തങ്ങളുടെ ഭൃത്യന്മാരെപ്പോലെ വിചാരിച്ചുവന്നിരുന്നു. രാജസേവനായ ഒരുവൻ എത്ര വിഡ്ഢിയായാലും വേണ്ടില്ല അവൻ ബഹുജനങ്ങളുടെ ബഹുമതിക്കു പാത്രമായിരുന്നു. താണതരം ഉദ്യോഗത്തിലുള്ള ഒരുവന് എത്രതന്നെ ബുദ്ധിയും നന്മയും ഉണ്ടായിരുന്നാലും ജനങ്ങൾക്ക് അവനെ ബഹുമാനമുണ്ടായിരുന്നില്ല. ശ്രേഷ്ഠകുലത്തിൽ ജനിച്ചവരുടെയും വലിയ സ്ഥാനമാനങ്ങൾ ഉള്ളവരുടെയും മീതെ ഒരു കൃഷിക്കാരനെ മേലുദ്യോഗസ്ഥനായി നിയമിച്ച് സ്വജാതിക്കാരുടെ മാനം മുഴുവനും അയാളെ ഏല്പിക്കുന്നത് അവിവേകമായിത്തീരുമെന്ന് ഒക്യൂബൊ പ്രഭുവിന്റെ കീഴ്ദ്യോഗസ്ഥന്മാർ ബലമായി അഭിപ്രായപ്പെട്ടു. ഇങ്ങിനെ ചെയ്യുന്നത് നാട്ടുനടപ്പിനു തിരെ വിരോധമായിട്ടുള്ളതാണ്. സന്തക എത്ര വിവേകമുള്ളവനായിരുന്നാലും മറ്റുള്ള ഉദ്യോഗസ്ഥന്മാർ അയാളുടെ കീഴിലൊതുങ്ങി നടക്കാതിരുന്നാൽ ഇതിൽനിന്ന് ആപത്തല്ലാതെ മറ്റൊന്നും ഉണ്ടാവുന്നതല്ല. കാലത്തെ അനുസരിച്ചുള്ള തന്റെ വർഗ്ഗക്കാരുടെ അഭിപ്രായത്തെ അനുസരിക്കേണ്ടിവന്നതിൽ പ്രഭുവിനു വളരെ വ്യസനമുണ്ടായിരുന്നു. തന്റെ ഉദ്ദേശം സാധിക്കുവാനായി അദ്ദേഹം ഓരോ ഉപായങ്ങൾ ചിന്തിച്ചുതുടങ്ങി. "ഇപ്പോഴത്തെ കാലസ്ഥിതികൊണ്ടു ജനങ്ങൾ ഒരുവന്റെ യോഗ്യതയെ പരിഗണിക്കുന്നത് അവന്റെ സ്ഥിതി നോക്കീട്ടാണ്. യഥാർത്ഥയോഗ്യതയെ നോക്കീട്ടല്ല. എങ്കിലും പരീക്ഷിച്ചറിഞ്ഞ യോഗ്യതയെ തിരെ വകവെയ്ക്കാതിരിപ്പാൻ ജനങ്ങൾക്കു കഴിയുന്നതല്ല. ജനങ്ങളുടെ ബഹുമതിയെ ബലമായി ആകർഷിക്കത്തക്ക ശക്തി അതിനുണ്ട്. എന്റെ കീഴ്ദ്യോഗസ്ഥന്മാർക്ക് ആർക്കും ചെയ്യാൻ കഴിയാത്ത ഒരു പ്രവൃത്തി ഞാൻ നിനോമിയയെ ഏല്പിച്ചാൽ അയാൾ അതു തീർച്ചയായും നിർവ്വഹിക്കും. ആ വിധത്തിൽ അയാൾ ഇ

വരുടെ മതസമത്വത്തെ ഇല്ലായ്മ ചെയ്യും. അതിനു ശേഷം ഞാൻ ഖാദിക്കാരുടെ മരണത്തെ അയാളെ ഏല്പിച്ചാൽ ആക്ഷേപത്തിനു വഴിയില്ലാതാവും. അയാളെ എന്റെ കീഴിൽ ഉദ്യോഗസ്ഥനാക്കുന്നതിനു ഇത് ഒരു വളഞ്ഞ വഴിയാണെന്നു തോന്നാമെങ്കിലും എന്റെ ഉദ്ദേശം ഫലിക്കാതിരിക്കയില്ല." എന്ന് ക്യൂബോ പ്രഭു തന്നെത്താൻ വിചാരിച്ചു.

ക്യൂബോ പ്രഭുവിന്റെ സംബന്ധിയും ഷോഗന്റെ കീഴിൽ ഒരു നാടുവാഴിയുമായി ഉത്സു എന്ന പേരായ ഒരാൾ ഉണ്ടായിരുന്നു. ഷിമോസുകിസ സ്ഥാനത്തിൽ അയാളുടെ വകയായി മൂന്നു ഗ്രാമങ്ങളും ഉണ്ടായിരുന്നു. ഇവയിൽനിന്ന് അയാൾക്കു സുമാറ് ലക്ഷം പറ നെല്ല് ആദായം കിട്ടിയിരുന്നു. ഈ ഗ്രാമങ്ങളിലെ ഭൂമികൾ ലേശം ഫലവത്തില്ലാത്തതും ഗ്രാമവാസികൾ മടിയന്മാരും താന്തോന്നികളും ആയിരുന്നു. സ്വല്പലാഭത്തിനുവേണ്ടി അവർ തമ്മിൽ എപ്പോഴും കലഹങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. ഗ്രാമങ്ങളിലെ ജനസംഖ്യയും ക്രമത്തിൽ ചുരുങ്ങിവന്നു.

(തുടരും)

കെ. കുഞ്ഞുണ്ണിനായർ ബി. എ. ബി. എൽ.



# ആയിസ്സക്കുട്ടി ഉമ്മയുടെ ആയുസ്സ്.

"അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം."

എന്ന ആപ്തവാക്യത്തെ ചെറുപ്പം മുതൽക്കേ വിശ്വസിച്ചുപോന്ന കുഞ്ഞിണ്ണിയുമ്മക്ക്, ഒരു ശ്രുതിപ്പെട്ട മന്ത്രവാദിയായ ചെമ്പ്രാ എഴുത്തച്ഛൻ എഴുതികൊടുത്തതും "സർവ്വാപദ്രവനാശനമായി ഭൂതപ്രേതപിശാചജംഭകരവധ്വംസിയായ' ഒരു തകിട തന്റെ ദേഹത്തിൽ ആഭരണമായി അണിയുന്നതെല്ലാ എന്ന ബോധം, വിശേഷവിധിയായി യാതൊരു ആശ്വാസവും ഉണ്ടാക്കിയില്ല. ഒരു പാടത്തിന്റെ നടുവിൽ, മണ്ണത്തിട്ടമേൽ കാവല്പുരയിൽ, അർദ്ധരാത്രി സമയം, ഒരു ജീവിയും സഹായത്തിനില്ലാതെ കിടന്നു പ്രസവിയ്ക്കേണ്ടിവരുമെന്നു സ്വപ്നത്തിൽപോലും അറിഞ്ഞിരുന്നുവെങ്കിൽ ടിപ്പുസുൽത്താനല്ല അച്ഛനിൽ മികച്ച പടയാളികളും സൈന്യങ്ങളും വന്നാൽകൂടി, നന്നമ്പ്രതാവാട്ടിൽനിന്നു പടിയിറങ്ങി കാടി ഒരു പ്രാപിയ്ക്കുവാൻ കുഞ്ഞിണ്ണിയുമ്മക്ക് ധൈര്യം വരുന്നതല്ലായിരുന്നു.

'അസിതാംഗരോഗമിമംകാര
ഉസിമകേറകണ്ണോനന്ദയന്തി
ഇതരേണഗവാമിപഞ്ചവിന്ദ്യം
പ്രതിശന്തി.........

എന്ന പറഞ്ഞപോലെ ടിപ്പുസുൽത്താനും സൈന്യവും വാളും ഒരു കയ്യിലും, ഖുർആനും മറ്റൊരു കയ്യിലുമായി സംഹാരരുദ്രനും ഭൂതഗണങ്ങളും എന്ന മട്ടിൽ മംഗലാപുരത്തുനിന്നു തെക്കോട്ടു പുറപ്പെട്ടു കോഴിക്കോട്ട് എത്താറായിരിക്കുന്നു. കോലത്തിരി, കോട്ടയം, കുറുമ്പ്രനാട്, കടത്തനാട് മുതലായ

ബേപ്പൂർ തുറയിൽ കപ്പൽ വന്നിട്ടുണ്ടെന്നും, നിറുകൈതക്കോട്ടയിലുള്ളവരൊക്കെ കപ്പൽ കയറാനുള്ളവരാണെന്നും ഒറ്റുകാർ മുഖേന അറിഞ്ഞാണ് മുഹമ്മദീയസൈന്യങ്ങൾ കോട്ടയ്ക്കു നേരെ വന്നത്. തോണിയിലുള്ളവർ എങ്ങോട്ടേയ്ക്കാണ് പോകുന്നതെന്നു മുഹമ്മദീയർക്കു മനസ്സിലാവാഞ്ഞതിനാൽ അവരെ തൽക്കാലം പിന്തുടർന്നില്ല. കോട്ടയ്ക്കുള്ളിൽ സങ്കേതം പ്രാപിച്ചവരെ പിടികൂടി, അവരെയൊക്കെ കപ്പലിൽ കയറ്റിക്കൊണ്ടുപോവാൻ തെക്കിവെച്ച ദ്രവ്യം കൈക്കലാക്കുവാനുള്ള ആഗ്രഹമാണ് മുഹമ്മദീയ സൈന്യങ്ങൾക്കു മുൻകടന്നുനിന്നിരുന്നത്. ആഴമുള്ള പുഴ കടപ്പാൻ സൌകര്യമില്ലായ്കയാൽ വിഷണ്ണന്മാരായി മുഹമ്മദീയസൈന്യവും കൂട്ടിലെ കിളികളെപ്പോലെ പറപ്പനാട്ടുകാരും നില്പായി. പറപ്പനാട്ടു നായന്മാരും തമ്പുരാക്കന്മാരും എല്ലാവരെയും കോട്ടയ്ക്കുള്ളിലാക്കി ജീവൻ പോകുന്നതുവരെ മുഹമ്മദീയസൈന്യങ്ങളോട് എതിർപ്പാൻ തീർച്ചയാക്കി. മുഹമ്മദീയർ ഏതുഭാഗത്തിൽക്കൂടിയാണ് പുഴ കടക്കുന്നതെന്നു തിട്ടമില്ലായ്കയാൽ അവിടെയും ഇവിടെയും കാവൽക്കാരെ നിർത്തി. സമയം രാത്രി പന്ത്രണ്ടുമണിയായപ്പോഴേയ്ക്കും മുഹമ്മദീയസൈന്യങ്ങൾ പുഴ കടന്നു കഴിഞ്ഞു. വളരെ മുഹമ്മദീയരെ നായന്മാർ കൊല്ലാതിരുന്നില്ല. എങ്കിലും കപ്പൽമാർഗ്ഗം പുറപ്പെട്ടവർ ആയുധം കയ്യിലെടുക്കായ്കയാൽ മുഹമ്മദീയരുടെ തോക്കോടു നേരിടുവാൻ ഒരു നിവൃത്തിയും ഇല്ലാതെ വന്നു. മുഹമ്മദീയർ കോട്ടയിൽ കടന്നപ്പോഴുണ്ടായ ബഹളങ്ങളൊന്നും പറയേണ്ടതില്ല. നിലവിളിയും ആർപ്പുവിളിയും അട്ടഹാസവും വെടിയുടെ ശബ്ദവും കേൾക്കുമ്പോൾ സ്വബോധമുള്ളവർ ഉരുകിപ്പോകുടെ കൂട്ടത്തിലും തീരെ ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. നായന്മാരും തമ്പുരാക്കന്മാരും മുഹമ്മദീയരോടു ദ്വന്ദ്വയുദ്ധം ചെയ്തു വീരസ്വർഗ്ഗം പ്രാപിച്ചു. അനേകന്മാരായവർ പലരും മരിച്ചു. ശേഷമുള്ളവരെ മുഹമ്മദീയർ തടവുകാരാക്കി കോഴിക്കോട്ടേയ്ക്കയച്ചു. ക്ഷേത്രവും, ഭണ്ഡാരവും അയൽപ്രദേശങ്ങളിലുള്ള ഭവനങ്ങളും മുഹമ്മദീയർ കൊള്ളയിട്ടു ജയഭേരിയോടുകൂടി കോഴിക്കോട്ടേയ്ക്കു മടങ്ങി. നിറുകൈതക്കോട്ട മുഴുവനും തീയിൽ മുങ്ങി. പുലരുമ്പോൾ ആ കപ്പലിന്റെ കാണ്മാനുണ്ടായിരുന്നത് എത്രയോ ആയിരം ശവശരീരങ്ങളായിരുന്നു. നിറുകൈതക്കോട്ടയിൽ അന്നുണ്ടായിരുന്നതിൽ വിശേഷാൽ വലിയതമ്പുരാനും നാലഞ്ചുകൂട്ടം തമ്പുരാട്ടിമാരും മറ്റും ചില ആശ്രിതന്മാരും ഒഴികെ ശേഷമുള്ളവരൊക്കെ പടയിൽപെട്ടു. കപ്പലിൽ എത്തിച്ചേർന്നവർ മറ്റുള്ളവരുടെ ദുർദ്ദശയോർത്ത് വളരെ വ്യസനിച്ചു മനസ്സില്ലാമനസ്സോടെ കപ്പൽമാർഗ്ഗം തിരുവിതാംകൂറിലേക്കു പോകയും ചെയ്തു.

പൂർവ്വഗാമിനിയായ കമ്മിണി നമ്മെ നിറുകൈതക്കോട്ട സമീപം ഒരു വീട്ടിൽ ആക്കിയാണല്ലോ നാം 'പട'യത്തെമനം പറഞ്ഞത്. ദീപാരാധനപൂജ കഴിഞ്ഞാൽ തന്നെ കൂട്ടുവാൻ ആളെത്തുമെന്ന ധാരണയിൽ ഒരു മണിവരെ ക്ഷമിച്ചിരുന്ന കമ്മിണിഅമ്മ വെടിയുടെ ശബ്ദം കേട്ടപ്പോൾ കലശലായി പരിഭ്രമിച്ചു. എന്തോ ചില അപകടങ്ങൾ സംഭവിപ്പാൻ പോകുന്നുണ്ടെന്നു തീർച്ചയാക്കി. കുറെ കഴിഞ്ഞിട്ടും ആരും വരുന്നതു കണ്ടില്ല. അതിനിടയ്ക്കു പുഴയിലേയ്ക്കു നോക്കിയപ്പോൾ മറുകരയിൽ തീവെട്ടികളും ആയുധപാണികളുമായ മുഹമ്മദീയരെ അണിയണി

ല്ലാം ഉക്കമത്തപ്പാ പടച്ചോൻ' ഉണ്ടാക്കുന്നു. 'ഈ ഖോറാമ്പാറന്ന മക്കൾ ഖലാക്കാക്കന്നു!' എന്നും പറഞ്ഞ്, ആലിക്കുട്ടി പടവർത്തമാനം അറിവാൻ നിറുമൈതക്കോട്ടയിലേക്കു യാത്രയായി. അക്കാലത്തു 'ന്യൂസ്‌പേപ്പർ' ഒന്നും ഇല്ലാത്ത കാലമാണല്ലോ. അതുകൊണ്ടാണ് ആലിക്കുട്ടി പടവർത്തമാനം നേരിട്ടുചെന്ന് അന്വേഷണം നടത്തിക്കളയാമെന്നു വെച്ചത്. ഏകദേശം പത്തുപണിയായപ്പോൾ പാടത്തിന്റെ നടുവിൽ കാവൽപ്പുരയുടെ ഒതീരൽപ്പാട് ദൂരത്തെത്തിയ ആലിക്കുട്ടിക്ക്, ഒരു കുട്ടിയുടെ നിലവിളി 'നല്ലവണ്ണം' കേൾപ്പാറായിരുന്നു. ഇതൊന്നുമേ 'ഇക്കമത്താ'ണെന്നു മനസ്സിലാവാതെ ആലിക്കുട്ടി വല്ലാതെ പരിഭ്രമിച്ചുവെങ്കിലും സ്ഥലത്തുചെന്നു നോക്കുകതന്നെ എന്നു നിശ്ചയിച്ചു. കാവൽപ്പുരയിൽ എത്തിനോക്കിയപ്പോഴാണ് 'പടച്ചോന്റെ' കളിയൊക്കെ ആലിക്കുട്ടിക്കു മനസ്സിലായത്. കാതിലും കഴുത്തിലും കയ്യിലും സ്വർണ്ണാഭരണങ്ങളണിഞ്ഞ് ഒരു സ്ത്രീ മരിച്ചുകിടക്കുന്നു. ഈ ശവശരീരത്തിന്നരികെ ജീവശേഷത്തിൻ പ്രഭാവംകൊണ്ട് അഞ്ചാറു മണിക്കൂർ പ്രായം ചെന്ന ഒരു കുട്ടി കാലും കയ്യും കുടഞ്ഞു നിലവിളിക്കുന്നു. അക്കൂട്ടരുടെ പ്രകൃത്യാ തന്നെ ദുഷ്ടില്ലാത്ത ആലിക്കുട്ടി 'പടച്ചോന്റെ' പ്രഭാവത്താൽ ആർദ്രചിത്തനായി. അല്പനേരം സ്തംഭിച്ചുനിന്നു. പിന്നെ നാലുഭാഗവും തിരിഞ്ഞുനോക്കി. ഒരു ഭാഗം ദൂരെ കുന്നിന്മേലുള്ള നിറുമൈതക്കോട്ടക്കെട്ടും കത്തിനശിച്ചതായി കണ്ടു. പാടത്തു കുറെ ദൂരെ തലപോയതും കാലുമുറിഞ്ഞതുമായ ചില ശവശരീരങ്ങളും കാണ്മാനുണ്ട്. താൻ എന്താണ് പ്രവൃത്തിക്കേണ്ടതെന്നറിയാതെ വിഷണ്ണനായി കുറെ നേരം കഴിച്ചു. ഒടുവിൽ ആ മണ്ണാത്തിട്ടമേൽ വളർന്നിരുന്ന ഒരു ചെറിയ തെങ്ങിന്മേൽ നിന്നു ഒരു കരിക്കു തള്ളിയിട്ടു താൻ കയ്യിൽ എപ്പോഴും കൊണ്ടുനടക്കാറുള്ള കത്തികൊണ്ട് അതിനുള്ളിൽ നിന്നു കുറെ വെള്ളം എടുത്തു കുട്ടിക്കു കുടിക്കാൻ കൊടുത്തു. കുട്ടിയുടെ കരച്ചൽ നിന്നു, ഉറങ്ങാൻ തുടങ്ങി. ഈ കുട്ടിയെ രക്ഷിക്കേണ്ടതായ ഭാരം തനിക്കാണെന്നു ആലിക്കുട്ടി തീർച്ചപ്പെടുത്തി, കമ്മിണിഅമ്മയുടെ ആ ആഭരണങ്ങളൊക്കെ കൈവശപ്പെടുത്തി. മണ്ണാത്തിട്ടയിൽ കുഴികുഴിച്ചു കമ്മിണി അമ്മയെ സംസ്കരിച്ചു, കുട്ടിയേയുംകൊണ്ട് സ്വദേശത്തേക്കു പോയി. ഒരു അഗതിയായ 'കാഫ്രിനെ' മുഹമ്മദ് മതത്തിൽ ചേർത്തുവെന്ന കൃതാർത്ഥതയോടെ ഈ കുട്ടിയെ തന്റെ കെട്ടിയവളായ ആമിനുമ്മയെ ഏല്പിച്ചു. കുട്ടിക്കു ആയിശുക്കുട്ടിയെന്നു പേരും കൊടുത്തു.

കൊല്ലം പത്തുപന്ത്രണ്ടു കഴിഞ്ഞു. ടിപ്പുസുൽത്താനും ചത്തു. മലയാളജില്ല ഇംഗ്ലീഷ് കമ്പനിക്കധീനമായി. രാജ്യം വിട്ടുപോയവരൊക്കെ മടങ്ങി എത്തിത്തുടങ്ങി. പരപ്പനാട്ടു വീരവർമ്മ വലിയതമ്പുരാനും രാമക്കുറുപ്പും മടങ്ങിയെത്തീട്ടു രണ്ടുനാലു കൊല്ലമായി. നിറുമൈതക്കോട്ടയെ വിചാരിക്കുമ്പോൾ തമ്പുരാനും രാമക്കുറുപ്പിനും കണ്ണിൽ വെള്ളം നിറയും. ശൂരന്മാരായ തന്റെ അനന്തിരവന്മാർ മരിച്ചതിൽ തമ്പുരാനും, തന്റെ കുലത്തെ നിലനിർത്തേണ്ടവളായ കമ്മിണിയെ രക്ഷിപ്പാൻ തന്നാൽ സാധിച്ചില്ലല്ലോ എന്നു പശ്ചാത്താപം രാമക്കുറുപ്പിനും നന്നേയുണ്ടായിരുന്നു. കമ്മിണിഅമ്മ പടയിൽ പെട്ടു മരിക്കാതെ ശേഷിച്ചിട്ടുണ്ടെന്നു സ്വപ്ന

ത്തിൽപോലും വിശ്വസിപ്പാൻ രാമക്കുറുപ്പിന്ന് അവകാശമുണ്ടായിരുന്നില്ല.

ആലിക്കുട്ടി ആകപ്പാടെ ഒരു പ്രാരബ്ധക്കാരനായിരുന്നു. ആയിസ്സക്കുട്ടിക്ക് എന്താണ്ട് പത്തു വയസ്സു പ്രായമായപ്പോൾ ആലിക്കുട്ടിയുടെ കെട്ടിയവൾ മരിച്ചു. ആയിസ്സക്കുട്ടിയെ വിട്ടുപിരിഞ്ഞു നില്പാൻ യാതൊരു നിവൃത്തിയില്ലാത്ത വിധത്തിലായിരിക്കുന്നു ആലിക്കുട്ടിയുടെ സ്ഥിതി. കമ്മിണിയമ്മയുടെ വക മിക്ക പണ്ടങ്ങളും വിറ്റു മുതലാക്കികഴിഞ്ഞിരിക്കുന്നു. ആകപ്പാടെ ശേഷിപ്പുണ്ടായിരുന്നതു ചെമ്പ്ര എഴുത്തുള്ളർ സ്വർണ്ണത്തകിടിൽ എഴുതിക്കെട്ടിയ ഒരു പൊൻതകിടുമാത്രമാണ്. ആയതു 'ശൈത്താൻ'റെ ഉപദ്രവം കൂടാതെ കഴിപ്പാൻ ചെറുപ്പം മുതൽക്കേ ആയിസ്സക്കുട്ടി ധരിച്ചുവന്നിരുന്ന ഒരാഭരണമാണ്. ആയിസ്സക്കുട്ടിക്ക് അത്യാവശ്യം വീട്ടുപണികൾ ചെയ്വാൻ പ്രായമായിട്ടുണ്ടെന്നല്ലാതെ ഭക്ഷണത്തിനുള്ള വകതേടി ഉണ്ടാക്കുവാൻ പ്രായമായിട്ടില്ല. ആലിക്കുട്ടിക്കു പ്രായാധിക്യം ആയിരിക്കുന്നു. ഈ ഘട്ടത്തിൽ ഒരു ദിവസം ആയിസ്സക്കുട്ടിയുടെ തകിട് വില്ക്കുവാനുള്ള ആലോചനയായി. ഈ പണ്ടം വില്ക്കുന്നതിന്ന് ആലിക്കുട്ടിക്ക് അശേഷം മനസ്സുണ്ടായില്ല. എന്തെങ്കിലും പണയം വെച്ചു തൽക്കാലനിവൃത്തിക്കു വല്ല സംഖ്യയും ഉണ്ടാക്കി കഴിവുവരുമ്പോൾ പണയപ്പാട വീട്ടി, പണ്ടം വീണ്ടെടുക്കാമെന്നുള്ള നിശ്ചയത്തിന്മേൽ തകിടും കയ്യിലാക്കി ആലിക്കുട്ടി പുറത്തേക്കിറങ്ങി. പരപ്പനാട്ടു രാജാക്കന്മാരുടെ ബേപ്പൂർ കോവിലകത്തേക്കു യാത്രയായി.

ബേപ്പൂർ കോവിലകത്തു ചെന്നപ്പോൾ ആലിക്കുട്ടിക്കു തമ്പുരാൻറെ പ്രധാന മന്ത്രി രാമക്കുറുപ്പിനെ കാണ്മാൻ അധികം പ്രയാസമുണ്ടായില്ല. ആലിക്കുട്ടി പരപ്പനാട്ടു സ്വരൂപത്തിലേക്ക് എപ്പോഴും കീഴടങ്ങിയവനാണെന്നും പടക്കാലത്തൊന്നും സ്വാമിദ്രോഹമായി യാതൊന്നും പ്രവൃത്തിച്ചിട്ടില്ലെന്നും, നാടുവിട്ട് ഓടിപ്പോകുമ്പോൾ പണം തന്നെ ഏല്പിച്ച സാധനങ്ങളൊക്കെ ഒരു പൈപോലും കാണാതെ കടകിയവന്മാർ മടക്കിക്കൊടുത്തിട്ടുണ്ടെന്നും മറ്റും കുറുപ്പിനെ പറഞ്ഞു മനസ്സിലാക്കി. താൻ തല്ക്കാലം ഒരു പരാധീനക്കാരനാണെന്നും, തള്ളയില്ലാത്ത ഒരു കുട്ടിയെ രക്ഷിക്കേണ്ടതായ ഒരു ഭാരംകൂടിയുള്ളതുകൊണ്ടു കഠോരകഴകിലാണെന്നും, തല്ക്കാലം എന്തെങ്കിലും ഒരു സംഖ്യ കടമായി കിട്ടിയാൽ കൊള്ളാമെന്നും അതിന്നു പണയമായി തൻറെ കയ്യിലുള്ള ഒരു പൊൻപണ്ടം വെക്കാമെന്നും മറ്റും പറഞ്ഞു തകിടു കുറുപ്പിൻറെ കയ്യിൽ കൊടുത്തു. സ്വർണ്ണതകിടുവാങ്ങി ഒന്നു പരിശോധിച്ചപ്പോഴക്കും കുറുപ്പ് സ്തംഭിച്ചുനിന്നുപോയി. വളരെനേരം കണ്ണിമയ്ക്കാതെ നിന്നതിന്നുശേഷം ക്രോധതാമ്രാക്ഷനായി ആലിക്കുട്ടിയെ ഒന്നു നോക്കി. ഒടുവിൽ അവനോടൊന്നും മിണ്ടാതെ കുറുപ്പു അടുക്കെനിന്നിരുന്ന ഒരു നായരോട് ആലിക്കുട്ടിയെ വിട്ടയക്കരുതെന്നു പറഞ്ഞു തമ്പുരാൻറെ അടുക്കലേക്കു പോയി.

തകിടിൻറെ മുകളിൽ കമ്മിണിയമ്മയുടെ പേര് കൊത്തിയിരുന്നുവെന്നുമാത്രമല്ല, ഈ തകിട് ഉണ്ടാക്കുന്ന കാര്യത്തിൽ രാമക്കുറുപ്പ് നേരിട്ടുതന്നെ മുമ്പു ശ്രമം ചെയ്താളായതുകൊണ്ട്, ഇതു കണ്ടപ്പോൾ തന്നെ തൻറെ മരുമകളെ കൊന്നു പണ്ടങ്ങൾ കയ്ക്കലപ്പെടുത്തിയത് ആലിക്കുട്ടിയാണെന്നു ബോധം വേഗം വന്നു കഴിഞ്ഞു. ഈ വിവരം തമ്പുരാനെ ഉണർത്തിപ്പാനാണ്

രാമക്കുറുപ്പ് വേഗം തിരുമുമ്പാകെ ചെന്നത്.

ഈ കഥയെ ഇനി അധികം ദീൎഘിപ്പിച്ചിട്ട കാൎയ്യമില്ല. ആലികുട്ടിയെ വിചാരണ ചെയ്തപ്പോൾ മുൻ സംഭവങ്ങളെല്ലാം കുറുപ്പിന്റെ മനസ്സിലായി. ആലികുട്ടിയോട് ആദ്യം തനിക്കുണ്ടായിരുന്ന കോപം മാറി കൃതജ്ഞതയാണ് കുറുപ്പിനുണ്ടായത്. എങ്കിലും തന്റെ വംശവൎദ്ധനക്ക് കാരണഭൂതയായ ഒരു പെൺകുട്ടി പതുപന്ത്രണ്ടു കൊല്ലക്കാലം ഒരു മുഹമ്മദീയന്റെ ഭവനത്തിൽ ഇരിക്കേണ്ടിവന്നതിൽ നടന്ന പശ്ചാത്താപവും ജനിച്ചു

തമ്പുരാൻ വൈദികന്മാരെ വരുത്തിയതും, ആയിസ്സക്കുട്ടിയെ വരുത്തി ചില ശുദ്ധികൎമ്മങ്ങൾ കഴിച്ചതും, കുറുപ്പിന്റെ തറവാട് "ചേലാവിൽ ചേനൻ" നായന്മാരുടെ കൂട്ടത്തിൽ ചേൎക്കിയതും ആലികുട്ടിക്ക് മരണംവരെ ചിലവിനു വക കൊടുത്തതും ഒക്കെ വേഗം കഴിഞ്ഞു. ഈ ആയിസ്സക്കുട്ടിയുടെ സന്താനങ്ങൾ ഇപ്പോഴും ഏറനാട്ടുതാലൂക്കിൽ ഉണ്ട്.

എം. ആർ. കെ. സി.

---

## വിദ്യാഭ്യാസസംബന്ധമായ

# ചില വിമൎശനങ്ങൾ

I

വിദ്യാഭ്യാസസംബന്ധമായ ഒരു ക്ഷോഭം ഇൻഡ്യ ഒട്ടുക്ക ഉണ്ടായിക്കൊണ്ടിരിക്കുന്ന കാലമാണല്ലൊ ഇത്. ചക്രവൎത്തി തിരുമനസ്സുകൊണ്ട് ഈ വിഷയത്തെക്കുറിച്ചു നമുക്ക തന്നിട്ടുള്ള ഉപദേശം നമ്മുടെ ചെവിയിൽ ഇപ്പോഴും മുഴങ്ങിക്കൊണ്ടിരിക്കുന്നു. പ്രാഥമികവിദ്യാഭ്യാസവൎദ്ധനക്കായി മിസ്റ്റർ ഗോഖലെ (Imperial Legislative Council) വൈസറായിയുടെ നിയമനിൎമ്മാണസഭയിലും അതിനു പുറമെയും അശ്രാന്തപരിശ്രമങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഇൻഡ്യാഗവൎമ്മെണ്ടും അതിനു കീഴിലുള്ള മററു ഗവൎമ്മെണ്ടുകളും വിദ്യാഭ്യാസവകുപ്പിലേക്കുള്ള ചിലവിനു അടിക്കടി വൎദ്ധിപ്പിച്ചു വേണ്ടവിധമായ പരിഷ്കാരങ്ങൾ ചെയ്യുന്നതിനു ശ്രമിച്ചുവരുന്നു. നാട്ടുരാജ്യങ്ങളുടെ കൂട്ടത്തിൽ ഒരു ഉപരിനിലയിൽ നില്ക്കുന്ന ബരോഡാ രാജ്യത്തിൽ നിൎബ്ബന്ധിതമായ പ്രാഥമികവിദ്യാഭ്യാസം ഏൎപ്പെടുത്തിയും മററു പ്രകാരത്തിലും വേണ്ട പരിഷ്കാരങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഈ രാജ്യത്തെ പിൻതുടൎന്നു മൈസൂർ രാജ്യത്തിലും പരീക്ഷണാൎത്ഥമായിട്ടു നിൎബ്ബന്ധിതവിദ്യാഭ്യാസം ഏൎപ്പെടുത്തുന്നതിനു വേണ്ട ആലോചനകൾ ചെയ്തുവരുന്നു. നമ്മുടെ ഈ തിരുവിതാംകൂറിലും കഴിഞ്ഞ 4-5 കൊല്ലങ്ങൾക്കിടയിൽ വിദ്യാഭ്യാസവകുപ്പിൽ അനേകം ഭേദഗതികൾ വരുത്തി അതിനെ അഭിവൃദ്ധിയിൽ കൊണ്ടുവരുന്നതിനു വേണ്ട ശ്രമങ്ങൾ ചെയ്തിട്ടുണ്ട്. നമ്മുടെ മാതൃഭാഷാഭ്യാസനത്തിൽ നാം വേണ്ടപോലെ ശ്രദ്ധിക്കുന്നില്ലെന്നുള്ള ഒരു കുറവിനെ തീൎക്കുന്നതിനു വേണ്ട മാൎഗ്ഗങ്ങൾ കണ്ടുപിടിക്കുവാൻ നമ്മുടെ ഗവൎമ്മെണ്ടു ഇതാ ഒരു ക

ഷിറിയും ഏൎപ്പെടുത്തിയിരിക്കുന്നു. ഇവിടെയും പ്രാഥമികവിദ്യാഭ്യാസം നിൎബ്ബന്ധിതമാക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി നമ്മുടെ നിയമനിൎമ്മാണസഭയിൽ ഒരു ബിൽ കൊണ്ടുവരാൻ ഒരു സാമാജികനു അനുവാദം ലഭിച്ചിരിക്കുന്നു. മൈസൂറിൽ ഏൎപ്പെടുത്താനമെന്നു നിശ്ചയിച്ചിരിക്കുന്നതുപോലെ ഒരു സൎവ്വകലാശാല നമ്മുടെ ഈ പട്ടണത്തിലും ഏൎപ്പെടുത്തണമെന്നു പലരും ആഗ്രഹിക്കുകയും ചിലർ ആ ആഗ്രഹത്തെ വെളിപ്പെടുത്തുകയും ചെയ്യുന്നു. ഇങ്ങിനെ നാനാപ്രകാരത്തിൽ വിദ്യാഭ്യാസം നമ്മുടെ ആലോചനയ്ക്കും പ്രവൃത്തിക്കും വിഷയമായി ഭവിച്ചിരിക്കുന്നു. ഈ സന്ദൎഭത്തിൽ* വിദ്യാഭ്യാസസംബന്ധമായി ചില വിമൎശനങ്ങൾ ചെയ്യുന്നതു അനാവശ്യമായി വരികയില്ലെന്നു വിശ്വസിക്കുന്നു.

വിദ്യാഭ്യാസംകൊണ്ടു പ്രധാനമായി രണ്ടു കാൎയ്യങ്ങളാണ് സാധിക്കാനുള്ളത്. (1) സദാചാരസമ്പന്നമായും സത്യമായും സമാധാനമായും പൌരജീവിതത്തെ നിൎവ്വഹിക്കുന്നതിനുള്ള മാനസികവളൎച്ചയും (2) കാലക്ഷേപരീതി സംബന്ധിച്ച പഴയ മാൎഗ്ഗങ്ങളുടെ പരിഷ്കരണവും പുതിയ മാൎഗ്ഗങ്ങളുടെ സ്വീകരണവും. എല്ലാ കാലങ്ങളിലും പൌരഷാവകാശങ്ങൾക്കും സാമുദായികാവകാശങ്ങൾക്കും തമ്മിൽ പ്രാധാന്യത്തെ ഉദ്ദേശിച്ചു പ്രബലമായ പിണക്കം നേരിട്ടിട്ടുണ്ട്. കാലാന്തരത്തിലെ തല്ക്കാലവിജയം അനുസരിച്ചു വിദ്യാഭ്യാസത്തിന്റെ വിധാനരൂപവും പുരുഷാഭ്യുന്നതിയേയോ സമുദായാഭ്യുന്നതിയേയോ പരമോദ്ദേശ്യകമായി കരുതുകയും ചെയ്തിട്ടുണ്ട്. മനുഷ്യജീവിതം അതിന്റെ മനഃശോഭനമായ നിലയെ പ്രാപിക്കേണമെങ്കിൽ മേല്പറഞ്ഞ പരസ്പരവിരുദ്ധങ്ങളായ രണ്ടു സംഗതികളും ഉചിതസ്ഥിതങ്ങളായ ഒരു സംയോഗാവസ്ഥയെ അവലംബിച്ചു പരസ്പരാനുബന്ധകമായി പ്രവൎത്തിക്കണം. ഇപ്രകാരമുള്ള ഒരു ജീവിതത്തിന്റെ പരമോദ്ദേശ്യം കേവലം സ്വാതന്ത്ര്യകാരകമായോ പരോപകാരകമായോ മാത്രം കാണപ്പെടാതെ രണ്ടിന്റെയും സവിശേഷമായ ഒരു സമ്മേളനമായി പരിണമിക്കുന്നതാണ്.

ഏതുതരത്തിലുള്ള വിദ്യാഭ്യാസമാണോ മുകളിൽ പറയപ്പെട്ട രണ്ടു സംഗതികളെയും സാധിക്കുന്നത് അതുതന്നെയാണ് ശരിയായിട്ടുള്ള വിദ്യാഭ്യാസം. ഏതൊരു ഗവൎമ്മെന്റാണോ ഈ തരത്തിലുള്ള വിദ്യാഭ്യാസം എല്ലാ ജനങ്ങൾക്കും ഒന്നുപോലെ, ജാതിമതവ്യത്യാസം കൂടാതെ നല്കുന്നതിനു ശ്രമിക്കുന്നത് അതുതന്നെയാണ് ഏറ്റവും ശ്ലാഘ്യമായിട്ടുള്ളത്. ഗവൎമ്മെന്റു വിദ്യാഭ്യാസവിഷയത്തിൽ ജാതിമതവ്യത്യാസം പാടില്ലെന്നുള്ള തത്വം നാം ഈ ഇടക്കാലത്തു എങ്കിലും മനസ്സിലാക്കിത്തുടങ്ങിയത് ഏറ്റവും ആശ്വാസജനകം തന്നെ. ഉദ്യോഗം ലഭിക്കുന്നതിനും വക്കീൽ പണി മുതലായ ചില തൊഴിലുകളിൽ ഏൎപ്പെടുന്നതിനും മാത്രം വിദ്യാഭ്യാസം മതിയാകുമെന്നു നാം വിചാരിച്ചുവന്നിരുന്ന കാലമുണ്ടായിരുന്നു. ഇപ്രകാരം വിചാരിക്കുന്ന ആളുകളിൽ ചിലർ നമ്മുടെ ഇടയിൽ ഇപ്പോഴും കണ്ടേക്കാമെങ്കിലും അവരുടെ എണ്ണം വളരെ കുറവായിരിക്കാനേ മാൎഗ്ഗമുള്ളു. പൂൎണ്ണമായ വിദ്യാഭ്യാസമുണ്ടായാൽ കൃഷിക്കാർ പട്ടണങ്ങളിലാകുമെന്നും നിലങ്ങളൊക്കെ തരിശായി കിടന്നു നാടു ക്ഷയിച്ചുപോകുന്നതിനിടയാകുമെന്നും മറ്റും വിചാരിക്കുന്ന അപൂൎവ്വം ചിലർ നമ്മുടെ ഇടയിൽ

* വിദ്യാൎത്ഥിവൃന്ദത്തിനായി ശ്രമിക്കുന്ന ഒരു സഭയിൽ വെച്ചു വായിച്ചതു.

ഇപ്പോഴും ഉണ്ട്. പക്ഷെ ഇങ്ങിനെയുള്ള സംസ്കൃതജ്ഞന്മാരായ യാഥാസ്ഥിതികന്മാരുടെ അഭിപ്രായങ്ങളെ തീരെ ഗണിക്കാതെ നമ്മുടെ ഗവർമ്മെന്റു താഴ്ന്നതരം ജാതിക്കാരുടെ വിദ്യാഭ്യാസത്തിലും വേണ്ടവിധം ശ്രദ്ധിക്കുന്നുണ്ടെന്നുള്ളതു നമ്മൾക്കെല്ലാവർക്കും അറിയാവുന്നതാണല്ലൊ. ഒരു മനുഷ്യന്റെ കാവ്യരചനാകൗശലം മുതലായ ഗുണങ്ങൾ അയാളുടെ പാരമ്പര്യത്തെക്കാൾ അധികം അയാളുടെ സാമുദായികപരിസരത്തിനെ ആശ്രയിച്ചിരിക്കയാണെന്നാണ് പല ശാസ്ത്രജ്ഞന്മാരുടെയും അഭിപ്രായം. അപൂർവ്വമായി ചില സന്ദർഭങ്ങളിൽ ഉണ്ടാകുന്ന കുശാഗ്രബുദ്ധികളെ ഒഴിച്ചാൽ ഇതു ഏറെക്കുറെ വാസ്തവമാണെന്നു നമുക്കു തന്നെ അനുഭവത്തിൽ അറിയാമെന്നുള്ളതാണ്. ഇങ്ങിനെയുള്ള കുശാഗ്രബുദ്ധികൾ ഉണ്ടാകുന്നതു എപ്പോഴാണ് എങ്ങിനെയാണ് എന്നുള്ളതൊന്നും നമുക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ഷേക്സ്പീയർ, ന്യൂട്ടൺ, നെപ്പോളിയൻ മുതലായ മഹാന്മാരുടെ അസാധാരണസാമർത്ഥ്യത്തിനുള്ള കാരണം എന്താണെന്നു എങ്ങിനെ മനസ്സിലാക്കുക. അതുപോലെയുള്ള പൂർവ്വികന്മാരൊ പിൻഗാമികളൊ ഇല്ലാതെ അവർ തനിയെ സാധാരണ മനുഷ്യരുടെ നിലയിൽനിന്നും പൊങ്ങിയ ഒരു മണ്ഡലത്തിൽ ശോഭിച്ചുകൊണ്ടിരിക്കുന്നു. വിദ്യാഭ്യാസംകൊണ്ടു മാത്രം ഇങ്ങിനെയുള്ള ആളുകളെ സൃഷ്ടിക്കുന്നതിനു സാധിക്കയില്ല. അവരെ ഒഴിച്ചാൽ ശേഷമുള്ള സാധാരണ മനുഷ്യർ ഉന്നതസ്ഥിതിയിൽ വരുന്നതിനു വിദ്യാഭ്യാസം ഒരു ഉത്തമമാർഗ്ഗമായിത്തീരുന്നതാണെന്നുള്ളതിനു സംശയമില്ല. സർ ആൽഫ്രെഡ് റസ്സൽ വാലസ് ഇപ്രകാരം പറഞ്ഞിരിക്കുന്നു. 'ഒരു മനുഷ്യന്റെ ബുദ്ധിശക്തിയും വികാരസദാചാരശക്തികളും ജന്മസിദ്ധങ്ങളായ സംഗതികൾ ജനനാൽതന്നെ അവനിൽ ചേർന്നിരിക്കുന്നു. എന്നാൽ വിവേകബുദ്ധിയുടേയും വിവേചനശക്തിയുടേയും നിയന്ത്രണം കൊണ്ട് അവയ്ക്കു വളരെ ഭേദഗതികൾ സംഭവിക്കും. ശരിയായ വിദ്യാഭ്യാസം, സമുദായസ്ഥിതി എന്നിവകൊണ്ടും അവ ഒട്ടൊ പരിഷ്കരിക്കപ്പെടും. കാവ്യമെഴുത്തു, ചിത്രമെഴുത്തു, സംഗീതം എന്നീ വിഷയങ്ങളിൽ പരിജ്ഞാനം കുറവായൊ ശൂന്യമായൊ ഉള്ള ഒരു കുഡുംബത്തിൽ ആകസ്മികമായി മഹാനായ ഒരു കവിയൊ, ചിത്രമെഴുത്തുകാരനൊ, സംഗീതജ്ഞനൊ ജാതനാകുന്നു. പ്രസിദ്ധപ്രകൃതിശാസ്ത്രജ്ഞനായ ഡാർവിന്റെ ഏറ്റവും സമർത്ഥനായ പുത്രൻ ഒരു ഗണിതശാസ്ത്രജ്ഞനായിരുന്നു. എന്നാൽ കുശാഗ്രബുദ്ധികളെ ഒഴിച്ചുള്ള എല്ലാവർക്കും വിദ്യാഭ്യാസംകൊണ്ടു ഒരേ സ്ഥിതിയിൽ വരുന്നതിനു സാധിക്കുമെന്നു ഞാൻ പറയുന്നില്ല. എല്ലാ ആളുകളും പല്ലക്കിൽ കയറിയാൽ പല്ലക്കു ചുമക്കാൻ ആളു വേണമല്ലൊ, പക്ഷെ പല്ലക്കു ചുമക്കുന്നവനും, പല്ലക്കിൽ കയറുന്നവനും ഒരുപോലെയുള്ള വിദ്യാഭ്യാസം ലഭിക്കുന്നതിനു സൌകര്യമുണ്ടായിരുന്നാൽ പല്ലക്കു ചുമക്കുവാൻ മാത്രമെ കൊള്ളുകയുള്ളു എന്നു നാം ഇപ്പോൾ ഗണിച്ചുപോരുന്നവരിൽ ചിലർ പല്ലക്കിൽ കയറാൻ യോഗ്യതയുള്ളവരായും, അതുപോലെ മറിച്ചും കണ്ടേക്കാം. ഒരു മനുഷ്യൻ സ്വയമേവ എത്രതന്നെ സമർത്ഥനായിരുന്നാലും അയാളുടെ സാമർത്ഥ്യത്തെ പ്രകടിപ്പിക്കുന്നതിനു സൌകര്യമുണ്ടാകുന്നെങ്കിൽ മാത്രമെ അയാൾ സമർത്ഥനാണെന്നു ലോകർക്കു ബോദ്ധ്യം വരികയുള്ളു. ഇങ്ങിനെയുള്ള സൌകര്യമുണ്ടാകുന്നതിനുള്ള ഒരു പ്ര

ധാനമാൎഗ്ഗമാണ് വിദ്യാഭ്യാസം. അതിലെക്കുള്ള സൌകൎയ്യം എല്ലാവൎക്കും ഒരുപോലെ ഉണ്ടാക്കി കൊടുക്കുന്നതാണ്. വിദ്യാഭ്യാസ സംബന്ധമായി ഒരു ഗവൎമ്മെൻറു ഒന്നാമതായി ചെയ്യേണ്ടത്. രണ്ടാമതായി വേണ്ടതു, പല തരത്തിൽ കാണപ്പെടുന്ന മാനസികശക്തികളുടെ വൎദ്ധനവും പലമാതിരി തൊഴിലുകൾക്കും ചേരുന്നവിധവും ജനങ്ങളിൽ ഉദ്ദീപനത്തിനും അഭിരുചിക്കൊന്ന കാലക്ഷേപമാൎഗ്ഗമായി അനുഷ്ഠിക്കേണ്ടതായ തൊഴിലിനെ സംബന്ധിച്ച ഒരു പ്രാരംഭപാഠവും, പരിചയവും അവൎക്ക് സിദ്ധിക്കത്തക്കവിധത്തിൽ വിദ്യാഭ്യാസരീതിയെ ഏൎപ്പെടുത്തി നടത്തിക്കുന്നതാകുന്നു.

വിദ്യാഭ്യാസംകൊണ്ടുള്ള പ്രധാന ഉദ്ദേശ്യം എന്താണെന്ന മനസ്സിലാക്കാതെ പ്രസംഗിക്കുകയും പ്രവൎത്തിക്കുകയും ചെയ്യുന്ന വിദ്യാഭ്യാസതല്പരന്മാർ നമ്മുടെ ഇടയിൽ ധാരാളം ഉള്ളതുകൊണ്ടു ഇതിനെപ്പററി രണ്ടു വാക്കു പറയുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. പൊതുവെയുള്ള വിദ്യാഭ്യാസം സകല ആളുകൾക്കും ഗുണകരമായിട്ടുള്ളതെന്നു പ്രത്യേകം പറയേണ്ടതില്ലാ. കൂലിവേലക്കാരനും കൈത്തൊഴിൽകാരനും, കൃഷിക്കാരനും, എന്നു വേണ്ട, ഏതുതരം ജോലിക്കാരനും, പൊതുവിദ്യാഭ്യാസമുണ്ടായിരുന്നാൽ അവനവൻറെ തൊഴിൽ ബുദ്ധിപൂൎവ്വമായും ആലോചനാപൂൎവ്വമായും പ്രവൃത്തിക്കുന്നതിനു കഴിയുമെന്നുള്ളതാണല്ലൊ. വിദ്യാഭ്യാസം തീരെ ആവശ്യമില്ലെന്നു കരുതിപ്പോരുന്ന വേലക്കാൎക്കുകൂടിയും ഇതു സംബന്ധിക്കുന്നതാണ്. ഇതുകൂടാതെ പൊതുവിദ്യാഭ്യാസംകൊണ്ട് ഒരാളിനു മാനസികമായ പരിഷ്കാരവുമുണ്ടാകുന്നതാണ്. മാനസികപരിഷ്കാരംകൊണ്ടു ബുദ്ധിവികാസവും, ദീൎഘദൎശിതവും സമസൃഷ്ടങ്ങളുടെ നേൎക്ക് അനുകമ്പയും സഹകരണവും, ഗവൎമ്മെൻറിനോടു ആദരവും, വിശ്വാസവും വൎദ്ധിക്കുമെന്നുള്ളതിനു സംശയമില്ലാ. ഈ പ്രകാരം തൊഴിൽ സംബന്ധമായും മാനസികമായും ഉള്ള അഭിവൃദ്ധിയെ ഉദ്ദേശിച്ചാണ് കഴിയുന്നിടത്തോളം വിദ്യാഭ്യാസം രാജ്യത്തിലെ എല്ലാ പ്രജകൾക്കും നൽകുന്നതിനു ഓരോ ഗവൎമ്മെൻറും ഉദ്യമിച്ചു വരുന്നത്. എന്നാൽ ഒരു സമുദായത്തിൻറെയും അതിലെ ഓരോ അംഗത്തിൻറെയും ആയവ്യയസമ്പാദ്യസ്ഥിതികൾ വേണ്ടപോലെ അഭിവൃദ്ധിയിൽ വരണമെങ്കിൽ പല പ്രകാരത്തിലുള്ള തൊഴിലുകളിൽ ഏൎപ്പെട്ടിരിക്കുന്ന ആളുകൾക്കു പൊതുവേയുള്ള വിദ്യാഭ്യാസത്തോടുകൂടി അവരവരുടെ തൊഴിലുകളിൽ പ്രത്യേകിച്ചുള്ള അഭ്യസനവും അത്യാവശ്യമാണ്. ഇഹലോകത്തിൽ ഇപ്പോൾ പ്രാധാന്യത്തെ അൎഹിക്കുന്നതു ധനമാണല്ലോ. ഒരു മനുഷ്യൻറെയോ ഒരു സമുദായത്തിൻറെയോ ധനസ്ഥിതി മോശമായിരുന്നാൽ അതു മറ്റു മനുഷ്യരോടോ സമുദായങ്ങളോടോ ഉള്ള ജീവിതമത്സരത്തിൽ ഒരു വലിയ ന്യൂനതയായി ഭവിക്കുന്നതു നാംകാണുന്നുണ്ടല്ലോ. ഇന്ത്യക്കാർ സാധാരണയായി ഇഹലോകത്തെക്കാൾ പരലോകത്തെപ്പററിയാണ് ചിന്തിക്കുന്നതെന്നുള്ള കാൎയ്യം ഇപ്പോൾ നമ്മിൽ അനേകം പേരിൽ ആരോപിക്കപ്പെടാവുന്നതാണ്. പരലോകത്തെപ്പററിയുള്ള ആലോചനയോടുകൂടി ഇഹലോകത്തെപ്പററി കൂടി ആലോചിക്കാതിരിക്കുന്നതു ഒരു വലിയ തെററാണെന്നുള്ളതു നമുക്കും മറ്റു രാജ്യക്കാൎക്കും തമ്മിലുള്ള വ്യത്യാസംകൊണ്ടു തെളിയുന്നു. അതിനാൽ നാം ഇനിയും ഇപ്പോഴത്തേതിൽ കൂടുതലായി അധോഗതിയെ പ്രാപിക്കാതിരിക്കണ

മെങ്കിൽ നമ്മുടെ ധനസ്ഥിതിയെ വൎദ്ധിപ്പിക്കുന്നതിനുള്ള മാൎഗ്ഗങ്ങളെ കണ്ടുപിടിച്ചു പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനു ശ്രമിക്കേണ്ടതു അത്യാവശ്യമായിട്ടുള്ളതാകുന്നു. ധനസമ്പാദനമാൎഗ്ഗങ്ങളിൽ പ്രധാനമായിട്ടുള്ളവ കൃഷി, കൈത്തൊഴിൽ, കച്ചവടം ഇവയാണെല്ലൊ. ഈ വക കാൎയ്യങ്ങളിൽ വേണ്ടപോലെ അഭിവൃദ്ധിയുണ്ടാക്കുന്നതിനാണു നാം ഇപ്പോൾ ശ്രമിക്കേണ്ടത്. ഏതുവിധമായ തൊഴിലിന്റെയും ശരിയായ നടപ്പിനു അസ്ഥിവാരമായിരിക്കുന്നതു പൊതുവിദ്യാഭ്യാസമാണെന്നു പറഞ്ഞു കഴിഞ്ഞു. പൊതുവിദ്യാഭ്യാസത്തോടുകൂടി തന്നെ ഓരോതൊഴിൽ സംബന്ധിച്ചുള്ള പ്രത്യേകവിദ്യാഭ്യാസവും പ്രചാരത്തിൽ കൊണ്ടുവരുന്നതുകൊണ്ടുമാത്രമേ നമ്മുടെ ധനസ്ഥിതിയിൽ നാം ആഗ്രഹിക്കുന്നേടത്തോളം അഭിവൃദ്ധിയുണ്ടാകയുള്ളൂ എന്നു നാം പ്രത്യേകം മനസ്സിലാക്കേണ്ടതാണ്.

പരിഷ്കാരദശയിലും ധനസ്ഥിതിയിലും പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്ന പാശ്ചാത്യരാജ്യങ്ങളിലെ ഇപ്പോഴത്തെ വിദ്യാഭ്യാസനയം മേല്പറഞ്ഞ ഉദ്ദേശ്യത്തെ ഉത്തരോത്തരം സാധിപ്പിക്കത്തക്കതായിട്ടാണ് കാണപ്പെടുന്നതു. ഏകദേശം പത്തൊൻപതാം നൂറ്റാണ്ടിന്റെ ആരംഭംവരെ ആ രാജ്യങ്ങളിലും സാഹിത്യവിദ്യാഭ്യാസത്തിനെയാണ് യഥാൎത്ഥവിദ്യാഭ്യാസമെന്നു അതാതു ഗവൺമെന്റുകൾ ഗണിച്ചുവന്നിരുന്നത്. ഈ തെറ്റിനെ അവർ കണ്ടുപിടിക്കയും ഇപ്പോൾ അതിനെ പരിഹരിക്കയും ചെയ്തിരിക്കുന്നു. നമ്മുടെ ഇപ്പോഴത്തെ സ്ഥിതി പാശ്ചാത്യരാജ്യങ്ങളുടെ പത്തൊൻപതാംനൂറ്റാണ്ടിലെ ആരംഭകാലത്തിലെ സ്ഥിതിയോടു സമമായിട്ടാണ് കാണുന്നത്. ആ കാലത്ത് അവരുടെ വിദ്യാഭ്യാസരീതിയിലുണ്ടായിരുന്ന തെറ്റുകൾ നമ്മുടെ ഇടയിൽ മേലാൽ ഉണ്ടാകാതിരിക്കുന്നതിനു ശ്രമിക്കേണ്ട കാലം ഇതാണ്. നമ്മുടെ വിദ്യാഭ്യാസരീതി ഏതുവിധത്തിലായിരിക്കണമെന്നുള്ളതു പാശ്ചാത്യരാജ്യങ്ങളിലെ ഇപ്പോഴത്തെ വിദ്യാഭ്യാസരീതിയിൽനിന്നു മനസ്സിലാക്കാവുന്നതാകുന്നു.

ഇംഗ്ലണ്ട്, ജൎമ്മനി, അമേരിക്ക, മുതലായ വലിയ രാജ്യങ്ങളിലെ വിദ്യാഭ്യാസരീതികൾ ഏറെക്കുറെ ഒരുപോലെയുള്ളവയായിട്ടാണ് കാണുന്നത്. ഈ കാൎയ്യത്തിൽ വേണ്ടപോലെയുള്ള പരിഷ്കാരങ്ങൾ വരുത്തി വിദ്യാഭ്യാസരീതിയെ പ്രായോഗികമാക്കി ചെയ്തതു ഒന്നാമതായി ജൎമ്മനിയാണ്. ജൎമ്മനിയെ തുടൎന്ന് അതേ രീതിയിലുള്ള ക[illegible] രീതി അമേരിക്കയിലും ഏൎപ്പെടുത്തി. ഈ രണ്ടു രാജ്യങ്ങളുടെയും മുമ്പോട്ടുള്ള ഗതിയെ കണ്ടു ഇംഗ്ലണ്ടും വിദ്യാഭ്യാസവിഷയത്തിൽ കാലത്തിനനുസരിച്ചുള്ള പരിഷ്കാരങ്ങൾ ഈ ഇടക്കാലത്തു വരുത്തുകയും, ഇപ്പോഴും വരുത്തിക്കൊണ്ടിരിക്കയും ചെയ്യുന്നു. ഈ രാജ്യങ്ങളിലെ വിദ്യാഭ്യാസരീതിയിലെ പൊതുഗുണങ്ങളെന്താണെന്നു നോക്കാം. അവിടങ്ങളിൽ വിദ്യാഭ്യാസത്തെ മൂന്നു തരമായി തിരിച്ചിട്ടുണ്ട്. 1. പ്രാഥമികം (Elementary). 2. പ്രാസ്ഥാനികം (Secondary). 3. ഉൽകൃഷ്ടം.

പാശ്ചാത്യരാജ്യങ്ങളിലെല്ലാം പ്രാഥമികവിദ്യാഭ്യാസം (Elementary Education) നിൎബ്ബന്ധിതമാക്കീട്ടുണ്ട്. ഇംഗ്ലണ്ടിൽ 12 വയസ്സുവരെയും ജൎമ്മനിയിൽ 14 വയസ്സുവരെയും എല്ലാ കുട്ടികളും വിദ്യാഭ്യാസം ചെയ്യണമെന്നുള്ള നിൎബ്ബന്ധമുണ്ട്. ഇംഗ്ലണ്ടിലും 14 വയസ്സുവരെ വിദ്യാഭ്യാസം

നിർബ്ബന്ധിതമാക്കുന്നതിന് ഒരു ചട്ടം ഇപ്പോൾ ഏർപ്പെടുത്തിയിരിക്കുന്നു. ഈ പ്രാഥമികവിദ്യാഭ്യാസം എല്ലാത്തരം ജോലിക്കാർക്കും ഉദ്ദേശിച്ചിട്ടുള്ളതാകകൊണ്ടു മാതൃഭാഷാഭ്യസനമാണ് ഇതിൽ പ്രധാനമായി കരുതിയിരിക്കുന്നത്. ഇതോടുകൂടി കണക്കും, ചരിത്രവും, ഭൂമിശാസ്ത്രവും മററു പൊതുവിഷയങ്ങളും പഠിപ്പിക്കുന്നുണ്ട്. എന്നാൽ സാധാരണയായി പ്രാഥമികവിദ്യാഭ്യാസം കഴിഞ്ഞതിന്റെ ശേഷം കുട്ടധികം ആളുകളും വിദ്യാഭ്യാസം നിറുത്തി ഓരോ തൊഴിലുകളിൽ പ്രവേശിക്കുന്നിടയുള്ളതുകൊണ്ടു വളരെ സാധാരണയായിരിക്കുന്ന തൊഴിലുകളെ സംബന്ധിച്ചുള്ള ചില അറിവുകളും കഴിയുന്നിടത്തോളം പ്രായോഗികമായിട്ടു കുട്ടികൾക്കു പ്രാഥമികവിദ്യാലയങ്ങളിൽ നൽകിവരുന്നുണ്ട്. എല്ലാ രാജ്യത്തിലും പട്ടണങ്ങളൊഴികെ ശേഷമുള്ള സ്ഥലങ്ങളിലൊക്കെ പ്രധാനമായിട്ടുള്ള തൊഴിൽ കൃഷിയാണ്. അതിനാൽ പ്രാഥമികവിദ്യാലയങ്ങളിൽ ഒരു വിധമായ കൃഷിവിദ്യാഭ്യാസവുംകൂടി നടത്തിവരുന്നു. ഇതിൽ കുട്ടികൾക്കു കഴിയുന്നതു ഉത്സാഹവും അഭിരുചിയുമുണ്ടാകുന്നതിനായി പാഠശാലയക്കൃഷിനിലങ്ങൾ (School gardens) ഏർപ്പെടുത്തി ആ വിഷയം നിവൃത്തിയുള്ളിടത്തോളം പ്രായോഗികപാഠങ്ങളോടുകൂടി പഠിപ്പിച്ചുവരുന്നു. പ്രാഥമികവിദ്യാഭ്യാസം കഴിച്ചു പള്ളിക്കൂടം വിട്ടുപോകുന്നതിൽ അധികംപേരും കൃഷിത്തൊഴിലിൽ ഏർപ്പെടുന്നതിനു ഇടയുള്ളതുകൊണ്ടു അതു സംബന്ധമായ അറിവ് അവർക്കു കിട്ടുന്നതായിരുന്നാൽ അവരുടെ തൊഴിലിനെ കുറെക്കൂടി ഭംഗിയായി ചെയ്യുവാൻ കഴിയുന്നതാണല്ലൊ. അതുപോലെ മരപ്പണി, കൊല്ലവേല മുതലായ കൈത്തൊഴിലിലേർപ്പെടേണമെന്നുള്ളവർക്കു ആ വക തൊഴിലുകളിലും ഒരുവിധമായി അറിവു സിദ്ധിക്കുന്നതിനു പ്രാഥമികവിദ്യാലയങ്ങളിൽ ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്.

ഇപ്രകാരം ഓരോ തൊഴിലുകളിൽ ചില്ലറ അറിവു സമ്പാദിച്ചുകൊണ്ടു പ്രാഥമികവിദ്യാഭ്യാസം കഴിഞ്ഞുപോകുന്നവർക്ക് ഓരോരോ തൊഴിലിൽ ഏർപ്പെട്ടതിന്റെ ശേഷം പൊതുവായും തൊഴിൽസംബന്ധമായുമുള്ള അവരുടെ അറിവിനെ വർദ്ധിപ്പിക്കുന്നതിനു സൌകര്യമുണ്ടാക്കേണ്ടതായി ജർമ്മനിയിൽ ആദ്യമായിട്ടും അതിന്റെ ശേഷം അമേരിക്കയിലും ഇംഗ്ലണ്ടിലും Continuation Schools എന്ന നാമധേയത്തിൽ ഒരു തരം വിദ്യാലയങ്ങൾ ഏർപ്പെടുത്തിട്ടുണ്ട്. തൊഴിലുകളിൽ ഏർപ്പെട്ടിരിക്കുന്നവരുടെ സൌകര്യത്തിനനുസരിച്ചാണ് ഈ സ്ഥാപനങ്ങൾ നടത്തിപ്പോരുന്നത്. അവർ ജോലിയില്ലാതെയുള്ള സമയങ്ങളിൽ, അതായതു വൈകുന്നേരങ്ങളും, ഒഴിവുദിവസങ്ങളിലും, ആണ് ഈ വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നത്. അവയിലെ പാഠവിവരങ്ങളിൽ പൊതുവിഷയങ്ങളും, കൃഷി, കൈത്തൊഴിൽ മുതലായവയും പോററി പ്രാഥമികവിദ്യാലയങ്ങളെ അപേക്ഷിച്ചു കൂടുതലായ തോതു ഏർപ്പെടുത്തിയിരിക്കുന്നു. ജർമ്മനിയിൽ പല സ്ഥലങ്ങളിലും കുട്ടികൾ 14 വയസ്സിന് പ്രാഥമികവിദ്യാഭ്യാസം തീർന്നുകഴിഞ്ഞാൽ 3 വർഷംകാലംകൂടി ഈ മാതിരിയുള്ള സ്ഥാപനങ്ങളിൽ പഠിക്കേണമെന്നു നിർബ്ബന്ധമുണ്ട്. ഈ ചട്ടം ഇംഗ്ലണ്ടിലും നടപ്പിൽ വരുത്താൻ ഇപ്പോൾ ആലോചിച്ചുവരുന്നു. പ്രാഥമിക പാഠശാലകളുടേയും മററു പാഠശാലകളുടേയും പ്രധാന ഉദ്ദേശ്യം ജനങ്ങൾക്കു പൊതുവായും തൊഴിൽസംബന്ധമായുമുള്ള വിദ്യാഭ്യാസം താ

ഴ്ന്ന രീതിയിലെങ്കിലും പരക്കെ നാം കാണാനുള്ളതാണ്. വിദ്യാഭ്യാസംകൊണ്ടുള്ള അനുഭവവേദ്യമായ പ്രയോജനമാണ് ഇതിൽ മുന്നിട്ടുനില്ക്കുന്നത്.

പ്രാഥമികവിദ്യാഭ്യാസം ജനസമൂഹത്തിൽ ഏററവും താഴ്ന്ന നിലയിലുള്ളവർക്കായിട്ട് ഉദ്ദേശിച്ചിരിക്കുന്നു. അതായത് കൈപ്പണിക്കാർ, കൂലിവേലക്കാർ മുതലായവർ. പ്രാസ്ഥാനികവിദ്യാഭ്യാസം പലതരം തൊഴിലാളികൾ, താഴ്ന്നതരം ഗവർമെൻറുജീവനക്കാർ മുതലായവർക്കാണ്. അതിലേക്കു പ്രത്യേകം പാഠാലയങ്ങൾ ഉണ്ടാക്കുകയും അതിൻെറ ഉദ്ദേശ്യമനുസരിച്ചു പാഠവിഷയങ്ങൾ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

കുറെ കാലങ്ങൾക്കു മുമ്പെ പാശ്ചാത്യരാജ്യങ്ങളിലെ പ്രാസ്ഥാനിക വിദ്യാഭ്യാസവിഷയങ്ങളിൽ പ്രാധാന്യം, ലാററിൻ, ഗ്രീക്ക് മുതലായ ഭാഷകൾക്കായിരുന്നു. ബുദ്ധിവികാസത്തെയും, സൂക്ഷ്മതയേയും വർദ്ധിപ്പിക്കുന്നതിനു ഈ മാതിരി ഭാഷാപഠനം വളരെ ഉതകുന്നതാണെങ്കിലും വ്യവസായവൃദ്ധിക്കും നാട്ടിലെ ധനസ്ഥിതിയെ നന്നാക്കുന്നതിനും അതു തീരെ ഉപയോഗമില്ലാത്തതായി കണ്ടുകൊണ്ടു ആ വക സംഗതികൾക്ക് അടിസ്ഥാനമായിരിക്കുന്ന ശാസ്ത്രാഭ്യസനത്തിന് ഇപ്പോൾ പ്രാധാന്യം കല്പിച്ചിരിക്കുന്നു. ഈ കാര്യത്തിലും വേണ്ട പരിഷ്കാരങ്ങൾ ആദ്യമായി ചെയ്തതു ജർമ്മനിയാണ്. അവിടെ 19-ാം നൂററാണ്ടിൻെറ ആദ്യകാലത്തു പ്രാസ്ഥാനിക വിദ്യാഭ്യാസത്തിന് 'ജിമ്നേഷിയ' എന്നൊരുതരം സ്ഥാപനങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു. അവയിൽ ലാററിൻഭാഷ സർവ്വപ്രധാനവും ശാസ്ത്രാഭ്യസനം ശൂന്യവുമായിരുന്നു. കുറെ കഴിഞ്ഞപ്പോൾ 'റിയൽജിമ്നേഷിയ' എന്ന വേറൊരു തരം സ്ഥാപനങ്ങളുണ്ടാക്കി. അവയിൽ ലാററിൻഭാഷയ്ക്കും ശാസ്ത്രാഭ്യസനത്തിനും ഏകദേശം തുല്യപ്രാധാന്യമുണ്ടായിരുന്നു. പിന്നെ കുറെ കാലം കഴിഞ്ഞപ്പോൾ വേറൊരു സ്ഥാപനമുണ്ടാക്കി. ഇവയിൽ ലാററിൻ ഭാഷ ശൂന്യവും ശാസ്ത്രാഭ്യസനം സർവ്വപ്രധാനവുമായിത്തീർന്നു. ഈ മൂന്നു തരം സ്ഥാപനങ്ങളും ഇപ്പോൾ ജർമ്മനിയിലുണ്ടെങ്കിലും അധികംപേരും ഈ ഒടുവിൽ പറഞ്ഞതിനെയാണ് പ്രോത്സാഹിപ്പിച്ചു വരുന്നത്. പ്രാസ്ഥാനിക പാഠശാലകളിൽ പൊതുവിഷയങ്ങളും ഫ്രെഞ്ച്, ഇംഗ്ലീഷ് മുതലായ അന്യഭാഷകളും, രസതന്ത്രം, താപശാസ്ത്രം, ജീവിശാസ്ത്രം മുതലായ ശാസ്ത്രങ്ങളുമാണ് പഠിപ്പിക്കുന്നത്. സാങ്കേതികവിദ്യാഭ്യാസത്തിന് ഈ പള്ളിക്കൂടങ്ങളിൽ ഏർപ്പാടൊന്നുമില്ല. അതിലേക്കു പ്രത്യേകസാങ്കേതികശാലകളുണ്ട്. പക്ഷേ സാങ്കേതികവിദ്യാഭ്യാസത്തിനു സഹായമായി തീരത്തക്കവിധത്തിലാണ് രസതന്ത്രം മുതലായ ശാസ്ത്രങ്ങളെ ഇവിടെ പഠിപ്പിക്കുന്നത്.

ജർമ്മനിയിൽ പ്രാസ്ഥാനികവിദ്യാഭ്യാസത്തിനു പലപ്രകാരത്തിൽ പ്രാധാന്യം കല്പിച്ചിട്ടുണ്ട്. അതു മുഴുവനാക്കി School leaving പരീക്ഷ ജയിച്ചുവെങ്കിൽ മാത്രമേ ഗവർമ്മെണ്ടുദ്യോഗത്തിലും, ഉയർന്നതരം സാങ്കേതികശാലകളിലും സർവ്വകലാശാലകളിലും മററും പ്രവേശനം കിട്ടുകയുള്ളു. അതിനാൽ കൂലിവേലക്കാരായിട്ടോ താഴ്ന്നതരം മററു ജോലിക്കാരായിട്ടോ കഴിച്ചുകൂട്ടിയാൽ പോരാ എന്നു ഉദ്ദേശിക്കുന്ന എല്ലാപേരും പ്രാസ്ഥാനിക വിദ്യാഭ്യാസം കഴിച്ചു സർട്ടിഫിക്കററ് സമ്പാദിക്കേണ്ടത് അത്യാവശ്യമായിട്ടാണിരിക്കുന്നത്. എന്നുമല്ല, എല്ലാ ശേഷിയുള്ള പുരുഷന്മാരും രണ്ടു കൊല്ലം പട്ടാള

ത്തിൽ ചേരണമെന്നുള്ള നിൎബ്ബന്ധനിബന്ധനയെ സ്കൂൾലീവിങ്ങ്സർട്ടിഫിക്കേറ്റ് ഉള്ള ആളുകളുടെ കാൎയ്യത്തിൽ കുറെ അയച്ചിട്ടുണ്ട്. അതായത് അങ്ങിനെയുള്ളവർ ഒരു വർഷക്കാലം വിദ്യാൎത്ഥി ആയി ചേൎന്നു സൈന്യസംബന്ധമായ കാൎയ്യങ്ങൾ പരിചയിച്ചാൽ മതിയാകുന്നതാണ്. രണ്ടു വർഷക്കാലവും പട്ടാളത്തിൽ ചേൎന്നു സേവിക്കുന്നവരെല്ലാം വിദ്യാഭ്യാസം കുറവുള്ളവരാണെന്നുള്ള ഒരു ന്യൂനത ഇല്ലാതിരിക്കുന്നതിലേക്കായിട്ടും ചിലർ സ്കൂൾലീവിങ്ങ്സർട്ടിഫിക്കേറ്റ് സമ്പാദിക്കുന്നുണ്ട്. ഏതുപ്രകാരത്തിലായിരുന്നാലും പ്രാഥമിക വിദ്യാഭ്യാസം മററു രാജ്യങ്ങളിലെക്കാൾ ജൎമ്മനിയിൽ കൂടുതൽ പ്രചാരത്തിലും അഭിവൃദ്ധിയിലും എത്തീട്ടുണ്ട്. പ്രാഥമിക വിദ്യാഭ്യാസത്തിലെന്നപോലെ ഈ കാൎയ്യത്തിലും ഇംഗ്ലാണ്ടു ജൎമ്മനിയെ പിൻതുടരുന്നതിന് ഇപ്പോൾ ശ്രമിച്ചുവരുന്നു. പക്ഷെ ജൎമ്മനിയിലില്ലാത്തതായ ഒരു നല്ല ഏൎപ്പാടു ഇംഗ്ലാണ്ടിൽ ഇപ്പോഴുണ്ട്. അതായത് അവിടത്തെ ബോൎഡിങ്ങ് സ്കൂൾ എന്ന സ്ഥാപനങ്ങളാണ്. ഇവ സ്വതന്ത്രസദാചാരനിഷ്ഠയ്ക്കു ഒരു ഉത്തമമായ മാതൃകായിട്ടാണ് കണ്ടുവരുന്നത്. കീൎത്തിപ്പെട്ട ഭരണാധികാരികൾ, രാജപ്രതിനിധികൾ, രാജ്യതന്ത്രജ്ഞന്മാർ, ഗ്രന്ഥകാരന്മാർ, മുതലായ ആളുകളൊക്കെ ഈ മാതിരി സ്ഥാപനങ്ങളിൽ പഠിച്ചു ശരിയായ മാനസികപരിഷ്കാരം ഉണ്ടായിട്ടുള്ളവരായിരിക്കും. എന്നാൽ ഇവയെപ്പററി ഒരു ന്യൂനത പറയാനുള്ളതു ഇവയിൽ എല്ലാ ആളുകൾക്കും പ്രവേശിക്കാൻ സാധിക്കയില്ലെന്നുള്ളതാണ്. ഈ സ്ഥാപനങ്ങളിൽ പഠിക്കുന്നതിനു സാധാരണയിലധികം ചിലവുള്ളതുകൊണ്ടു വലിയ കുഡുംബത്തിലുള്ളവൎക്കും ധാരാളം പണമുള്ളവൎക്കും മാത്രമെ ഈ പള്ളിക്കൂടങ്ങളിൽ കുട്ടികളെ അയച്ചു പഠിപ്പിക്കാൻ സാധിക്കയുള്ളൂ. ഇതുകൊണ്ടു പണമുള്ളവരും വലിയ കുടുംബത്തിലുള്ളവരും അവരെക്കാൾ താഴ്ന്ന സ്ഥിതിയിലുള്ളവരുമായി സ്വാതന്ത്ര്യമായി പെരുമാറുന്നതിനു നിവൃത്തിയില്ലാതെ തീരുകയും അതുമൂലം ഇവർ തമ്മിലുള്ള അന്തരവും അസ്വാരസ്യവും ക്രമേണ വൎദ്ധിക്കുന്നതിനു ഇടയാകുകയും ചെയ്യുന്നുണ്ട്. ഈ മാതിരിയുള്ള ദോഷം ജൎമ്മനിയിൽ കാണുന്നില്ല. അവിടെ വലിയവരും ചെറിയവരും, പണമുള്ളവരും പണമില്ലാത്തവരും ഒരേ പള്ളിക്കൂടത്തിൽ ചേൎന്നു പഠിച്ചു സമനിലയിൽ അന്യോന്യസഹവാസത്തോടുകൂടി പെരുമാറിക്കൊണ്ടിരിക്കുന്നു. അവിടത്തെ രാജകുഡുംബത്തിലെ അംഗങ്ങളെകൂടി ഇപ്രകാരമുള്ള സാധാരണപള്ളിക്കൂടങ്ങളിലയച്ചു പഠിപ്പിക്കുന്നുണ്ട്. പൊതുവെ പറയുന്നതായിരുന്നാൽ ബോൎഡിങ്ങ് സ്കൂൾ ഏൎപ്പാടുകൊണ്ടു ഒരു വിധത്തിൽ ഗുണവും വേറൊരു വിധത്തിൽ ദോഷവും കാണുന്നുണ്ട്. ഇതു ഏതുപ്രകാരമായിരുന്നാലും ആകപ്പാടെ നോക്കുന്നതായാൽ ജൎമ്മനിയിലെ പ്രാഥമികവിദ്യാഭ്യാസം ഇംഗ്ലാണ്ടിലുള്ളതിനെക്കാൾ ശ്ലാഘനീയമാണെന്നു മഹാന്മാരായ ചില ഇംഗ്ലീഷുകാർ കൂടി സമ്മതിക്കുന്നുണ്ട്. (തുടരും)

(ഡോക്ടർ, എൻ. കുഞ്ഞൻപിള്ള എം. എ. ബി. എസ് സി. പി. എച്ച് ഡി.)

---

# ശാസ്ത്രീയവിഷയങ്ങൾ

## (1) ഉറക്കവും മരണവും

ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി എന്ന വാക്കുകളെപ്പററി ഹിന്തുശാസ്ത്രവ്യവഹാരം എന്തായിരുന്നാലും ഈ ലേഖനത്തിൽ അതിന്നു കല്പിച്ചിട്ടുള്ള അർത്ഥം, നമ്മളിൽ യാദൃച്ഛികമായും അല്ലാതെയും ഉണ്ടാകുന്നതായ ശക്തിവിശേഷങ്ങൾ (Voluntary and involuntary motions) എന്നു മാത്രമാണ്. ഇച്ഛാശക്തിയും ജ്ഞാനശക്തിയും തമ്മിൽ വലുതായ അന്തരമില്ലാത്തതുകൊണ്ടു ജ്ഞാനശക്തിയിൽ ഇച്ഛാശക്തി ലയിച്ചിട്ടുണ്ടെന്നു സങ്കല്പിച്ച് ഇച്ഛാശക്തിയേയും ക്രിയാശക്തിയേയും മാത്രം ഇപ്പോൾ ആലോചിച്ചാൽ മതി.

തലച്ചോറിനെ മുമ്പും പിമ്പും എന്നു രണ്ടായി മാഗിച്ച് അതിൻ മുമ്പിൽനിന്നു പുറപ്പെടുന്ന ശക്തിയൊക്കെ ക്രിയാശക്തിയും പിമ്പിൽനിന്നു പുറപ്പെടുന്നതൊക്കെ ഇച്ഛാശക്തിയുമായിട്ടാണ് പാശ്ചാത്യന്മാർ വിചാരിച്ചുവരുന്നത്. അതായത് ഉന്മേഷനിമേഷങ്ങൾ, ശ്വാസോച്ഛ്വാസങ്ങൾ, ഹൃദയത്തിന്റെ തുടിപ്പ്, ദഹനം, തുടങ്ങിയുള്ള അനേക ജോലികൾ നമ്മുടെ ദേഹത്തിൽ നടക്കുന്നതു ക്രിയാശക്തിയുടെ ജോലികളാണ്. അറിയുക, കണ്ണും കാലും ഇളക്കുക, നടക്കുക, സംസാരിക്കുക, തുടങ്ങിയുള്ളതൊക്കെ ഇച്ഛാശക്തിയുടെ പ്രവൃത്തിയാണ്. ഈ രണ്ടു ശക്തികൾക്കും നാം എപ്പോഴും അധീനന്മാരാണെങ്കിലും ഇവരുടെ ശക്തികൾ എപ്പോഴും തരം തിരിച്ചറിവാൻ നമ്മാൽ സാധിക്കയില്ലെങ്കിലും, ഇങ്ങിനെ രണ്ടു വകപ്പായി ശക്തിയുടെ വികാരം നമ്മളിൽ ഉണ്ടാകുന്നുണ്ടെന്നു കാര്യം നിർവ്വിവാദമാണ്.

ഈ ശക്തികളിൽ ഇച്ഛാശക്തിക്കു ദിനംപ്രതി കുറെ സ്വാസ്ഥ്യമെടുക്കാതെ നിവൃത്തിയില്ല. ഇച്ഛാശക്തി സ്വാസ്ഥ്യമെടുക്കുമ്പോഴാണ് നാം ഉറങ്ങുന്നുവെന്നു പറയുന്നത്. ക്രിയാശക്തി നാം ഉറങ്ങുമ്പോഴും വ്യാപരിച്ചുകൊണ്ടുതന്നെയിരിക്കുന്നു. നാം ഉറക്കം കഴിച്ചാൽ ഇച്ഛാശക്തിക്കു ബലക്ഷയം വരുന്നുവെന്നു മാത്രമല്ല, ആ ബലക്ഷയം ക്രിയാശക്തിയേയും ബാധിക്കുന്നു. അതാണ് ചില രോഗകാരണമായിത്തന്നെ തീരുന്നത്. പൌരാണികകാലങ്ങളിൽ അപരിഷ്കൃതന്മാരുടെ ഇടയിൽ നടപ്പുണ്ടായിരുന്ന ഒരു ശിക്ഷ, ദോഷിയെ ഉറങ്ങാൻ സമ്മതിക്കാതെ രോഗിയാക്കി കൊല്ലുകയാണ്. ഈ ശിക്ഷക്കധീനനാകിയവനെ ജെയിൽപാറാവുകാർ എപ്പോഴും ഉണർത്തിയിരുത്തും. ഒരെട്ടു ദിവസം ഇങ്ങിനെ കഴിയുമ്പോൾ ഈ ദോഷിയുടെ ക്രിയാശക്തി ക്ഷയിച്ച് അവൻ മരിക്കുന്നു.

ക്രിയാശക്തിയുടെ ഉറക്കമാണ് മരണമെന്നു പറയുന്നത്. ഈ ദീർഘനിദ്രയും സാധാരണ നിദ്രപോലെ ഉണരാത്തതല്ല. പക്ഷെ എത്രകാലം ക്രിയാശക്തി വ്യാപാരം ചെയ്തിട്ടുണ്ടോ അത്രകാലവും ഉറങ്ങിക്കിടക്കും. അതു മാത്രമെയുള്ളൂ. ആ ദീർഘനിദ്ര അവസാനിക്കുന്നതുവരെ ഈ ദേഹത്തെ കേടുകൂടാതെ നിർത്തുവാൻ സാധിക്കുമെങ്കിൽ വീണ്ടും ജീവൻ വന്നു ക്രിയാശ

ക്തിയും ഇച്ഛാശക്തിയും യോജിച്ച പ്രവൃത്തിയുമെന്നാണ് പാശ്ചാത്യന്മാർ പറയുന്നത്.

നമ്മുടെ യോഗാഭ്യാസികളും ഈ രണ്ടു ശക്തിയെയും നല്ലവണ്ണം അറിഞ്ഞ് അവയെ ജ്ഞാനശക്തികൊണ്ട് ഇഷ്ടംപോലെ വ്യാപരിപ്പിക്കുന്നു. അതായതു യോഗാഭ്യാസത്തിന്റെ മിടുക്കുകൊണ്ടു ക്രിയാശക്തിക്കു ഇടയ്ക്കിടെ ഉറങ്ങുവാൻ അവസരം കൊടുത്തു ആയുസ്സിനെ ദീർഘിപ്പിക്കുന്നു. ഇങ്ങിനെ ആയുസ്സിനെ ദീർഘിപ്പിപ്പാൻ ശക്തിയുള്ളവർ മഹാത്മാക്കളെന്നു പറയുന്നവരായിരിക്കും.

ഈ തത്വം ഒട്ടുക്കാലും ഈ ബ്രഹ്മാണ്ഡത്തെ തന്നെ സംബന്ധിക്കുന്നതാണ്. സഗ്ഗുണപ്രായമാവസ്ഥയിൽ ലോകം എത്ര കാലത്തോളം വ്യാപരിക്കുന്നുണ്ടോ അത്രകാലത്തോളം നിർഗ്ഗുണപ്രായമായി ലോകം പ്രളയത്തിൽ മുങ്ങിക്കിടക്കുമെന്നു പറയുന്നുണ്ടല്ലോ. ഈ ലോകത്തിൽ മനുഷ്യനും ബ്രഹ്മാണ്ഡത്തിന്റെ ഒരു വ്യഷ്ടി മാത്രമാണെന്നുള്ള മഹദ്വചനം ഇപ്പോൾ പാശ്ചാത്യന്മാർ ദൃഷ്ടാന്തസഹിതം തെളിയിച്ചുതുടങ്ങിയിരിക്കുന്നു.

—•••—

## 2. എക്സ് റെയിസ്സ്.

പാശ്ചാത്യന്മാരുടെ ചികിത്സാക്രമത്തിൽ എക്സ് റെയിസ്സുകൊണ്ടുള്ള ദേഹപരിശോധനാസമ്പ്രദായം വളരെ പ്രധാനമായി ഗണിച്ചുവരുന്നൊന്നാണ്. ഈ യന്ത്രത്തിന്റെ സഹായത്താൽ നമ്മുടെ ദേഹത്തിനുള്ളിൽ കിടക്കുന്നതൊക്കെയും വെളിവായി പുറമെ കാണ്മാൻ സാധിക്കും. മാംസംകൊണ്ടുള്ള മറവിനെ ഈ യന്ത്രം കളയുന്നുവെന്നോ അല്ലെങ്കിൽ മാംസത്തെ കണ്ണാടിക്കു തുല്യമാക്കുന്നുവെന്നോ വിചാരിക്കാം. വെടികൊണ്ട് ഒരാളുടെ ദേഹത്തിൽ കിടപ്പുള്ള വെടിയുണ്ട എവിടെയാണെന്നു കണ്ടുപിടിപ്പാനും ഇതുപോലെയുള്ള മറ്റാവശ്യങ്ങൾക്കുമാണ് 'എക്സ് റെയിസ്സ്' ഉപയോഗമായിത്തീരുന്നത്. വെടികൊണ്ട ദിക്കിൽ ഉണ്ട നില്ക്കില്ല. അതു ശരീരത്തിൽ എവിടെയെങ്കിലും കടന്നുകൂടും. അതു് ഇന്ന സ്ഥലത്താണെന്നറിഞ്ഞാൽ അവിടെ കീറി വെടിയുണ്ട പുറത്തെടുക്കു എളുപ്പമാവുന്നതാണല്ലോ. ഈ 'എക്സ് റെയിസ്സു വിലാത്തിയിലെ ചില തപ്പാലാപ്പീസ്സുകാർ, വേറെ ഒരു ആവശ്യത്തിന് ഇപ്പോൾ ഉപയോഗിച്ചുതുടങ്ങിയിരിക്കുന്നു. തപ്പാലിൽ വരുന്ന പാർസൽ ലക്കോട്ടു മുതലായതിനുള്ളിൽ, തപ്പാലാപ്പീസ്സുകാരെ തോല്പിച്ചു തപ്പാൽ കൂലി ആദായമെടുപ്പാൻ വാച്ച്, മോതിരം, ചങ്ങല മുതലായ സാധനങ്ങൾ വെച്ചയക്കുന്നത് എളുപ്പത്തിൽ പരിശോധിച്ചറിവാൻ ഈ "എക്സ് റെയിസ്സ്" അവരെ സഹായിക്കുന്നു. പാർസലിന്റെ ഉള്ളിൽ ഇന്ന സാധനങ്ങളൊക്കെയുമുണ്ടെന്നു പാർസലിന്റെ പുറമെ ഈ യന്ത്രം വെച്ചുനോക്കിയാൽ കാണ്മാൻ ഒരു പ്രയാസവുമില്ലത്രെ.

സി. കെ. എം.

—•••—

# കൊച്ചിസാഹിത്യസമാജം

## ഒരു സാമാന്യയോഗം.

1089 എടവം 32-ാംനു ഞായറാഴ്ച വൈകുന്നേരം 4½ മണിക്കു തൃശ്ശിവപേരൂർ മംഗളോദയം കമ്പനി ആപ്പീസ്സിൽ വെച്ചു കൂടിയ കൊച്ചി സാഹിത്യസമാജം വക സാമാന്യയോഗത്തിലെ ആലോചനകളും തീർപ്പുകളും.

സഭയിൽ ഹാജരുണ്ടായിരുന്ന സാമാജികന്മാർ.

കൊച്ചി 10-ാം മുറ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്

മ. രാ. രാ. സി. അച്യുതമേനോൻ അവർകൾ ബി. എ.
" സി. അനന്തപ്പായി " ബി. എ.
" കെ. ഗോവിന്ദൻനമ്പ്യാര് " ബി. എ., ബി. എൽ.
" വി. കെ. കണ്ണൻമേനോൻ "
" സി. കുഞ്ഞിരാമൻമേനോൻ "
" കറിപ്പാത്തു കേശവൻനായര് "

### തീർപ്പുകൾ.

1. ങ്ക:— ഉച്ചാരണം മൂന്നു വിധത്തിൽ (1) ങ്ക, (2) ൻക, (3) ൺക. 'ങ്ക' എന്ന അക്ഷരം സാമാന്യമായിട്ട് ങ്ക എന്ന ശബ്ദത്തെ കുറിക്കുന്നു. ൻക, ൺക, എന്ന ഉച്ചാരണങ്ങളെ കുറിക്കുന്ന ദിക്കുകളിൽ 'ങ്ക' എന്ന് കൂട്ടക്ഷരമായിട്ടും ൻക, ൺക, എന്ന് വിടർത്തിട്ടും എഴുതാവുന്നതാണ്. എന്നാൽ ൻക, എന്നതു പ്രത്യയത്തിൽ വരുമ്പോൾ 'ങ്ക' എന്നു തന്നെ എഴുതേണ്ടതാകുന്നു.

ഉ:— വെൺകൊറ്റക്കുട — വെങ്കൊറ്റക്കുട
ചങ്ക്കം — ചങ്കം
അവൻകൾ — അവങ്കൾ

2. മ്പ:— ഉച്ചാരണം മൂന്നു വിധത്തിൽ (1) മ്പ, (2) ൻപ, (3) ൺപ. സാമാന്യമായി മ്പ എന്ന ശബ്ദത്തെ കുറിക്കുന്നു. ൻപ, ൺപ, എന്ന ഉച്ചാരണങ്ങളെ കുറിക്കുന്ന ദിക്കുകളിൽ മ്പ എന്നു കൂട്ടക്ഷരമായിട്ടും ൻപ, ൺപ, എന്നു വിടർത്തിട്ടും എഴുതാവുന്നതാണ്.

ഉ:— അൻപ് — അമ്പ്
അൻപ — അമ്പ
പൈൺപൈതൽ — പെമ്പൈതൽ

(ഞ്ച- എന്ന അക്ഷരത്തിനും മേൽപ്പറഞ്ഞതു ബാധിക്കുന്നതാണ്*. വർഗ്ഗപഞ്ചമങ്ങൾക്കു മറ്റുള്ള വർഗ്ഗാക്ഷരങ്ങളുമായുള്ള സംയോഗത്തിൽ സംശയത്തിനു അവകാശവും ഉള്ളതല്ല. മ. പ.)

2. സമാജത്തിന്റെ ഉദ്ദേശങ്ങളിൽ ഒന്ന് ഒരു നല്ല മലയാളനിഘണ്ടു ഉണ്ടാക്കേണമെന്നാകുന്നു. ബ്രിട്ടീഷ്, കൊച്ചി, തിരുവിതാംകൂർ ഈ ഗവർമ്മെണ്ടുകൾ ഇങ്ങിനെ ഒരു നിഘണ്ടു ഉണ്ടാക്കേണ്ടതിനു ഏർപ്പാടുകൾ ചെയ്തുവരുന്നതായി അറിയുന്നു. ഈ കാര്യത്തിൽ ഈ സമാജത്തിന്റെ കൂട്ടുകെട്ടു ഉണ്ടായിരിപ്പാൻ മേപ്പടി ഗവർമ്മെണ്ടുകളോട് അപേക്ഷിക്കേണ്ടതാണെന്നും, ഇതു സംബന്ധമായി മേലാൽ വേണ്ടത് സമാജം പ്രസിഡെണ്ട് ചെയ്യേണ്ടതാണെന്നും തീർച്ചയാക്കി.

3. മംഗളോദയം മാസിക സംബന്ധമായി സമാജത്തിനുള്ള ഭാരം നിവൃത്തിക്കേണ്ടതിന്നായി ഒരു ക്ലാൎക്കിന്നു 5 ക. വരെ പ്രതിഫലം സമാജഫണ്ടിൽനിന്നു കൊടുക്കുന്നതിന്നു വിരോധമില്ലെന്നും, ലേഖനങ്ങൾ സമ്പാദിക്കേണ്ടതിന്ന് ഈ ക്ലാൎക്ക പുറമെ പോകേണ്ടിവന്നാൽ യഥാൎത്ഥവഴിച്ചിലവു കൊടുക്കാമെന്നും, ഈ നിശ്ചയം കഴിഞ്ഞ കന്നിമാസം മുതൽ പ്രാബല്യത്തിൽ പെടുന്നതാണെന്നും തീൎച്ചയാക്കി. രാമവൎമ്മ (ഒപ്പ്)

പ്രസിഡണ്ട്.

—*—

## പുതുതായി ചേൎന്ന സാമാജികന്മാർ.

123 മ. രാ. രാ. എം. ശേഷഗിരിപ്രഭു അവർകൾ എം. എ.
മലപ്പുറം കോളേജ്.

124 ,, വിളായിത്തറയിൽ കൃഷ്ണൻ വൈദ്യർ അവർകൾ
പുതിയകാവ്—തൃപ്പൂണിത്തുറ.

## 1089 മിഥുനം 28-ാംനു- കൂടി പണം അടച്ച സാമാജികന്മാരുടെ വിവരം.

| | | | | | | |
|---|---|---|---|---|---|---|
| | | | മുൻതുക | 58 | 0 | 0 |
| 39 | മ. രാ. രാ. | കുഞ്ഞൻ വാരിയത് | അവർകൾ | 1 | 0 | 0 |
| 5 | ,, | വി. കെ. കുഞ്ഞൻമേനോൻ | ,, | 3 | 0 | 0 |
| 110 | ,, | സി. വി. രവിവൎമ്മരാജാ | ,, | 1 | 0 | 0 |
| 48 | ,, | പി. കെ. നാരായണൻ നമ്പീശൻ | ,, | 1 | 0 | 0 |
| 81 | ,, | അഴകംകുളത്തു കരുണാകരൻ നായർ | ,, | 2 | 0 | 0 |
| 13 | ,, | എ. ഗോപാലമേനോൻ തിരുവനന്തപുരം | ,, | 3 | 0 | 0 |
| 36 | ,, | കോയിക്കൽ രാമവൎമ്മൻ തിരുമുൽപ്പാട് | ,, | 3 | 0 | 0 |
| 121 | ,, | കെ. വി. ഗോവിന്ദൻനായർ | ,, | 1 | 0 | 0 |
| 75 | ,, | ആർ. ഈശ്വരപ്പിള്ള | ,, | 3 | 0 | 0 |
| 102 | ,, | പന്തളത്തു കേരളവൎമ്മതമ്പുരാൻ | ,, | 3 | 0 | 0 |
| 73 | ,, | കണ്ടൂർ നാരായണമേനോൻ | ,, | 3 | 0 | 0 |
| 93 | ,, | കെ. സി. മാനവിക്രമൻ രാജാ | ,, | 3 | 0 | 0 |
| 34 | ,, | സി. കെ. കേരളവൎമ്മതമ്പാൻ | ,, | 2 | 0 | 0 |
| 64 | ,, | കാലടി രാമൻ നമ്പ്യാർ | ,, | 2 | 0 | 0 |
| 23 | ,, | കെ. പി. പത്മനാഭമേനോൻ | ,, | 3 | 0 | 0 |
| 33 | ,, | വി. നാരായണൻ നായർ | ,, | 3 | 0 | 0 |
| 122 | ,, | പി. ലക്ഷ്മണൻ നമ്പൂതിരി | ,, | 3 | 0 | 0 |
| 63 | ,, | ഇ. ഗോപാലമേനോൻ | ,, | 2 | 0 | 0 |
| 7 | ,, | സി. കുഞ്ഞിരാമമേനോൻ | ,, | 2 | 0 | 0 |
| 93 | ,, | കെ. പരമേശ്വരക്കുറുപ്പ് | ,, | 2 | 0 | 0 |
| | | | ആകെ | 104 | 0 | 0 |

തൃശ്ശിവപേരൂർ 28—1—89 } കെ. ഗോവിന്ദൻ നമ്പ്യാർ
സാഹിത്യസമാജം ഖജാൻജി.

—*—

## മദിരാശിഗവൎമ്മെണ്ടിന്റെ മറുവടി.

എടവം 32-ാംനു-ത്തെ സാമാന്യയോഗത്തിൽ വെച്ചു തീൎച്ചചെയ്തപ്രകാരം സമാജം പ്രസിഡെണ്ടു മദിരാശിഗവൎമ്മെണ്ടിലേക്ക് അയച്ച എഴുത്തിനു, ഗവൎമ്മെണ്ട് ആക്റ്റിങ്ങ് സിക്രട്ടരി ബഹുമാനപ്പെട്ട, ഡബ്ലിയു ഫ്രാൻസിസ്സ് സായ്പവർകൾ മുഖേന താഴെ കൊടുത്ത മറുവടി സമാജം പ്രസിഡെണ്ടിനു കിട്ടിയിരിക്കുന്നു.

ഉദകമണ്ട് 1914 ജൂലായി 1-ാംനു-

'നിങ്ങൾ കഴിഞ്ഞ ജൂൺ 19-ാംനു- അയച്ച എഴുത്തു കൈപ്പറ്റിയിരിക്കുന്നു. എഴുത്തിൽ പ്രസ്താവിച്ച കാൎയ്യം ഗവൎമ്മെണ്ടിന്റെ ശ്രദ്ധയിൽ പെടുന്നതാണ്.'

---

## സമാജം വക ഒരു പ്രത്യേക പരസ്യം.

സാഹിത്യസമാജനിശ്ചയങ്ങൾക്കനുസരിച്ചു താഴെ പറയുന്ന കേരളീയസാഹിത്യകാരന്മാരുടെ ജീവചരിത്രം സമാജം മുഖേന അച്ചടിച്ചു പ്രസിദ്ധം ചെയ്യാൻ ആലോചിച്ചുവരുന്നുണ്ട്. സാമാജികന്മാരിൽ ആരെങ്കിലും, ഇവരിൽ ആരുടെയെങ്കിലും ജീവചരിത്രം എഴുതുവാൻ ഒരുക്കമുണ്ടെങ്കിൽ വിവരം സമാജം പ്രസിഡെണ്ടിനെ ഉടനെ അറിയിക്കേണ്ടതാണ്. ഈ വക പുസ്തകങ്ങൾ പരിശോധിച്ചു വേണ്ടപ്പെട്ട ഭേദഗതികൾ ചെയ്തു പ്രസിദ്ധം[ചെയ്യാൻ]സമാജം ഏല്ക്കുന്നതും ഈ വക പ്രസിദ്ധീകരണങ്ങളിൽ നിന്നുണ്ടാവുന്ന ആദായത്തിന്റെ പകുതിയിൽ കുറയാതെ ഒരു സംഖ്യ ഗ്രന്ഥകൎത്താവായ സാമാജികനു പ്രതിഫലമായി കൊടുക്കുന്നതുമാണ്. പുസ്തകം എഴുതേണ്ട രീതി ഇംഗ്ലീഷിൽ 'സാഹിത്യകാരന്മാർ' (men of letters) എന്ന ഗ്രന്ഥങ്ങളുടെ സമ്പ്രദായത്തിലാണ്. അധികവിവരം പ്രസിഡെണ്ടിനോട് എഴുതിചോദിച്ചാൽ കിട്ടുന്നതാണ്.

1. തുഞ്ചത്ത് രാമാനുജനെഴുത്തച്ഛൻ
2. കണ്ണശ്ശപ്പണിക്കർ
3. ഉണ്ണായിവാരിയർ
4. ചെറുശ്ശേരി നമ്പൂതിരി
5. കലക്കത്ത കുഞ്ചൻനമ്പ്യാർ
6. ഇരയിമ്മൻ തമ്പി
7. മേപ്പുത്തൂര് നാരായണഭട്ടതിരി
8. കോട്ടയം കേരളവൎമ്മത്തമ്പുരാൻ
9. വെണ്മണി നമ്പൂതിരിപ്പാടന്മാർ
10. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ
11. നടുവത്തച്ഛൻനമ്പൂതിരി
12. ഒ. ചന്തുമേനോൻ

---

പുറമെ അവർ പൂർവ്വികന്മാരുടെ പ്രേതങ്ങളെയും ആരാധിക്കുന്നുണ്ട്. ഈ വക ഭൂതങ്ങളും പ്രേതങ്ങളും ഉറക്കത്തിൽ പ്രത്യക്ഷമായി അവർക്കാവശ്യമുള്ളതു ചോദിക്കുകയും, ചോദിച്ചതു കൊടുക്കാതിരുന്നാൽ ഓരോ കഷ്ടപ്പാടുകൾ ഉണ്ടാക്കിത്തീർക്കുകയും ചെയ്യുമത്രെ.

ശവസംസ്കാരം

ഉള്ളാടന്മാർക്ക് ചുടലകളുണ്ട്. അവർ ശവം സാധാരണയായി അവിടെ കൊണ്ടുപോയി ദഹിപ്പിക്കുകയാണ്. എന്നാൽ ചിലർ കുടികൾക്ക് അല്പം ദൂരെയായി കുഴിച്ചിടുന്ന സമ്പ്രദായവുമുണ്ട്. അവർ 15 ദിവസം പുല ആചരിക്കും. 16-ാം ദിവസം കാലത്തു തളിപ്പുറൻ ചെന്നു കുടിലും അതിന്റെ ചുറ്റുപാടുകളും അടിച്ചു വൃത്തിയാക്കി പുലകുളിച്ചുവരുന്നവരുടെ മേൽ ചാണകവെള്ളം തളിച്ചു ശുദ്ധമാക്കും. അന്നേദിവസം കുടുംബക്കാരെയെല്ലാം ക്ഷണിച്ചുവരുത്തി ഭക്ഷണവും കൊടുക്കും. ഈ വക സദ്യകൾക്ക് ക്ഷണിക്കപ്പെടുന്നവർ സദ്യച്ചിലവിലേക്കു വല്ലതും കാഴ്ച് അരിയോ, കൂട്ടാൻ വെപ്പാനുള്ള സാധനങ്ങളോ, കള്ളോ, പണമോ കൊണ്ടുപോയി കൊടുക്കുക ഉള്ളാടന്മാരുടെയും പുലയന്മാരുടെയും മറ്റു താണ ജാതികളുടെയും ഇടയിൽ ഒരു പതിവാണ്. ഈ വക സാധനങ്ങൾ ഇല്ലിമിക്കതും ചില ധർമ്മശീലന്മാരായ മേൽജാതിക്കാരിൽനിന്നും കിട്ടുന്നതുമാണ്. കല്യാണവസാനത്തിലും ഈ വിധം തന്നെ ഒരു സദ്യ പതിവുണ്ട്. ഒരുവൻ മരിച്ചാൽ ബാധിസ്ഥ മൂപ്പൻ അവന്റെ മരുമകനാണ്. മുമ്പിൽ പറഞ്ഞതുപോലെ, അവൻ അവന്റെ സ്വത്തിന് അവകാശിയാകുന്നതിനാൽ അവകാശം തെളിയിക്കുന്നതിലേക്ക് ഇത് ആവശ്യവുമാകുന്നു.

തൊഴിൽ

കടൽതീരത്തുള്ള ഉള്ളാടന്മാർ വഞ്ചിചെത്തുവാനും മരം മുറിക്കുവാനും അറിയാം. എന്നാൽ ഉൾപ്രദേശങ്ങളിൽ പാർക്കുന്നവർ വഞ്ചിചെത്ത് അറിഞ്ഞുകൂട. അവർ കുറിക്കാടുകളിലോ, ചെറുവൃക്ഷങ്ങളിലോ, ചിലപ്പോൾ ഭൂമിയിൽ തന്നെയോ, ഉണ്ടാവുന്ന തേൻ മുതലായ വനോല്പന്നങ്ങൾ ശേഖരിച്ച് കൺട്രാക്ടർമാർക്ക് വിറ്റിട്ടാണ് ആഹാരവൃത്തി കഴിച്ചുകൂട്ടുന്നത്. എന്നാൽ ഇതുകൾ വളരെ കുറച്ചുമാത്രമാകയാൽ സ്വല്പമായ പ്രതിഫലം മാത്രമേ കിട്ടുന്നുള്ളൂ. അതുകൊണ്ട് കൃഷികാലത്ത് ഉഴുക, വിതയ്ക്കുക, നടുക, കൊയ്യുക, വേലികെട്ടുക, കൃഷിക്കാരുടെ കന്നുമേയ്ക്കുക മുതലായ എല്ലാവിധ കൃഷിവേലകളും ചെയ്യുവതിനായും അവകൾക്ക് കുറെ നെല്ലു കൂലി കിട്ടിവരുന്നതുമാണ്. ഇതിനെയൊക്കെയുണ്ടെങ്കിലും കൊല്ലത്തിൽ മിക്ക മാസങ്ങളിലും അവർ പകുതിയും പട്ടിണിതന്നെ. അപ്പോൾ കിട്ടുവാൻ കഴിയുന്ന ഏതുതരം കാട്ടുകിഴങ്ങുകളും മാംസവും ഭക്ഷിക്കും. ഇതിലേക്കു അവർ പലപ്പോഴും മടകളിൽ കോലിട്ടുകുത്തി എലിയെ പിടിക്കുവാൻ ഏർപ്പെട്ടിരിക്കുന്നതുകാണാം. ചിലപ്പോൾ കുളങ്ങളിലും മറ്റും ആമയെ തേടിനടക്കുന്നതും കാണാം. നാട്ടിൽപാർക്കുന്ന ഉള്ളാടന്മാരും ഉള്ളാടത്തികളും, വലിയ ആമയോ മറ്റോ എന്തെങ്കിലും ഒന്നു കണ്ടാൽ അതിലിട്ടു കുത്തുന്നതിലേക്ക്, കൂർമ്പിച്ചു തയാറാക്കിയ വടിയും കൊണ്ടാണ് ഇല്ലിമിക്കതും പുറത്തു സഞ്ചരിക്കുക. ഈ വക ജന്തുക്കൾക്കു പുറമെ അവർ ചീങ്കണ്ണിയെയും തിന്നുന്നതാണ്. അതിനെ പിടിക്കുന്നതിനു കുളങ്ങളുടെയോ തോടുകളുടെയോ വക്കുകളിൽ അവർ ഇരയുടെ സ്ഥാനത്തു

കോഴിയുടെയോ ആടിൻെറയോ മററേതെങ്കിലും ജന്തുക്കളുടെയോ ശവം കൊണ്ടുപോയി വയ്ക്കും. എരയുടെ ഉള്ളിൽ ഉറപ്പുള്ള ഒരു കയറിന്മേൽ കെട്ടിയിട്ടുള്ള ഒരു ഇരുമ്പുകൊക്കി വെച്ചിട്ടുണ്ടായിരിക്കും. കയറിൻെറ മറെറ തല ഉറെറ ഏവിടെയെങ്കിലും ബന്ധിച്ചിട്ടും ഉണ്ടായിരിക്കും. ഈ വിധം ശട്ടം ചെയ്തിട്ട് എല്ലാവരും ഉരെ മാറി ഒളിക്കുകയും കുറെ കഴിഞ്ഞാൽ ചീങ്കണ്ണി വന്ന് അതു വിഴുങ്ങുകയും കൊക്കി അതിൻെറ തൊണ്ടയിൽ താഴുകയും തന്മൂലം ഓടിപ്പോകാൻ കഴിയാതെ അതു ബന്ധനസ്ഥനാകയും ചെയ്യുമ്പോൾ അവർ ഓടിച്ചെന്ന് അതിനെ അടിച്ചും വെട്ടിയും കൊല്ലും. അവർ മത്സ്യം പിടിക്കുന്നതു ചൂണ്ടലിട്ടും വല ഇട്ടും കലക്കിയുമാണ്. മത്സ്യങ്ങൾ വെള്ളത്തിനു മീതെ പൊങ്ങിക്കാണുമ്പോൾ ഉളിചാട്ടിപ്പിടിപ്പാനും വേട്ടയാടിയ മൃഗത്തെ കണ്ടുപിടിപ്പാനും അവർക്കു ബഹു സാമർത്ഥ്യമാണ്. അതിനാൽ കല്യാണം അടിയന്തരാദികൾക്കു മററും മാംസം സമ്പാദിപ്പാൻ പുറപ്പെടുന്ന സുറിയാനിക്രിസ്ത്യാനികൾ ഇവരെ പലപ്പോഴും നായാട്ടിനു കൂട്ടിക്കൊണ്ടുപോകാറുണ്ട്. എന്നാൽ കാട്ടു തെളിപ്പാൻ മാത്രമെ ഇവർ ഉദ്യോഗിക്കപ്പെടുന്നുള്ളു. അതിന് ഓരോരുത്തർക്കു ദിവസം മൂന്നണക്കു വെച്ചും അടിയന്തരകാലത്ത് ഊണും ഉണ്ട്. നായാട്ടിൽ ഒന്നും കിട്ടിയില്ലെങ്കിൽ അന്നു കൊടുക്കുന്ന മൂന്നണക്കൂലിയും ഒരു ദിവസത്തെ ഊണും മാത്രമെയുള്ളു. ഇതുകൂടാതെ അവർ തനിച്ചും നായാട്ടിനു പോകാറില്ലെന്നില്ല. അപ്പോളെല്ലാം ആയുധമായി ഒരു ബണ്ടു മാത്രമെ കൈവശം ഉണ്ടാകയുള്ളു. മൃഗങ്ങളെ കാട്ടിച്ചുകളഞ്ഞെങ്കിലൊ എന്നു ഭയന്നു നായ്ക്കളെ അധികമായി കൊണ്ടുപോകാറില്ല. നായാട്ടിൽ കൊന്ന മൃഗത്തിൻെറ വലത്തെ മുന്നു ഗവർമ്മെണ്ടിലേയ്ക്കുള്ളതാണ്. അതിനെ മലവക ഡിപ്പാർട്ടുമെണ്ടുകാർ വശം ഏല്പിക്കുകയും അവർ ലേലം ചെയ്തു സംഖ്യ താലൂക്കുഖജനാവിൽ അടയ്ക്കുകയും ചെയ്യും. ഏടത്തെ മുന്നു കൊന്നവനുള്ളതാണ്. അവനു തലയും നാവും കൂടി കിട്ടും. തലവന്നും നല്ലതായ ഒരു ഭാഗം വെയ്ക്കണം. ബാക്കിയുള്ളതു മുഴുവൻ സംഘത്തിലുള്ളവർ തമ്മിൽ വീതിച്ചെടുക്കും. വീതം വെയ്ക്കുന്നതിൽ വല്ല തർക്കവുമുണ്ടായാൽ അതു തീർക്കുവാൻ മൃഗത്തെ കൊന്നവനാണ്. അവൻെറ തീർപ്പിനു അപ്പീലുമില്ല.

ഭക്ഷണം.

മേൽപറഞ്ഞപോലെ ഉള്ളാടന്മാർ വിവിധഭക്ഷണങ്ങൾകൊണ്ടാണ് കഴിയുന്നത്. അവർ കാലത്തു പണിക്കു പോകുന്നതിനു മുമ്പായി തലേന്നാൾ രാത്രി വെച്ച കഞ്ഞി കുടിക്കും. ഉച്ചയ്ക്ക് അപ്പോൾ പാകംചെയ്യുന്ന കഞ്ഞി ഉപ്പും മുളകും കൂട്ടിയും കഴിക്കും. കഞ്ഞിയില്ലെങ്കിൽ അതിനുപകരം കാട്ടിൽനിന്നും കിട്ടുവാൻ കഴിയുന്ന കിഴങ്ങുകളാണ്. രാത്രിയിലേയ്ക്കു ചോറും പകൽ കിട്ടുവാൻ കഴിയുന്ന എലിയെയോ ആമയെയോ മത്സ്യമൊ ചീങ്കണ്ണിയെയോ കൊണ്ടുള്ള ഒരു കറിയുമാണ്. മേൽപറഞ്ഞ മാംസങ്ങൾക്കു പുറമെ ആട്, മാൻ, കോഴി ഇതുകളുടെ മാംസവും അവർ ഭക്ഷിക്കും. എന്നാൽ പശു, കാട്ടുപോത്തു, പാമ്പു, കാക്ക ഇതുകളുടെ മാംസം ഭക്ഷിക്കയില്ല.

സാമുദായിക നില

സാമുദായിക നിലയെ സംബന്ധിച്ചെടത്തോളം ഉള്ളാടന്മാർ, നായാടികളെപ്പോലെ, നാട്ടിലെ ചണ്ഡാലന്മാരാകുന്നു. അവർ 64 അടിയ്ക്കകം അടുത്താൽ ബ്രാഹ്മണർ മുതൽ നായന്മാർ വരെയുള്ള മേൽ

ജാതിക്കാരെ തീണ്ടിയതായി വിചാരിച്ചുവരുന്നു. അതിനാൽ പബ്ലിക്കുറോഡുകളിൽകൂടി സഞ്ചരിപ്പാനൊ, അങ്ങാടികളിൽ ചെല്ലുവാനൊ, മേൽജാതിക്കാർ പാൎക്കുവരുന്ന പട്ടണങ്ങളുടെ സമീപം അടുക്കുവാനൊ അവൎക്കു കഴിയുന്നില്ല. ഉള്ളാടൻ, നായാടി, പുലയൻ, പറയൻ ഈ ജാതിക്കാരിൽ തന്നെ ചിലർ തമ്മിൽ അടുക്കുകയൊ തൊടുകയൊ ചെയ്താൽ പരസ്പരം ശുദ്ധം മാറുന്നതാണ്. ഉള്ളാടന്മാർ പറയന്മാരെയും പുലയന്മാരെയും ഒഴിച്ചു ബാക്കി മേലെയുള്ള എല്ലാ ജാതിക്കാരെയും ചോറുന്നു. പുലച്ചികളെപ്പോലെ വേലക്കു പോകുന്നതു് അപമാനകരമാണെന്നാണ് ഉള്ളാടപ്പെണ്ണുങ്ങളുടെയും ധാരണ. അവൎക്കു വേണ്ടതൊക്കെയും ഭൎത്താക്കന്മാർ സംഭരിച്ചുകൊള്ളണമത്രെ.

ആകൃതി.

ഉള്ളാടന്മാർ പൊക്കംകുറഞ്ഞവരും കറുത്തവരുമാണ്. അവൎക്കു കറുത്ത കണ്ണുകളും, നീണ്ടു വീതികുറഞ്ഞ മുഖങ്ങളും, ചൊവ്വുള്ള മൂക്കുകളും, മദ്ധ്യവലിപ്പമുള്ള ചുണ്ടുകളുമാണ്. അവരുടെ ചെറിയതും പരന്നതുമായ തല, മുഴുവനും കറുത്ത ചിടപിടിച്ച മുടികൊണ്ടു മൂടിയിരിക്കും. വേണ്ടുംവിധം വകഞ്ഞുവെക്കുകയൊ എണ്ണ തൊട്ടു മിനുക്കുകയൊ ചെയ്യാതെ വളരുന്ന ഈ മുടി അവർ നിറുകയിൽ കെട്ടിവെക്കുന്നു. വസ്ത്രധാരണം ഒ പച്ചാപ്പും തന്നെ. ആണുങ്ങൾ അരയിൽ ഒന്നിനും കൊള്ളാത്ത ഒരു ചെറിയ തുണിക്കഷണം ചുറ്റും. പെണ്ണുങ്ങൾ അരയിൽ ഒരു തുണിക്കഷണം ഒരു ചരടിന്മേൽകെട്ടിയിടുന്നതേയുള്ളു. അവരുടെ കാതു കുത്തിവളൎത്തിയിരിക്കും. എന്നാൽ അതിൽ യാതൊരാഭരണം, ഓലച്ചുരുൾപോലും, ഇടുവാറില്ല. ചിലർ കഴുത്തിൽ പളുങ്കുമാല ധരിക്കുന്നുണ്ടെങ്കിലും ചിലർ ഒരു കറുത്ത ചരടു മാത്രമേ കെട്ടുന്നുള്ളു. ആകപ്പാടെ ഉള്ളാടന്മാർ അത്യന്തം ദയനീയമായവിധം ദരിദ്രവാസികളും അവരുടെ വൃത്തികെട്ട നടവടികൾ അവരെ കാണുക അസഹ്യകരമായി തോന്നിക്കുന്നതുമാകുന്നു.

---

## അദ്ധ്യായം ൪.

### പറയന്മാർ.

പറയന്മാർ ജാതികൊണ്ടു പുലയന്മാരിൽ താഴെയാണ്. അവർ കൊച്ചിരാജ്യത്തുള്ള കൃഷിചെയ്യുന്ന അടിമകളിൽ പുലയന്മാരിൽ താഴെയുള്ള ഒരു ജാതിയാകുന്നു. 1901-ലെ കാനേഷുമാരി കണക്കുപ്രകാരം പുരുഷന്മാർ 4646-ഉം സ്ത്രീകൾ 4195-ഉം കൂടി ഇവരുടെ ജനസംഖ്യ 8841 ആകുന്നു. കൊച്ചിരാജ്യത്ത് ഒരു ഹറ്റുവിന്ന് ഏകദേശം 1-6 പറയൻ വീതമുണ്ട്. അവർ സംസാരിക്കുന്നതു മലയാളത്തിന്റെ ഒരു വകഭേദം തന്നെയാണ്. എഴുത്ത് അറിഞ്ഞുകൂട. വാക്കുകളെല്ലാം അപകടമായിട്ടാണ് ഉച്ചരിക്കുക. അതിനാൽ മേൽജാതിക്കാൎക്കു മനസ്സിലാവണമെങ്കിൽ വളരെ ബുദ്ധിമുട്ടണം.

പറയൻ എന്ന വാക്ക 'പറ' (ചെണ്ട) എന്ന വാക്കിൽനിന്നുണ്ടായതാണ്.

മദ്യത്തിലും ചെണ്ടകൊട്ടിലും.

അവൎക്കു ചെണ്ട കൊട്ടുന്നതിൽ വളരെ പ്രീതിയാണ്. അതിനാൽ ജന്മിമാരുടെ ശ്മശാനത്തേക്കുള്ള ഘോഷയാത്രകൾക്കും കല്യാണങ്ങൾക്കും ഉത്സവങ്ങൾ

"എന്നെ വഞ്ചിക്കാൻ വേണ്ടി മാത്രമാണ് നീ ഇത്ര ബുദ്ധിമുട്ടി പണി എടുക്കുന്നത്. ഞാൻ അടുത്തുനില്ക്കുമ്പോൾ നീ മറ്റെല്ലാവരെക്കാൾ അധികം പണി എടുക്കുന്നു. എന്നാൽ ഞാൻ വേറെ ഒരു ദിക്കിൽ പോയാൽ നീ സ്വസ്ഥനായി നില്ക്കുന്നു. മനുഷ്യന്റെ ശക്തിക്ക് ഒരതിരുണ്ട്. നീ ഇപ്പോൾ അദ്ധ്വാനിക്കുന്നപോലെ ഇടവിടാതെ അദ്ധ്വാനിച്ചാൽ ഒരു ദിവസംകൊണ്ട് നിന്റെ കാര്യം കലാശിക്കുമല്ലോ. നിനക്ക് ദിവസം മുഴുവനും ഇതേമാതിരി പണി എടുക്കാമെന്നുണ്ടെങ്കിൽ ഞാൻ നിന്റെ അടുത്തുനിന്നു നീ പണി എടുക്കുന്നതു നോക്കിക്കൊണ്ടുനില്ക്കാം. ഞാൻ പറയുന്നതു ശരിയല്ലെന്നു നിനക്കു എന്നെ ബോദ്ധ്യപ്പെടുത്താമോ?"

അവൻ സംഭ്രമാകുലനായി സനതകവിന്റെ കാല്ക്കൽ വീണു നമസ്കരിച്ചു. ഒരക്ഷരംപോലും ഉത്തരം പറവാൻ ശക്തനായില്ല." സനതക പിന്നേയും പറഞ്ഞു. "നിന്റെ കള്ളപ്പണി കണ്ടു മറ്റുള്ളവരും കള്ളപ്പണി ചെയ്വാൻ ഉത്സാഹിച്ചുതുടങ്ങും. എന്നെ വഞ്ചിക്കാൻ ശ്രമിക്കുന്നവരാരും എന്റെ കീഴിൽ പണി എടുക്കേണ്ട ആവശ്യമില്ല. ഒരു നിമിഷംപോലും നീ ഇവിടെ പണി എടുക്കേണ്ട. നീ പൊയ്ക്കൊൾക." അവൻ തന്റെ അപരാധം ക്ഷമിക്കേണമെന്നും തന്റെ മേൽ ദയ വേണമെന്നും വളരെ താഴ്മയോടുകൂടി അപേക്ഷിച്ചതുകൊണ്ടു സനതക അവനു മാപ്പു കൊടുത്തു. സനതക ഒരു സൂക്ഷ്മഗ്രാഹിയാണെന്നു ഈ സംഭവത്താൽ ജനങ്ങൾക്കു നല്ലപോലെ ബോദ്ധ്യം വന്നു.

60 വയസ്സായ വേറെ ഒരു വേലക്കാരൻ സനതകവിന്റെ കീഴിൽ പണി എടുത്തിരുന്നു. മുറിച്ചിട്ട മരങ്ങളുടെ കുറികളും വേരുകളും പുഴക്കിക്കളയുകയായിരുന്നു അവന്റെ ജോലി. അവൻ അനാലസ്യം കൂടാതെ പണി എടുത്തിരുന്നു. പണി നിർത്തി കുറച്ചു വിശ്രമിക്കുന്നതെന്നു വല്ലവരും അവനെ നിർബ്ബന്ധിച്ചാൽ അവൻ പുഞ്ചിരിയോടുകൂടി ഇങ്ങിനെ ഉത്തരം പറയും. 'ചെറുപ്പക്കാർ ഇടക്കിടക്കു വിശ്രമിച്ചാലും അവർക്ക് ഒരു മുഴുവൻദിവസത്തെ പണി എടുക്കാൻ സാധിക്കുന്നതാണ്. നിന്നാൽ എന്റെ വാർദ്ധക്യംകൊണ്ട് എനിക്കു ശക്തി കുറഞ്ഞിരിക്കുന്നതിനാൽ ഞാൻ ഇടക്കിടക്കു വിശ്രമിക്കുന്നതായാൽ എന്റെ ജോലി ഒരിക്കലും കലാശിക്കുന്നതല്ല.'

മറ്റുള്ള വേലക്കാർ എടുത്തിരുന്ന വേലയുടെ മൂന്നിൽ ഒരു ഭാഗം മാത്രമേ ഈ കിഴവൻ പണി എടുത്തിരുന്നുള്ളു എന്നും അധികം ബുദ്ധിമുട്ടുള്ള പണി എടുക്കാൻ മടിച്ചിട്ടാണ് അവൻ വേരുകൾ പുഴക്കി സമയം കളഞ്ഞിരുന്നത് എന്നും അവന്റെ പ്രവൃത്തി നോക്കി നിന്നിരുന്ന ഒരു ഉദ്യോഗസ്ഥനു തോന്നി. ഒന്നിനും കൊള്ളരുതാത്ത ഈ കിഴവനെ എന്തിനാണ് നിർത്തിയിരിക്കുന്നത് എന്നതിനെപ്പറ്റി ആ ഉദ്യോഗസ്ഥൻ ആശ്ചര്യപ്പെടുകയും സനതകവിനു വന്ന ഈ ഒരു തെറ്റിനെപ്പറ്റി അവൻ ഗൂഢമായി സനതകവിനെ അപഹസിക്കുകയും ചെയ്തു. ഒടുവിൽ പണി എല്ലാം അവസാനിക്കുകയും കാടു തെളിയുകയും ചെയ്തു. സനതക എല്ലാവരോടും നന്ദി പറഞ്ഞ് പുറം ദിക്കുകളിൽനിന്നു വരുത്തിയ കൂലിക്കാരെ മടക്കി അയച്ചു. എന്നാൽ ഈ കിഴവനോടു സനതക തന്റെ കച്ചേരിയിലേക്കു വരാൻ പറഞ്ഞു. അവന്റെ ദിക്ക് ഏതാണെന്നു സനതക അവനോടു ചോദിച്ചു.

അവൻ ഉത്തരം പറഞ്ഞു. "ഞാൻ കസമാ എന്ന ദിക്കിലെ ഒരു കൃഷിക്കാരനാണ്. എന്റെ കുടുംബം വളരെ ദാരിദ്ര്യസ്ഥിതിയിലുള്ളതാണ്. എനിക്കു പ്രാപ്തിയായ ഒരു മകനുണ്ട്. നിങ്ങൾക്കു കൂലിക്കാർ ആവശ്യമുണ്ടെന്നു കേട്ടു കൃഷികാര്യമെല്ലാം മകനെ ഏല്പിച്ചു; അല്പവൃത്തി വല്ലതും സമ്പാദിക്കാൻ വേണ്ടി ഞാൻ ഇവിടേക്കു വന്നതാണ്. ഞാൻ കിഴവനും ബലഹീനനും ആയതുകൊണ്ടു നിങ്ങൾ എന്നെ പറഞ്ഞയക്കുന്നതിനുപകരം നല്ല ശേഷിയുള്ളവർക്കു കൊടുക്കുന്ന കൂലി തന്നെ എനിക്കും

തന്ന് എന്നെ പണിക്കു കൂട്ടിയതിൽ നിങ്ങൾ എൻെറ നേരെ വളരെ ദയ കാണിച്ചിരിക്കുന്നു.”

പിന്നെ സന്തക പതിനഞ്ചു പൊന്നുറുപ്പികകൾ എടുത്ത് അവൻ മററുള്ള വേലക്കാരെക്കാൾ അധികം ശുഷ്കാന്തിയോടുകൂടി പണി എടുത്തതിനുള്ള സമ്മാനമാണെന്നു പറഞ്ഞ് അയാൾക്കു കിഴവൻ കൊടുത്തു. അത്യാശ്ചര്യത്തോടും ബഹുമാനത്തോടുംകൂടി അവൻ ആ പണം വാങ്ങി, എന്നാൽ ഉടനെതന്നെ അതു മടക്കിക്കൊടുത്തു അവൻ ഇപ്രകാരം പറഞ്ഞു.

“നിങ്ങൾ എൻെറ നേരെ അതിയായ ദയ കാണിച്ചിരിക്കുന്നു. ഞാൻ നിശ്ചയമായും ഈ സമ്മാനത്തിന്ന് അർഹനല്ല. സാധാരണയായി ഒരു നല്ല വേലക്കാരൻ ഒരു ദിവസം എടുക്കുന്ന പണി ദുർബ്ബലനായ എന്നെക്കൊണ്ടു ചെയ്യാൻ കഴിഞ്ഞിട്ടില്ല. എന്നിട്ടും നിങ്ങൾ എനിക്കു മുഴുവൻകൂലി തന്നിരുന്നു എന്നു ഞാൻ മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. എനിക്കു ന്യായമായി കിട്ടാവുന്നതിലധികം കൂലി തന്നിട്ടും നിങ്ങൾ ഇപ്പോൾ ഈ വലിയ സമ്മാനം എനിക്കു വെറുതെ തരുന്നു. അത് ഒരുവിധത്തിലും എനിക്കു വാങ്ങാൻ പാടുള്ളതല്ല.”

കെ. കുഞ്ഞുണ്ണിനായർ ബി. എ. ബി. എൽ.

---

# ബൃഹത്സംഹിത.

## ഒന്നാം അദ്ധ്യായം.

ബൃഹത്സംഹിതയെന്നിമ്മാഹാ-
ത്മാക്കളെന്നുള്ളൊന്നും
കഥാബന്ധവും ഭാതിയും
‘ശക്രസേവ്യാർഗളാസ്യമാ’.

---

ഉദകിയ പൊന്നെതിർകതിർനിര-
യോരായിരമുടയമഹിപദാഭരണം
ഉലകുള്ളവാക്കും സവിതാ-
വഖിലാത്മാ മാധവൂം ജയിയ്ക്കുന്നു. 1

മുനിമുനിനോടൊട്ടോതിയ
വിപുലതര ഗ്രന്ഥമായതിനാൽ
നോക്കിയതോതുന്നോരതി-
ലഘുതരമാംവണ്ണം വിട്ടതെളിവായി 2

‘പഴയതു മുനിമൊഴിനന്നിതു’
‘നന്നല്ലിതു മനുഷ്യവാക്യ’മെന്നേവം
പൊരുളൊത്താൽ വർണ്ണത്തിൻ
വ്യത്യാസാൽ ഭേദമെന്തു മന്ത്രത്തിൽ. 3

‘അത്ഭുതമൈഹികസ്ഥിതമാകട
വാസര’മെന്നാദ്യ യോനിമെചാന്നാലും
‘കളഭിനമറിയില്ല’മെന്നോതു
ന്നവരോതുകിലും വിശേഷമെന്തിവിടെ? 5

ഗ്രഹമാലികൾതിങ്ങിയമഹാ-
ഗ്രന്ഥങ്ങളെനോക്കി ഞാൻ ക്രമത്താലേ,
തെളിവോടതിക്കുന്നേനിതു
ചെറുതായ സാരമുണ്ടിനിക്കതിനാൽ 5

ഇതളായിതെന്നപോലിതു
ജലത്തിലലക്കരളിപ്പവിശേഷകരൻ
തൈജസഹൈമസപർണ്ണ-
ശകലം നിറുത്തിൽ ത്രിനേത്രചന്ദ്രാക്ഷൻ. 6

ദ്രവ്യാദികളൂലകിൻവേ-
രെന്നുകണാദർ, പ്രധാനമിതി കപിലൻ
ചിലർ കാലമെന്നു ചൊന്നാർ,
സ്വഭാവമെന്നന്യർ, കാര്യമെന്നപരർ. 7

പരദൎഗ്ഗംപിടിച്ചീടാ-
നുപായങ്ങളതൊക്കയും
പറഞ്ഞിട്ടുണ്ടുനാസ്ത്രായാം
പണ്ടുള്ളോർചൊന്നരീതിയിൽ 42

മതിയതിലെഗതിയവിധവും
ലോകംതന്നിൽപരത്തിയതുവിധവും
ഉള്ളിൽപകൎന്നവിധവും
ശാസ്ത്രമെഴുംമൎത്ത്യനോതിയാലൊക്കം.
സംഹിതാശാസ്ത്രപാരഫോധി-
പാരംതന്നിലണഞ്ഞവൻ
പൂൎവ്വകൎമ്മഫലംസൎവ്വം
ചിന്തിപ്പാൻപടുവായവൻ. 44

സ്കന്ധത്രയത്തോടുചേൎന്ന
സംഹിതാശാസ്ത്രമായതിൽ
സൂൎയ്യാദികളുപൎയ്യന്ത-
ഗ്രഹചാരഫലങ്ങളും. 45

ചാരങ്ങളിൽഗ്രഹങ്ങൾക്ക
ചേരുംപ്രകൃതിയെന്നതും
ഓരോവികൃതിയുംബിംബ-
മാനവുംവൎണ്ണഭേദവും. 46

കിരണദ്യുതിസംസ്ഥാനാ-
സ്തമനാദ്യുദയങ്ങളും
ദക്ഷിണോത്തരമദ്ധ്യാദ്യ-
മാൎഗ്ഗമാൎഗ്ഗാന്തരങ്ങളും. 47

വക്രാനുവക്രനക്ഷത്ര-
ഗ്രഹസംയോഗചാരവും
മറ്റുള്ളവകളുംകൊണ്ടു
ഭവിക്കുന്നഫലങ്ങളും. 48

ഇരുപത്തെഴുനാൾക്കൂടി
കൂൎമ്മാകാരേണനിൽക്കയാൽ
ദേശംതോറുംഭാരതത്തി-
ലുണ്ടാമോരോഫലങ്ങളും. 49

അഗസ്ത്യസപ്തൎഷിമാര-
ഗ്രഹഭക്തികളുംതഥാ
നക്ഷത്രവ്യൂഹവുംതാരാ-
ഗ്രഹശൃംഗാടകാദിയും. 50

ഗ്രഹയോധനവുംചന്ദ്ര-
ഗ്രഹസംയോഗമെന്നതും
ഗ്രഹവൎഷാധിപത്യാദി-
കൊണ്ടുണ്ടാംഫലമായതും. 51

വൎഷകാലമറിഞ്ഞീടാൻ
ഗൎഭലക്ഷണവുംപുനഃ
രോഹിണീസ്വാതിപൂരാട-
മിവയോടിന്ദുയോഗവും. 52

സദ്യോവൎഷണചിഹ്നാദ്യ-
വള്ളികൾക്കുള്ളലക്ഷണം
പ്രതിസൂൎയ്യന്റെചിഹ്ന-
മെന്നുള്ളിവകളുംപുനഃ. 53

പരിവേഷത്തിന്റെചിഹ്നം
പരിധിയ്ക്കുള്ളലക്ഷണം
വായുചിഹ്നംകൊള്ളിമീന്റെ
ചിഹ്നംദിഗ്ദാഹലക്ഷണം. 54

ഭൂകമ്പലക്ഷണംസന്ധ്യാ-
രാഗാങ്കിതവരാൎക്കയും
ഗന്ധൎവ്വനഗരത്തിന്റെ
ലക്ഷണംപാംസുലക്ഷണം. 55

നിൎഘാതചിഹ്നവുംപിന്നെ
ക്രമത്തിന്നൎഘകാണ്ഡവും
ഇന്ദ്രധ്വജേന്ദ്രചാപങ്ങ-
ക്കുള്ളോരോലക്ഷണങ്ങളും. 57

വാസ്തുവിദ്യയുമംഗത്തിൻ
വിദ്യയുംകാകവിദ്യയും
അന്തരാവ്യമതാംചക്രം
മൃഗചക്രവുമങ്ങിനെ. 57

ശ്വചക്രമെന്നതുംപിന്നെ
വായുചക്രത്തുംതഥാ
പ്രാസാദദേവപ്രതിമാ-
ലക്ഷണംതൽപ്രതിഷ്ഠയും. 58

# ശൃംഗാരമണ്ഡനം ഭാണം

(തുടർച്ച)

(പരേതനായ തയ്യൂര് നാരായണൻകൃഷ്ണൻ അവർകൾ)

---

ഹേ! ശാന്തിവിനോദിനി എന്നെക്കണ്ടപ്പോഴെല്ലാം എഴുന്നീറ്റു പായ എടുത്തിട്ടിരിപ്പാൻ സൽക്കരിക്കുന്നു.

ഭവതിക്കു കുശലം ഭവിക്കട്ടെ. (ഇരുന്നതായി നടിച്ച്)

ഭവതിയും യഥാസ്ഥാനം ഇരിക്കാത്തതെന്താണ്? ഞാൻ ഇവിടെ നിത്യനല്ലേ? എന്നെ കണ്ടതുകൊണ്ടു പ്രകൃതം വിടേണ്ടാ, അഭ്യാസം മുറയ്ക്കു നടന്നോട്ടെ.

സ്ത്രീകൾക്കു ഭവാനെ കണ്ടാൽ പ്രകൃതം വിട്ടു പ്രാകൃതവുംകൂടി വന്നുകൂടുന്നതു സാധാരണയാണല്ലോ. എന്താ ഭവതി പറയുന്നത്? ഭവതിക്കു ഫലിതം പറഞ്ഞു ജയിക്കുവാൻ നല്ല സാമർത്ഥ്യമുണ്ടെന്ന് എനിക്കു മുമ്പുതന്നെ അറിയാം.

(ചെല്ലം എടുത്തുവെച്ചു മുറുക്കുവാൻ സൽക്കരിക്കുന്നു.)

(മുറുക്കിയതായി നടിച്ച്)

നാഗവല്ലിയുടെ നല്ലപല്ലവം
പൂഗവും പുകലചുണ്ണവും പ്രിയേ!
രാഗമേറെയുളവാക്കിടുന്നൊരീ-
യോഗമിന്നു രസമേകിടുന്നഹോ.

ഭവാൻ പറഞ്ഞതു ശരിയാണ്. രാഗമുള്ള യോഗം രസമുള്ളതു തന്നെ. പക്ഷേ അതിനു സംഗതി വരണമല്ലോ എന്നോ? ഭവതിക്കു ആരിലാണിപ്പോൾ അത്ര കലശലായ രാഗം തോന്നിയിരിക്കുന്നത്? ഞാൻ വേണമെങ്കിൽ ആളെ പറഞ്ഞാൽ ഇപ്പോൾ കൂട്ടിക്കൊണ്ടുവരാം. അതിന്നു സാമർത്ഥ്യമുണ്ടെന്ന് എനിക്കു നല്ല നിശ്ചയമുണ്ട്. അതുകൊണ്ടല്ലേ ഞാൻ ഈ പ്രകൃതം കൈക്കൊണ്ടുവന്നത്. പക്ഷേ ഇപ്പോൾ പറഞ്ഞത് എന്റെ കാര്യമല്ല എന്നോ ആഗ്രഹത്തോടുകൂടി വിചാരം.

രൂപവതിയുടെ സംഗതിയായിരിക്കുമോ? ഇവർ തമ്മിൽ വളരെ സ്നേഹമാണെന്ന് എനിക്കറിയാം.

(ബദ്ധപ്പാടോടുകൂടി)

എന്നാൽ ആരുടെ കാര്യമാണ് ഭവതി പറഞ്ഞത്.

ഞാൻ പറഞ്ഞത് ഈ പട്ടണത്തിൽ പ്രസിദ്ധപ്പെട്ട ഇക്ഷുവാടികയിലെ രൂപവതി എന്ന പേരായ എന്റെ പ്രിയസഖിയുടെ കാര്യത്തെക്കുറിച്ചാണ് എന്നോ.

(അതിസന്തോഷത്തോടുകൂടി) രൂപവതിക്കു ആരിലാണ് അനുരാഗം പറയൂ. കേൾക്കട്ടെ. സ്ത്രീകളുടെ കാര്യം സ്ത്രീകളോടു ചോദിച്ചാൽ സൂക്ഷ്മം അറിയാമല്ലോ.

കണ്ണൽനേർമിഴികൾതന്മനസ്സി-
കണ്ണൽനേർമിഴികൾതാനറിയുന്നു
പന്നഗങ്ങളുടെകാലുകളെല്ലാം
പന്നഗങ്ങളറിയുന്നതുപോലെ.

ഭക്ഷണത്തിന്നൊന്നുമില്ലാതെ മടങ്ങിപ്പോകുമ്പോൾ അയാളുടെ അടുത്തുള്ള മുതലാളൻ ഇതറിഞ്ഞിട്ടു തല്ക്കാലം കയ്യിലുണ്ടായിരുന്ന കുറച്ചു പാൽകുടിക്കാൻകൊടുത്തു. അയാൾ അതു നന്ദിയോടു സ്വീകരിച്ചു് എന്തെങ്കിലും അപകടമുണ്ടായാൽതന്നെ വിചാരിച്ചുകൊൾവാനും പറഞ്ഞു. ഈ മുതലാളന്നു് ഒരു മകളുണ്ടായിരുന്നു. അവൾ ഒരു ദിവസം പാമ്പുകടിച്ചു് മരിക്കാറായതായിരുന്നു. അപ്പോൾ അപ്പൂന്നു പാണനാർ പറഞ്ഞിട്ടുള്ളതു് ഓർമ്മവന്നു. ഉടനെ അയാളെ വിചാരിച്ചു. അയാൾ അപ്പോഴക്കും എവിടുന്നെന്നറിയാതെ ഓടിയെത്തി വിഷം എറക്കി അവളെ രക്ഷിച്ചു. പാണനാരുടെ കുടിലും അതിനടുത്തു് അയാളുടെ വിഗ്രഹംവെച്ചു് കുടുംബക്കാർ പൂജിച്ചുവരുന്ന മറെറാരു കുടിലും പട്ടാമ്പി റെയിൽവെസ്റ്റേഷന്നു് അരുനാഴിക പടിഞ്ഞാറുള്ള ഇത്താല എന്ന സ്ഥലത്തു് ഇപ്പോഴും കാണമാറുണ്ടു്.

അയാളുടെ സഹോദരന്മാരിൽ ഒരുവനെപ്പററിയുള്ള വേറൊരു കഥയുംകൂടി ഇവിടെ പറയാം. അയാളുടെ പേര് നാരായണഭ്രാന്തൻ എന്നായിരുന്നു. അയാൾ ഭ്രാന്തനാണെന്നാണ് നടിച്ചിരുന്നതു. വലുതായ കല്ലുകൾ ചുവട്ടിൽനിന്നും കുന്നുകളുടെ മുകളിലേക്കു ഉരുട്ടിക്കേററും. അവിടെച്ചെന്നാൽ താഴത്തേക്കുതന്നെ പിടിച്ചുതള്ളും. എന്നിട്ടു് അതു ഉരുണ്ടുരുണ്ടുപോകുമ്പോൾ കണ്ടു് കൈകൊട്ടിച്ചിരിക്കും. യോഗ്യനായ ഒരു ബ്രാഹ്മണപണ്ഡിതന്റെ മകനാണെങ്കിലും അയാൾ എല്ലാജാതിക്കാരുമായി ഒന്നുപോലെ കഴിഞ്ഞിരുന്നു. ഒരിക്കൽ ഒരു നമ്പൂരി തന്റെ പുത്രന്റെ ഉപനയനത്തിന്നു മുഹൂർത്തം നിശ്ചയിക്കണമെന്നപേക്ഷിച്ചു. അയാൾ അപ്പോൾ കർക്കടകമാസത്തിൽ കറുത്തവാവുനാൾ രാത്രി 12 മണിക്കു മുഹൂർത്തമുണ്ടെന്നും ആ സമയം താനും അവിടെ എത്തുമെന്നും പറഞ്ഞു. ഇതു മഹാ അശുഭകരമായ ഒരു സമയമായതുകൊണ്ടു അദ്ദേഹത്തിന്നു വലിയ പരിഭ്രമമുണ്ടായി. ആ ദിവസം വന്നപ്പോൾ പറഞ്ഞപോലെ ഭ്രാന്തൻ സമയത്തിന്നു ശരിയായി എത്തി. സമയമടുത്തു എന്നുവെച്ചു ആ കുടുംബക്കാർ, അപ്പോൾ തത്സമയം ശുഭകരമായി നിന്നുപ്പോട്ടുവാൻ കാരണമെന്തെന്നും മററും ചോദിച്ചു. അയാളപ്പോൾ ഗ്രഹസ്ഥനെ മാറത്തേക്കുവിളിച്ചു ആകാശത്തേക്കുനോക്കുവാൻ പറഞ്ഞു. അവിടെ നോക്കിയപ്പോൾ എല്ലാ ഗ്രഹങ്ങളും ശോഭയോടെ പ്രകാശിച്ചുകൊണ്ടിരിക്കുന്നതും ബൃഹസ്പതിതന്നെ പൂണൂൽ മാറുന്നതും പ്രത്യക്ഷമായിരുന്നു. അവർക്കപ്പോൾ അത്യന്തം സന്തോഷമായി. കുട്ടിക്കു് ഉടനെ പൂണൂലിടുകയും ചെയ്തു. പാണനാരും സഹോദരന്മാരും ചെയ്തിട്ടുള്ള അത്ഭുതകർമ്മങ്ങൾ ഇങ്ങിനെയിരിക്കുന്നവയാണ്.

കല്യാണസമ്പ്രദായം

പറയരുടെയിടയിൽ സഗോത്രക്കാർ തമ്മിൽ കല്യാണംകഴിച്ചുകൂടാ എന്ന നിർബ്ബന്ധമുണ്ടു്. മാതാപിതാക്കന്മാരുടെ ചോല്യാച്ചയിൽ നാലും ആറും പടലകഠങ്ങളിലുള്ളവരുടെ സന്താനങ്ങൾ തമ്മിലും കല്യാണം പാടില്ല. എങ്കിലും അമ്മവഴിക്കുള്ള അമ്മാമന്റെ മകളെ കല്യാണംചെയ്യാം. അമ്മയുടെ സഹോദരിമാരുടെ മകളെ പാടില്ലതാനും. പെൺകുട്ടികളുടെ കല്യാണം അവർ ഋതുവായാലും ഇല്ലെങ്കിലും സാധാരണയായി പന്ത്രണ്ടുമുതൽ പതിനാറുവയസ്സിന്നുള്ളിൽകഴിക്കും. കല്യാണക്കുറിദിവസം പെണ്ണിന്നും അവളുടെ ഏഴു തോഴിമാർക്കും എണ്ണ തേച്ചുകുട. ചില ദിക്കിൽ കെട്ടുകഴിഞ്ഞിട്ടു മൂന്നാംദിവസത്തിന്നകംതന്നെ പെൺകുട്ടിയെ വരന്റെ ഗ്രഹത്തിലേക്കയക്കാറുണ്ടു്. ഞായർ, ചൊവ്വ, വെള്ളി ഈ ആഴ്ചകളിൽ ഒരു ദിവസമായിരിക്കും കല്യാണാഘോഷം നടത്തുന്നതു്. പണ്ടുപണ്ടേ ഇവരുടെയിടയിൽ ശൈശവവിവാഹം നടപ്പുണ്ടു്. വിവാഹകാര്യത്തിൽ വധൂവരന്മാരുടെ സമ്മതം ലേശം നോക്കാറില്ല. അതിന്നുള്ള ബാദ്ധ്യസ്ഥ

ന്മാർ മാതാപിതാക്കന്മാരാകുന്നു. പെൺകുട്ടിക്കു പത്തോ പന്ത്രണ്ടോ വയസ്സായാൽ താലികെട്ടുകല്യാണം കഴിയും. കെട്ടുന്നവൻ കന്യകയുടെ അച്ഛന്റെ മരുമകനോ അടുത്ത ചാർച്ചക്കാരനോ മറ്റോ ആയിരിക്കും. കല്യാണം നാലുദിവസം കഴിഞ്ഞാൽ പിന്നെ രണ്ടു മുണ്ടും നാലണയുംകൊടുത്ത് കെട്ടിയപുരുഷനെ പിരിച്ചയയ്ക്കും. പിന്നെ അവർതമ്മിൽ യാതൊരു ബന്ധവുമില്ല. ചാർച്ചക്കാർക്കും മററും സംബന്ധംപതിവുണ്ട്.

വിവാഹത്തിനു പെൺകൊട എന്നു പറയാറുണ്ട്. പെണ്ണിനെ ചോദിക്കുന്നതു പുരുഷന്റെ കാരണവന്മാരാണ്. കല്യാണത്തിനു മുമ്പുള്ള ഏർപ്പാടുകൾ പുലയന്മാരുടെയും മററു താണജാതിക്കാരുടെയും സമ്പ്രദായത്തെ അനുസരിച്ചുതന്നെയാണ്. കല്യാണം തീർച്ചയാക്കുന്നദിവസം കന്യകയുടെ മാതാപിതാക്കന്മാർക്കു ഒരുറുപ്പികയും രണ്ടു മുണ്ടും കൊടുക്കണം. കല്യാണത്തിനു നല്ലദിവസം തിങ്കളാഴ്ചയും, ഞായറാഴ്ച ദിവസവുമാണെന്നാണ് അവരുടെ വിശ്വാസം. കല്യാണത്തിന്റെ തലേന്നാൾ മണവാളനും കൂട്ടരും കന്യകയുടെ ഗൃഹത്തിൽ വന്നുചേരും. അവരെ കഞ്ഞിയും കള്ളും മററും കൊടുത്ത് സല്ക്കരിക്കണം. പിറേറ ദിവസം കുളികഴിഞ്ഞ് വെളുത്ത വസ്ത്രവും ആഭരണങ്ങളും ധരിച്ച് വന്നിരിക്കുന്ന പെൺകുട്ടിയുടെ കഴുത്തിൽ നല്ല നേരം നോക്കി താലികെട്ടും. ചെമ്പുമോതിരമാണ് താലിക്കുപകരം ഉപയോഗിച്ചുവരുന്നതു. കെട്ടുകഴിഞ്ഞാൽ പിന്നെ സദ്യതുടങ്ങുകയായി. കള്ള് ഒഴിച്ചുകൂടാത്ത ഒന്നാണെങ്കിലും സദ്യക്കു മാംസം ഉപയോഗിക്കാറില്ല. അതുകഴിഞ്ഞാൽ അവരുടെ വാദ്യം ഒന്നുരണ്ടു മണിക്കൂറുനേരമുണ്ട്. രാത്രി പ്രത്യേകിച്ച് ഈ വക ഘോഷങ്ങളായിരിക്കും. കെട്ടും രണ്ടുദിവസത്തെ സദ്യയും കന്യകയുടെ വീട്ടിൽവെച്ചാണ് നടക്കുന്നതു. മൂന്നാംദിവസം വരനും കൂട്ടരും വധുവിനോടുകൂടെ അയാളുടെ വീട്ടിലേക്കു മടങ്ങും. ഇവിടെവെച്ച് വധുവിന്റെ കൂട്ടരേയും നല്ലവണ്ണം സല്ക്കരിക്കണം. ചില ദിക്കിൽ കല്യാണച്ചിലവിൽ പകുതി വരന്റെ മാതാപിതാക്കന്മാർ കൊടുക്കാറുണ്ട്. ഒരുവനു എത്ര സ്ത്രീകളെയെങ്കിലും കല്യാണംകഴിക്കാം. ഭാര്യമാർക്ക് സ്വന്തമായി യാതൊരു സ്വത്തുമില്ല. അവർ കേവലം ഭർത്താക്കന്മാരുടെ അടിമകളെപ്പോലെയാണെങ്കിലും അവർക്കുപജീവനത്തിനു എല്ലായ്പോഴും ഭർത്താവിന്റെ ആശ്രയംവേണം. തന്നെത്താൻ കൂലിപ്പണിചെയ്തു സമ്പാദിച്ചുകൊള്ളും. അക്ഷരമറിയാത്ത ഈ വകക്കാർ അധികവും ഏകപതീവ്രതം ശീലിക്കുന്നവരാണ്. മക്കളെ പോററുന്നതു അവരുടെ ബുദ്ധിയും സ്വത്തും അനുസരിച്ചിരിക്കും. ഒരു സ്ത്രീക്കു ഒന്നിലധികം ഭർത്താക്കന്മാർ പാടില്ലെന്നു നിർബന്ധമുണ്ട്. വ്യഭിചാരം അവരുടെയിടയിൽതന്നെ അപൂർവമാണ്. സ്ത്രീകൾ പുരുഷന്മാരെപ്പോലെതന്നെ പാടുപെടുന്നതുകൊണ്ടും ഭക്ഷണത്തിനുള്ള അരിഷ്ടതകൊണ്ടും അവർക്ക് ആവക ദുർവൃത്തികളിൽ മനസ്സുചെല്ലാറില്ല. ഒരു പറയന് തന്റെ ഭാര്യയെ തെളിഞ്ഞില്ലെങ്കിൽ തള്ളിക്കളയാം. അയാൾക്കു ഭാര്യയുടെപണവും കല്യാണദിവസം ധരിച്ചുടുപ്പുംതിരിച്ചുകിട്ടും. ഭാര്യയുടെ മാതാപിതാക്കന്മാർക്കു മകളുടെ ഭർത്താവു ക്രൂരനെന്നോ ദീനക്കാരനെന്നോ തോന്നിയാൽ അയാളെപിരിച്ചയച്ച് അവളെ വേറെ ഒരാൾക്കു കെട്ടിക്കൊടുക്കാം. കല്യാണത്തിന് കൊടുത്തപണം ഭർത്താവുമടക്കിക്കൊടുക്കേണ്ടതില്ലെന്നുമാത്രമല്ല ഭാര്യയുടെസ്വത്തിന്റെ പകുതിക്ക് അയാൾ അവകാശിയുമാണ്.

വിധവകളെവീണ്ടും കല്യാണം കഴിപ്പിക്കുന്നസമ്പ്രദായം ധാരാളംനടപ്പുണ്ട്. അച്ഛനമ്മമാരുടെ സമ്മതമുണ്ടെങ്കിൽ ഒരു വിധവയ്ക്ക് ആരെയെങ്കിലും കല്യാണം ചെയ്യാം. പക്ഷെ ഒരു കൊല്ലം വിധവയായിരുന്നിട്ടുമാത്രമെ അപ്രകാരംചെയ്യാൻപാടുള്ളൂ. അവൾക്ക് മക്കളുള്ളതുകൊണ്ട് കല്യാണംചെയ്യുന്നതിന് മനസ്സില്ലെങ്കിൽ ഒ

ന്റെ ഗൃഹത്തിൽതന്നെ താമസിക്കാം. അമ്മായിയും മക്കളെയും മററുള്ളവർ നല്ലവണ്ണം നോക്കിരക്ഷിക്കണം. യുവതിയായ ഒരു വിധവയെ കല്യാണംചെയ്യുന്നവൻ അവളുടെ മക്കൾക്കു ചിലവിനുകൊടുക്കണം. അവൾക്കു ഭർത്താവിന്റെ സോദരന്മാരെ കല്യാണംചെയ്തുകൂട. എങ്കിലും പുരുഷന് ഭാര്യയുടെ സോദരിയെ കല്യാണംചെയ്യാം. ഭാര്യക്ക് അവളുടെ പൂർവ്വഭർത്താവിങ്കൽനിന്നും ലഭിച്ചതായ സ്വത്തിന് പുതിയ ഭർത്താവ് അവകാശിയല്ല.

ഗർഭവും പ്രസവവും

കടിഞ്ഞൂൽ ഗർഭമായി ഏഴൊ എട്ടൊ മാസമായാൽ ഭാര്യയെ മാതാപിതാക്കന്മാരുടെ ഗൃഹത്തിലെക്കയക്കും. അവരുടെ മാടത്തിന്റെ അരികത്തുണ്ടാക്കിയിരിക്കുന്ന ചെറിയ കുടിലിലാണ് പ്രസവിച്ചാൽ അവളെ ഒരാഴ്ചയോളം കിടത്തുന്നത്. മാടത്തിൽ കിടക്കുമ്പോൾ അവൾക്കു യാതൊരു പാത്രമൊ സാമാനമൊ തൊട്ടുവാൻപാടില്ല. ഭക്ഷണം കൊടുക്കുന്നതുതന്നെ വേറൊരു സ്ത്രീയായിരിക്കും. കാലത്തുകഞ്ഞിയും വൈകുന്നേരം ചോറുമാണ് അവളുടെ ഭക്ഷണം. ഉലുവയും കൊത്തമ്പാലരിയും വേവിച്ച് കഞ്ഞിയിൽചേർത്തു കൊടുക്കുമാത്രമാണ് പ്രസവത്തിനുള്ള ചികിത്സ. പത്താംദിവസം ആ കുഡുംബത്തിലെ പുരുഷന്മാരാരെങ്കിലും തങ്ങളുടെ മുതലാളിയോട് കുറച്ചുവെള്ളവും പാലും മേടിച്ച് ആ സ്ത്രീയുടെയും കുട്ടിയുടെയും മേൽ തളിക്കും. അതു കഴിഞ്ഞാൽ അവൾക്കു പ്രധാന മാടത്തിന്റെ ഉമ്മറത്തുവരെ ചെല്ലാം. പിന്നെ അഞ്ചു ദിവസംകൂടികഴിഞ്ഞാൽ കുളിച്ച് മാടത്തിനുള്ളിൽകടന്നു എല്ലാം തൊടാം. പ്രസവിച്ചുകിടന്നിരുന്ന കുടിൽ ഉടനെതന്നെ ചുട്ടുകളയും. പ്രസവച്ചിലവ് ആദ്യം പതിനഞ്ചുദിവസം ഭർത്താവും പിന്നെ ഇരുപത്തെട്ടാം ദിവസംവരെ മാതാപിതാക്കന്മാരും കൊടുക്കണം. അവൾപിന്നെ ഭർത്താവിന്റെ ഗൃഹത്തിലേയ്ക്കുതന്നെ പോകുന്നു. ചാർച്ചക്കാർക്കും മററും അവിടെവെച്ച് ഒരു സദ്യകഴിക്കണം. അന്നുതന്നെയാണ് കുട്ടിക്ക് പേരിടുന്നതും. പിന്നത്തെ പ്രസവമൊക്കെ ഭർത്തൃഗൃഹത്തിൽ വെച്ചുതന്നെയാകുന്നു.

ഭരണാധികാരവും ജാതിക്കൂട്ടവും.

സ്വത്തിനു് അവകാശം മക്കത്തായവഴിക്കാണ്. വയസ്സുമൂത്ത പുരുഷനാണ് കുഡുംബത്തിലെ മേലധികാരി. അവരുടെയിടയിൽ ജാതിക്കൂട്ടം പതിവുണ്ട്. വ്യഭിചാരിക്കുക, കന്യകയ്ക്കു ഗർഭമുണ്ടാക്കുക, സ്വജാതിക്കാർക്കു വിരോധിക്കപ്പെട്ടിട്ടുള്ള വേറെ വല്ല അവിഹിത പ്രവൃത്തികൾ മുതലായ പ്രധാനകാര്യങ്ങളിൽ കുഡുംബത്തിലെ കാരണവന്മാർ ഒരുമിച്ചുകൂടി ആലോചന നടത്തും. അവർ സാവധാനത്തിലെ കാര്യം തീർച്ചപ്പെടുത്തുകയുള്ളൂ. തീർച്ചപ്പെടുത്തിയാൽപിന്നെ യാതൊരുപാധിയും കേൾക്കുന്നതല്ല. ഈ പ്രദേശത്തെ മിക്ക പാണന്മാരും അത്യുഗ്രമൂർത്തിയായ കാളിഭക്തന്മാരാണ്. കുററക്കാരനെക്കൊണ്ട് കാളിയുടെമുമ്പിൽ സത്യം ചെയ്യിക്കും.

മന്ത്രവാദം

അവർ ശകുനങ്ങളിലും വെളിച്ചപ്പാട് അധിവാസമുണ്ടായി തുള്ളികളിക്കുന്നതിലും ബഹുവിശ്വാസമാണ്. വല്ല ആപത്തും പിണഞ്ഞുപോയാൽ അവരെ ചെന്നു കാണുകയായി. മലയാളത്തിലുള്ള പാണന്മാർക്കുള്ള പ്രവൃത്തിക്ക് കേളികേട്ടവരാണ്. പ്രാണഭയം നേരിടുന്നതായാൽ കൂടി ഈ ഗൂഢസംഗതികളെ അവർ പുറത്താക്കുകയില്ല. നാട്ടുപുറങ്ങളിൽ കളവുപോയാലും ദേവതോപദ്രവമുണ്ടായാലും ശത്രുനിഗ്രഹത്തിലും ഇവരുടെ സഹായത്തിനപേക്ഷിക്കാറുണ്ട്. ഈ വകസംഗതികളിൽ അവർക്കു നല്ല അനുഭവവും കിട്ടും. ഒരു വീട്ടിൽനിന്നും വല്ലതും കളവുപോയാൽ ഉടനെതന്നെ പാണമന്ത്രവാദിയെ വിവരം അറിയിക്കും. കളവു കണ്ടുപിടിക്കാമെന്നു പറഞ്ഞാൽ ആ സൂത്രക്കാരനായ മന്ത്രവാദിക്കു ഒരു പറ നെല്ലും നാലുപണവും

കൊടുക്കണം. അതുകൊണ്ട് അവൻ കറെപ്പഴവും മന്നരണ്ടുനാളികേരവും കരിക്കും കർപ്പൂരവും അരിപ്പൊടിയുംപൊങ്ങി കളിച്ച് ഉമ്മറത്ത് പ്രതിഷ്ഠിച്ചിരിക്കുന്ന അവന്റെ ഇഷ്ടദേവതയായ കുട്ടിച്ചാത്തന്നു നിവേദിക്കും. അതു കഴിഞ്ഞാൽ പിടിയിന്മേൽ മണി കോർത്തിട്ടുള്ള വാളും ഇരിമ്പു ചിലമ്പും എടുത്തു സേവാമൂർത്തി അനുകൂലിക്കുന്നതിന്നുവേണ്ടി ഒച്ച പൊങ്ങാതാവുന്നതുവരെ സ്തോത്രം ചെയ്യും. കള്ളനെ ഭയപ്പെടുത്തിയോ ഉപദ്രവിച്ചിട്ടോ കളവുമുതൽ മടക്കിക്കിട്ടുന്നതിന്നു കുട്ടിച്ചാത്തൻ അവനെ സഹായിക്കുമെന്നാണ് അവന്റെ പൂർണ്ണമായ വിശ്വാസം. അവന്റെ ദേവത പ്രസാദിച്ചതുകൊണ്ടു കളവുമുതൽ കണ്ടെത്തുകയോ അല്ലെങ്കിൽ സ്വപ്നത്തിൽ ഉടമസ്ഥന്റെ വീട്ടിൽതന്നെ തിരിയെ കൊണ്ടുവന്നു വെപ്പിക്കുകയോ ചെയ്യുമത്രെ. ഉടമസ്ഥന്നു പിന്നെയും മുതൽ മടക്കിക്കിട്ടിയില്ലെങ്കിൽ രണ്ടാമതും മന്ത്രവാദിയെ അറിയിക്കും. അപ്പോൾ ശുണ്ഠിയെടുത്തു തന്റെ ദേവതയെ ശകാരിക്കുകയാണ് അവന്റെ പിന്നത്തെ പ്രാർത്ഥന. ആ തവണ ഉദ്ദേശിച്ച കാര്യം നിശ്ചയമായും സാധിക്കുമെന്ന് അവൻ വിശ്വസിക്കുന്നു. കളവുമുതൽ മാത്രമേ കിട്ടേണ്ടു എങ്കിൽ അവൻ സൌമ്യമായിട്ടാണ് പ്രാർത്ഥിക്കുക. കള്ളനെ ശിക്ഷിപ്പിക്കണമെങ്കിൽ പ്രാർത്ഥന ഉഗ്രിപ്പിച്ചതുകൊണ്ടു മതിയാകുന്നതാണത്രെ. എന്നാൽ കളവുചെയ്യവനു ഭ്രാന്തുപിടിക്കുകയും മൂക്കിൽകൂടെ ചോര വരികയും ചെയ്യും. പ്രാർത്ഥനാമൂർത്തിയുടെ ഉപദ്രവത്തിന്നു പ്രതിവിധി ചെയ്യുവാൻ വളരെ പ്രയാസമുണ്ട്. അയാളെ ഒരിക്കൽ ഉപദ്രവിച്ചുപോയാൽ പിന്നെ അതു മാറുന്നതിന്ന് ആ ദേവത മന്ത്രവാദിയെ സഹായിച്ചു എന്നും ഇല്ലെന്നും വരാം. സ്വതേ ഉപദ്രവിക്കുവാൻ വാസനയുള്ള അവരുടെ മന്ത്രമൂർത്തിയുടെ കോപത്തെ ശമിപ്പിക്കുന്നതിന്നു പിന്നീടു അനവധി ബലികളും ആരാധനകളും ചെയ്യേണ്ടിവരുമെന്നും, പതിവായി കഴിച്ചുവരുന്നതോ പ്രാർത്ഥിക്കപ്പെട്ടതോ ആയ വഴിപാടു കഴിക്കായ്കയാലുണ്ടാകുന്ന ദേവതകളുടെ കടുംകോപം നിമിത്തമാണ് സകല രോഗങ്ങളും ഉണ്ടാകുന്നത് എന്നുമാണ് ഈ പാമരപുരുഷന്മാരായ പറയന്മാരുടേയും അയൽവാസികളുടേയും വിശ്വാസം. ആർക്കെങ്കിലും രോഗമോ ദേവതബാധയോ പിടിപെട്ടാൽ അവർ ഒരു ഗണികനെക്കൊണ്ടു പ്രശ്നം വെപ്പിക്കുകയും പിന്നീട് ആ പ്രശ്നത്തിൽ കണ്ട മന്ത്രവാദിയെ വരുത്തുകയും, അവൻ ഒരു ഓലത്തുണ്ടോ, ചെമ്പോ വെള്ളിയോ കൊണ്ടുള്ള തകിടോ എടുത്തു യന്ത്രം എഴുതി മന്ത്രം ജപിച്ച് അതിനെ ചുരുളാക്കി ഒരു ചരടിന്മേൽ ബന്ധിച്ചു സ്ത്രീയാണെങ്കിൽ കഴുത്തിലും പുരുഷനാണെങ്കിൽ അരയിലും ധരിപ്പിക്കുകയും ചെയ്യും. ഈ അനുഷ്ഠാനക്രിയകൊണ്ടു രോഗമോ ദേവതബാധയോ നീങ്ങിപ്പോകുമത്രെ. പറയന്മാർ പലവിധ മാരണക്രിയകളും ചെയ്യുവരുന്നതാണ്. അവരാൽ പരിചയിക്കപ്പെടുന്ന ഒരു വക ആഭിചാരപ്രയോഗത്തിനാണ് 'ഒടിവിദ്യ' എന്നു പറയപ്പെടുന്നത്.

ഒടിവിദ്യ

ഈ വിദ്യയിൽ സാമർത്ഥ്യമുള്ളവർ കാള, പശു, നായ, പൂച്ച മുതലായി ഏതെങ്കിലും മൃഗസ്വരൂപമായി വേഷം മാറിയും അദൃശ്യമായും സഞ്ചരിക്കുവാൻ കഴിവുള്ളവരായിരിക്കും. ഗർഭിണികളെ നടപ്പാതിരയ്ക്കു പുറത്തേയ്ക്കാകർഷിച്ചുകൊണ്ടുപോയി അവരുടെ ഗർഭാശയത്തിലെ ബീജപിണ്ഡത്തെ പുറത്തെടുത്ത് ആ സ്ഥാനത്തു വേറെ വല്ലതും നിറച്ചു വിടുന്നതിന്നും ഇവർ ത്രാണിയുള്ളവരാണത്രെ. മാരണം ചെയ്തു അരിഷ്ടിപ്പിക്കുന്നതിന്നും കൊല്ലുന്നതിന്നും മനുഷ്യരെ വശീകരിച്ച് അദൃശ്യമായി പതിയാതെ കിടത്തുന്നതിന്നുമൊന്നിടത്തേയ്ക്കു പ്രയാസം കൂടാതെ കൊണ്ടുപോകുന്നതിന്നും അവർ കഴിവുള്ളവരാണെന്നു പറയുന്നു. ഈ വക മാരണം ചെയ്യലും പകരം ചോദിക്കലും കലശലായി ഉണ്ടായിട്ടുണ്ടെന്നുള്ളതിലേയ്ക്കു

# ച ര മം.

---

സ്വത്വമാണ് സ്നേഹത്തിന്റെ ബീജം. സ്വത്വപുഷ്ടി എത്രത്തോളം വൎദ്ധിക്കുന്നുവോ അത്രത്തോളം സ്നേഹബന്ധവും വൎദ്ധിച്ചുവരുന്നതാണ്. വിശ്വാസത്തോടു വേർപിരിഞ്ഞാൽ സ്നേഹം നിലനില്ക്കുന്നതല്ല. അപ്രകാരമുള്ള സ്നേഹത്തിന്റെ പരമകാഷ്ഠയാണ് ഭക്തിയെന്നു പറയുന്നത്. തന്നെക്കാൾ ഉൽകൃഷ്ടനാണെന്നു തോന്നുന്ന ദിക്കിലേ ബഹുമാനത്തിനു കാരണമുണ്ടാവുകയുള്ളു. അകൃത്യം ചെയ്യുന്നതിലുള്ള ശങ്കയാണ് ബഹുമാനത്തിൽനിന്നുണ്ടാകുന്ന ഭയം. ഇങ്ങിനെയുള്ള ഭയഭക്തിവിശ്വാസങ്ങൾക്ക് എത്രത്തോളമാളാകുന്നുവോ പാത്രമായിത്തീരുന്നത് ആ മഹാപുരുഷനാകുന്നു ലോകത്തിന്റെ യഥാൎത്ഥനേതാവ്.

അവകാശവഴിക്കും നേതൃഗുണചാതുൎയ്യംകൊണ്ടും കേരളഭാഷാകുടുംബത്തിലെ കാരണവരായി വളരെക്കാലം വാണ് ആ കുടുംബത്തിന്റെ യോഗക്ഷേമം വഴിപോലെ കാത്തുരക്ഷിച്ച് ആ തറവാടിനെ അഭിവൎദ്ധിതസ്ഥിതിയിൽ പുലൎത്തിക്കൊണ്ടുപോന്ന കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ അപ്രതീക്ഷിതമായ ദേഹവിയോഗത്താൽ ഭാഷാകുടുംബത്തെ ബാധിച്ചിരിക്കുന്ന സങ്കടം ഈ അവസരത്തിൽ വാക്കുകളെക്കൊണ്ട് അറിയപ്പെടുത്തേണ്ട ആവശ്യം ഒന്നും കാണുന്നില്ല. അതിന് ഞങ്ങളെക്കൊണ്ട് ആവുന്നതുമല്ല.

അദ്ദേഹത്തിന്റെ അക്ഷയ്യമായ യശശ്ശരീരം കൈരളീഭാഷാകുടുംബത്തെ മേലിലും പരിപാലിച്ചുപോരുമെന്നുള്ള വിശ്വാസത്തിൽ മാത്രമേ തല്ക്കാലം ഒരു സമാധാനം കാണുന്നുള്ളു.

പതി കേരളദേവനസ്തമി-
ച്ചതിനാൽ കൈരളി! മാഴ്കിടായ്ക നീ
ച്യുതിയാൎക്കു വരാത്തതൂഴിയിൽ
കൃതികൾക്കാത്മയശസ്സുജീവിതം.

അപ്പൻതമ്പുരാൻ,
കൊച്ചി സാഹിത്യസമാജം
പ്രസിഡെണ്ട്.

970-ൽ കയ്യെഴുതിയ അദ്ധ്യാത്മരാമായണം ഗ്രന്ഥത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ കൈകേയിയുടെ ക്രോധത്തിൽ:—

"നേത്രങ്ങളും 'ചുവപ്പി'ച്ചു കൈകേയിയും
ധാത്രീപതിയോടേവം ചൊല്ലീടിനാൾ"

എന്നും,

1072-ൽ അച്ചടിച്ച മാർക്കണ്ഡേയപുരാണത്തിലെ ഘോരനരകവർണ്ണനത്തിൽ:—

"ഉല്ക്കകളഗ്നിപോലെ പെയ്യുന്ന 'ചുവപ്പി'ച്ച
കണ്ണുകളോടെ ചൊല്ലീടുന്നു തന്നോരോതരം."

എന്നും,

കുഞ്ചൻനമ്പ്യാർ എഴുതിയതും 1085-ൽ അച്ചടിച്ചതുമായ കൃഷ്ണാർജ്ജുനവിജയത്തിൽ സന്ധ്യാവന്ദനവേളയിൽ കൃഷ്ണന്റെ കയ്യിലെ തർപ്പണജലത്തിൽ 'ഗയ'നെന്ന ഗന്ധർവ്വന്റെ കുതിരയുടെ വായിൽ നിന്നു നുര വീണപ്പോൾ ശ്രീകൃഷ്ണനുണ്ടായ ക്ഷോഭത്തിൽ:—

"തിരുമിഴിയൊന്നു 'ചുവന്നു'മറിഞ്ഞു
തിരുവുടലൊന്നു വിറച്ചു ചിരിച്ചു" എന്നും,

അതിൽ തന്നെ നാരദന്റെ ഏഷണികേട്ടു ബലഭദ്രനുണ്ടായ കോപത്തിൽ:—

"തിരുമിഴിയൊന്നു 'ചുവന്നു'മറിഞ്ഞു
കലിയുടെടുത്തുപിടിച്ചു കരത്തിൽ" എന്നും

ചെറുശ്ശേരി നമ്പൂരി എഴുതിയതും 1002-ലെ കയ്യെഴുത്തു ഗ്രന്ഥരൂപത്തിലുള്ളതുമായ 'കൃഷ്ണഗാഥ'യിൽ, കംസൻ ദേവകിയെ വെട്ടാൻ ഭാവിച്ചപ്പോൾ ഉണ്ടാകുന്ന ലോകരുടെ വ്യസനപാരവശ്യത്തിൽ:—

"കൈകതി . മീട്ടിനാർ കൺചുവത്തീടിനാർ
കണ്ണുലച്ചീടിനാർ കൈയ്യിറുമ്മിനും"

എന്നും മറ്റും പുരാതനകാലത്തു തന്നെ പ്രയോഗിച്ചിട്ടുള്ളത് അടിസ്ഥാനത്തോടുകൂടിയാണെന്നു പറയുന്നതിനു സംസ്കൃതധാതുമഞ്ജരീപുസ്തകത്തിലെ 'ശോണ' ധാതു സഹായിക്കുന്നതാണെങ്കിൽ മേൽ പറയപ്പെട്ട പുരാണേതിഹാസാദികളിൽ തന്നെ പറയുന്ന 'ചെന്തൊണ്ടി' 'ചെന്താമര' 'ചെങ്കതിരോൻ' 'ചെമ്പരത്തി' 'ചെങ്കണ്ണ്' 'ചെന്തെങ്ങ്' മുതലായ പ്രയോഗങ്ങൾക്ക ദ്രാവിഡത്തിലെ 'ചെ' ('ചെം') മൂലധാതു നല്ലവണ്ണം സഹായിക്കുന്നുണ്ട്. 'കേരളപാണിനീയ'ത്തിലെ 177-ാം സൂത്രത്തിന്റെ ഭാഷ്യത്തിൽ (വൃത്തിയിൽ) 'ചെം' ധാതുവിൽനിന്നു 'ചെമ' 'ചെപ്പ്' 'ചെമപ്പ്' 'ചെവപ്പ്' എന്നുള്ള ശബ്ദങ്ങൾ ഉണ്ടായതായും, 181-ാം സൂത്രത്തിന്റെ ഉദാഹരണത്തിൽ 'ചെകപ്പു-ചെമ്പൻ' 'ചുകപ്പു-ചോപ്പൻ' എന്നു വരുന്നതായും കാണിച്ചിരിക്കുന്നു. ഇവ ഇതിനെ നല്ലവണ്ണം താങ്ങുകയും ചെയ്യുന്നു. 1868-ൽ അച്ചടിച്ചതും പുസ്തകരൂപമായുള്ളതുമായ 'പടിക്കാചാത്തമ്പുരാൻ' പാടിയ തമിഴ് 'തനിപ്പാടത്തിരട്ടിയ'

"കൻറു 'ചിവന്തു' മൂരിയ
കന്നിക്കലചിയിലെ
തോന്റു 'ചിവന്തു'മിന്നാർ
നെടുങ്കൺകടൈപ്പലവുൾ,
ആന്റു 'ചിവന്തു' പാ
വാണാർനെഞ്ചമതിനൂടു,
ഈന്റു 'ചിവന്തു'മാൽ ചീത
കാതിലുതകഴ്മേ." എന്നും,

"ചിന്നഞ്ചിറുചിലെയ്ളും ചെങ്കോട്ട
ചിലെയ്ളും 'ചിവന്ത'ചിലെയ്ളും,
പൊന്നിൻമണിചിലെയ്ളും പൂലോ

കളഞ്ചും പുകഴ്ചപിണ്ണൈ,
ചെമ്പാണാമ്പുഴൽകിൻറച്ചൂരമൈന
ചെൻറചെമ്മചെർപ്പിണ്ണൈ,
വനക്കിളിപ്പിണ്ണൈ, ചെന്തിർ
ക്കരത്തിക്കമാപ്പിണ്ണൈയേ" എന്നും,

"മത്തിയമം 'ചിവപ്പ്' നിറം" എന്നും മററും കാണുന്നു. ഇങ്ങനെ തമിഴിലുള്ള 'ചിവന്ത' 'ചിവപ്പ്' മുതലായ പ്രയോഗത്തിലെ 'ഇ'കാരത്തിനു ഗുണം വന്നു 'എ'കാരമാകുമ്പോൾ മൂലദ്രാവിഡധാതുവോടു ഒട്ടി 'ചെമപ്പ്'ആയിത്തീരുന്നതാണെന്നുള്ള യുക്തി ഒട്ടും തള്ളത്തക്കതല്ല. ഇതുകൂടാതെ തമിഴിൽ "അവടെ 'ചെമല'പ്പുറമേ എന്നൊരു സമാചാരം?" "ഇന്ത വസ്ത്രമെല്ലാം 'ചെവന്തു' പോച്ച്" എന്നാദിയായ തമിഴരുടെ വാമൊഴിയും സ്വീകാര്യമാണല്ലൊ. അതുകൊണ്ടു 'ചെമപ്പ്' എന്ന പ്രയോഗം മൂലദ്രാവിഡധാതുവോടും 'ചുവപ്പ്' എന്നതു് സംസ്കൃതധാതുവോടും അടുത്തുള്ളവയാണെന്നു ഊഹിക്കുന്നതു് തെററായി വരുവാൻ നിവൃത്തിയില്ല. ജനകസ്ഥാനത്തിലിരിക്കുന്ന 'സംസ്കൃതത്തിന്റെയും, ജനനിസ്ഥാനത്തിലിരിക്കുന്ന 'തമിഴി'ന്റെയും സംസർഗ്ഗത്താൽ ഇന്നും പോഷിച്ചുകൊണ്ടിരിക്കുന്ന (ജനകജനനീമതമായ) ഈ കേരളഭാഷാ 'സാഹിത്യ'ലോകത്തിനു് ആ രണ്ടു ഭാഷകളെ രണ്ടിനേയും മറക്കാൻ പാടില്ലാത്തതാണെന്നുള്ളതുകൊണ്ടായിരിക്കണം പൂർവ്വാചാര്യന്മാർ മുതല്ക്കേ മേൽ വിവരിച്ച രണ്ടു വിധത്തിലും പ്രയോഗിച്ചു വരാറുള്ളതു്. ഇവിടെ 'ചെമപ്പ്' 'ചെവപ്പ്' 'ചെകപ്പ്' 'ചെന്താമര' മുതലായ പദങ്ങൾ ഉപയോഗിക്കുന്നവരെ 'ദ്രാവിഡധാതുപക്ഷക്കാ'രെന്നും, 'ചുവപ്പ്' 'ചുമപ്പ്' 'ചുകപ്പ്' 'ചോപ്പ്' മുതലായ പദങ്ങൾ ഉപയോഗിക്കുന്നവരെ 'സംസ്കൃതധാതുപക്ഷക്കാ'രെന്നും പറയാമെന്നല്ലാതെ 'ഇന്നതു ശരി' 'ഇന്നതു തെററ്' എന്നു പറവാൻ പാടില്ലാത്തതിനാൽ 'ചെമപ്പ്' 'ചുവപ്പ്' ഇത്യാദ്യവസ്ഥയിൽ ശരിയായി നില്ക്കുന്നതാണെന്നുതന്നെ സമ്മതിക്കാതെ കഴികയില്ല.

കല്യാണശ്ശേരി വീട്ടിൽ എൻ. കുഞ്ഞുപിള്ള.

---

# കേരളവും ദേശനാമങ്ങളും

(കെ. പി. പത്മനാഭമേനോൻ ബി. എ. ബി. എൽ.)

---

ജനറൽ കന്നിങ്ഹാം (Genaral-Cunnigham) എന്നാൾ അദ്ദേഹത്തിന്റെ 'പുരാതനഇന്ത്യയുടെ ഭൂവിവരണം' (Geography of Ancient India) എന്ന ഗ്രന്ഥത്തിൽ ചീനക്കാരനായ 'ഹ്യൂൻസാംഗ്' (Hiuen Tsiang) ക്രി. അ. 629-645-എന്ന ദിക്സഞ്ചാരിയാൽ പറയപ്പെട്ടിട്ടുള്ള മൊ-ലൊ-ക്യു-ച്ച (Mo-lo-kiu-cha) 'മലകൂട'(Malakuta) മലകൂടമല്ലെങ്കിൽ 'മലയകൂട' എന്ന പ്രദേശം മലയാളരാജ്യമാണെന്നു പറയുന്നു. 'മൊ-ലൊ-ക്യു-ച്ച' എന്ന വാക്കിന്റെ പൂർവ്വാർദ്ധം 'മല' എന്ന ദ്രാവിഡപദമാണെന്നും, ഉത്തരാർദ്ധം തമിഴ് രേഖകളിൽ കണ്ടുവരുന്ന 'കം' (ഭാഗം)

എന്നതിനോടും അല്ലെങ്കിൽ 'കൊല്ലം' (ഋഷിയുടെ ദേശം) എന്നതിനോടും യോജിപ്പിക്കുന്നു എന്ന് ഡാക്ടർ 'ഹൂൾട്ട്ഷ്' (Dr Hutzsch) അഭിപ്രായപ്പെടുന്നു. [കച്ഛം എന്ന സംസ്കൃതപദത്തിനോടും സാദൃശ്യം കാണുന്നുണ്ട്. of ഭൃഗുകച്ഛം Broach] അദ്ദേഹത്തിന്റെ പക്ഷത്തിൽ 'മൊ-ലൊ-ക്യൂ-ച്ച' അല്ലെങ്കിൽ 'മലകൂട്ട' എന്നതു മലനാട്' അല്ലെങ്കിൽ 'മലൈനാട്' (മലയാളം) എന്നുള്ളതു തന്നെയാണ്. എന്നാൽ 'ഹയ്യൂൻത്സാങ്' 'മലകൂട്ട' എന്നതിനെ ദ്രാവിഡരാജ്യത്തിന്റെ തെക്കുപുറമാണെന്നും അതിന്നു അയ്യായിരം 'ലി' (9) (li) ചുററളവുണ്ടെന്നും പറയുന്ന സ്ഥിതിക്ക് മലയാളത്തിന്നു പുറമെ കാവേരിനദിക്കപ്പുറമുള്ള മധുര സംസ്ഥാനത്തിന്റെ തെക്കെ ഭാഗം മുഴുവനുംകൂടി അതിൽ ഉൾപ്പെട്ടിട്ടുണ്ടായിരുന്നു. (10) മലയപർവ്വതങ്ങളിന്മേൽ ചന്ദനമരവും കർപ്പൂരമരവും ഉണ്ട് എന്നുള്ളത് ആ ചൈനക്കാരനായ മിഷനെയാരി പറയുന്നുണ്ട്. സംസ്കൃതത്തിലും മലയാളത്തിലും 'മലയ' എന്നതു പശ്ചിമഘട്ടങ്ങൾക്കു പറഞ്ഞുവരുന്ന പേരാണ്. മലയപർവ്വതങ്ങളിലെ ഉൽപ്പന്ന സാധനങ്ങൾകൊണ്ടു 'ചന്ദനത്തിന്നു' 'മലയജം' എന്നും പേരുണ്ടായി.

'ഹയ്യൂൻത്സാങ്' 'മലകൂട്ട'യുടെ തലസ്ഥാനം കാഞ്ചീപുരത്തുനിന്നു മൂവ്വായിരം 'ലി' തെക്കാണെന്നു പറയുന്നു. അപ്പോഴും അവിടം കന്യാകുമാരിക്കപ്പുറം സമുദ്രത്തിൽ ആയിത്തീരുമെന്നു ജനറൽ കന്നിങ്ങ്ഹാം ആക്ഷേപിക്കുന്നു. എന്നാൽ 'ഹയ്യൂൻത്സാങ്' പറയുന്ന 'ചിമോള' (Chimola) എന്ന പ്രദേശം (ഇതു 'മലകൊട്ടക'ളുടെയോ പേരാണെന്നു 'ഹയ്യൂൻത്സാങ്ങി'ന്റെ ചൈനാക്കാരനായ പ്രസാധകൻ ഒരു സ്ഥലത്തിൽ അഭിപ്രായപ്പെടുന്നു (തമിഴിലെ 'കുമാരി', അല്ലെങ്കിൽ 'കന്യാകുമാരി'തന്നെയാണെന്നു മിസ്റ്റർ ബീൽ (Mr. Beal) വിചാരിക്കുന്നു. (11) ഈ ഭാഗം സമുദ്രത്തെ കൈയേറി കന്യാകുമാരിയിൽനിന്നു കുറെ അധികം തെക്കോട്ടു നീണ്ടുകിടന്നിരുന്നു എന്നുള്ളത് കഥ ഉണ്ടായിരിക്കുമല്ലോ. ചീന ജാപ്പാൻകാരുടെ ഇന്ത്യാപ്രദേശത്തിൽ 'മലകൂടത്തിന്നു' മറെറാരു പേർ പറയുന്നതു 'ഹയി-അൻ-മെൻ' (Hai-an men) എന്നാണ്. ഇത് 'ടോളമി'യുടെ 'അയ്യോയി' (Aioi) എന്ന ദേശനാമത്തോട് ഏകദേശം സാദൃശ്യമുണ്ട്. 'അയ്യോയി' എന്നത് 'സർപ്പം' എന്ന അർത്ഥമുള്ള സംസ്കൃതത്തിലെ 'അഹി' എന്ന പദമായിരിക്കാമെന്നും 'കേരളോൽപ്പത്തി'യിൽ പറയുംപ്രകാരം നാഗന്മാർ ബ്രാഹ്മണരെ കേരളത്തിൽനിന്നു ഓടിച്ചുകളഞ്ഞു എന്നുള്ള ഐതിഹ്യത്തെ ഈ പദം സൂചിപ്പിക്കുന്നു എന്നും പ്രൊഫസ്സർ വിൽസൺ (Prof: Wilson) വിചാരിക്കുന്നു.

'ജർണാൽ ആഫ് ദി റായൽ ഏഷ്യാററിക് സൊസയററി (Journal of the Royal Asiatic Society (12) എന്ന പത്രഗ്രന്ഥത്തിൽ, ഇന്ത്യയുടെ പടിഞ്ഞാറ്

(9) ഒരു 'ലി' എന്നത് 1079.12 അടി ദൂരമാകുന്നു.

(10) Indian Antiquery Vol 8. p. 329.

(11) Ancient Geography of India Vol. I. p. p 559-552.

(12) Vol III.

കരകൾ ആദ്യം വന്നെത്തിയ അറബികളും ആഫ്രിക്കാക്കാരും സമുദ്രത്തിനക്കരെനിന്നും മുബ്ബാബാറിലേക്ക (Muabbar) വന്നു എന്നു, മിസ്റ്റർ സി. പി. ബ്രൌൺ (C. P. Brown) പറയുന്നു. മലബാർ എന്ന വാക്ക് ഉണ്ടായതു മുബ്ബാബാർ എന്ന ആദ്യം സ്വാഹിലി ഭാഷയിൽ എഴുതിയപ്പോഴാം എഴുത്തുകാരനു വിചാരപൂർവ്വമല്ലാതെ വന്നുപോയ കൈതെറ്റിന്റെ ഫലമായിട്ടാണെന്നു അദ്ദേഹം വിചാരിക്കുന്നു. ഇന്ത്യായുടെ കിഴക്കെക്കരയിലും സമുദ്രത്തിനക്കരെയുള്ളവർ വരികയുണ്ടായി. അതു കാരണം ചോഴമണ്ഡലക്കരെയും മലബാർ എന്നു തെറ്റായി പറഞ്ഞുപോരാറുണ്ട്. ഇന്ത്യാചരിത്രകാരനായ ഓംറം (Orme) എന്നാൾ ചോളമണ്ഡലക്കരയിലുള്ള തമിഴരെ 'മലബാർസ്' (Malabars) എന്നും തമിഴ്ഭാഷയെ 'മലബാറിസ്സ്' (Malabarese) എന്നും പറയുന്നു.13 ചോളമണ്ഡലക്കരെ 'മലബാർ' എന്നു തെറ്റായി പേർ പറഞ്ഞുവന്ന കാരണത്താൽ ക്രി. അ. 1310-ൽ ഉത്തരദേശത്തുനിന്നു വന്ന 'മാലിക്കാഫർ' (Malik kafur) എന്ന മഹമ്മദീയന്റെ ആക്രമണത്തിൽ പശ്ചിമസമുദ്രതീരങ്ങളി ഉൾപ്പെട്ടുപോയി എന്നു തെറ്റിദ്ധരിക്കുവാൻ സംഗതിയായി. ഈകാലത്തു കിഴക്കെ കരയെ 'മാർക്കോപ്പോളോ'വും 'ഇബ്നബത്തൂത്തായും' ഉപയോഗിച്ചുവന്ന പേര 'വഴി' എന്നർത്ഥമുള്ള 'മഅബാർ' (Ma'abar) എന്ന പദമായിരുന്നു. മലയാളരാജ്യവുംകൂടി മഹമ്മദീയരുടെ ആക്രമണത്തിൽ പെട്ടുപോയി എന്നുള്ള വിചാരം ഈ സംഗതിയിൽനിന്നു ജനിച്ചതായിരിക്കാം. 'റഷീദുദ്ദീൻ', 'അൽബിറൂണി' മുതലായവരുടെ അഭിപ്രായത്തിൽ ചോളപാണ്ഡ്യരാജ്യങ്ങളും ഉൾപ്പെടെ പടിഞ്ഞാറെക്കരയിലുള്ള 'കൊല്ലം' മുതൽ കിഴക്കെക്കരയിലുള്ള 'നെല്ലൂർ'വരെക്കും 'മഅബാർ' എന്ന പ്രദേശം വ്യാപിച്ചിരുന്നു14. 'റിട്ടർ' (Ritter) എന്നാൾ 'മഅബാർ' എന്നതു പടിഞ്ഞാറെക്കരയാണെന്നു പറയുന്നു. ഈ പ്രദേശം മലയാളക്കരയുടെ തെക്കെ അറ്റമായി 'ഇബൻ ബാറ്റൂറ്റാ' വെച്ചിരുന്നുവെന്നു 'ലാസ്സൻ' (Lassen) പറയുന്നുണ്ട്. ഈ വിദ്വാന്മാരുടെ അഭിപ്രായങ്ങളിലുള്ള തെറ്റിനെ 'കർണ്ണൽയൂൾ' (Colonel Yule) ചൂണ്ടികാണിക്കുന്നുണ്ട്. 'മഅബാർ' എന്ന പേർ തെക്കുപടിഞ്ഞാറെക്കരയ്ക്കോ തെക്കുകിഴക്കെ കരയ്ക്കോ പ്രത്യേകിച്ചുള്ളതല്ലെന്നും തെക്കെ അറ്റത്തെ കോണ്ടുമത്തിനു മുഴുവനും ഒരുപോലെ പറയാവുന്നതാണെന്നുമാണ് 'പ്രൊഫിസർ കൺട്സ്മാൻ' (Prof Kuntsman) അഭിപ്രായം. എന്നാൽ ഈ ഭാഗത്തിനു 'മഅബാർ' എന്ന പേർ എതൊരു കാലത്തെങ്കിലും ഉപയോഗിച്ചുവന്നതായി കാണുന്നില്ല. 'കർണ്ണൽയൂൾ' ഇങ്ങിനെ പറയുന്നു. 'അബ്ദുൽഫീദ്' ശരിയായി അഭിപ്രായപ്പെടുംപ്രകാരം കന്യാകുമാരിമുതൽക്കുള്ള തെക്കെകിഴക്കെ കരകൾ മാത്രമാണ് ഈ പേർ എന്റെ അറിവിൽ പെട്ടേടത്തോളവുമുള്ള എല്ലാ രേഖകളിലും കണ്ടിട്ടുള്ളത്'(15)

13 'മലബാറീസ്സ്, എന്ന മുൻകാലത്തെ യൂറോപ്പുകാരായ ഗ്രന്ഥകാരന്മാരികൾ പറഞ്ഞുവന്നതു മലയാളിക്കരയിലും ചോഴമണ്ഡലക്കരയിലും ഉണ്ടായിരുന്ന മുക്കുവരെ ഉദ്ദേശിച്ചാണ്. അതു പല്ലക്കാർ പറഞ്ഞുപോന്നതും എന്നാൽ വീണ്ടും തെറ്റായിട്ടുള്ളതും ആകുന്നു.

14. Cathay. p. 219.
15. I bid Vol. I. p. 81. note Gildmuster p.p. 56—185.

'മലബാർ' എന്ന പദത്തെപ്പററി മിസ്റ്റർ സി. പി. ബ്രൌൺ എന്നാളുടെ അഭിപ്രായത്തെക്കുറിച്ചു സ്വല്പംകൂടി പറയാം. മുൻപറഞ്ഞപ്രകാരം എഴുത്തുകാരനു വന്നതായി വിചാരിക്കുന്ന തെററിനെ ചൂണ്ടിക്കാണിച്ചതിനുശേഷം മിസ്റ്റർ ബ്രൌൺ ഇങ്ങിനെ പറയുന്നു. 'ആ പ്രദേശത്തുള്ള തമിഴർ 'ഐയിൻ' (Ain) അല്ലെങ്കിൽ സുറിയാനിഭാഷയിലെ 'ബി' (B) എന്ന അക്ഷരത്തിന്റെ ശബ്ദം ശരിയായി ഉച്ചരിക്കുവാൻ അറിഞ്ഞുകൂടാ. അതുകൊണ്ടു 'മുഅബാർ' എന്ന പദത്തെ ഉച്ചാരണത്തിൽ മയപ്പെടുത്തി 'മാപ്പിള്ള' എന്നാക്കി.' ചുരുക്കി പറയുന്നതായാൽ ഈവിധം ഒരു ധാതുപാഠം ഉണ്ടാക്കിക്കൊണ്ടുവരുന്നതിൽ കാണിച്ചിട്ടുള്ള പാടവം എത്രയോ ആശ്ചര്യകരമായിരിക്കുന്നു. മുഅബാർ എന്ന പദത്തിനു ഒടുവിൽ പറയുന്ന പ്രകൃതാർത്ഥം ഏതുവിധത്തിൽ വന്നുകൂടി എന്നറിവാൻ കുറെ പ്രയാസമാണ്. തെററായ ഉച്ചാരണഭേദംകൊണ്ടോ അക്ഷരമാററംകൊണ്ടോ 'മലബാർ' എന്ന പദത്തെയോ 'മുഅബാർ' എന്ന പദത്തെയോ 'മാപ്പിള' എന്നാക്കിത്തീർക്കുവാൻ ഒരുവിധവും തരമില്ല.

'മാപ്പിള' എന്ന പദത്തിന്റെ ആഗമം 'മലബാർ', 'മുഅബാർ' എന്ന പദങ്ങളോടു ഒരുവിധവും സംബന്ധപ്പെട്ടിരിക്കുന്നില്ല. ക്രിസ്ത്യാനികളേയും മഹമ്മദീയരേയും ഉദ്ദേശിച്ചു മാപ്പിള എന്ന പദം ഭേദം കൂടാതെ ഉപയോഗിച്ചുവരാറുണ്ട്. എന്നാൽ വടക്കൻദിക്കുകളിൽ മഹമ്മദീയരെ മാത്രമേ 'മാപ്പിള'മാർ എന്നു പറയാറുള്ളു. തിരുവിതാംകൂർ നായന്മാരെ 'പിള്ള' എന്ന സ്ഥാനപ്പേരു കൂട്ടിവിളിക്കുന്നതുപോലെ ബഹുമാനസൂചകമായി 'മഹാ+പിള്ള' = 'മാപ്പിള്ള' എന്നു പറയുന്നതാണെന്നു ചിലർ വിചാരിക്കുന്നു. 'പിള്ള' എന്ന സ്ഥാനപ്പേർ നായന്മാർക്കുമാത്രം ഉള്ളതല്ലെന്നും ബ്രാഹ്മണർക്കുകൂടി ഉപയോഗിച്ചിരുന്നുവെന്നും കന്നടിയിൽ താമ്രശാസനത്തിൽ കാണുന്നുണ്ട്. അതിൽ ദാനം സിദ്ധിച്ച ആളുടെ പേർ 'ചേരമാൻ പെരുമാൾ രാജാവിനാൽ സ്ഥാപിക്കപ്പെട്ട പഴയ ബ്രാഹ്മണഗ്രാമത്തിൽ വസിക്കും യജുർവേദി, ശ്രീവത്സഗോത്രം, ബ്രാഹ്മണൻ, ഗോപാലപിള്ള' എന്നെഴുതികാണുന്നു.(16) ആദ്യം വന്ന മഹമ്മദീയർക്കോ പക്ഷേ അതിനുമുമ്പുതന്നെ വന്നെത്തിയിരുന്ന ക്രിസ്ത്യാനികൾക്കോ ബഹുമാനസൂചകമായി പറഞ്ഞുവന്ന ഒരു സ്ഥാനപ്പേരായിരിക്കാം 'മഹാപിള്ള' അല്ലെങ്കിൽ 'മാപ്പിള' എന്ന പദം എന്നു മിസ്റ്റർ ലോഗൻ വിചാരിക്കുന്നു. മഹമ്മദീയരെ സാധാരണ 'ജോനകമാപ്പിള'മാരെന്നും ക്രിസ്ത്യാനികളെ 'നസ്രാണിമാപ്പിള'മാരെന്നും ആണ് പറഞ്ഞുവരുന്നത്. 'ജോനകർ' എന്നതു 'യവനകർ' അല്ലെങ്കിൽ 'ഗ്രീക്കുകാർ' ആണെന്നു ചിലർ പറയുന്നു. ഇപ്പോഴും നമ്മുടെ അറിവിൽ പെട്ടതിൽ വച്ചു പഴക്കത്തിലുള്ളതായ 'പയ്യന്നൂർപാട്ട്' എന്ന മലയാളപദ്യത്തിൽ ചില കപ്പൽക്കാരെ 'ചോനവർ' എന്നു പറഞ്ഞുകാണുന്നുണ്ട്. അറബിവ്യാപാരികൾക്കു കീഴ്ജാതി സ്ത്രീകളിൽ തൽക്കാലബന്ധത്തിൽ ഉണ്ടായ സന്തതികളാണ് ഈ കരയിലുള്ള ജോനകമാപ്പിളമാരെന്നു ചിലർ പറയുന്നു. കിഴക്കെ കരയിൽ ഇതുപോലെയുള്ളവരെ 'ലബ്ബമാർ' എന്നാണ് പേർ വി

16. History of Travancore. p. 36.

ളിച്ചുവരുന്നത്. അവരെ 'തുലുക്കർ' (Turks) അല്ലെങ്കിൽ 'യോനകർ' (Yavanas) എന്ന തമിഴന്മാർ വിളിച്ചുവരുന്നതായി ബിഷോപ്പ് കാൾഡ്വെൽ പറയുന്നു.

ഡാക്ടർ 'ഡെ'യുടെ അഭിപ്രായത്തിൽ 'മാപ്പിള' എന്ന പദത്തിന്റെ ആഗമം 'മാ=അമ്മ+പിള്ള=കുട്ടി=അമ്മയുടെ കുട്ടി. എന്നാൽ അച്ഛനില്ലാത്ത കുട്ടി' എന്നർത്ഥം. (17) ഇക്കരയിലുള്ള ശൂദ്ര മഹമ്മദീയർ (മുസൽമാൻവേദത്തെ സ്വീകരിച്ചുപോരുന്നവർ) ഈ പദത്തെ ഉപയോഗിച്ചുകൂടാ എന്നുവെച്ചു നിരസിക്കുന്നു. 'മാ=അമ്മ+പിള്ള=പട്ടിക്കുട്ടി' ഇങ്ങിനെ 'മാപ്പിള' എന്നുണ്ടായി എന്നും അത് ആക്ഷേപസൂചകമായി പറയുന്നതാണെന്നും ഒരു കാലി അഭിപ്രായപ്പെട്ടതായി ഡൺകൻ (Duncan) പറയുന്നുണ്ട്. 'ഏഷ്യാറ്റിക് റിസർച്ചസ്സ്(18) (Asiatic Researches) എന്ന പത്രഗ്രന്ഥത്തിൽ ഈ വാക്ക് 'മഹാ' (Maha) അല്ലെങ്കിൽ 'മൊഹായി' (Mohai=Mocha) 'പിള്ള=കുട്ടി=മാപ്പിള. എന്നാൽ 'മൊഹായി' (Mohai) അല്ലെങ്കിൽ 'മോക്ക' (Mocha) യിലെ കീഴ്ജാതിക്കാരായ നാട്ടുകാരുടെ കുട്ടികൾ എന്നർത്ഥമാകുന്നു എന്ന് 'മക്ലീൻ' (Maclean) പറയുന്നു. മിസ്റ്റർ പർസി ബാഡ്ജർ (Mr. Percy Badger) അദ്ദേഹത്തിന്റെ 'വർത്തിമാ' (Varthema) എന്ന പുസ്തകത്തിൽ കുറിപ്പായി ഈ പദത്തിന്റെ ആഗമത്തെ കാണിച്ചിരിക്കുന്നത് സംതൃപ്തമായിട്ടുള്ളതും മിക്കവാറും ശരിയായിട്ടുള്ളതും ആണെന്നു വിചാരിക്കാം. അദ്ദേഹം ഇങ്ങിനെ പറയുന്നു. 'മാപ്പിള എന്ന പദം 'ഭൂമിയെ കൃഷിചെയ്യുക' എന്ന അർത്ഥമായ 'ഫ'ല' (fa'lah) എന്ന ധാതുവിൽനിന്നുണ്ടായ 'മഫ്‌ളി' (Maflih) എന്ന അറബിവാക്കിൽനിന്നു ജനിച്ചു എന്നാണ് എനിക്കു തോന്നുന്നു. ആ വാക്കിന്റെ പദാർത്ഥം 'ഐശ്വര്യമുള്ള അല്ലെങ്കിൽ ജയമുള്ള' എന്നാണ്. ഇന്ത്യയുടെ പടിഞ്ഞാറെക്കരെ വിദേശീയരായ മുസൽമാന്മാർ ചെന്നപ്പോഴുള്ള ഐശ്വര്യാവസ്ഥയെ പ്രാപിച്ചതു നോക്കുമ്പോൾ ഈ പേർ അവർക്കു സിദ്ധിക്കുവാൻ വഴി ഉണ്ട്. അല്ലെങ്കിൽ 'കൃഷിക്കാരൻ' എന്നർത്ഥമുള്ള 'മഫ്‌ളി' (Maflih) എന്ന പദത്തിൽനിന്നുണ്ടായി എന്നും വരാം. അങ്ങിനെയാണെങ്കിൽ വ്യാപാരികളും കൃഷിക്കാരുമാണെന്നു 'ബുക്കാനൻ' (Buchanan) പറയുന്ന ആ കൂട്ടർ 'മാപ്പിള' എന്ന പേർ പറയുന്നത് വളരെ ശരിയായിരിക്കുന്നു. അറബികളുടെ ഇടയിൽ ആ പദത്തെ ഈ അർത്ഥത്തിൽ സാധാരണ ഉപയോഗിച്ചുവരാറില്ലെങ്കിലും അതു 'ഫലാ' (Falah) എന്ന ധാതുവിൽനിന്നുതന്നെ ജനിച്ചതായ 'ഫെല്ല' (Fella'h) എന്ന പദത്തോടു ചേർന്നിരിക്കുന്നു.' (19)

മലയാളികൾ അവരുടെ രാജ്യത്തിനു സ്വദേശഭാഷയിൽ പറയുന്ന പേർ 'മലയാളം' എന്നാണ്. ചിലർ ഈ പദം 'കുന്നുകളും നിരകളും' എന്ന അർത്ഥമുള്ള 'മല=കുന്നു+അളം=നിര' എന്നതിൽ നിന്നുണ്ടാ

---

17. Land of the Perumals p. 366.

18. Vol V. p. 28:

19. Page 123. (But see Vol. XXX. p. 501 f., Indian Antiquiry for a discussion on "Mappilla")

ഒരു ശിവലിംഗം കണ്ടുകിട്ടുവാനും സംഗതിയായി. ഉടനെ അതെടുത്തുകൊണ്ടുപോയി സൂക്ഷിച്ചു വെച്ച് ശ്മശാനത്തിൽ നിന്നു എടുത്ത മദ്യം തൊടുവിക്കുവാനും മാംസം വെച്ചു പൂജ കഴിച്ചു ഭക്ഷിച്ചു വരുവാനും തുടങ്ങി. അങ്ങിനെയിരിക്കെ ഒരു ദിവസം ബിംബത്തിന്മേൽ തൊടുവിപ്പാൻ മദ്യമുണ്ടായില്ല. അപ്പോൾ എന്തു വേണമെന്നു പറയൻ ഭാര്യയോടാലോചിച്ചു. അതിഭക്തയായ ആ സ്ത്രീ നിത്യപൂജ മുടക്കുവാൻ പാടില്ലെന്നുള്ള നിർബ്ബന്ധംകൊണ്ടു, വേറെ പ്രകാരത്തിൽ മദ്യത്തിന്നു മാർഗ്ഗമില്ലാഞ്ഞയാൽ, തന്നെ ബലിപ്പിച്ചിട്ടും കർമ്മം മുടക്കാതിരിക്കണമെന്നപേക്ഷിച്ചു. പറയന്ന് ഇതു വലിയ വ്യസനകരമായ ഒരു കാര്യമായിരുന്നു. എങ്കിലും പൂജ ഒരിക്കലും മുടക്കരുതെന്നുള്ള സിദ്ധാന്തവും തന്റെ ഭക്തിയുടെ ദൃഢതയും ഹേതുവാൽ ഭാര്യയുടെ അപേക്ഷപ്രകാരം തന്നെ ചെയ്ത് അന്നത്തെ പൂജയും ക്രമമായി നടത്തി. പൂജയും കഴിഞ്ഞു പതിവുംപടി, അല്പം മുമ്പായി താൻ ചെയ്ത കൃത്യത്തെ ഓർക്കാതെ, പ്രസാദം കൊടുക്കുന്നതിലേക്കു ഭാര്യയെ വിളിക്കുകയും അവൾ ജീവനോടും ശരീരത്തോടും കൂടി പതിവുംപടി വന്നു പ്രസാദം വാങ്ങി കഴിക്കുകയും ചെയ്തു. അതിന്നുശേഷം രണ്ടാളുടെ ഭക്തിയോടും ശുശ്രൂഷയോടുംകൂടി അവർ പൂജ കഴിക്കുവാൻ തുടങ്ങി. ഇതു കണ്ടു അത്യന്തം സന്തുഷ്ടനായി ശിവൻ അവരുടെ മുമ്പാകെ പ്രത്യക്ഷമായി മോക്ഷം കൊടുക്കുകയും ചെയ്തു.

പറയന്മാരിൽ ചിലർ സംബരന്റെയും പാക്കനാരുടേയും കഥകൾ മനസ്സിലാക്കിട്ടുള്ളതും, ഈ വിധം ഭക്തന്മാർ തങ്ങളുടെ കൂട്ടത്തിൽ ജനിച്ചു മോക്ഷം പ്രാപിച്ച സംഗതി അവർക്കൊക്കെ അഭിമാനഹേതുകമായി നിനച്ചുവരുന്നതുമാകുന്നു.

പറക്കുട്ടിയും ചാത്തനും ഇവർ ഉപാസിക്കുന്ന ചില്ലറ മൂർത്തികളാണ്. മാറു ജാതിക്കാരും ഈ മൂർത്തികൾക്കു വഴിപാടു കഴിച്ച് വരാറുണ്ട്. ഇപ്പോഴുള്ള പറയന്മാർ മുഴുവനും ഭദ്രകാളിയെ ആരാധിച്ചു വരുന്നവരാണ്. നാട്ടുപുറങ്ങളിലുള്ള എല്ലാദേശങ്ങളിലും ചെറിയ ഭഗവതിഅമ്പലങ്ങൾ കാണാം. ഈ ഭഗവതിമാരെ അവർ അത്യന്തം ഭക്തിയും വിശ്വാസവുമാണ്. പനി, വസൂരി, നടപ്പുദീനം മുതലായ ദീനങ്ങളുണ്ടാവുമ്പോഴും എന്തെങ്കിലും ആപത്തുകളിൽ അകപ്പെടുമ്പോഴും ഇവരുകളുടെ ശാന്തിക്കായി ഈ വക ക്ഷേത്രങ്ങളിൽ പ്രത്യേകം വഴിപാടുകളും ആരാധനകളും നടത്തിവരുന്നതുമാണ്. കൊടുങ്ങല്ലൂർ ഭഗവതി ഇവരുടെ കുലദേവതയാകുന്നു. അവിടത്തെ ഭരണി അടിയന്തരത്തിൽ അവർ പങ്കുകൊള്ളുവാൻ ചെല്ലുകപതിവാണ്. അടിയന്തരത്തിന്നു കുറച്ചു ദിവസം മുമ്പു മുതൽക്ക് ഇവർ വെളിച്ചപ്പാട് വേഷംകെട്ടി വാളും ചിലമ്പുമായും വാദ്യഘോഷത്തോട് കൂടിയും നായർ വീടുകളിൽ പോയി വേലച്ചിലവിലേക്കുള്ള നെല്ല് സമ്പാദിക്കും. വേല ദിവസം വെളിച്ചപ്പാടും വേറെ 20, 30 ആൾക്കമ്പടിക്കാരും കൂടി ചെന്ന് കാവിന്റെ അല്പം ദൂരെയായി കെട്ടിയുണ്ടാക്കുന്ന പന്തലിൽ വെച്ച് വാദ്യഘോഷങ്ങളോടുകൂടി തുള്ളുകയും ചാടുകയും ഓരോതരം വേഷം കെട്ടുകയും ചെയ്യും. ഈ വിധം അന്നത്തെ ദിവസം പകൽ മുഴുവൻ കളിച്ചും ആർപ്പുവിളിച്ചും കള്ളുകുടിച്ചും തകൃതിയും കഴിച്ചുകൂട്ടി പിറ്റേന്നാൾ രാവിലെ തന്നെ മടങ്ങുകയും ചെയ്യും.

എല്ലാ ഓണാദിതിഥികളിലും കാരണവന്മാർക്ക് കലശം കഴിക്കുന്ന ഒരു സമ്പ്രദായവും ഇവരുടെ ഇടയിലുണ്ട്. ഇതിലേക്ക് ഒരു നെടിയിലയിൽ വറുത്ത മത്സ്യവും മാംസവും, അരി, വറുത്ത ധാന്യം, പഴം, നാളികേരം, പപ്പടം മുതലായ സാധനങ്ങളും കള്ളും ഒരുകത്തുന്ന വിളക്കിന്റെ മുമ്പിൽ വെച്ച് എല്ലാവരും കുറെ നേരം ധ്യാനത്തോടുകൂടി കഴിച്ചതിന്നു ശേഷം "അല്ലയോ കാരണവന്മാരെ, ഞങ്ങൾ അത്യന്തം അദ്ധ്വാനിച്ച് നിങ്ങൾക്കായൊരുക്കിയിരിക്കുന്ന ഈ സാധനങ്ങൾ സ്വീക



കാടന്മാർ
(കൊച്ചി).



നാട്ടുമലയന്മാർ
(കൊച്ചി).

